# രത്നമല

## സോവിയററ് നാട്ടിലെ നാടോടിക്കഥകൾ



റാദുഗ പബ്ലിഷേഴ്സ്
മോസ്കോ



പ്രഭാത് ബുക്ക് ഹൗസ്
തിരുവനന്തപുരം

ചിത്രങ്ങൾ: വി. മിനായെവ്

**Гора самоцветов**

СКАЗКИ НАРОДОВ СССР

*на языке малаялам.*

# A Mountain of Gems

FAIRY TALES OF THE PEOPLES
OF THE SOVIET LAND
*in Malayalam*

Перевод сделан по книгам:
«Гора самоцветов» — Детгиз, 1957; «Русские народные сказки» в обработке Л. Н. Толстого — Детгиз, 1946; «Грузинские народные сказки» — Детгиз, 1958; «Лейся свет впереди, тьма стелись позади» (молдавские народные сказки) — Детгиз, 1958; «Украинские народные сказки» — Детгиз, 1958 и др.

ഒന്നാം പതിപ്പ് പ്രോഗ്രസ്സ് പബ്ലിഷേഴ്സ്, 1971

രണ്ടാം പതിപ്പ് റാദുഗ പബ്ലിഷേഴ്സ്, 1985

സോവിയററ് യൂണിയനിൽ അച്ചടിച്ചത്

C $\frac{4803000000—109}{031(05)—86}$ 197—85

ISBN 5-05-000223-0

## ഉള്ളടക്കം

# പ്രസാധകരിൽനിന്ന് രണ്ടു വാക്ക്

സോവിയററ് യൂണിയൻ ഒരു വലിയ രാജ്യമാണെന്ന്, ലോകത്തിലെ ഏററവും വലിയ രാജ്യമാണെന്ന് നിങ്ങൾക്ക് അറിയാമല്ലൊ. കിഴക്ക് അലാസ്കയും പടിഞ്ഞാറ് സ്കാൻഡിനേവിയയുമാണ് സോവിയററ് യൂണിയന്റെ അയല്ക്കാർ. തെക്ക് കോക്കസസ് പർവ്വതനിരകളും പാമീർ പർവ്വതനിരകളും വരെ അതു് വ്യാപിച്ചു കിടക്കുന്നു. വടക്ക് ആർക്ടിക് സമുദ്രമാണ് അതിന്റെ അതിർത്തി. ഈ മഹാരാജ്യത്തിന്റെ തുടിക്കുന്ന ഹൃദയമാണ് മോസ്കോ നഗരം.

വിദൂരപൂർവ്വദേശത്തുള്ള ഖബാറൊവ്സ്കിൽ പ്രഭാതം പൊട്ടിവിരിയുമ്പോൾ പടിഞ്ഞാറുള്ള മിൻസ്കിനോടും കീവിനോടും അസ്തമന സൂര്യൻ വിടപറയുകയായിരിക്കും. യക്കൂത്തിയയിൽ ഹിമക്കാററു് വീശിക്കൊണ്ടിരിക്കുമ്പോൾ താഷ്കൻറിൽ പനീർപ്പൂക്കൾ വിടർന്നു നില്ക്കും, കരിങ്കടൽ തീരത്തെ മണൽത്തിട്ടകളിൽ കിടന്ന് ആളുകൾ വെയിൽ കായും.

ഈ മഹാരാജ്യത്തു് അനേകം ജനതകൾ അധിവസിക്കുന്നുണ്ട്. ഓരോ ജനതയ്ക്കും അവരവരുടേതായ ആചാരങ്ങളും പാരമ്പര്യങ്ങളും സ്വന്തം ഭാഷയുമുണ്ട്. ആ ഭാഷകളിൽ പലതും പരസ്പരം യാതൊരു സാദൃശ്യവുമില്ലാത്തവയാണ്. ഉദാഹരണത്തിനു്, ഉസ്ബെക്ക് ഭാഷയും റഷ്യൻ ഭാഷയും തമ്മിൽ അറബിയും ഇംഗ്ലീഷും തമ്മിലുള്ളത്ര സാമ്യംപോലുമില്ല.

സോവിയററ് നാട്ടിലെ എല്ലാ ജനതകൾക്കും അവരവരുടെ നാടോടിക്കഥകൾ ഉണ്ട്.

ചുക്ചികളുടേയും നെനെത്സ്കളുടേയും ഉത്തരറഷ്യയിൽ താമസിക്കുന്ന മററു ജനതകളുടേയും കഥകൾ നമ്മെ മഞ്ഞുമൂടിയ തുന്ദ്രാ പ്രദേശത്തേക്കു കൂട്ടിക്കൊണ്ടുപോകുന്നു. കൊടുംശൈത്യത്തിന്റേയും ഓരിയിടുന്ന ഹിമക്കൊടുംകാററുകളുടേയും നാടായ തുന്ദ്രയിൽ പട്ടികളും റെയിൻഡിയറുകളുമാണ് മനുഷ്യന്റെ ഉത്തമ

സുഹൃത്തുക്കൾ. മദ്ധ്യേഷ്യൻ ജനതകളുടെ കഥകളിൽ ചുട്ടുപഴുത്ത മണലാരണ്യത്തിലൂടെ മെല്ലെ നീങ്ങുന്ന സാർത്ഥവാഹസംഘങ്ങളെ കാണാം, ഒടുങ്ങാത്ത ദാഹവുമായി വരണ്ടുകിടക്കുന്ന വയലുകൾക്കു് കുടിനീർ പകരുന്ന എണ്ണമററ തോടുകളുടെ അവിരാമമായ കളകളാരവം കേൾക്കാം. റഷ്യൻ നാടോടിക്കഥകൾ മറെറാരു ദൃശ്യമാണു കാഴ്ചവയ്ക്കുന്നതു്. അവയിലെ ധീരന്മാരായ യുവനായകന്മാർ ഉശിരൻ കുതിരകളുടെ പുറത്തു കയറി വേനല്ക്കാലത്തു പച്ചപ്പട്ടണിഞ്ഞു നില്ക്കുകയും ശീതകാലത്തു മഞ്ഞിൻെറ തൂവെള്ള പുതപ്പിനടിയിൽ മയങ്ങുകയും ചെയ്യുന്ന കുന്നുകളും അടിവാരങ്ങളും പിന്നിട്ടു് തടികൊണ്ടുപണിത ഗോപുരങ്ങളിൽ തങ്ങളെ കാത്തിരിക്കുന്ന സുന്ദരിമാരായ രാജകുമാരികളുടെ അടുത്തെത്തുന്നു.

ഈ പുസ്തകം തുറന്നാൽ നിങ്ങൾ ഒരു മായാലോകത്തെത്തും. കർഷകപുത്രനായ ഇവാനോടൊപ്പം നിങ്ങളും തീ തുപ്പുന്ന ചൂദൊ—യൂദൊയോടു് ഏററുമുട്ടും. പയർമണിയോടൊപ്പം പാതാളത്തിലേക്കിറങ്ങി അവിടുന്നു് ഒരു കഴുകൻെറ പുറത്തു കയറി നിങ്ങൾ ഭൂമിയിൽ തിരിച്ചെത്തും. ദുഷ്ടനായ ഒരു ഷായെ നിലയ്ക്കു നിർത്തിയ സർനിയ്യാറിൻെറ ബുദ്ധിശക്തി നിങ്ങളെ അത്ഭുതപരതന്ത്രരാക്കും. തൻെറ നാട്ടുകാരെ രക്ഷിക്കാനായി സ്വന്തം മകൻെറ ജീവൻ പണയപ്പെടുത്താൻപോലും മടിക്കാത്ത ആൾത്തായു് മലകളിലെ ബൊറൊൾദോയു് മെർഗേൻ എന്ന നായാട്ടുകാരൻെറ ധീരതയെ നിങ്ങൾ പാടിപ്പുകഴ്ത്തും. ചക്രവർത്തിയുടെ കുശാഗ്രബുദ്ധികളായ ഉപദേഷ്ടാക്കളെപ്പോലും തോല്പിക്കാൻ കഴിഞ്ഞ ഒരു സാധാരണ നെയ്ത്തുകാരൻെറ ബുദ്ധിവൈഭവം കണ്ടു് നിങ്ങൾ പുളകമണിയും. ഇവരുമായും ഇവരെപ്പോലുള്ള മററു കഥാനായകന്മാരുമായും പരിചയപ്പെടുമ്പോൾ നിങ്ങൾക്കു് അവരെ ഇഷ്ടമാകുമെന്നും അവർ നിങ്ങളുടെ ഉത്തമ സുഹൃത്തുക്കളായിത്തീരുമെന്നും പ്രതീക്ഷിക്കുന്നു.

# തവളരാജകുമാരി

## ഒരു റഷ്യൻ നാടോടിക്കഥ





പണ്ടു പണ്ടു് ഒരു രാജാവിനു് മൂന്നു പുത്രന്മാർ ഉണ്ടായിരുന്നു. പുത്രന്മാർക്കു് വിവാഹപ്രായമെത്തിയപ്പോൾ രാജാവു് അവരെ വിളിച്ചു് ഇങ്ങിനെ പറഞ്ഞു: ''മക്കളെ, എനിക്കു് പേരക്കിടാങ്ങളെ കണ്ടിട്ടുവേണം മരിക്കാൻ. അതുകൊണ്ടു് നിങ്ങൾ വിവാഹം ചെയ്യണം.''

പുത്രന്മാർ പറഞ്ഞു: ''അങ്ങിനെയാകട്ടെ, അച്ഛാ. ഞങ്ങൾ ആരെയാണു് കല്യാണം കഴിക്കേണ്ടതു്?''

''നിങ്ങൾ ഒരോരുത്തരും ഓരോ അമ്പു് എടുത്തുകൊണ്ടു് പുൽത്തകിടിയിൽ പോയി എയ്യണം. അമ്പു ചെന്നു വീഴുന്നിടത്തു് നിങ്ങൾ വധുക്കളെ കണ്ടുമുട്ടും.''

മക്കൾ പിതാവിനെ വന്ദിച്ചിട്ടു് ഓരോ അമ്പുമെടുത്തുകൊണ്ടു് പുൽത്തകിടിയിലേക്കു പോയി. അവിടെ അവർ ഞാൺ വലിച്ചു് അമ്പെയ്തു. മൂത്തമകൻെറ അമ്പു വീണതു് ഒരു പ്രഭുവിൻെറ മുററത്താണു്. പ്രഭുവിൻെറ മകൾ അതു് കയ്യിലെടുത്തു. രണ്ടാമത്തെ മകൻെറ അമ്പു വീണതു് ഒരു കച്ചവടക്കാരൻെറ വീട്ടുമുററത്താണു്. കച്ചവടക്കാരൻെറ പുത്രി അതെടുത്തു.

എന്നാൽ ഇളയമകനായ ഇവാൻ രാജകുമാരന്റെ അമ്പ് പാഞ്ഞുപോയി എവിടെയോ അപ്രത്യക്ഷമായി. രാജകുമാരൻ അതന്വേഷിച്ച് വളരെ ദൂരം നടന്നു. ഒടുവിൽ അയാൾ ഒരു ചതുപ്പുനിലത്തിലെത്തിച്ചേർന്നു. അവിടെ ഒരു ഇലയിൽ തന്റെ അമ്പും കടിച്ചുപിടിച്ചുകൊണ്ട് ഒരു തവള ഇരിക്കുന്നത് രാജകുമാരൻ കണ്ടു. ഇവാൻ രാജകുമാരൻ തവളയോട് ഇങ്ങിനെ പറഞ്ഞു:

''തവളേ, തവളേ, എന്റെ അമ്പ് മടക്കിത്തരൂ.''

തവള പറഞ്ഞു:

''എന്നെ കല്യാണം കഴിക്കൂ!''

''ഞാൻ ഒരു തവളയെ കല്യാണം കഴിക്കുന്നത് എങ്ങിനെയാണ്!''

''എന്നെ കല്യാണം കഴിക്കൂ. അതാണ് നിങ്ങളുടെ തലയിലെഴുത്ത്.''

ഇവാൻ രാജകുമാരന് കഠിനമായ ദുഃഖവും നിരാശയും തോന്നിയെങ്കിലും മറ്റു മാർഗ്ഗമൊന്നുമില്ലായിരുന്നു. അവൻ തവളയെ എടുത്ത് വീട്ടിൽ കൊണ്ടുപോയി. രാജാവ് മൂന്നു വിവാഹങ്ങൾ ആഘോഷിച്ചു: മൂത്തമകൻ പ്രഭുകുമാരിയെ വിവാഹംചെയ്തു, രണ്ടാമൻ കച്ചവടക്കാരന്റെ പുത്രിയെ വിവാഹംചെയ്തു, പാവം ഇവാൻ രാജകുമാരൻ തവളയെ വിവാഹംചെയ്തു.

ഒരു ദിവസം രാജാവ് പുത്രന്മാരെ വിളിച്ചു പറഞ്ഞു:

''നിങ്ങളിൽ ആരുടെ ഭാര്യയ്ക്കാണ് തുന്നൽപ്പണിയിൽ കൂടുതൽ വൈദഗ്ദ്ധ്യം എന്നു ഞാൻ നോക്കട്ടെ. നാളെ നേരംവെളുക്കുമ്പോഴേക്ക് അവർ ഓരോരുത്തരും എനിക്ക് ഓരോ കുപ്പായം തുന്നണം.''

പുത്രന്മാർ അച്ഛനെ വന്ദിച്ചിട്ട് അവിടുന്നിറങ്ങി.

ഇവാൻ രാജകുമാരൻ വീട്ടിൽ ചെന്ന് ദുഃഖിതനായി ഒരു മൂലയിൽ ഇരുന്നു. തവള ചാടി ചാടി വന്ന് ചോദിച്ചു:

''ഇവാൻ രാജകുമാരാ, നിങ്ങൾക്ക് എന്താണിത്ര ദുഃഖം? എന്തെങ്കിലും ആപത്തിലകപ്പെട്ടോ?''

''നാളെ നേരം വെളുക്കുമ്പോൾ നീ എന്റെ അച്ഛന് ഒരു കുപ്പായം തുന്നിക്കൊടുക്കണമെന്ന് അദ്ദേഹം ആവശ്യപ്പെട്ടിരിക്കുന്നു.''

തവള പറഞ്ഞു:

''വ്യസനിക്കേണ്ട, ഇവാൻ രാജകുമാരാ. പോയി ഉറങ്ങൂ. രാത്രിയിൽ എന്തെങ്കിലും വഴിയുണ്ടാകും.''

ഇവാൻ രാജകുമാരൻ ഉറങ്ങി. തവള വാതിൽപ്പടിയിന്മേൽ ചാടിക്കയറിയിട്ട് അതിന്റെ തൊലി അഴിച്ചുമാറ്റി. ഉടൻതന്നെ അത് ബുദ്ധിമതിയായ വസിലീസ രാജകുമാരിയായി മാറി. അവൾ അതിസുന്ദരിയായിരുന്നു.



അവൾ കൈകൊട്ടിക്കൊണ്ട് വിളിച്ചുപറഞ്ഞു.

''ദാസിമാരെ, തയ്യാറെടുക്കൂ, പണിയെടുക്കൂ! നാളെ നേരം വെളുക്കുമ്പോഴേക്കും എന്റെ അച്ഛൻ ധരിച്ചിരിക്കുന്ന മാതിരിയുള്ള ഒരു കുപ്പായം തുന്നി എന്നെ ഏല്പിക്കണം!''

പിറേറന്നു രാവിലെ ഇവാൻ രാജകുമാരൻ ഉണർന്നപ്പോൾ തവള പതിവുപോലെ തറയിൽ ചാടി ചാടി നടക്കുന്നുണ്ടായിരുന്നു. മേശപ്പുറത്ത് ഒരു ലിനൻ ടവ്വലിൽ ഒരു കുപ്പായം ഇരുന്നിരുന്നു. ഇവാൻ രാജകുമാരന് സന്തോഷമായി. അവൻ കുപ്പായമെടുത്തുകൊണ്ട് പിതാവിന്റെയടുത്തേക്ക് പോയി. അവൻ അവിടെയെത്തിയപ്പോൾ രാജാവ് മറ്റു രണ്ടു പുത്രന്മാരുടെ സമ്മാനം സ്വീകരിക്കുകയായിരുന്നു. മൂത്തമകൻ കൊണ്ടുചെന്ന കുപ്പായം നോക്കിയിട്ട് രാജാവു പറഞ്ഞു:

''എന്റെ ഭൃത്യന്മാരിലൊരുവന് ഇടാൻ കൊള്ളാം.''

രണ്ടാമത്തെ മകൻ കൊണ്ടുചെന്ന കുപ്പായം നോക്കിയിട്ട് അദ്ദേഹം പറഞ്ഞു:

''ഇതു വല്ല കുളിപ്പുരയിലും ഉപയോഗിക്കാനേ കൊള്ളൂ.''

ഇവാൻ രാജകുമാരൻ കുപ്പായം നിവർത്തിവച്ചു. സ്വർണ്ണനൂലും വെള്ളിനൂലും കൊണ്ട് പൂക്കൾ തുന്നിപ്പിടിപ്പിച്ചിട്ടുള്ള ആ കുപ്പായം ഒന്നു നോക്കിയിട്ട് രാജാവു പറഞ്ഞു:

''ഇതു നല്ലൊരു കുപ്പായമാണ്! വിശേഷാവസരങ്ങളിൽ ഞാനിതു ധരിക്കും.''

മൂത്തസഹോദരന്മാർ ഇരുവരും വീട്ടിലേക്കു മടങ്ങുംവഴി സംസാരിച്ചു:

''ഇവാന്റെ ഭാര്യയെ നമ്മൾ പരിഹസിച്ചത് വെറുതേയാണ്—അവൾ ഒരു തവളയല്ല, ഒരു മന്ത്രവാദിനിയാണ്.''

രാജാവ് വീണ്ടും പുത്രന്മാരെ വിളിച്ചു.

''നാളെ രാവിലെ നിങ്ങളുടെ ഭാര്യമാർ എനിക്ക് ഓരോ അപ്പം ചുട്ടുതരാൻ പറയണം,'' അദ്ദേഹം പറഞ്ഞു. ''ആരാണ് നല്ല പാചകക്കാരിയെന്ന് നോക്കട്ടെ.''

ഇവാൻ കൂടുതൽ ദുഃഖിതനായാണ് വീട്ടിലെത്തിയത്. തവള ചോദിച്ചു:

''നിങ്ങൾക്ക് എന്താണ് ഇത്ര സങ്കടം, രാജകുമാരാ?''

''നാളെ രാവിലെ നീ രാജാവിന് ഒരപ്പം ചുട്ടുകൊടുക്കണം,'' ഭർത്താവ് പറഞ്ഞു.

''വ്യസനിക്കേണ്ട, രാജകുമാരാ. ഉറങ്ങിക്കോളൂ. രാത്രി എന്തെങ്കിലും ഒരു വഴിയുണ്ടാകും.''

മററു രണ്ടു വധുക്കളും അദ്യം തവളയെ കളിയാക്കിയെങ്കിലും ഇപ്പോൾ തവള അപ്പം ചുടുന്നതെങ്ങിനെയെന്നു നോക്കി പഠിക്കാൻ ഒരു വൃദ്ധയെ നിയോഗിച്ചു.

തവള സൂത്രശാലിനിയായിരുന്നു. അവരുടെ ഉദ്ദേശം അതിനു മനസ്സിലായി. അതു് കുറെ മാവു കുഴച്ചു് അടുപ്പിലേക്കു് കമഴ്ത്തി. വൃദ്ധ മൂത്ത വധുക്കളുടെ അടുത്തു് ഓടിയെത്തി ഈ വിവരം പറഞ്ഞു. തവള ചെയ്തതുപോലെതന്നെ അവരും ചെയ്തു.

പിന്നീടു് തവള വാതിൽപ്പടിയിന്മേൽ ചാടിക്കയറി, ബുദ്ധിമതിയായ വസിലീസയായി മാറി. അവൾ കൈകൊട്ടിയിട്ടു് വിളിച്ചുപറഞ്ഞു:

''ദാസിമാരെ, തയ്യാറെടുക്കൂ, പണിയെടുക്കൂ! ഞാൻ വീട്ടിൽവച്ചു് തിന്നാറുള്ള തരം ഒരപ്പം നാളെ രാവിലെ തയ്യാറായിരിക്കണം.''

രാവിലെ ഇവാൻ രാജകുമാരൻ ഉണർന്നപ്പോൾ മേശപ്പുറത്തു് വളരെ മനോഹരമായി അലങ്കരിച്ച ഒരപ്പം ഇരിക്കുന്നതു കണ്ടു. അതിന്റെ വശങ്ങൾ വിചിത്ര രൂപങ്ങളെക്കൊണ്ടും മുകൾഭാഗം മനോഹരങ്ങളായ നഗരങ്ങളുടെ ചിത്രങ്ങളെക്കൊണ്ടും സമാലംകൃതമായിരുന്നു.

ഇവാൻ രാജകുമാരൻ അതിയായി സന്തോഷിച്ചു. ഒരു ലിനൻ തുവാലയിൽ പൊതിഞ്ഞു് അപ്പം അവൻ അച്ഛന്റെയടുത്തു കൊണ്ടുചെന്നു. രാജാവു് ആ സമയത്തു് മൂത്ത രണ്ടുപുത്രന്മാരുടെ അപ്പങ്ങൾ സ്വീകരിക്കയായിരുന്നു. അവരുടെ ഭാര്യമാർ വൃദ്ധ പറഞ്ഞതനുസരിച്ചു് മാവുകുഴച്ചു് അടുപ്പിലിട്ടു. കരിഞ്ഞ കുറെ മാവാണു് അവർക്കു് അപ്പത്തിനു പകരം ലഭിച്ചതു്. മൂത്ത മകൻ കൊണ്ടുചെന്ന അപ്പം ഒന്നു നോക്കിയിട്ടു് രാജാവു് അതു് ഭൃത്യന്മാരുടെ പാർപ്പിടത്തിലേക്കു കൊണ്ടുപോകാൻ കല്പിച്ചു. രണ്ടാമത്തെ മകൻ കൊണ്ടുചെന്ന അപ്പവും അദ്ദേഹം അങ്ങിനെതന്നെ ചെയ്തു. എന്നാൽ ഇവാൻ രാജകുമാരൻ കൊണ്ടുചെന്ന അപ്പം വാങ്ങിയിട്ടു രാജാവു് ഇങ്ങിനെ പറഞ്ഞു:

''ഇതാ, ഇതു് ഒന്നാന്തരം ഒരപ്പമാണു്. വിശേഷദിവസങ്ങളിൽ മാത്രം തിന്നാനുള്ള വിശിഷ്ടമായ ഒരപ്പം.''

പിറേറദിവസം ഒരു വിരുന്നിനു് ഭാര്യമാരേയുംകൂട്ടി വരാൻ അദ്ദേഹം പുത്രന്മാരോടു് പറഞ്ഞു.

ഇവാൻ രാജകുമാരൻ വിഷാദഭരിതനായിട്ടാണു് വീണ്ടും വീട്ടിലെത്തിയതു്. തവള ചാടി അടുത്തുചെന്നു് ചോദിച്ചു:



''ക്ര, ക്ര, ഇവാൻ രാജകുമാരനു് എന്താണിത്ര സങ്കടം? അച്ഛൻ എന്തെങ്കിലും വഴക്കു പറഞ്ഞോ?''

''തവളേ, എന്റെ തവളേ, ഞാൻ എങ്ങിനെ സങ്കടപ്പെടാതിരിക്കും? നാളത്തെ സദ്യക്കു് നിന്നേക്കൂടെ കൊണ്ടുചെല്ലണമെന്നാണു് അച്ഛൻ കല്പിച്ചിരിക്കുന്നതു്. പക്ഷേ നീ എങ്ങിനെയാണു് എന്റെ ഭാര്യയായി ആളുകളുടെ മുമ്പിൽ പ്രത്യക്ഷപ്പെടുന്നതു്?''

''വിഷമിക്കേണ്ട, ഇവാൻ രാജകുമാരാ,'' തവള പറഞ്ഞു. ''നിങ്ങൾ ഒററയ്ക്കു വിരുന്നിനു പോകണം. ഞാൻ പിന്നീടു് വന്നുകൊള്ളാം. ഭയങ്കര തട്ടലും മുട്ടലും കേൾക്കുകയാണെങ്കിൽ അങ്ങു് പേടിക്കേണ്ട. തവള പെട്ടിയിൽക്കയറി വരുന്ന ശബ്ദമാണെന്നു് ആരെങ്കിലും ചോദിച്ചാൽ പറയണം.''

പിറേറന്നു് ഇവാൻ ഒററയ്ക്കു് പോയി. കവിളിൽ ചായവും പൗഡറും പൂശി, വിലപിടിച്ച വസ്ത്രങ്ങൾ ധരിച്ചു് അണിഞ്ഞൊരുങ്ങിയ ഭാര്യമാരോടൊപ്പം, അവന്റെ സഹോദരന്മാർ കുതിരവണ്ടികളിൽ വന്നിറങ്ങി. അവർ ഇവാൻ രാജകുമാരനെ പരിഹസിച്ചു:

''നീ എന്താ ഭാര്യയെ കൊണ്ടുവരാതിരുന്നതു്? ഉറുമാലിൽ പൊതിഞ്ഞു് നിനക്കവളെ കൊണ്ടുവരാമായിരുന്നു. ആ സുന്ദരിയെ നിനക്കു് എവിടുന്നു കിട്ടി? നീ ചതുപ്പായ ചതുപ്പുമുഴവൻ അവൾക്കുവേണ്ടി തിരഞ്ഞെന്നു തോന്നുന്നു.''

ഓക്കുതടികൊണ്ടുണ്ടാക്കി, ഭംഗിയുള്ള വിരിപ്പിട്ട മേശയ്ക്കു ചുററും രാജാവും പുത്രന്മാരും പുത്രവധുക്കളും അതിഥികളും ഇരുന്നു. പെട്ടെന്നു് തട്ടലും മുട്ടലും കൊണ്ടു് കൊട്ടാരം ആകെ കുലുങ്ങി. അതിഥികൾ പേടിച്ചു് എഴുന്നേററു. അപ്പോൾ ഇവാൻ രാജകുമാരൻ പറഞ്ഞു:

''മാന്യരെ, ആരും പേടിക്കേണ്ട. ഇതു് എന്റെ തവള അവളുടെ പെട്ടിയിൽക്കയറി വരുന്ന ശബ്ദമാണു്.''

ആറു വെള്ളക്കുതിരകളെ പൂട്ടിയ സ്വർണ്ണംപൂശിയ ഒരു രഥം കൊട്ടാരത്തിന്റെ കവാടത്തിൽ എത്തി. ബുദ്ധിമതിയായ വസിലീസ അതിൽനിന്നിറങ്ങി. ആകാശനീലിമയാർന്ന അവളുടെ കുപ്പായം നക്ഷത്രഖചിതമായിരുന്നു. അവളുടെ തലമുടിയിൽ ഇരുന്നു് ചന്ദ്രക്കല പ്രകാശിച്ചു. അവൾ പുലർകാലത്തെ ആകാശംപോലെ മനോഹരിയായിരുന്നു. അത്ര സുന്ദരിയായ മറെറാരുവൾ അന്നോളം ജനിച്ചിട്ടില്ല. അവൾ ഇവാൻ രാജകുമാരനെ കൈപിടിച്ചു് ഭംഗിയുള്ള വിരിപ്പിട്ട ഓക്കുമേശയ്ക്കരികിലേക്കു് കൊണ്ടുപോയി.

അതിഥികൾ തീററയും കുടിയും തുടങ്ങി. ബുദ്ധിമതിയായ വസിലീസ ഗ്ലാസിൽനിന്നു് വീഞ്ഞു കുടിച്ചിട്ടു് മട്ടു് കുപ്പായത്തിന്റെ ഇടത്തെ കയ്യുടെ

ഉള്ളിലേയ്ക്കൊഴിച്ചു. പിന്നീട് അവൾ കുറച്ച് അരയന്നമാംസം ഭക്ഷിച്ചിട്ട് എല്ലുകൾ വലത്തെ കുപ്പായക്കയ്യിൽ ഇട്ടു.

മൂത്ത രാജകുമാരന്മാരുടെ ഭാര്യമാർ ഇതു കണ്ടു. അവരും അങ്ങിനെ ചെയ്തു.

തീനും കുടിയും കഴിഞ്ഞ് എല്ലാവരും നൃത്തത്തിനു തയ്യാറായി. ബുദ്ധിമതിയായ വസിലീസ ഇവാൻ രാജകുമാരനോടൊപ്പം നൃത്തം ചെയ്തു. അവളുടെ നൃത്തം കണ്ട് എല്ലാവരും അത്ഭുതപ്പെട്ടു. അവൾ ഇടത്തു കൈ വീശി—അവിടെ ഒരു തടാകം ഉണ്ടായി. അവൾ വലതുകൈ വീശി—ഉടൻതന്നെ വെളുത്ത അരയന്നങ്ങൾ തടാകത്തിൽ നീന്തിക്കളിച്ചുതുടങ്ങി. രാജാവും അതിഥികളും വിസ്മയസ്തബ്ധരായി.

പിന്നീട് മൂത്ത വധുക്കൾ രണ്ടുപേരും നൃത്തത്തിനിറങ്ങി. അവർ ഒരു കൈ വീശി, പക്ഷേ വീഞ്ഞ് അതിഥികളുടെ മേൽ തെറിക്കുകമാത്രമാണുണ്ടായത്. അവർ മറ്റേ കൈ വീശിയപ്പോൾ എല്ലുകഷണങ്ങൾ തെറിച്ചുവീണു. ഒരെല്ല് രാജാവിന്റെ കണ്ണിൽ ചെന്നുകൊണ്ടു. അദ്ദേഹം കോപിച്ച് അവരെ രണ്ടുപേരെയും അവിടെനിന്ന് ഓടിച്ചു.

ഇതിനിടയ്ക്ക് ഇവാൻ രാജകുമാരൻ ആരും കാണാതെ വീട്ടിലേക്കു പോയി. അവിടെ കണ്ട തവളത്തോലി അവൻ തീയിലിട്ടു കരിച്ചുകളഞ്ഞു.

ബുദ്ധിമതിയായ വസിലീസ മടങ്ങിയെത്തി തവളത്തോലി തിരഞ്ഞു. അവൾക്ക് അതു കണ്ടുകിട്ടിയില്ല. അവൾ ഒരു ബഞ്ചിലിരുന്ന് കണ്ണുനീർ തൂകിക്കൊണ്ട് ഇവാനോടു പറഞ്ഞു:

''ഹാ, ഇവാൻ രാജകുമാരാ! നിങ്ങളെന്താണീ ചെയ്തത്! മൂന്നു ദിവസം കൂടി ക്ഷമിച്ചിരുന്നെങ്കിൽ ഞാൻ എന്നെന്നേയ്ക്കും നിങ്ങളുടേതാകുമായിരുന്നു. പക്ഷേ ഇപ്പോൾ ഇതാ എനിക്ക് പിരിഞ്ഞുപോകേണ്ടിയിരിക്കുന്നു. ഒമ്പതാംകരയ്ക്കപ്പുറമുള്ള മുപ്പതാംരാജ്യത്ത് എന്നെ തിരയൂ. ചിരംജീവിയായ കൊഷ്ചേയുടെ നാടാണ് അത്...''

ഇങ്ങിനെ പറഞ്ഞിട്ട് വസിലീസ ഒരു കരിങ്കുയിലായി ജനലിലൂടെ പുറത്തേക്കു പറന്നുപോയി. ഇവാൻ രാജകുമാരൻ വളരെനേരം ഇരുന്നു കരഞ്ഞു. പിന്നീട് എഴുന്നേറ്റ് നാലുദിക്കുകളേയും തലകുനിച്ച് വന്ദിച്ചിട്ട് ഭാര്യയെ അന്വേഷിച്ച് മുമ്പോട്ടു നടന്നു. താൻ പോകുന്നത് എങ്ങോട്ടാണെന്ന് അവനു തന്നെ നിശ്ചയമില്ലായിരുന്നു. അവൻ എത്ര കാലം നടന്നുവെന്നോ എത്ര ദൂരം നടന്നുവെന്നോ പറയാൻ കഴിയുകയില്ല. എന്നാൽ അവന്റെ ബൂട്ടുകളുടെ അടിവശം മുഴുവൻ തേഞ്ഞുപോയെന്നും കുപ്പായത്തിൽ കയ്മുട്ടുകളുടെ ഭാഗത്തെ നൂലുകൾ മുഴുവൻ പൊട്ടിപ്പോയെന്നും മഴനനഞ്ഞ് തൊപ്പി കീറിപ്പറിഞ്ഞെ



ന്നും നമുക്ക് അറിയാം. ഒടുവിൽ ഒരു പടുവൃദ്ധനെ അവൻ കണ്ടുമുട്ടി. വൃദ്ധന് വലിപ്പം തീരെ കുറവായിരുന്നു.

''എങ്ങോട്ടാണ്?'' വൃദ്ധൻ ഇവാനോടു ചോദിച്ചു. ''എന്താണ് നിന്റെ ഉദ്ദേശം?''

ഇവാൻ രാജകുമാരൻ തനിക്ക് നേരിട്ട വിപത്തിനെപ്പറ്റി വൃദ്ധനോടു പറഞ്ഞു.

''ഇവാൻ രാജകുമാരാ, അങ്ങെന്തിനാണ് ആ തവളത്തോലി കത്തിച്ചുകളഞ്ഞത്?'' കൊച്ചു വൃദ്ധൻ ചോദിച്ചു. ''അത് സൂക്ഷിച്ചു വയ്ക്കാനോ കളയാനോ അങ്ങേക്ക് അവകാശമെന്തായിരുന്നു? ബുദ്ധിമതിയായ വസിലീസ ബുദ്ധിശക്തിയിൽ അവളുടെ പിതാവിനെ അതിശയിച്ചു. അത് അദ്ദേഹത്തെ ശുണ്ഠിപിടിപ്പിച്ചു. അദ്ദേഹം മകളെ മൂന്നു വർഷക്കാലത്തേക്ക് ഒരു തവളയാക്കി മാറ്റി. അല്ലെങ്കിൽ ഇനി അതേപ്പറ്റി പറഞ്ഞിട്ടു കാര്യമില്ലല്ലോ. ഈ ഉണ്ടനൂൽ എടുത്തോളൂ. അത് ഉരുണ്ടുപോകുന്ന വഴിയെ നിർഭയം അങ്ങു സഞ്ചരിക്കൂ.''

ഇവാൻ രാജകുമാരൻ വൃദ്ധനോട് നന്ദി പറഞ്ഞിട്ട് ഉണ്ടനൂൽ ഉരുണ്ടുപോയ വഴിയെ നടന്നുതുടങ്ങി. അത് വളരെ ദൂരം ഉരുണ്ടുപോയി. ഇവാനും പിറകെ പോയി. വെളിപ്രദേശത്ത് ഒരു കരടി നിൽക്കുന്നത് അവൻ കണ്ടു. അവൻ ഉന്നംപിടിച്ച് അതിനെ കൊല്ലാൻ തയ്യാറായി. ഉടൻതന്നെ അത് മനുഷ്യശബ്ദത്തിൽ ഇങ്ങിനെ പറഞ്ഞു:

''ഇവാൻ രാജകുമാരാ, എന്നെ കൊല്ലരുതേ. എന്നെങ്കിലുമൊരിക്കൽ എന്നെക്കൊണ്ട് അങ്ങേക്ക് ഉപകാരമുണ്ടാകും.''

ഇവാൻ കരടിയെ ഉപദ്രവിക്കാതെ മുമ്പോട്ടു പോയി. പെട്ടെന്ന് മുകളിൽ ഒരു പൂവൻതാറാവു പറന്നുപോകുന്നത് അവൻ കണ്ടു. അതിനെ എയ്തു വീഴ്ത്താൻ ഉന്നം പിടിച്ചപ്പോൾ അതു മനുഷ്യശബ്ദത്തിൽ ഇങ്ങിനെ പറഞ്ഞു:

''ഇവാൻ രാജകുമാരാ, എന്നെ കൊല്ലരുതേ. എന്നെക്കൊണ്ട് എന്നെങ്കിലും അങ്ങേക്ക് ഉപകാരമുണ്ടാകും.''

അവൻ താറാവിനെ കൊല്ലാതെ മുമ്പോട്ടു പോയി. ഒരു മുയൽ ആ വഴി ഓടി. അതിനെ കൊല്ലാനായി ഇവാൻ വില്ലും അമ്പും കയ്യിലെടുത്തു. ഉടൻതന്നെ മുയൽ മനുഷ്യശബ്ദത്തിൽ ഇങ്ങിനെ പറഞ്ഞു:

''ഇവാൻ രാജകുമാരാ, എന്നെ കൊല്ലരുതേ. എന്നെങ്കിലും എന്നെക്കൊണ്ട് ഉപകാരമുണ്ടാകും.''

അവൻ മുയലിനെ കൊല്ലാതെ വീണ്ടും നടന്നു. അവൻ നടന്നു നടന്ന് നീ

ലസമുദ്രത്തിന്റെ കരയിലെത്തി. അവിടെ മണലിൽ ഒരു പൈക്ക മത്സ്യം കിടന്നു് പിടയ്ക്കുന്നുണ്ടായിരുന്നു.

''ഹാ, ഇവാൻ രാജകുമാരാ!'' പൈക്ക പറഞ്ഞു. ''എന്നോടു് കരുണ കാണിക്കണേ! എന്നെ നീലസമുദ്രത്തിലേക്കു് എടുത്തിടൂ!''

ഇവാൻ പൈക്കിനെ വെള്ളത്തിലേക്കിട്ടിട്ടു് സമുദ്രതീരത്തുകൂടെ നടന്നു. ഒടുവിൽ ഉണ്ടന്യൽ ഒരു കാട്ടിലെത്തി. അവിടെ കോഴിക്കാലിന്മേൽ തിരിഞ്ഞു കൊണ്ടിരിക്കുന്ന ഒരു കുടിൽ ഉണ്ടായിരുന്നു.

''കുഞ്ഞിക്കുടിലേ, കുഞ്ഞിക്കുടിലേ, നിന്റെ പുറകുവശം മരങ്ങളുടെനേരെ തിരിച്ചിട്ടു് മുൻവശം എന്റെ നേരെ തിരിക്കൂ.''

കുടിൽ പുറകുവശം മരങ്ങളുടെനേരെ തിരിച്ചിട്ടു് ,മുൻവശം ഇവാന്റെ നേർക്കു് തിരിച്ചു. ഇവാൻ രാജകുമാരൻ കുടിലിനുള്ളിലേയ്ക്കു കയറി. അവിടെ പക്കുഴലിന്റെ അടുത്തു് ബാബ—യഗാ എന്ന മന്ത്രവാദിനി ഇരുന്നിരുന്നു. അവളുടെ കയ്യിൽ ഒരു ചൂലും ഒരു ചുള്ളിക്കമ്പും ഉണ്ടായിരുന്നു. മരക്കുററിപോലെയുള്ള മൂക്കുള്ള ഒരു കിഴവിയായിരുന്നു അവരം. ഇവാനെ കണ്ടയുടൻ ബാബ—യഗാ പറഞ്ഞു:

''ഹൗ, ഹൗ, റഷ്യൻ രക്തം, ഞാനിതുവരെ കണ്ടുമുട്ടിയിട്ടില്ലാത്തതു്, ഇപ്പോരം എന്റെ വാതുക്കൽ എനിക്കു് അതിന്റെ മണം വരുന്നു. ആരാണു് വന്നിരിക്കുന്നതു്? എവിടുന്നാണു്? എങ്ങോട്ടാണു്?''

''മര്യാദകെട്ട കിഴവി,'' ഇവാൻ തിരിച്ചടിച്ചു. ''നീ എനിക്കു് തിന്നാനും കുടിക്കാനും തന്നു് കുളിമുറിയിൽ കയററി ആവിയിൽ കുളിപ്പിച്ചുകഴിഞ്ഞിട്ടുവേണം ഇങ്ങനെ ചോദ്യങ്ങരം ചോദിക്കാൻ.''

ബാബ—യഗാ അവനെ ആവിയിൽ കുളിപ്പിച്ചു് അവനു് മാംസവും പാനീയങ്ങളും കൊടുത്തിട്ടു് വിശ്രമിക്കാൻ കിടക്കയിൽ കിടത്തി. താൻ തന്റെ ഭാര്യയെ, ബുദ്ധിമതിയായ വസിലീസയെ, അന്വേഷിച്ചു നടക്കുകയാണെന്നു് ഇവാൻ ബാബ—യഗായോടു പറഞ്ഞു.

''നിന്റെ ഭാര്യ ഇപ്പോരം ചിരംജീവിയായ കൊഷ്ചേയുടെ അധീനത്തിലാണു്,'' ബാബ—യഗാ പറഞ്ഞു. ''അവളെ തിരിച്ചുകൊണ്ടുവരാൻ വളരെ പ്രയാസമാണു്. കൊഷ്ചേയ് നിന്നേക്കാരം ശക്തനായ എതിരാളിയാണു്. കൊഷ്ചേയുടെ ജീവൻ കുടികൊള്ളുന്നതു് ഒരു സൂചിയുടെ അററത്താണു്. ആ സൂചി ഒരു മുട്ടയുടെ ഉള്ളിലും മുട്ട ഒരു പിടത്താറാവിന്റെ ഉള്ളിലും താറാവു് ഒരു മുയലിന്റെ ഉള്ളിലും മുയൽ കല്ലുകൊണ്ടുണ്ടാക്കിയ ഒരു പേടകത്തിലും പേടകം ഒരു പൊക്കമുള്ള ഓക്കുമരത്തിന്റെ മുകളിലുമാണു് സ്ഥിതി





ചെയ്യുന്നതു്. ചിരംജീവിയായ കൊഷ്ചേയ് ആ മരം കണ്ണിലെ കൃഷ്ണമണിയെപ്പോലെ കാത്തുസൂക്ഷിക്കുന്നു.''

ഇവാൻ രാജകുമാരൻ അന്നു രാത്രി ബാബ–യഗായുടെ വീട്ടിൽ താമസിച്ചു. പിറേറന്നു രാവിലെ ബാബ–യഗാ അവനു് പൊക്കമുള്ള ഓക്കുമരത്തിനടുത്തെത്താനുള്ള വഴി പറഞ്ഞുകൊടുത്തു. അവൻ എത്രദൂരം നടന്നെന്നു് നമുക്കറിയില്ല. ഒടുവിൽ അവൻ ആ പൊക്കമുള്ള ഓക്കു മരത്തിൻെറ ചുവട്ടിലെത്തി. അതിൻെറ മുകളിൽ പേടകം ഇരുന്നിരുന്നു. പക്ഷേ അതെടുക്കാൻ നിവൃത്തിയുണ്ടായിരുന്നില്ല.

മുമ്പു കണ്ട കരടി പെട്ടെന്നു് അവിടെയെത്തി ആ മരം വേരോടെ പിഴുതു താഴെയിട്ടു. പേടകം താഴെ വീണു് താനേ തുറന്നു. പേടകത്തിനുള്ളിൽനിന്നു് ഒരു മുയൽ ചാടിയിറങ്ങി അതിവേഗം ഓടിത്തുടങ്ങി. എന്നാൽ ആദ്യം ഇവാൻ കണ്ട മുയൽ ഒരു നിമിഷത്തിനകം അതിൻെറ പിന്നാലെ ഓടി അതിനെ പിടിച്ചു് പിച്ചിച്ചീന്തി. അതിൻെറ വയററിൽനിന്നും ഒരു പിടത്താറാവു് പുറത്തുകടന്നു് ആകാശത്തിൽ പറന്നുയർന്നു. പൂവൻതാറാവു് മിന്നൽവേഗത്തിൽ അതിൻെറ അടുത്തുപറന്നെത്തി അതിനെ ശക്തിയായി അടിച്ചു. ഉടൻതന്നെ പിടത്താറാവു് മുട്ടയിട്ടു. ആ മുട്ട ചെന്നു വീണതു് നീല സമുദ്രത്തിലായിരുന്നു.

അതു കണ്ടു് ഇവാൻ രാജകുമാരൻ അതിയായി ദുഃഖിച്ചു. കടലിൽ നിന്നും മുട്ട എങ്ങിനെ കണ്ടുപിടിക്കാനാണു്? എന്നാൽ പെട്ടെന്നു് പൈക്ക്മത്സ്യം മുട്ടയും കടിച്ചുപിടിച്ചുകൊണ്ടു് പൊങ്ങിവന്നു. ഇവാൻ മുട്ട പൊട്ടിച്ചു് സൂചി പുറത്തെടുത്തു. അവൻ അതു ഒടിക്കാൻ ശ്രമിച്ചുതുടങ്ങി. അതു വളയുന്നതിനനുസരിച്ചു് ചിരംജീവിയായ കൊഷ്ചേയ് ഞെളിയുകയും പുളയുകയും അലറുകയും ചെയ്തുകൊണ്ടിരുന്നു. ഒടുവിൽ ഇവാൻ രാജകുമാരൻ സൂചിയുടെ മുന ഒടിച്ചു താഴെയിട്ടു. കൊഷ്ചേയ് മരിച്ചു് നിലംപതിച്ചു.

ഇവാൻ കൊഷ്ചേയുടെ വെള്ളക്കൽകൊട്ടാരത്തിലേക്കു് പോയി. ബുദ്ധിമതിയായ വസിലീസ ഓടിവന്നു് അവൻെറ തേൻചുണ്ടുകളിൽ ചുംബിച്ചു. ഇവാൻ രാജകുമാരനും ബുദ്ധിമതിയായ വസിലീസയും അവരുടെ വീട്ടിൽ തിരിച്ചെത്തി വാർദ്ധക്യംവരെ സുഖമായി താമസിച്ചു.

വിവർത്തനം: ഓമന

# കോടാലിക്കഞ്ഞി

## ഒരു റഷ്യൻ നാടോടിക്കഥ*



ഒരിക്കൽ ഒരു പട്ടാളക്കാരൻ അവധിയെടുത്തു് വീട്ടിലേക്കു പോവുകയായിരുന്നു. നടന്നു നടന്നു് അയാളുടെ കാലുകൾ കഴച്ചു. പോരെങ്കിൽ നല്ല വിശപ്പും. ഒരു ഗ്രാമത്തിലെത്തിയപ്പോൾ ആദ്യം കണ്ട കുടിലിന്റെ വാതിലിൽ അയാൾ മുട്ടി.

''അകത്തുവന്നു് കുറച്ചു വിശ്രമിക്കാൻ എന്നെ അനുവദിക്കുമോ?'' അയാൾ ചോദിച്ചു.

ഒരു വൃദ്ധ വാതിൽ തുറന്നു.

''വരൂ, പട്ടാളക്കാരാ,'' അവർ പറഞ്ഞു.

''തിന്നാൻ വല്ലതും ഉണ്ടോ, അമ്മേ?''

വൃദ്ധയ്ക്കു് ഒന്നിന്റേയും കുറവുണ്ടായിരുന്നില്ല. പക്ഷേ അവർ ഒരു പിശുക്കിയായിരുന്നു. അതുകൊണ്ടു് താൻ ഒരു ദരിദ്രയാണെന്നു് അവർ ഭാവിച്ചു.





''ഹാ, നല്ലവനായ മനുഷ്യ, ഇന്നലെ മുതൽ ഞാൻതന്നെ പട്ടിണിയാണു്!''

''നിങ്ങളുടെ കയ്യിൽ ഇല്ലെങ്കിൽ ഇല്ലാതെ കഴിക്കുകതന്നെ,'' പട്ടാളക്കാരൻ പറഞ്ഞു. പിടി ഊരിപ്പോയ ഒരു കോടാലി ബെഞ്ചിനടിയിൽ കിടക്കുന്നതു് അപ്പോഴാണു് അയാൾ കണ്ടതു്.

''മറ്റൊന്നുമില്ലെങ്കിൽ ഈ കോടാലികൊണ്ടു് കഞ്ഞി വയ്ക്കാം,'' അയാൾ പറഞ്ഞു.

''കോടാലികൊണ്ടു് കഞ്ഞിയോ?''

''അതുതന്നെ. ഒരു കലം തന്നാൽ മാത്രം മതി.''

വൃദ്ധ കലം കൊണ്ടുവന്നു. പട്ടാളക്കാരൻ കോടാലി വൃത്തിയായി കഴുകി കലത്തിൽ ഇട്ടു് അതിൽ കുറച്ചു് വെള്ളവുമൊഴിച്ചു് അടുപ്പത്തുവച്ചു.

അത്ഭുതംകൊണ്ടു് അമ്മൂമ്മയുടെ കണ്ണുകൾ തള്ളി. പട്ടാളക്കാരൻ ഒരു തവിയെടുത്തു് ഇളക്കിത്തുടങ്ങി. കുറച്ചുകഴിഞ്ഞു് അയാൾ കലത്തിലെ വെള്ളം കുറച്ചു് രുചിച്ചുനോക്കി.

''ഇതു് ഉടനെ കാലമാകും,'' പട്ടാളക്കാരൻ പറഞ്ഞു. ''എന്റെ കയ്യിൽ ഉപ്പില്ലാതെ പോയതു് കഷ്ടമായിപ്പോയി.''

''എന്റെ കയ്യിൽ കുറച്ചു് ഉപ്പുണ്ടു്,'' വൃദ്ധ പറഞ്ഞു. ''ഇതാ, എടുത്തോളൂ.''

പട്ടാളക്കാരൻ കലത്തിൽ ഉപ്പിട്ടിട്ടു് വീണ്ടും സ്വാദുനോക്കി.

''ഒരു പിടി ഗോതമ്പുണ്ടെങ്കിൽ കഞ്ഞി ഒന്നാന്തരമാകും,'' അയാൾ അഭിപ്രായപ്പെട്ടു.

വൃദ്ധ കലവറയിൽനിന്നും ഗോതമ്പു നിറച്ച ഒരു ചെറിയ സഞ്ചി എടുത്തുകൊണ്ടു വന്നു.

''ഇതാ, കഞ്ഞിക്കു കൊഴുപ്പുവരുത്താൻ വേണ്ടതു് എടുത്തുകൊള്ളൂ.''

പട്ടാളക്കാരൻ വളരെ നേരം അതു് തിളപ്പിക്കുകയും ഇളക്കുകയും ചെയ്തുകൊണ്ടിരുന്നു. വീണ്ടും അയാൾ സ്വാദുനോക്കി.

അമ്മൂമ്മ അയാളെത്തന്നെ നോക്കിക്കൊണ്ടിരിക്കയായിരുന്നു.

''ഒന്നാന്തരം കഞ്ഞി,'' പട്ടാളക്കാരൻ പറഞ്ഞു. ''ഒരു തരി വെണ്ണക്കൂടി ഇട്ടാൽ ഇവൻ വിളിച്ചാൽ വിളി കേൾക്കും.''

വൃദ്ധ കുറച്ചു വെണ്ണ കൊണ്ടുവന്നു.

''അമ്മേ, ഇനി ഒരു തവി കൊണ്ടുവന്നു് ഇതു് കുറച്ചു കുടിച്ചുനോക്കിയാട്ടെ.''

അവർ കഞ്ഞി കുടിച്ചുതുടങ്ങി. അതിന്റെ സ്വാദിനെപ്പറ്റി എത്ര പറഞ്ഞിട്ടും അമ്മൂമ്മയ്ക്കു് മതിയായില്ല.

''അത്ഭുതം, അത്ഭുതം,'' അവർ പറഞ്ഞു. ''ഒരു കോടാലികൊണ്ടു് ഇത്ര സ്വാദുള്ള കഞ്ഞി ഉണ്ടാക്കാമെന്നു് ഞാൻ സ്വപ്നത്തിൽപ്പോലും വിചാരിച്ചിട്ടില്ല.''

പട്ടാളക്കാരൻ ഉള്ളിൽ ചിരിച്ചുകൊണ്ടു് കഞ്ഞികുടി തുടർന്നു.

വിവർത്തനം: ഓമന

# മാന്ത്രിക കുതിര

## ഒരു റഷ്യൻ നാടോടിക്കഥ*



പണ്ടൊരിക്കൽ ഒരിടത്തു് ഒരു വൃദ്ധനും മൂന്നു് ആൺമക്കളും പാർത്തിരുന്നു. മൂത്ത പുത്രന്മാർ രണ്ടുപേരും യോഗ്യന്മാരും നല്ല വസ്ത്രം ധരിക്കാൻ ഇഷ്ടമുള്ളവരും പിടിപ്പുള്ള കൃഷിക്കാരുമായിരുന്നു. എന്നാൽ ഇളയ പുത്രനായ മണ്ടൻ ഇവാൻ ഇങ്ങിനെയൊന്നും ആയിരുന്നില്ല. അടുപ്പിൻ തിണ്ണയിൽ ചടഞ്ഞിരുന്നാണ് അവൻ അധികസമയവും കഴിച്ചതു്. അവൻ പുറത്തിറങ്ങുന്നതു് കാട്ടിൽപ്പോയി കൂൺ ശേഖരിക്കാൻ മാത്രമായിരുന്നു.

വൃദ്ധൻ മരിക്കാറായപ്പോൾ മൂന്നു പുത്രന്മാരേയും അടുത്തു വിളിച്ചു് ഇങ്ങിനെ പറഞ്ഞു:

''ഞാൻ മരിച്ചുകഴിഞ്ഞാൽ മൂന്നു ദിവസത്തേക്കു് എന്നും രാത്രി നിങ്ങൾ എന്റെ കുഴിമാടം സന്ദർശിച്ചു് എനിക്കു് തിന്നാൻ കുറെ റൊട്ടി കൊണ്ടു വന്നു തരണം.''

---

വൃദ്ധൻ മരിച്ചു. അയാളുടെ ശവസംസ്കാരം കഴിഞ്ഞു. അന്നു രാത്രി കുഴിമാടത്തിൽ പോകേണ്ട ഊഴം ഏററവും മൂത്ത സഹോദരൻേറതായിരുന്നു. എന്നാൽ അലസതകൊണ്ടോ അതോ പേടികൊണ്ടോയെന്നു് തീർച്ചയില്ല, അയാൾ പോകാൻ മടിച്ചു. അയാൾ മണ്ടൻ ഇവാനെ വിളിച്ചു് ഇങ്ങിനെ പറഞ്ഞു:

''ഇവാൻ, എനിക്കുപകരം നീ ഇന്നു് അച്ഛൻെറ കുഴിമാടത്തിൽ പോകാമെങ്കിൽ ഞാൻ നിനക്കു് ഒരു കേക്കു് വാങ്ങിത്തരാം.''

ഇവാൻ ഉടൻ അതു സമ്മതിച്ചു. അവൻ കുറച്ചു റൊട്ടിയുംകൊണ്ടു് അച്ഛൻെറ കുഴിമാടത്തിനടുത്തെത്തി. എന്താണു സംഭവിക്കുന്നതെന്നു് അറിയാൻ അവൻ കുഴിമാടത്തിനടുത്തു് കാത്തിരുന്നു. കൃത്യം പാതിരായായപ്പോൾ കുഴിമാടത്തിലെ മണ്ണു് ഇരുവശത്തേക്കും മാറി. വൃദ്ധൻ എഴുന്നേററുവന്നു് ചോദിച്ചു.

''ആരാണതു്? എൻെറ മൂത്തമകനാണോ? റഷ്യ എങ്ങിനെയുണ്ടു്? അവിടെ പട്ടികൾ കുരയ്ക്കുകയോ, ചെന്നായ്ക്കൾ ഓരിയിടുകയോ, കുട്ടികൾ കരയുകയോ ചെയ്യുന്നുണ്ടോ?''

ഇവാൻ മറുപടി പറഞ്ഞു:

''ഇതു് അങ്ങയുടെ മകനാണു്. റഷ്യയിൽ എല്ലാം ശാന്തമാണു്.''

അച്ഛൻ, ഇവാൻ കൊണ്ടുചെന്ന റൊട്ടി വയറുനിറയെ തിന്നിട്ടു് കുഴിമാടത്തിനുള്ളിൽ കയറി കിടന്നു. വഴിക്കു് കുറെ കൂൺ ശേഖരിച്ചിട്ടു് ഇവാൻ വീട്ടിലെത്തി.

ഏററവും മൂത്ത സഹോദരൻ അവനോടു ചോദിച്ചു:

''നീ നമ്മുടെ അച്ഛനെ കണ്ടോ?''

''കണ്ടു,'' ഇവാൻ പറഞ്ഞു.

''നീ കൊണ്ടുപോയ റൊട്ടി അച്ഛൻ തിന്നോ?''

''വയറുനിറയുന്നതുവരെ തിന്നു.''

പിറേറദിവസം രണ്ടാമത്തെ സഹോദരൻെറ ഊഴമായിരുന്നു. അലസതകൊണ്ടോ പേടികൊണ്ടോ, അയാളും പോകാൻ മടിച്ചു. അയാൾ ഇവാനെ വിളിച്ചു് ഇങ്ങിനെ പറഞ്ഞു:

''എനിക്കു പകരം നീ ഇന്നു രാത്രി അച്ഛൻെറ കുഴിമാടത്തിൽ പോകാമെങ്കിൽ നിനക്കു് ഞാൻ ഒരു ജോടി ചെരിപ്പുണ്ടാക്കിത്തരാം.''

''ശരി,'' ഇവാൻ പറഞ്ഞു. ''ഞാൻ പോകാം.''

അവൻ കുറെ റൊട്ടിയുംകൊണ്ടു് അച്ഛൻെറ കുഴിമാടത്തിനരികിൽ കാത്തിരുന്നു. കൃത്യം പാതിരായായപ്പോൾ കുഴിമാടത്തിൽനിന്നും മണ്ണു് ഇരുവശത്തേക്കും മാറി. വൃദ്ധൻ എണീററു് പുറത്തുവന്നു് ചോദിച്ചു:



''ആരാണതു്? എൻെറ രണ്ടാമത്തെ മകനാണോ? റഷ്യ എങ്ങിനെയുണ്ടു്? പട്ടികൾ കുരയ്ക്കുകയോ, ചെന്നായ്ക്കൾ ഓരിയിടുകയോ, കുട്ടികൾ കരയുകയോ ചെയ്യുന്നുണ്ടോ?

''ഇതു് അങ്ങയുടെ മകനാണു്, അച്ഛാ. റഷ്യയിൽ എല്ലാം ശാന്തമാണു്.''

ഇവാൻ കൊണ്ടുചെന്ന റൊട്ടി വയർനിറയെ തിന്നിട്ടു് വൃദ്ധൻ കുഴിമാടത്തിൽ കയറിക്കിടന്നു. വഴിക്കു് കുറെ കൂണും പറിച്ചുകൊണ്ടു് ഇവാൻ വീട്ടിലെത്തി.

''അച്ഛൻ റൊട്ടി തിന്നോ?'' രണ്ടാമത്തെ സഹോദരൻ ചോദിച്ചു.

''വയറുനിറച്ചു് തിന്നു,'' ഇവാൻ മറുപടി പറഞ്ഞു.

മൂന്നാംദിവസം രാത്രി കുഴിമാടത്തിൽ പോകേണ്ടതു് ഇവാനായിരുന്നു. അവൻ സഹോദരന്മാരോടു് പറഞ്ഞു:

''രണ്ടു ദിവസം ഞാൻ അച്ഛൻെറ കുഴിമാടത്തിൽ പോയി. ഇനി നിങ്ങളാരെങ്കിലും പോകണം. ഞാൻ വീട്ടിലിരുന്നു് വിശ്രമിക്കട്ടെ.''

''ഹേ, അതു പററില്ല,'' സഹോദരന്മാർ പറഞ്ഞു. ''നിനക്കു് പോയി പരിചയമുണ്ടല്ലോ, അതുകൊണ്ടു് നീതന്നെ പോകണം.''

''ശരി, എന്നാൽ ഞാൻ പോകാം,'' ഇവാൻ സമ്മതിച്ചു.

അവൻ റൊട്ടിയുംകൊണ്ടു് കുഴിമാടത്തിലെത്തി. കൃത്യം പാതിരായായപ്പോൾ കുഴിമാടത്തിലെ മണ്ണു് ഇരുവശത്തേയ്ക്കും മാറി. വൃദ്ധൻ എന്നീററു പുറത്തുവന്നു് ചോദിച്ചു:

''ആരാണതു്? എൻെറ ഇളയ മകനാണോ? റഷ്യ എങ്ങിനെയുണ്ടു്? പട്ടികൾ കുരയ്ക്കുകയോ ചെന്നായ്ക്കൾ ഓരിയിടുകയോ കുട്ടികൾ കരയുകയോ ചെയ്യുന്നുണ്ടോ?''

''അച്ഛാ, ഇതു ഞാനാണു്, അങ്ങയുടെ പുത്രനായ ഇവാൻ. റഷ്യയിൽ എല്ലാം ശാന്തമാണു്.''

ഇവാൻ കൊണ്ടുചെന്ന റൊട്ടി മതിയാവോളം ഭക്ഷിച്ചിട്ടു് അച്ഛൻ പറഞ്ഞു:

''ഇവാൻ, എൻെറ ആജ്ഞ അനുസരിച്ചതു് നീ മാത്രമാണു്. മൂന്നു രാത്രി എൻെറ കുഴിമാടത്തിൽ വരാൻ നിനക്കു് പേടിയില്ലായിരുന്നു. ഇപ്പോൾ നീ വെളിപ്രദേശത്തു പോയി ഇങ്ങനെ വിളിച്ചുപറയണം: 'മാന്ത്രിക കുതിരേ, കേട്ടാലും, വന്നാലും! അല്ലെങ്കിൽ ആപത്തു വന്നുഭവിച്ചിടും!' കുതിര അടുത്തെത്തിയാൽ നീ അതിൻെറ വലത്തെ ചെവിയിൽ കയറി ഇടത്തെ ചെവിയിലൂടെ പുറത്തിറങ്ങണം. അപ്പോൾ നീ മററാരേക്കാളും സുന്ദരനായ ഒരു യുവാ

വായിത്തീരും. എന്നിട്ട് കുതിരപ്പുറത്തു കയറി ഇഷ്ടമുള്ളിടത്തു് പോകാം.''

ഇവാൻ, അച്ഛൻ കൊടുത്ത കടിഞ്ഞാൺ വാങ്ങി അച്ഛനോട് കൃതജ്ഞത പ്രകടിപ്പിച്ചിട്ട് വീട്ടിലേക്കു പോയി. വഴിയിൽനിന്നു് പതിവുപോലെ കൂൺ ശേഖരിച്ചുകൊണ്ടാണു് അവൻ വീട്ടിലെത്തിയതു്. സഹോദരന്മാർ അവനോടു ചോദിച്ചു:

''നീ അച്ഛനെ കണ്ടോ?''

''കണ്ടു,'' ഇവാൻ മറുപടി പറഞ്ഞു.

''നീ കൊണ്ടുചെന്ന റൊട്ടി അച്ഛൻ തിന്നോ?''

''വയറുനിറച്ചു തിന്നു. ഇനി കുഴിമാടത്തിൽ ചെല്ലേണ്ടെന്നു് അദ്ദേഹം എന്നോട് പ്രത്യേകം പറഞ്ഞു.''

ഇക്കാലത്താണു് രാജാവു് അവിവാഹിതരും സുന്ദരന്മാരുമായ യുവാക്കൾ എല്ലാവരും കൊട്ടാരത്തിലെത്തണമെന്നു വിളംബരം ചെയ്തതു്. രാജാവിന്റെ മകളായ സുന്ദരി എന്ന രാജകുമാരിക്കുവേണ്ടി ഓക്കുമരത്തടികൊണ്ടു് പന്ത്രണ്ടു തൂണുകളും പന്ത്രണ്ടു നിലകളുമുള്ള ഒരു മാളിക പണിയിക്കപ്പെട്ടു. രാജകുമാരി ഏററവും മുകളിലത്തെ നിലയിലുള്ള തന്റെ മുറിയുടെ ജനാലയ്ക്കരികിലിരിക്കുമ്പോൾ കുതിരപ്പുറത്തു് അത്രയും പൊക്കത്തിൽ ചാടി അവളുടെ ചുണ്ടിൽ ചുംബിക്കുന്നവൻ ഉന്നതകുലജാതനോ നീചനോ ആരുതന്നെ ആയാലും അയാൾക്കു് രാജകുമാരിയെ വിവാഹം ചെയ്തുകൊടുക്കുമെന്നായിരുന്നു രാജാവിന്റെ നിശ്ചയം. കൂടാതെ രാജ്യത്തിൽ പകുതിയും അയാൾക്കു് നൽകപ്പെടും.

ഈ വാർത്ത ഇവാന്റെ സഹോദരന്മാരുടെ ചെവിയിലെത്തി. മററുള്ളവരോടൊപ്പം തങ്ങളുടെ ഭാഗ്യം പരീക്ഷിക്കാൻ അവർ തീരുമാനിച്ചു.

അവർ അവരുടെ ഏററവും നല്ല രണ്ടു കുതിരകൾക്കു് ഓട്സ് തിന്നാൻ കൊടുത്തു് ലായത്തിൽനിന്നു് പുറത്തിറക്കി. ഏററവും നല്ല വസ്ത്രങ്ങൾ ധരിച്ചു. ചുരുണ്ട മുടി ചീകിമിനുക്കി. അടുപ്പിൻതിണ്ണയിൽ പുകക്കുഴലിന്റെ പിന്നിൽ ഇരുന്നുകൊണ്ടു് ഇവാൻ ജ്യേഷ്ഠന്മാരോട് പറഞ്ഞു:

''എന്നേക്കൂടെ കൊണ്ടുപോകൂ, ഞാൻ ഭാഗ്യം പരീക്ഷിക്കട്ടെ.''

''അടുപ്പിൻതിണ്ണയിൽ പതുങ്ങിയിരിക്കുന്ന കൊള്ളരുതാത്തവനെ!'' അവർ പരിഹസിച്ചു. ''നീ ഞങ്ങളുടെകൂടെ വന്നാൽ നിന്നെ ആളുകൾ പരിഹസിക്കയേയുള്ളൂ. കാട്ടിൽപ്പോയി കൂണന്വേഷിക്കുന്നതാണു് നിനക്കു് നല്ലതു്.''

മൂത്ത സഹോദരന്മാർ രണ്ടുപേരും കുതിരകളുടെ പുറത്തു കയറി, തൊപ്പി ശരിയ്ക്കുവച്ചു്, ചൂളംവിളിച്ചുകൊണ്ടു് പാഞ്ഞുപോയി. കുതിരകൾ വഴിയിൽ പൊടിപടലമുയർത്തിക്കൊണ്ടു് മറഞ്ഞു. ഇവാൻ കടിഞ്ഞാൺ കയ്യിലെടുത്തു



കൊണ്ടു് വെളിപ്രദേശത്തു ചെന്നു് അച്ഛൻ പറഞ്ഞതുപോലെ വിളിച്ചുപറഞ്ഞു:

''മാന്ത്രിക കുതിരേ, കേട്ടാലും, വന്നാലും. അല്ലെങ്കിലാപത്തു വന്നുഭവിച്ചിടും.''

അത്ഭുതം! ഉഗ്രനൊരു കുതിര അവന്റെ അടുത്തേക്കു് പാഞ്ഞുവന്നു. അതിന്റെ കുളമ്പടിയേററു് ഭൂമി കിടിലംകൊണ്ടു. അതിന്റെ മൂക്കിൽനിന്നു് തീപ്പൊരി ചിതറി, ചെവികളിൽനിന്നു് മേഘംപോലെ പുക വമിച്ചു. കുതിര ഇവാന്റെ അടുത്തെത്തി അനങ്ങാതെ നിന്നുകൊണ്ടു് ചോദിച്ചു:

''ഇവാൻ, എന്താണു് വേണ്ടതു്?''

ഇവാൻ കുതിരയുടെ കഴുത്തിൽ തലോടി. അതിനു് കടിഞ്ഞാണിട്ടിട്ട് അവൻ അതിന്റെ വലത്തെ ചെവിയിലൂടെ കയറി ഇടത്തെ ചെവിയിലൂടെ ഇറങ്ങി. അത്ഭുതം! അവൻ പുലർകാലത്തെ ആകാശംപോലെ ഭംഗിയുള്ള ഒരു യുവാവായിത്തീർന്നു. അത്ര സൗന്ദര്യമുള്ള ഒരു യുവാവു് അതിനുമുമ്പ് ജനിച്ചിട്ടില്ല. അവൻ മാന്ത്രിക കുതിരയുടെ പുറത്തുകയറി കൊട്ടാരത്തിലേക്കു് പുറപ്പെട്ടു. മാന്ത്രിക കുതിര ഒരാഴ്ചയും ഒരു ദിവസവും സഞ്ചരിച്ചു. വാൽ വീശിക്കൊണ്ടു് അതു് പർവ്വതങ്ങളും താഴ്വരകളും കടന്നു. വായുവേഗത്തിൽ നാടുകളും കാടുകളും പിന്നിട്ടു.

ഇവാൻ കൊട്ടാരത്തിലെത്തിയപ്പോൾ കൊട്ടാരത്തിന്റെ മുററം നിറയെ ആളായിരുന്നു. പന്ത്രണ്ടു തൂണുകളും പന്ത്രണ്ടു നിലകളുമുള്ള മാളികയുടെ ഏററവും മുകളിലുള്ള സ്വകാര്യമുറിയുടെ ജനാലയ്ക്കടുത്തു് സുന്ദരി രാജകുമാരി ഇരുന്നിരുന്നു.

രാജാവു് പൂമുഖത്തു വന്നു നിന്നുകൊണ്ടു് പറഞ്ഞു:

''കുതിരപ്പുറത്തു മുകളിലേക്കു ചാടി അക്കാണുന്ന ജനാലയ്ക്കപിന്നിലിരിക്കുന്ന എന്റെ മകളുടെ ചുണ്ടിൽ ചുംബിക്കുന്ന യുവാവിനു് ഞാൻ അവളെ കല്യാണംകഴിച്ചുകൊടുക്കും. പകുതി രാജ്യവും കൊടുക്കും.''

സുന്ദരി രാജകുമാരിയെ കാംക്ഷിച്ചെത്തിയ യുവാക്കൾ ഓരോരുത്തരായി ചാടിനോക്കി. പക്ഷേ ജനാലയ്ക്കടുത്തെത്താൻ ആർക്കും കഴിഞ്ഞില്ല. ഇവാന്റെ ജ്യേഷ്ഠന്മാരും മററുള്ളവരെപ്പോലെ ചാടിനോക്കി, പക്ഷേ ഫലമുണ്ടായില്ല.

ഇവാന്റെ ഊഴം വന്നു. അവൻ ഒരു പോർവിളിയോടെ മാന്ത്രിക കുതിരയെ ചാടിച്ചു. അതു കുതിച്ചുചാടി. ഏററവും മുകളിൽനിന്നും രണ്ടു നിലകൾ താഴെവരെ എത്തി. ഇവാൻ രണ്ടാമതും കുതിരയെ ചാടിച്ചു. ഏററവും മുകളിലത്തെ നിലയുടെ തൊട്ടുതാഴെവരെ കുതിര പൊങ്ങി. അവസാനത്തെ തവ

ണ ചാടുന്നതിനുമുമ്പ് ഇവാൻ കുതിരയെ അതിന്റെ വായിൽനിന്ന് നുരയും പതയും വരുന്നതുവരെ വട്ടംകറക്കി. ഒടുവിൽ കുതിര ഒരു തീപ്പന്തംപോലെ മുകളിലേക്കു കുതിച്ചു. ഇവാൻ, രാജകുമാരിയുടെ തേൻചുണ്ടുകളിൽ ചുംബിച്ചു. തന്റെ മുദ്രാമോതിരംകൊണ്ടു് രാജകുമാരി ഇവാന്റെ നെററിയിൽ മുദ്രകുത്തി. ജനങ്ങൾ ആർത്തുവിളിച്ചു: ''തടഞ്ഞുനിർത്തു്! പിടിച്ചുനിർത്തു്!'' പക്ഷേ ഇവാനും കുതിരയും പൊടിപടലമുയർത്തികൊണ്ടു് അപ്രത്യക്ഷരായി.

വെളിപ്രദേശത്തെത്തിയപ്പോൾ ഇവാൻ കുതിരയെ നിർത്തി, അതിന്റെ ഇടത്തെ ചെവിയിലൂടെ കയറി വലത്തെ ചെവിയിലൂടെ പുറത്തിറങ്ങി. അവൻ പഴയപടിയായി. അവൻകുതിരയെ പാട്ടിനു വിട്ടിട്ടു് വീട്ടിലേയ്ക്കു പോയി. വഴിക്കു് കൂൺ പറിക്കാൻ അവൻ മറന്നില്ല. അവൻ വീട്ടിലെത്തി ഒരു തുണിക്കഷണമെടുത്തു് നെററിയിൽ കെട്ടിവച്ചിട്ടു് അടുപ്പിൻതിണ്ണയിൽ കയറി പഴയതുപോലെ കിടന്നു.

കുറേക്കഴിഞ്ഞു് ജ്യേഷ്ഠന്മാർ തിരിച്ചെത്തി. തങ്ങൾ കണ്ടതും കേട്ടതും ഒക്കെ അവർ ഇവാനോടു വിവരിച്ചു.

''രാജകുമാരിയുടെ ആരാധകർ അനവധിപേരുണ്ടായിരുന്നു, അവർ സുമുഖന്മാരുമായിരുന്നു,'' അവർ പറഞ്ഞു. ''എന്നാൽ എല്ലാവരേയും അതിശയിക്കുന്ന ഒരാൾ അക്കൂട്ടത്തിലുണ്ടായിരുന്നു. ജ്വലിക്കുന്ന തന്റെ കുതിരപ്പുറത്തു് അയാൾ ചാടി രാജകുമാരിയെ ചുംബിച്ചു. അയാൾ വരുന്നതു് എല്ലാവരും കണ്ടു. പക്ഷേ തിരിച്ചുപോകുന്നതു് ആരും കണ്ടില്ല.''

പുകക്കുഴലിന്റെ പിന്നിൽനിന്നു് ഇവാൻ പറഞ്ഞു:

''ഒരുപക്ഷേ നിങ്ങൾ കണ്ടതു് എന്നെയായിരിക്കും.''

ജ്യേഷ്ഠന്മാർ രോഷാകുലരായി പറഞ്ഞു:

''മണ്ടാ! നീ ഇങ്ങിനെ വിഡ്ഢിത്തം പുലമ്പാതിരിക്കു്. അടുപ്പിൻ തിണ്ണയിൽ കൂണും തിന്നുകൊണ്ടു് അടങ്ങിയിരിക്കു്.''

രാജകുമാരിയുടെ മോതിരം പതിപ്പിച്ച മുദ്രയെ മറയ്ക്കാനായി കെട്ടിയിരുന്ന തുന്നി ഇവാൻ അഴിച്ചുമാററി. പെട്ടെന്നു് അതിന്റെ തിളക്കം വീട്ടിലാകെ പ്രകാശംപരത്തി. ജ്യേഷ്ഠന്മാർ പേടിച്ചു് വിളിച്ചുപറഞ്ഞു:

''മണ്ടാ, നീ എന്താണു ചെയ്യുന്നതു്? നീ ഈ വീടിനു് തീപിടിപ്പിക്കും!''

പിറേറ ദിവസം രാജാവു് ഒരു വിരുന്നുസൽക്കാരത്തിനു് പ്രജകളെ എല്ലാവരേയും ക്ഷണിച്ചു. അടിയാന്മാരേയും പ്രഭുക്കന്മാരേയും സാധാരണക്കാരേയും ധനവാന്മാരേയും ദരിദ്രരേയും യുവാക്കളേയും വൃദ്ധന്മാരേയും എന്നുവേണ്ട രാജ്യത്തുള്ള സകലരേയും അദ്ദേഹം വിരുന്നിനു ക്ഷണിച്ചിരുന്നു.



ഇവാന്റെ സഹോദരന്മാരും സദ്യയ്ക്കു പോകാൻ വട്ടംകൂട്ടി.

''എന്നെ കൂടെ കൊണ്ടു പോകൂ, ജ്യേഷ്ഠന്മാരേ,'' ഇവാൻ കെഞ്ചി.

''നിന്നെയോ?'' അവർ ചിരിച്ചു. ''കാണുന്നവരെല്ലാം നിന്നെ പരിഹസിക്കും. കൂണും തിന്നുകൊണ്ടു് നീ ഈ അടുപ്പിൻതിണ്ണയിൽ ഇരുന്നോ.''

ജ്യേഷ്ഠന്മാർ കുതിരപ്പുറത്തു കയറി ഓടിച്ചുപോയി. ഇവാൻ കാൽനടയായി പുറപ്പെട്ടു. അവൻ കൊട്ടാരത്തിലെത്തി ഒരു ഒഴിഞ്ഞ മൂലയിൽ ഇരുന്നു. സുന്ദരിരാജകുമാരി അതിഥികളെ എല്ലാവരേയും കാണാൻ ചുററിനടന്നു. അവൾ കയ്യിൽ പിടിച്ചിരുന്ന കപ്പിൽനിന്നും ഓരോരുത്തരേയും കുറേശ്ശെ മധുരപാനീയം കുടിപ്പിച്ചു. അവൾ തന്റെ മുദ്രയുണ്ടോയെന്നറിയാൻ ഓരോരുത്തരുടേയും നെററിയിൽ സൂക്ഷിച്ചുനോക്കി.

അവൾ ഇവാനെ ഒഴിച്ചു് മറെറല്ലാവരേയും പരിശോധിച്ചുകഴിഞ്ഞു. അവനെ സമീപിച്ചപ്പോൾ അവളുടെ മനസ്സിടിഞ്ഞു. അവന്റെ ദേഹം മുഴുവൻ കരിപുരണ്ടിരുന്നു. മുള്ളൻപന്നിയുടെ മുള്ളുപോലുള്ള തലമുടിയായിരുന്നു അവന്േറതു്.

സുന്ദരി രാജകുമാരി ചോദിച്ചു:

''നീ ആരാണു്? എവിടുന്നു വരുന്നു? ആ പഴന്തുണി നീ നെററിയിൽ കെട്ടിവച്ചിരിക്കുന്നതെന്തിനാണു്?''

''ഉരുണ്ടുവീണു് എന്റെ നെററി അല്പം മുറിഞ്ഞു,'' ഇവാൻ പറഞ്ഞു.

രാജകുമാരി തുണി അഴിച്ചുമാററി. ഉജ്ജ്വലമായ ഒരു പ്രകാശം കൊട്ടാരത്തിലാകെ പരന്നു.

''ഇതു് എന്റെ മുദ്രയാണു്!'' അവൾ വിളിച്ചുപറഞ്ഞു. ''ഇതാണു് എന്റെ വരൻ!''

രാജാവു് ഇവാന്റെ അടുത്തെത്തി അവനെ ഒന്നു നോക്കിയിട്ടു പറഞ്ഞു:

''അല്ല, രാജകുമാരി! നിന്റെ വരൻ ഇവനായിരിക്കയില്ല! ഇവൻ ആകെ കരിപുരണ്ട ഒരു വെറും സാധാരണക്കാരനാണു്.''

ഇവാൻ രാജാവിനോടു പറഞ്ഞു:

''മുഖം കഴുകിയിട്ടുവരാൻ എന്നെ അനുവദിക്കൂ.''

രാജാവു് അതിനു് അനുവാദം കൊടുത്തു. ഇവാൻ മുററത്തിറങ്ങി അച്ഛൻ പഠിപ്പിച്ചിട്ടുള്ള വാക്കുകൾ വിളിച്ചുപറഞ്ഞു:

''മാന്ത്രിക കുതിരേ, കേട്ടാലും, വന്നാലും!
അല്ലെങ്കിലാപത്തു വന്നുഭവിച്ചിടും.''

മാന്ത്രിക കുതിര അവന്റെയടുത്തേക്കു് പാഞ്ഞുവന്നു. ഭൂമി അതിന്റെ കു

ളമ്പടിയേററ് കിടിലംകൊണ്ടു. അതിൻെറ മൂക്കിൽനിന്നും തീപ്പൊരി ചിതറി. ചെവിയിൽനിന്ന് പുകയുടെ മേഘങ്ങൾ ഉയർന്നു. ഇവാൻ അതിൻെറ വലത്തെ ചെവിയിലൂടെ കയറി ഇടത്തേ ചെവിയിലൂടെ പുറത്തിറങ്ങി. പുലർകാലത്തെ ആകാശംപോലെ സൗന്ദര്യമുള്ള ഒരു യുവാവായി അവൻ മാറി. അതിനുമുമ്പ് അത്ര സൗന്ദര്യമുള്ള ആരും ഭൂമിയിൽ ഉണ്ടായിട്ടില്ല. അവനെ കണ്ടയുടൻ കൊട്ടാരത്തിൽ കൂടിയിരുന്നവർ അത്ഭുതസ്തബ്ധരായി.

പിന്നീട് ഇവാൻ സുന്ദരി രാജകുമാരിയെ വിവാഹംചെയ്തു. തുടർന്ന് ഗംഭീരമായൊരു സദ്യയും കൊട്ടാരത്തിൽ നടത്തപ്പെട്ടു.

വിവർത്തനം: ഓമന

# കർഷകപുത്രനായ ഇവാനും മൂന്നു ചൂദൊ–യൂദൊമാരും

## ഒരു റഷ്യൻ നാടോടിക്കഥ





പണ്ടു പണ്ടൊരു രാജ്യത്ത്, ഒരു ദേശത്ത്, ഒരപ്പൂപ്പനും അമ്മൂമ്മയും അവരുടെ മൂന്നു പുത്രന്മാരും താമസിച്ചിരുന്നു. ഇവാനെന്നായിരുന്നു ഇളയ മകൻെറ പേര്. കുട്ടികൾ മടിയന്മാരായിട്ടല്ല വളർന്നത്. അവർ അദ്ധ്വാനശീലരായിരുന്നു. പ്രഭാതം മുതൽ പ്രദോഷം വരെ അവർ നിലമുഴുതുപോന്നു.

രാക്ഷസന്മാരിൽ ഭയങ്കരനായ ചൂദൊ–യൂദൊ ഭൂമിയെ ആക്രമിച്ച് ജനങ്ങളെ കൊന്നൊടുക്കാനും പട്ടണങ്ങളും ഗ്രാമങ്ങളും തീവച്ചു നശിപ്പിക്കാനും പോകുന്നുവെന്നൊരു ശ്രുതി ആ രാജ്യത്തു പരന്നു. അപ്പൂപ്പനും അമ്മൂമ്മയും ദുഃഖിതരായി. അവരെ ആശ്വസിപ്പിക്കുവാൻ ശ്രമിച്ചുകൊണ്ട് മൂത്ത മക്കൾ രണ്ടുപേരും ഇങ്ങിനെ പറഞ്ഞു:

''അമ്മേ ദുഃഖിക്കേണ്ട, അച്ഛാ, ദുഃഖിക്കേണ്ട! രാക്ഷസന്മാരിൽ ഭയങ്കരനായ ചൂദൊ–യൂദൊയെ നേരിടാൻ ഞങ്ങൾ പോകാം, അവനെ കൊന്നിട്ടേ ഞ

ങ്ങറം മടങ്ങുകയുള്ളു! നിങ്ങറംക്കു തുണയ്ക്കായി ഇവാനെ ഇവിടെ നിർത്തിയേക്കാം. ഞങ്ങളുടെ കൂടെ യുദ്ധത്തിനു പോവാൻ അവനു പ്രായമായിട്ടില്ല.''

''അതു പററില്ല,'' ഇവാൻ പറഞ്ഞു. ''വീട്ടിൽ നിങ്ങളേയും കാത്തിരിക്കാൻ എനിക്കു വയ്യ ചൂദൊ—യൂദൊയോടു യുദ്ധം ചെയ്യാൻ ഞാനും വരുന്നു!''

അപ്പൂപ്പനും അമ്മൂമ്മയും അവനെ തടയുകയോ എതിർത്ത് എന്തെങ്കിലും പറയുകയോ ഉണ്ടായില്ല. അവർ മക്കറം മൂന്നുപേരുടേയും യാത്രയ്ക്കു വേണ്ട ഒരുക്കങ്ങറം ചെയ്തു. സഹോദരന്മാർ മൂന്നുപേരും ഘനമുള്ള ഓരോ കുറുവടി കരുതി, സഞ്ചിയിൽ കുറച്ചു റൊട്ടിയും യാത്രയ്ക്കത്യാവശ്യമായ ചുരുക്കം ചില സാധനങ്ങളും എടുത്തുവച്ചു. അവർ തങ്ങളുടെ ഉഗ്രൻ കുതിരകളുടെ പുറത്തു കയറി യാത്രതിരിച്ചു.

അവർ എത്ര ദൂരം സഞ്ചരിച്ചുവെന്ന് ആർക്കും നിശ്ചയമില്ല. വഴിയിൽ ഒരു വൃദ്ധനെ അവർ കണ്ടുമുട്ടിയെന്നു മാത്രമറിയാം.

''നല്ലവരായ യുവാക്കളെ, വന്ദനം!'' വൃദ്ധൻ പറഞ്ഞു.

''വന്ദനം, അപ്പൂപ്പാ!''

''എങ്ങോട്ടാണ്?''

''രാക്ഷസന്മാരിൽ ഭയങ്കരനായ ചൂദൊ—യൂദൊയോടു യുദ്ധം ചെയ്ത് സ്വദേശത്തെ രക്ഷിക്കുവാൻ പോവുകയാണ് ഞങ്ങറം!''

''നല്ല കാര്യത്തിനാണ് നിങ്ങളുടെ പുറപ്പാട്! പക്ഷേ കുറുവടി കൊണ്ട് ചൂദൊ—യൂദൊയോടു യുദ്ധം ചെയ്യാൻ പററില്ല, അതിന് ഡമാസ്കസ് ഉരുക്കുകൊണ്ടുണ്ടാക്കിയ വാളുകളാണു വേണ്ടത്.''

''അതെവിടെക്കിട്ടും, അപ്പൂപ്പാ?''

''അതു ഞാൻ പറഞ്ഞുതരാം. നല്ലവരായ യുവാക്കളെ, നിങ്ങറം നേരെ മുമ്പോട്ട് കുതിരയോടിച്ചുപോവുക. അപ്പോറം ഒരു വലിയ മല കാണും. ആ മലയിൽ ഒരു വൻഗുഹയുണ്ട്. അതിൻെറ മുഖം ഒരു വലിയ പാറകൊണ്ട് മൂടിയിരിക്കയാണ്. ആ പാറ ഉരുട്ടിമാററി നിങ്ങറം ഗുഹയിൽ പ്രവേശിക്കണം. അവിടെനിന്നും നിങ്ങറംക്ക് വാളുകറം കിട്ടും.''

സഹോദരന്മാർ വൃദ്ധനോട് നന്ദി പറഞ്ഞിട്ട് അയാറം പറഞ്ഞതുപോലെ നേരെ മുമ്പോട്ട് കുതിരയോടിച്ചുപോയി. ഒരു പൊക്കമുള്ള മല അവരുടെ ദൃഷ്ടിയിൽപ്പെട്ടു. അതിൻെറ ഒരു വശത്ത് ചാരനിറത്തിലുള്ള ഒരു വലിയ പാറ ഉണ്ടായിരുന്നു. സഹോദരന്മാർ പാറ ഉരുട്ടിമാററി ഗുഹയ്ക്കുള്ളിൽ പ്രവേശിച്ചു. അവിടെ അവർ കണ്ടത് പല തരത്തിലുള്ള അസംഖ്യം ആയുധങ്ങളല്ലാതെ മ



ററൊന്നുമല്ല! അവർ ഓരോരുത്തരും ഓരോ വാറം എടുത്തുകൊണ്ട് വീണ്ടും യാത്രയായി.

''വൃദ്ധൻ നമ്മോട് വളരെ കരുണ കാണിച്ചു, അദ്ദേഹത്തിനു നന്ദി,'' അവർ പറഞ്ഞു. ''ഈ വാളുകറംകൊണ്ട് യുദ്ധം ചെയ്യാൻ നമുക്ക് വളരെ എളുപ്പമായിരിക്കും!''

അവർ പിന്നേയും കുതിരപ്പുറത്തു സഞ്ചരിച്ചുകൊണ്ടിരുന്നു, ഒരു ഗ്രാമത്തിലെത്തുന്നതുവരെ. അവർ ചുററും നോക്കി. ഒരൊററ ജീവിയെപ്പോലും അവിടെയെങ്ങും കണ്ടില്ല. ഒരു ചെറിയ കുടിലൊഴികെ മററെല്ലാം കത്തി ചാമ്പലായി കിടന്നിരുന്നു. സഹോദരന്മാർ മൂവരും കുടിലിനുള്ളിൽ പ്രവേശിച്ചു. അടുപ്പിൻെറ തട്ടിൽ ഞരങ്ങിക്കൊണ്ടു കിടന്നിരുന്ന ഒരു വൃദ്ധയെയാണ് അവർ കണ്ടത്.

''വന്ദനം, അമ്മൂമ്മേ!'' സഹോദരന്മാർ പറഞ്ഞു.

''വന്ദനം, നല്ലവരായ യുവാക്കളെ! എങ്ങോട്ടാണ്?''

''ഞങ്ങറം മുന്തിരിപ്പുഴയിലുള്ള ഞാവൽപ്പാലത്തിലേക്കു പോവുകയാണ്. രാക്ഷസന്മാരിൽ ഭയങ്കരനായ ചൂദൊ—യൂദൊ ഞങ്ങളുടെ രാജ്യം ആക്രമിക്കാതിരിക്കുവാൻ അയാളോട് യുദ്ധം ചെയ്യാനാണ് ഞങ്ങറം പുറപ്പെട്ടിരിക്കുന്നത്.''

''ഹ, എൻെറ നല്ലവരായ യുവാക്കളെ, ഒരു നല്ല കാര്യത്തിനാണ് നിങ്ങളുടെ പുറപ്പാട്! കറുത്ത ഹൃദയമുള്ള ആ ഭയങ്കരൻ കൊലയും കൊള്ളയും നടത്തുകയും ചെല്ലുന്നേടമെല്ലാം നശിപ്പിക്കുകയും ചെയ്യുന്നു. ഇവിടെയും അതുതന്നെയാണ് സംഭവിച്ചത്. ജീവനോടെ ശേഷിക്കുന്നത് ഞാൻ മാത്രമാണ്....''

സഹോദരന്മാർ ആ രാത്രി വൃദ്ധയുടെ വീട്ടിൽ താമസിച്ചു. പിറേറന്ന് വെളുപ്പിനുതന്നെ അവർ എഴുന്നേററ് യാത്ര തുടർന്നു.

മുന്തിരിപ്പുഴയിലെ ഞാവൽപ്പാലത്തിനടുത്ത് അവരെത്തി. പുഴയുടെ തീരത്ത് ഒടിഞ്ഞ വാളുകറം, ഒടിഞ്ഞ വില്ലുകറം, മനുഷ്യരുടെ അസ്ഥികറം എന്നിവ ചിതറിക്കിടന്നിരുന്നു....

അടുത്തൊരിടത്ത് ഒടിഞ്ഞു കിടന്നിരുന്ന കുടിലിൽ താമസിക്കാമെന്ന് അവർ നിശ്ചയിച്ചു.

''ഞാൻ പറയുന്നത് ശ്രദ്ധിക്കൂ, സഹോദരന്മാരെ,'' ഇവാൻ പറഞ്ഞു. ''വിദൂരവും അപരിചിതവുമായ ഒരു രാജ്യത്താണ് നാം എത്തിയിരിക്കുന്നത്. നാം വളരെ കരുതലോടെ ഇരിക്കുകയും ഓരോ ശബ്ദവും എന്താണെന്ന് ശ്രദ്ധിക്കുകയും വേണം. രാക്ഷസന്മാരിൽ ഭയങ്കരനായ ചൂദൊ—യൂദൊ ഞാവൽപ്പാലത്തിനിപ്പുറം കടക്കാതിരിക്കുവാൻ നാം മാറി മാറി കാവൽ നില്ക്കണം.''

ആദ്യത്തെ രാത്രിയിൽ മൂത്ത സഹോദരൻ കാവലിനു പോയി. അവൻ നദീതീരം മുഴുവൻ നടന്നു പരിശോധിക്കുകയും മുന്തിരിപ്പുഴയുടെ മറുകരയിലേക്കു് കണ്ണോടിക്കുകയും ചെയ്തു. എല്ലാം ശാന്തം, യാതൊരനക്കവും ഒച്ചയും ഇല്ല. അതുകൊണ്ടു് അവൻ ഒരു കുററിച്ചെടിയുടെ അടിയിൽ പോയിക്കിടക്കുകയും തൽക്ഷണം കൂർക്കം വലിച്ചു് ഉറങ്ങുകയും ചെയ്തു.

ഇവാനാകട്ടെ കുടിലിൽ ഉറങ്ങാതെ കിടക്കുകയായിരുന്നു. അവൻ ഒന്നു മയങ്ങുകപോലും ചെയ്തില്ല. പാതിരാ കഴിഞ്ഞപ്പോൾ അവൻ ഡമാസ്കസ് ഉരുക്കുകൊണ്ടുള്ള വാളും എടുത്തുകൊണ്ടു് മുന്തിരിപ്പുഴയിലേക്കു പോയി.

ഒരു കുററിച്ചെടിയുടെ ചുവട്ടിൽ ഉറക്കെ കൂർക്കം വലിച്ചുകൊണ്ടു് തൻെറ മൂത്ത സഹോദരൻ സുഖമായി ഉറങ്ങുന്നതാണു് അവൻ അവിടെ കണ്ടതു്. എന്നാൽ ഇവാൻ അയാളെ ഉണർത്തിയില്ല. ഞാവൽപ്പാലത്തിൻെറ അടിയിൽ ഒളിച്ചിരുന്നുകൊണ്ടു് കടവു് കാക്കുകയാണു് അവൻ ചെയ്തതു്.

പെട്ടെന്നു് പുഴയിലെ വെള്ളം പതയുകയും തിളയ്ക്കുകയും ചെയ്തു തുടങ്ങി. ഓക്കുമരങ്ങളിൽ ഇരുന്നു് കഴുകന്മാർ കരഞ്ഞു. രാക്ഷസന്മാരിൽ ഭയങ്കരനായ ആറുതലയൻ ചൂദൊ–യൂദൊ കുതിരപ്പുറത്തു് അവിടെ എത്തി. ഞാവൽപ്പാലത്തിൻെറ മദ്ധ്യത്തിലേക്കു് അയാൾ കുതിരയോടിച്ചു. കുതിര കാൽതട്ടി വീഴാൻ തുടങ്ങി, അയാളുടെ തോളിലിരുന്ന മലങ്കാക്ക ചിറകിട്ടടിച്ചു. അയാളുടെ പിറകേ വന്ന കറുത്ത പട്ടി മുറുമുറുത്തു.

ആറുതലയൻ ചൂദൊ–യൂദൊ പറഞ്ഞു:

''എൻെറ കുതിരേ, നീ എന്തിനാണു് തട്ടിവീഴുന്നതു്? മലങ്കാക്കേ, നീ ചിറകിട്ടടിക്കുന്നതെന്തിനാണു്? കറുത്ത പട്ടീ, നീയെന്തിനാണു് മുറുമുറുക്കുന്നതു്? കർഷകപുത്രനായ ഇവാൻെറ സാന്നിദ്ധ്യം നിങ്ങൾ മണത്തറിയുന്നുണ്ടോ? പക്ഷേ അവൻ ഇതേവരെ ജനിച്ചിട്ടില്ല, അഥവാ ഉണ്ടെങ്കിൽത്തന്നെ എൻെറ മുമ്പിൽ അവൻ നിസ്സാരനാണു്. അവനെ ഞാൻ ഒരു കൈകൊണ്ടു് പൊക്കിയെടുത്തു് മറേറ കൈകൊണ്ടു് ഞെരിച്ചുകൊല്ലും!''

ഇതു കേട്ടമാത്രയിൽ കർഷകപുത്രനായ ഇവാൻ പാലത്തിനടിയിൽനിന്നും പുറത്തു വന്നു.

''നീചനായ ചൂദൊ–യൂദൊ, വീമ്പടിക്കേണ്ട!'' ഇവാൻ വിളിച്ചു പറഞ്ഞു. ''നിറപ്പകിട്ടുള്ള പരുന്തിനെ നീ വെടിവച്ചു വീഴ്ത്തിയിട്ടില്ല, അതുകൊണ്ടു് അതിൻെറ തൂവൽ പറിക്കാൻ ശ്രമിക്കേണ്ട! നല്ലൊരു ചെറുപ്പക്കാരനായ എന്നെ നിനക്കറിഞ്ഞുകൂടാ. അതുകൊണ്ടു് എൻെറ നേരെ പരിഹസിക്കേണ്ട. ഒരു ബലപരീക്ഷണം നടത്തിനോക്കാം. അതിൽ ജയിക്കുന്നയാൾക്കു് മതിയാവോളം വീമ്പടിക്കാം.''



അവർ പരസ്പരം അടുത്തു. വാളുകൾ കൂട്ടിമുട്ടുന്ന ശക്തികൊണ്ടു് ഭൂമി കുലുങ്ങി. ഇടിമുഴങ്ങി.

ചൂദൊ–യൂദൊയ്ക്കാണു് കൂടുതൽ നഷ്ടം സംഭവിച്ചതു്, കാരണം ഒരോററ വീശിനു് അയാളുടെ തലകളിൽ മൂന്നെണ്ണം ഇവാൻ അരിഞ്ഞുവീഴ്ത്തി.

''നിൽക്കു്, കർഷകപുത്രനായ ഇവാൻ!'' ചൂദൊ–യൂദൊ അപേക്ഷിച്ചു. ''ഞാനല്പം വിശ്രമിക്കട്ടെ!''

''ഇല്ല, ഇപ്പോൾ വിശ്രമത്തെപ്പററി പറയുകയേ വേണ്ട! എടോ ചൂദൊ–യൂദൊ, തനിക്കു് മൂന്നു തലയുണ്ടു്, എനിക്കു് ഒരു തലയേ ഉള്ളു. തനിക്കു് ഒരു തലമാത്രം അവശേഷിക്കുമ്പോൾ നമുക്കു് വിശ്രമിക്കാം.''

അവർ വീണ്ടും അടുത്തു. വാൾപ്പയററുതുടങ്ങി. കർഷകപുത്രനായ ഇവാൻ ചൂദൊ–യൂദൊയുടെ ശേഷിച്ച മൂന്നു തലകളും വെട്ടിവീഴ്ത്തി. അനന്തരം ചൂദൊ–യൂദൊയുടെ ദേഹം ചെറിയ കഷണങ്ങളായി വെട്ടിനുറുക്കി മുന്തിരിപ്പുഴയിലേക്കു് എറിഞ്ഞു. ആറു തലകളും ഞാവൽപ്പാലത്തിനടിയിൽ കൊണ്ടുപോയി ഇട്ടിട്ടു് ഇവാൻ കുടിലിൽ തിരിച്ചെത്തി കിടന്നുറങ്ങി.

പിറേറന്നു രാവിലെ മൂത്ത ചേട്ടൻ കുടിലിൽ തിരിച്ചെത്തി. അതു കണ്ടു് ഇവാൻ ചോദിച്ചു:

''ശരി, എന്തെങ്കിലും കണ്ടോ?''

''ഇല്ല,'' ചേട്ടൻ മറുപടി പറഞ്ഞു. ''ഒരു ഈച്ചപോലും എന്നെക്കടന്നു പോയിട്ടില്ല.''

ഇതു കേട്ടിട്ടു് ഇവാൻ ഒരക്ഷരം മിണ്ടിയില്ല.

രണ്ടാമത്തെ രാത്രി കാവലിനു പോയതു് നടുവിലത്തെ സഹോദരനാണു്. അവൻ അവിടെയും ഇവിടെയും പോയി നോക്കി, തൻെറ നാലുവശവും നോക്കി: എല്ലാം ശാന്തമാണെന്നു് നിശ്ചയിച്ചു. അതുകൊണ്ടു് ഒരു കൂട്ടം കുററിച്ചെടികളുടെ അടിയിലേയ്ക്കു് ഇഴഞ്ഞുകയറി നിലത്തു് ചുരുണ്ടുകൂടിക്കിടന്നു് ഉറക്കമായി.

മൂത്ത സഹോദരനെ വിശ്വസിക്കാതിരുന്നതുപോലെതന്നെ രണ്ടാമത്തെ സഹോദരനേയും ഇവാൻ വിശ്വസിച്ചില്ല. പാതിരാ കഴിഞ്ഞപ്പോൾ ഇവാൻ പെട്ടെന്നെഴുന്നേററു് വാളും എടുത്തുകൊണ്ടു് മുന്തിരിപ്പുഴയിലേക്കു പോയി. അവൻ ഞാവൽപ്പാലത്തിനടിയിൽ മറഞ്ഞിരുന്നു.

പെട്ടെന്ന് പുഴയിലെ വെള്ളം പതയുകയും തിളയ്ക്കുകയും ചെയ്യു തുടങ്ങി. ഓക്കുമരങ്ങളിൽ ഇരുന്ന് കഴുകന്മാർ കരഞ്ഞു. രാക്ഷസന്മാരിൽ ഭയങ്കരനായ ഒമ്പതുതലയൻ ചൂദൊ—യൂദൊ കുതിരപ്പുറത്ത് അവിടെ എത്തി. അയാൾ ഞാവൽപ്പാലത്തിലേക്ക് കുതിരയെ പായിച്ചു. കുതിര കാൽ തട്ടി വീഴാൻ തുടങ്ങി. അയാളുടെ തോളിലിരുന്ന മലങ്കാക്ക ചിറകിട്ടടിച്ചു. അയാളുടെ പിറകേ വന്ന കറുത്ത പട്ടി മുറുമുറുത്തു. ചൂദൊ—യൂദൊ ചാട്ട വീശി കുതിരയുടെ പള്ളയിലും മലങ്കാക്കയുടെ ചിറകുകളിലും പട്ടിയുടെ ചെവികളിലും അടിച്ചു.

അയാൾ പറഞ്ഞു: ''എന്റെ കുതിരേ, നീയെന്തിനാണ് തട്ടിവീഴുന്നത്? മലങ്കാക്കേ, നീ ചിറകിട്ടടിക്കുന്നത് എന്തിനാണ്? കറുത്ത പട്ടീ, നീ എന്തിനാണ് മുറുമുറുക്കുന്നത്? കർഷകപുത്രനായ ഇവാന്റെ സാന്നിദ്ധ്യം നിങ്ങൾ മണത്തറിയുന്നുണ്ടോ? പക്ഷേ അവൻ ഇനിയും ജനിച്ചിട്ടില്ലല്ലോ. അഥവാ ജനിച്ചിട്ടുണ്ടെങ്കിൽത്തന്നെ ശരിയായി യുദ്ധം ചെയ്യാൻ അവനു കഴിയില്ല, കാരണം എന്റെ ഒരു വിരൽകൊണ്ട് ഞാനവനെ ഞെരിച്ചുകളയും!''

ഇതു കേട്ട് കർഷകപുത്രനായ ഇവാൻ ഞാവൽപ്പാലത്തിനടിയിൽനിന്നും ചാടി പുറത്തു വന്നു.

''നിർത്തു്, ചൂദൊ—യൂദൊ,''ഇവാൻ വിളിച്ചുപറഞ്ഞു. ''വാളുകൾ കൂട്ടിമുട്ടുന്നതിനുമുമ്പേ വീമ്പിളക്കേണ്ട. ആര് ആരെ വകവരുത്തുമെന്ന് നമുക്കു നോക്കാം!''

ഇവാൻ ചൂദൊ—യൂദൊയുടെമേൽ ചാടിവീണ്, ഡമാസ്കസ് ഉരുക്കുകൊണ്ടു നിർമ്മിച്ച വാൾ ഒരു പ്രാവശ്യം വീശി, പിന്നെ രണ്ടാമതൊരിക്കൽക്കൂടി വീശി, അയാളുടെ ആറു തലകൾ വെട്ടിനിലത്തിട്ടു. അപ്പോൾ ചൂദൊ—യൂദൊയുടെ ഒരടി ഇവാന്റെ മേൽ പതിക്കുകയും അവൻ മുട്ടററം മണ്ണിൽ പൂണ്ടുപോവുകയും ചെയ്യു. എന്നാൽ ഈ സമയം കർഷകപുത്രനായ ഇവാൻ ഒരു പിടി മണ്ണു വാരി തന്റെ ശത്രുവിന്റെ തീപ്പൊരി പറക്കുന്ന കണ്ണുകളുടെ നേരെ എറിഞ്ഞു. മണ്ണു വീണ് കണ്ണു കാണാൻ പാടില്ലാതായ ചൂദൊ—യൂദൊ മണ്ണു കളയാൻ വേണ്ടി കണ്ണുകൾ തിരുമ്മിക്കൊണ്ടിരിക്കെ ഇവാൻ അയാളുടെ ശേഷിച്ച മൂന്നു തലകളും അരിഞ്ഞുവീഴ്ത്തി. ചൂദൊ—യൂദൊയുടെ ദേഹം കഷണം കഷണമായി നുറുക്കി അവൻ മുന്തിരിപ്പുഴയിലേക്ക് എറിഞ്ഞു. രാക്ഷസന്റെ തലകൾ ഒമ്പതും ഞാവൽപ്പാലത്തിനടിയിൽ ഇട്ടിട്ട് ഇവാൻ കുടിലിലേക്ക് തിരിച്ചു പോയി. ഒന്നും സംഭവിക്കാത്ത മട്ടിൽ അവൻ സുഖമായി കിടന്നുറങ്ങി.

നേരം വെളുത്തപ്പോൾ രണ്ടാമത്തെ സഹോദരൻ തിരിച്ചെത്തി.

''രാത്രിയിൽ എന്തെങ്കിലും കണ്ടോ?'' ഇവാൻ ചോദിച്ചു.



''ഇല്ല,'' ചേട്ടൻ പറഞ്ഞു. ''ഒരു ഈച്ചയോ കൊതുകോ പറന്നുപോവുകപോലും ചെയ്യിട്ടില്ല.''

''അങ്ങിനെയാണെങ്കിൽ, എന്റെ പൊന്നുചേട്ടന്മാർ, എന്റെകൂടെ ഒന്നു വരൂ,'' ഇവാൻ പറഞ്ഞു. ''ഞാൻ ഈച്ചയേയും കൊതുകിനേയും കാട്ടിത്തരാം.''

ഇവാൻ അവരെ ഞാവൽപ്പാലത്തിനടിയിലേക്കു കൂട്ടിക്കൊണ്ടുപൊയി, രണ്ടു രാക്ഷസന്മാരുടേയും തലകൾ കാട്ടിക്കൊടുത്തു.

''രാത്രിയിൽ ഇവിടെ പറന്നുനടക്കുന്ന ഈച്ചകളും കൊതുകുകളും ഇത്തരമാണ്,'' ഇവാൻ പറഞ്ഞു. ''എന്റെ ചേട്ടന്മാരെ, യുദ്ധം ചെയ്യാൻ നിങ്ങളെക്കൊണ്ടു പററില്ല. അടുപ്പിന്റെ മുകളിൽ തീ കാഞ്ഞുകൊണ്ടിരിക്കാനേ നിങ്ങളെക്കൊണ്ടു പററൂ.''

ചേട്ടന്മാർ നാണിച്ചു തലതാഴ്ത്തി.

''ഉറക്കം ഞങ്ങളെ കീഴടക്കി,'' അവർ പറഞ്ഞു.

മൂന്നാമത്തെ രാത്രി ഇവാൻതന്നെ കാവലിനു പോകാൻ തയ്യാറായി.

''ഇന്ന് അതിഭയങ്കരമായ ഒരു യുദ്ധമാണ് എനിക്ക് നേരിടേണ്ടതു്,'' അവൻ പറഞ്ഞു. ''എന്റെ ചേട്ടന്മാർ ഉറങ്ങിക്കളയരുതു്, ഞാൻ ചൂളമടിക്കുന്നുണ്ടോ എന്ന് ശ്രദ്ധിച്ചിരിക്കണം. അതു കേട്ടാലുടൻ എന്റെ കുതിരയെ എന്റെയടുത്തേക്കു വിടുകയും സഹായത്തിനു് നിങ്ങൾ ഓടിവരികയും വേണം.''

ഇങ്ങനെ പറഞ്ഞിട്ട് കർഷകപുത്രനായ ഇവാൻ ഞാവൽപ്പാലത്തിനടിയിൽ പോയി കാത്തിരുന്നു.

പാതിരാത്രി കഴിഞ്ഞയുടൻ ഭൂമി കുലുങ്ങുകയും ആടുകയും ചെയ്യുതുടങ്ങി. പുഴയിലെ വെള്ളം തിളച്ചുമറിഞ്ഞു, കൊടുങ്കാററ് ഓരിയിട്ടു, ഓക്കുമരങ്ങളിലിരുന്ന കഴുകന്മാർ കരഞ്ഞു. രാക്ഷസന്മാരിൽ ഭയങ്കരനായ പന്ത്രണ്ടുതലയൻ ചൂദൊ—യൂദൊ മുന്തിരിപ്പുഴയിലേക്ക് കുതിരയോടിച്ചുവന്നു. ചൂദൊ—യൂദൊയുടെ പന്ത്രണ്ടു തലകളും ചൂളം വിളിച്ചുകൊണ്ടിരിക്കുകയും തീ തുപ്പിക്കൊണ്ടിരിക്കുകയും ചെയ്യു. അയാളുടെ കുതിരയ്ക്കു് പന്ത്രണ്ട് ചിറകുകളും ചെമ്പുകൊണ്ടുള്ള രോമങ്ങളും ഇരുമ്പുകൊണ്ടുള്ള കുഞ്ചിരോമവും ഇരുമ്പുവാലും ഉണ്ടായിരുന്നു. ചൂദൊ—യൂദൊ ഞാവൽപ്പാലത്തിലേക്ക് പ്രവേശിച്ചയുടൻ കുതിര തട്ടിവീഴാൻ ഭാവിച്ചു. തോളിലിരുന്ന മലങ്കാക്ക ചിറകിട്ടടിച്ചു, പിറകേ വന്ന കറുത്ത പട്ടി ചെവി കൂർപ്പിച്ചു. കുതിരയുടെ പള്ളയിലും മലങ്കാക്കയുടെ ചിറകുകളിലും കറുത്ത പട്ടിയുടെ ചെവികളിലും ചൂദൊ—യൂദൊ ചാട്ടകൊണ്ടടിച്ചു.

''എന്റെ കുതിരേ, നീയെന്തിനാണ് വീഴാൻ തുടങ്ങുന്നതു്?'' അയാൾ

ചോദിച്ചു. ''മലങ്കാക്കേ, നീ ചിറികിട്ടടിക്കുന്നതു് എന്തിനാണു്? കറുത്ത പട്ടീ, നീ എന്തിനാണു് മുറുമുറുക്കുന്നതു്? കർഷകപുത്രനായ ഇവാൻെറ സാന്നിദ്ധ്യം നിങ്ങടം മണത്തറിയുന്നുണ്ടോ? പക്ഷേ അവൻ ഇനിയും ജനിച്ചിട്ടില്ല. അഥവാ ഉണ്ടെങ്കിൽത്തന്നെ അവനു് എന്നെ എതിർക്കാൻ സാദ്ധ്യമല്ല. ഞാൻ ഒന്നു് ഊതിയാൽ അവൻെറ പൊടിപോലും മിച്ചം കാണുകയില്ല.''

ഇതു കേട്ടമാത്രയിൽ കർഷകപുത്രനായ ഇവാൻ പാലത്തിനടിയിൽനിന്നു് പുറത്തു വന്നു.

''നിൽക്കൂ, ചൂദൊ—യൂദൊ,'' ഇവാൻ വിളിച്ചുപറഞ്ഞു.'' വീരവാദം മുഴക്കിയാൽ ഒടുവിൽ നാണക്കേടു സഹിക്കേണ്ടിവരും!''

''ഹ, നീ കർഷകപുത്രനായ ഇവാനാണു്! നീയെന്തിനിവിടെ വന്നു?''

''നീചരാക്ഷസാ, നിന്നെ മതിയാവോളം കാണുവാനും നിൻെറ ധൈര്യം പരീക്ഷിക്കുവാനുമാണു് ഞാനിവിടെ വന്നിരിക്കുന്നതു്!''

''എൻെറ ധൈര്യം പരീക്ഷിക്കാൻപോലും! എൻെറ മുമ്പിൽ നീ വെറുമൊരു ഈച്ചയാണു്!''

ഇവാൻ പറഞ്ഞു:

''ഞാൻ ഇവിടെ വന്നിരിക്കുന്നതു് നിന്നോടു കഥ പറയാനോ നിൻെറ കഥ കേട്ടു രസിക്കാനോ അല്ല. ശപിക്കപ്പെട്ട രാക്ഷസാ, നിന്നെ യുദ്ധത്തിൽ വധിച്ചു് സജ്ജനങ്ങളെ നിന്നിൽനിന്നും മോചിപ്പിക്കാനാണു് ഞാൻ വന്നിരിക്കുന്നതു്!''

കർഷകപുത്രനായ ഇവാൻ വാടം വീശി ചൂദൊ—യൂദൊയുടെ മൂന്നു തലകടം വെട്ടിവീഴ്ത്തി. എന്നാൽ ചൂദൊ—യൂദൊ ആ തലകടംക്കു മുകളിൽക്കൂടി തൻെറ തീവിരലുകൊണ്ടു് ഉഴിഞ്ഞശേഷം തലകടം കഴുത്തുകളിൽ ഉറപ്പിച്ചുവച്ചു. തലകടം അവിടെനിന്നു് ഒരിക്കലും വെട്ടിമാററിയിട്ടില്ലെന്നു തോന്നുംവിധം യഥാസ്ഥാനത്തു് ഉറച്ചിരുന്നു.

ഇത്രയുമായപ്പോഴേക്കും ഇവാൻെറ നില പരിതാപകരമായിത്തീർന്നു. ചൂദൊ—യൂദൊയുടെ ചൂളംവിളികടം മൂലം അവൻെറ ചെവികടം കൊട്ടിയടച്ചു. തീനാക്കു് അവനെ പൊള്ളലേല്പിച്ചു, ചൂദൊ—യൂദൊ അവൻെറ മേൽ തീപ്പൊരി വർഷിച്ചു. അവനെ മുട്ടോളം മണ്ണിൽ ആഴ്ത്തി.

''കർഷകപുത്രനായ ഇവാൻ, നിനക്കു് അല്പം വിശ്രമിക്കണോ?'' ചൂദൊ—യൂദൊ പരിഹാസത്തോടെ ചോദിച്ചു.

''വിശ്രമത്തെപ്പററി സംസാരിക്കേണ്ട,'' ഇവാൻ മറുപടി പറഞ്ഞു. ''നിർദ്ദാക്ഷിണ്യം കുത്തുകയും വെട്ടുകയും ചെയ്യുക എന്നതാണു് എൻെറ മാർഗ്ഗം.''



ഇങ്ങിനെ പറഞ്ഞിട്ടു് ഇവാൻ ഉറക്കെ ചൂളംവിളിക്കുകയും തൻെറ വലത്തെ കയ്യുറ സഹോദരന്മാർ താമസിക്കുന്ന കുടിലിനെ ലക്ഷ്യമാക്കി എറിയുകയും ചെയ്തു. കയ്യുറ വന്നുവീണതിൻെറ ശക്തിയാൽ എല്ലാ ജനാലകളും തകർന്നുപോയെങ്കിലും സഹോദരന്മാർ ഇതൊന്നുമറിയാതെ ഉറക്കം തുടർന്നു.

കർഷകപുത്രനായ ഇവാൻ തൻെറ സർവ്വശക്തിയുമുപയോഗിച്ചു് വാടം വീശി ചൂദൊ—യൂദൊയുടെ ആറു തലകടം വെട്ടിവീഴ്ത്തി. എന്നാൽ ചൂദൊ—യൂദൊ അററുപോയ തലകടം എടുത്തു് തീവിരലുകൊണ്ടു് ഉഴിഞ്ഞു് കഴുത്തുകളിൽ ഉറപ്പിച്ചു. ഒരിക്കലും സ്വസ്ഥാനത്തുനിന്നു് വെട്ടിമാററപ്പെട്ടിട്ടില്ല എന്നു തോന്നുംവിധം തലകടം ഉറച്ചിരുന്നു. ഉടനെ ചൂദൊ—യൂദൊ ഇവാൻെറ മേൽ ചാടിവീണു് അവനെ അരവരെ മണ്ണിൽ ആഴ്ത്തിക്കളഞ്ഞു.

തൻെറ നില പരുങ്ങലിലാണെന്നു് ഇവാനു മനസ്സിലായി. അവൻ ഇടത്തെ കയ്യുറ കുടിലിനു നേരെ എറിഞ്ഞു. എതു് മേൽക്കൂര തകർത്തു് അകത്തു വീണു. എന്നിട്ടും സഹോദരന്മാർ ഉറക്കമുണർന്നില്ല.

ഇവാൻ മൂന്നാമത്തെത്തവണ വാടം വീശി, ചൂദൊ—യൂദൊയുടെ ഒമ്പതു തലകടം അരിഞ്ഞു വീഴ്ത്തി. എന്നാൽ ചൂദൊ—യൂദൊ ഈ പ്രാവശ്യവും തലകടം എടുത്തു് തീവിരലുകൊണ്ടു് ഉഴിഞ്ഞു് കഴുത്തുകളിൽ പിടിപ്പിച്ചു. ഒരിക്കലും സ്വസ്ഥാനത്തുനിന്നു് വെട്ടിമാററപ്പെട്ടില്ലെന്നു തോന്നുംവിധം അവ കഴുത്തുകളിൽ ഉറച്ചിരുന്നു. അനന്തരം ചൂദൊ—യൂദൊ ഇവാൻെറ മേൽ ചാടിവീണു് അവനെ കഴുത്തോളം മണ്ണിൽ ആഴ്ത്തി.

ഈ സമയം ഇവാൻ തൻെറ തൊപ്പിയൂരി കുടിലിനെ ലാക്കാക്കി എറിഞ്ഞു. കുടിൽ ശക്തിയായി കുലുങ്ങുകയും നിലംപതിക്കാറാകുകയും ചെയ്തു. അപ്പോടംമാത്രമാണു് ഇവാൻെറ സഹോദരന്മാർ ഉണർന്നതു്. ഇവാൻെറ കുതിര ചിനയ്ക്കുകയും ചങ്ങല വലിച്ചു പൊട്ടിക്കാൻ ശ്രമിക്കുകയും ചെയ്യുന്ന ശബ്ദം അവർ കേട്ടു.

അവർ ലായത്തിലേക്കു് ഓടിച്ചെന്നു് കുതിരയെ അഴിച്ചുവിട്ടിട്ടു് അതിൻെറ പിന്നാലെ ഓടി.

കുതിര ഇവാൻെറയടുത്തേക്കു് ഓടിയെത്തുകയും ചൂദൊ—യൂദൊയുടെ നേരെ തൊഴിച്ചുതുടങ്ങുകയും ചെയ്തു. ചൂദൊ- യൂദൊ ചൂളംവിളിക്കുകയും ചീറുകയും ചെയ്തുകൊണ്ടു് കുതിരയുടെമേൽ തീപ്പൊരി വർഷിച്ചു.

ഇവാൻ മണ്ണിൽനിന്നും മുകളിലേക്കു വന്നു് ചൂദൊ—യൂദൊയുടെ തീവിരൽ വെട്ടിവീഴ്ത്തി. അതിനുശേഷം അവൻെറ തല ഓരോന്നായി എല്ലാം വെട്ടിക്കളഞ്ഞു. അവൻെറ ദേഹം ഇവാൻ വെട്ടിനുറുക്കി മന്തിരിപ്പുഴയിലെറിഞ്ഞു.

ഈ സമയം ചേട്ടന്മാർ രണ്ടുപേരും അവിടെയെത്തി.

''കൊള്ളരുതാത്ത രണ്ടുപേർ!'' ഇവാൻ പറഞ്ഞു. ''ഉറക്കത്തോടുള്ള നിങ്ങളുടെ പ്രേമം കാരണം എനിക്കെന്റെ ജീവൻ നഷ്ടപ്പെട്ടേനെ.''

ചേട്ടന്മാർ ഇവാനെ കുടിലിലേക്കു കൂട്ടിക്കൊണ്ടുപോയി. അവനെ കുളിപ്പിച്ച് ആഹാരവും കൊടുത്ത് കിടത്തി ഉറക്കി.

രാവിലെ ഇവാൻ നേരത്തേ ഉണർന്ന് വസ്ത്രം ധരിച്ചു.

''നീ എന്തിനാണ് ഇത്ര നേരത്തെ എണീക്കുന്നത്?'' ചേട്ടന്മാർ ചോദിച്ചു. ''ഇന്നലത്തെ ഭയങ്കരമായ ഏറ്റുമുട്ടലിനുശേഷം നിനക്ക് വിശ്രമം ആവശ്യമാണ്.''

''എനിക്ക് വിശ്രമിക്കാൻ സമയമില്ല,'' ഇവാൻ പറഞ്ഞു. ''മുന്തിരിപ്പുഴയുടെ കരയിലെവിടെയോ എന്റെ അരപ്പട്ട വീണുപോയി. അതെടുക്കാൻ എനിക്കങ്ങോട്ട് പോകണം.''

''അതെന്തിനാണ്?'' ചേട്ടന്മാർ ചോദിച്ചു. ''നമുക്ക് പട്ടണത്തിൽ പോയി ഒരു പുതിയ അരപ്പട്ട വാങ്ങാം.''

''വേണ്ട! എനിക്ക് എന്റെ പഴയ അരപ്പട്ടതന്നെ വേണം!''

ഇവാൻ തനിച്ച് മുന്തിരിപ്പുഴയിലേക്കു പുറപ്പെട്ടു. എന്നാൽ അവൻ അവിടെ അരപ്പട്ട നോക്കിയെടുക്കാൻ നിന്നില്ല. ഞാവൽപ്പാലത്തിൽക്കൂടി അവൻ മുന്തിരിപ്പുഴയുടെ മറുകരയിലെത്തി. ചൂദൊ—യൂദൊമാരുടെ കല്ലുകൊണ്ടു പണിത കൊട്ടാരത്തിന്റെ നേരെ ചെന്നു. തുറന്നുകിടന്ന ഒരു ജനാലയുടെയടുത്തേക്ക് ഇഴഞ്ഞുചെന്ന് അവൻ അതിനു ചുവട്ടിൽ പതുങ്ങിയിരുന്ന് ശ്രദ്ധിച്ചു. അവിടെ എന്തെങ്കിലും ഗൂഢാലോചന നടക്കുന്നുണ്ടെങ്കിൽ അതറിയണം എന്നായിരുന്നു ഇവാന്റെ ഉദ്ദേശം.

ചൂദൊ—യൂദൊമാർ മൂവരുടേയും ഭാര്യമാരും അവരുടെ മാതാവായ സർപ്പവും മുറിക്കുള്ളിലിരിക്കുന്നത് ഇവാൻ കണ്ടു. അവർ ഇരുന്ന് സംസാരിക്കുകയായിരുന്നു.

ഒന്നാമത്തെ ചൂദൊ—യൂദൊയുടെ ഭാര്യ പറഞ്ഞു:

''എന്റെ ഭർത്താവിനെ കൊന്നതിന് ഞാൻ കർഷകപുത്രനായ ഇവാനോട് പകവീട്ടും. ഇവാനും അവന്റെ സഹോദരന്മാരും വീട്ടിലേക്കു മടങ്ങുന്ന വഴിയിൽ ഞാൻ നേരത്തെ ഓടിയെത്തി ഒരു കിണറായിത്തീരും. ആ ദിവസത്തെ ചൂട് ഞാൻ ദുസ്സഹമാക്കിത്തീർക്കും. ദാഹിച്ചു വലഞ്ഞ് അവർ കിണററിൽനിന്ന് വെള്ളം കുടിക്കും. ആദ്യത്തെ തുള്ളി കുടിക്കുമ്പോൾത്തന്നെ അവർ മരിച്ചുവീഴും!''



''അപ്പറഞ്ഞതു ന്യായമാണ്,'' പെൺസർപ്പം ശരിവച്ചു.

രണ്ടാമന്റെ ഭാര്യ പറഞ്ഞു:

''ഞാൻ അവരുടെ വഴിയിൽ ഓടിയെത്തി ഒരു ആപ്പിൾമരമായി നിൽക്കും. അവരോരോരുത്തരും ഓരോ ആപ്പിൾ തിന്നാൻ കൊതിക്കും. പക്ഷേ ആപ്പിൾ കടിക്കുമ്പോൾത്തന്നെ അവർ മരിച്ചുവീഴും!''

''അപ്പറഞ്ഞതും ന്യായമാണ്,'' പെൺസർപ്പം അമറി.

മൂന്നാമന്റെ ഭാര്യ പറഞ്ഞു:

''ഞാൻ അവരെ നിദ്രാബാധിതരാക്കും. പട്ടുതലയിണകളോടുകൂടിയ മാർദ്ദവമുള്ള ഒരു പരവതാനിയായി ഞാൻ അവരുടെ വഴിയിൽ കിടക്കും. സഹോദരന്മാർ മൂന്നുപേരും അതിൽ കിടന്ന് വിശ്രമിക്കുമ്പോൾ അവർ കത്തി കനലാകും!''

''അപ്പറഞ്ഞതും ഒട്ടും അന്യായമല്ല,'' പെൺസർപ്പം അമറി. ''അവരെ കൊല്ലുന്നതിൽ നിങ്ങൾ മൂന്നുപേരും പരാജയപ്പെടുകയാണെങ്കിൽ ഞാൻതന്നെ രംഗത്തു വരും. ഞാനൊരു കാട്ടുപന്നിയായിച്ചെന്ന് അവരെ പിടിച്ചു വിഴുങ്ങും!''

ഇവരുടെ സംസാരം മുഴുവൻ കേട്ടശേഷം കർഷകപുത്രനായ ഇവാൻ തിടുക്കത്തിൽ സഹോദരന്മാരുടെയടുക്കലേക്കു മടങ്ങി.

''നിന്റെ അരപ്പട്ട കിട്ടിയോ?'' അവർ തിരക്കി.

''കിട്ടി.''

''നിന്റെ സമയം പാഴാക്കാൻ മാത്രം വിലപ്പെട്ടതാണോ അത്?''

''അതേ, സഹോദരന്മാരെ. അത് അങ്ങേയററം വിലപ്പെട്ടതാണ്.''

അനന്തരം മൂന്നു സഹോദരന്മാരും തയ്യാറായി വീട്ടിലേക്കു പുറപ്പെട്ടു.

പുൽപ്രദേശങ്ങളിലും മൈതാനങ്ങളിലും കൂടി അവർ കുതിരയോടിച്ചുപോയി. അന്നത്തെ ചൂട് അതിദുസ്സഹമായിരുന്നു. കുറച്ചു വെള്ളം കിട്ടിയില്ലെങ്കിൽ മരിച്ചുവീഴുമെന്ന് അവർക്കു തോന്നി. അവർ ചുററുപാടും നോക്കിയപ്പോൾ ഒരു കിണറു കണ്ടു. അതിലെ ജലപ്പരപ്പിനു മുകളിൽ ഒരു വെള്ളിമൊന്ത പൊങ്ങിക്കിടന്നിരുന്നു.

''ഇവാൻ, നമുക്കിവിടെ ഇറങ്ങി കുറച്ചു തണുത്ത വെള്ളം കുടിക്കാം. കുതിരകൾക്കും വെള്ളം കൊടുക്കാം.''

''അതിലെ വെള്ളം ഒരുപക്ഷേ ദുഷിച്ചതായിരിക്കും. ആർക്കറിയാം,'' ഇവാൻ പറഞ്ഞു.

ഇവാൻ കുതിരപ്പുറത്തുനിന്നിറങ്ങി തന്റെ വാളുകൊണ്ട് കിണറിനിട്ട് വെട്ടുകയും കുത്തുകയും ചെയ്തുതുടങ്ങി. കിണററിൽനിന്നും ഉച്ചത്തിലുള്ള ഒരു മോ

ങ്ങളും നിലവിളിയും ഉയരുന്നതു കേൾക്കാറായി. ഉടൻതന്നെ അവിടമാകെ മൂടൽമഞ്ഞു വ്യാപിക്കുകയും ചൂടു് കുറയുകയും ചെയ്തു. ഇപ്പോൾ അവർക്കു് ഒട്ടും ദാഹം തോന്നിയില്ല.

‘‘ചേട്ടന്മാരെ, അതിലെ വെള്ളം എങ്ങിനെയുള്ളതായിരുന്നുവെന്നു് ഇപ്പോൾ മനസ്സിലായോ?’’ ഇവാൻ ചോദിച്ചു.

അവർ വീണ്ടും കുതിരയോടിച്ചു പോയി. അവർ എത്രനേരം കുതിരയോടിച്ചുപോയെന്നോ എത്രദൂരം പോയെന്നോ ആർക്കും നിശ്ചയമില്ല. റോസു് നിറത്തിലുള്ള ആപ്പിളുകൾ പഴുത്തു നിൽക്കുന്ന ഒരു ആപ്പിൾമരത്തിനടുത്തു് അവർ എത്തിച്ചേർന്നു.

മൂത്ത സഹോദരന്മാർ രണ്ടുപേരും കുതിരപ്പുറത്തുനിന്നു് ചാടി ആപ്പിൾ പറിക്കാൻ കൈ നീട്ടി. അവർക്കു് ആപ്പിൾ പറിക്കാൻ ഇടകിട്ടുന്നതിനുമുമ്പേ ഇവാൻ വാളെടുത്തു് ആപ്പിൾമരത്തിന്റെ വേരിനിട്ടുതന്നെ വെട്ടിത്തുടങ്ങി. ആപ്പിൾമരം മോങ്ങാനും നിലവിളിക്കാനും തുടങ്ങി.

‘‘ചേട്ടന്മാരെ, എങ്ങിനെയുള്ള ആപ്പിൾമരമാണെന്നു കണ്ടോ? അതിലുള്ള ആപ്പിളുകൾ നമുക്കു തിന്നാൻ കൊള്ളുകയില്ല!’’ ഇവാൻ പറഞ്ഞു.

മൂന്നു പേരും കുതിരപ്പുറത്തു കയറി യാത്ര തുടർന്നു.

അവർ ദീർഘനേരം യാത്രചെയ്തു് ക്ഷീണിച്ചു. ചുററുപാടും നോക്കിയപ്പോൾ അടുത്തൊരു വയലിൽ വർണ്ണപ്പകിട്ടും മാർദ്ദവവുമുള്ള ഒരു പരവതാനിയും ര ട്ടുതലയിണകളും കിടക്കുന്നതു കണ്ടു.

‘‘നമുക്കു് ആ പരവതാനിയിൽ കിടന്നു് നമ്മുടെ ക്ഷീണിച്ച കൈകാലുകൾക്കു വിശ്രമം കൊടുക്കാം,’’ മൂത്ത സഹോദരന്മാർ പറഞ്ഞു.

‘‘വേണ്ട, ചേട്ടന്മാരേ, ആ പരവതാനി നിങ്ങൾ വിചാരിക്കും പോലെ മാർദ്ദവമുള്ളതായിരിക്കുകയില്ല,’’ ഇവാൻ പറഞ്ഞു.

ഇതു കേട്ടപ്പോൾ ചേട്ടന്മാർക്കു രണ്ടുപേർക്കും കലശലായ കോപം വന്നു.

‘‘നീ ഞങ്ങളോടു് വേദോപദേശം ചെയ്യുന്നതെന്തിനാണു്?’’ അവർ ചോദിച്ചു. ‘‘ഞങ്ങൾ ഇതു ചെയ്യാൻ പാടില്ല, അതു ചെയ്യാൻ പാടില്ല.!’’

ഇവാൻ ഇതിനു് മറുപടിയായി ഒരക്ഷരവും മിണ്ടിയില്ല, അവൻ തന്റെ അരപ്പട്ട ഊരി പരവതാനിയുടെ മുകളിലേക്കെറിഞ്ഞു. അരപ്പട്ട തൽക്ഷണം കത്തിയെരിഞ്ഞു് ഒരു കനല്ക്കട്ടയായിത്തീർന്നു.

‘‘നിങ്ങൾക്കും അതുതന്നെ സംഭവിക്കുമായിരുന്നു,’’ ഇവാൻ പറഞ്ഞു. അവൻ അടുത്തുചെന്നു് പരവതാനിയും തലയിണകളും വാളുകൊണ്ടു് കുത്തിക്കീറിത്തുടങ്ങി. അവ തുണ്ടുതുണ്ടാക്കി അവൻ ദൂരെ വലിച്ചെറിഞ്ഞു.



‘‘ചേട്ടന്മാരെ, നിങ്ങൾ എന്നോടു് മുറുമുറുക്കാൻ പാടില്ലായിരുന്നു. കാരണം, നാം കണ്ട കിണറും, ആപ്പിൾമരവും, പരവതാനിയും മൂന്നു ചൂദൊ–യൂദൊമാരുടെ ഭാര്യമാരായിരുന്നു. അവർ നമ്മെ കൊല്ലാൻ ശ്രമിച്ചു. പക്ഷേ അവർ തന്നെ നശിക്കുകയാണുണ്ടായതു്!’’

അവർ വീണ്ടും യാത്ര തുടർന്നു. അവർ എത്രദൂരം പോയെന്നോ എത്ര നേരം യാത്രചെയ്തെന്നോ നമുക്കറിവില്ല. വഴിമദ്ധ്യേ പെട്ടെന്നു് ആകാശം ഇരുളുകയും കാററു് ഓരിയിടുകയും ഭൂമി കുലുങ്ങുകയും ചെയ്തു. ഒരു വലിയ കാട്ടുപന്നി പിന്നാലെ പാഞ്ഞുവരുന്നതു് അവർ കണ്ടു. അതു് വായ് പിളർന്നു് ഇവാനെയും സഹോദരന്മാരെയും വായ്ക്കുള്ളിലാക്കാൻ തുനിഞ്ഞു. എന്നാൽ വെറും മണ്ടന്മാരല്ലാത്തതുകൊണ്ടു് അവർ തങ്ങളുടെ സഞ്ചികളിൽനിന്നും ഓരോ മന്നു് ഉപ്പു് എടുത്തു് കാട്ടുപന്നിയുടെ പിളർന്ന വായിലേക്കു് എറിഞ്ഞു.

ഇവാനും രണ്ടു സഹോദരന്മാരും വായിലായെന്നു വിചാരിച്ചു് പന്നി സന്തോഷിച്ചു. അതു് ഓട്ടം നിർത്തി ഉപ്പു ചവച്ചു തുടങ്ങി. എന്നാൽ സ്വാദുകൊണ്ടു് താൻ ചവയ്ക്കുന്നതു് ഉപ്പാണെന്നു മനസ്സിലായപ്പോൾ കാട്ടുപന്നി അവരുടെ പിന്നാലെ വീണ്ടും ഓടിത്തുടങ്ങി.

ദേഷ്യംകൊണ്ടു് കാട്ടുപന്നിയുടെ രോമം എഴുന്നുനിന്നു. പല്ലിറുമ്മിക്കൊണ്ടു് അതു് ഓടി അവരുടെയടുത്തെത്തി, അവരെ ഏതു നിമിഷവും പിടിക്കുമെന്നായി.

ഇതു കണ്ടു്, ഇവാൻ സഹോദരന്മാരോടു് ഒരാൾ വലത്തോട്ടും മറെറയാൾ ഇടത്തോട്ടും കുതിരയോടിച്ചുപോവാൻ പറഞ്ഞു. ഇവാൻ നേരെ മുമ്പോട്ടു് കുതിരയോടിച്ചു.

ഓടിവന്ന കാട്ടുപന്നി ഇവരിൽ ആദ്യം ആരെ പിൻതുടരണമെന്നു് നിശ്ചയമില്ലാതെ സംശയിച്ചു നിന്നു.

കാട്ടുപന്നി ഇരുവശത്തേക്കും മാറി മാറി മുഖം തിരിച്ചു് മണംപിടിച്ചുകൊണ്ടു് ശങ്കിച്ചുനിന്ന നിമിഷം ഇവാൻ അതിനെ പൊക്കിയെടുത്തു് ശക്തിയോടെ നിലത്തടിച്ചു. കാട്ടുപന്നി തവിടുപൊടിയായി കാററിൽ പറന്നുപോയി.

അതിനുശേഷം രാക്ഷസന്മാരോ സർപ്പങ്ങളോ ആ നാട്ടിലെങ്ങും പ്രത്യക്ഷപ്പെട്ടിട്ടില്ല. ജനങ്ങൾ ഭയമില്ലാതെ ജീവിച്ചു.

ഇവാനും സഹോദരന്മാരും എന്തു ചെയ്തെന്നു് നമുക്കു നോക്കാം. അവർ അച്ഛനമ്മമാരുടെയടുത്തെത്തി. നിലമുഴുകയും ഗോതമ്പു വിതയ്ക്കുകയും സുഖമായി ആഹാരം കഴിക്കുകയും ചെയ്തുകൊണ്ടു് അവരെല്ലാവരും ഇപ്പോഴും സസന്തോഷം കഴിയുന്നു.

വിവർത്തനം: ഗോപാലകൃഷ്ണൻ

# അസാധാരണമായ ഒരു വിചാരണ

## ഒരു റഷ്യൻ നാടോടിക്കഥ



പണ്ട് ഒരിടത്ത് രണ്ടു സഹോദരന്മാരുണ്ടായിരുന്നു. ഒരാൾ ദരിദ്രനും മറ്റേയാൾ ധനികനുമായിരുന്നു.

ഒരു ദിവസം ദരിദ്രനായ സഹോദരന്റെ വിറകു തീർന്നു. വീടു ചൂടാക്കാനുള്ള അടുപ്പു കത്തിക്കാൻ ഒന്നുമില്ല. അയാളുടെ കുടിലിൽ കഠിനമായ തണുപ്പ് അനുഭവപ്പെട്ടു.

അയാൾ കാട്ടിൽ പോയി കുറെ മരം മുറിച്ചു വിറകാക്കി. പക്ഷേ അതു വീട്ടിൽ കൊണ്ടുവരാൻ കുതിരയില്ല.

''സഹോദരന്റെയടുക്കൽ പോയി ഒരു കുതിരയെ തരാൻ പറയാം,'' അയാൾ സ്വഗതമായി പറഞ്ഞു.

അയാൾ സഹോദരന്റെ അടുക്കൽ പോയി. പക്ഷേ ഒരു തണുത്ത സ്വീകരണമാണു ലഭിച്ചത്.

''ഈയൊരു തവണ കുതിരയെ കൊണ്ടുപൊയ്ക്കോ. പക്ഷേ ഒരുപാടു ഭാരം കയറ്റാതെ നോക്കണം,'' സഹോദരൻ പറഞ്ഞു. ''ഇതു പോലെ ഓരോന്നു പറഞ്ഞ് വീണ്ടും എന്റെ അടുക്കൽ വരാമെന്നു കരുതേണ്ട. ഓരോ ദിവസവും



ഓരോ ആവശ്യവുമായി വരും. ഇങ്ങനെ പോയാൽ എനിക്കു താമസിയാതെ കുത്തുപാള എടുക്കേണ്ടിവരും.''

ദരിദ്രനായ സഹോദരൻ കുതിരയുമായി വീട്ടിലേക്കു മടങ്ങി. പക്ഷേ അപ്പോഴാണ് താൻ കുതിരക്കോപ്പു ചോദിക്കാൻ വിട്ടുപോയ കാര്യം ഓർത്തത്.

''ഇനിയിപ്പോൾ അതിനുവേണ്ടി പോയിട്ടു കാര്യമില്ല. ജ്യേഷ്ഠൻ അതെനിക്കു തരികയില്ല,'' അയാൾ സ്വയം പറഞ്ഞു.

അയാൾ തെന്നുവണ്ടി കുതിരയുടെ വാലിൽ കഴിയുന്നത്ര ബലമായി കെട്ടി കാട്ടിലേക്കോടിച്ചുപോയി.

മടങ്ങുന്നവഴി തെന്നുവണ്ടി ഒരു മരമുട്ടിയിൽ ഉടക്കി. പക്ഷേ ആ പാവം അതറിഞ്ഞില്ല. അയാൾ കുതിരയെ ചാട്ടകൊണ്ട് ഒന്നടിച്ചു.

കുതിര നല്ല ചുറുചുറുക്കുള്ളതായിരുന്നു. അത് മുമ്പോട്ടു കുതിച്ചു. അതാ! അതിന്റെ വാൽ അടർന്നുപോയി.

തന്റെ കുതിരയ്ക്കു വാലില്ലെന്നു കണ്ടപ്പോൾ ധനികനായ സഹോദരൻ തന്റെ ദരിദ്രനായ അനുജനെ പ്രാകാനും ശകാരിക്കാനും തുടങ്ങി.

''നീ എന്റെ കുതിരയെ ഒന്നിനും കൊള്ളാത്തതാക്കി!'' അയാൾ പറഞ്ഞു. ''ഞാൻ ഇത് അങ്ങിനെ വിട്ടുകളയുമെന്നു വിചാരിക്കേണ്ട!''

അയാൾ തന്റെ സഹോദരനെതിരായി കേസുകൊടുത്തു.

ദിവസങ്ങൾ പലതു കഴിഞ്ഞു. അവസാനം സഹോദരന്മാർ കോടതിയിൽ ഹാജരാകണമെന്നു കല്പന വന്നു.

അവർ പട്ടണത്തിലേക്കു പുറപ്പെട്ടു. വളരെ ദൂരം നടന്നു. അപ്പോൾ ദരിദ്രനായ സഹോദരൻ വിചാരിക്കുകയായിരുന്നു:

''ഒരു പാവപ്പെട്ടവൻ പണക്കാരനെതിരെ വ്യവഹാരത്തിൽ ഏർപ്പെടുന്നത് ഒരു ദുർബ്ബലൻ ബലവാനുമായി മല്ലിടുന്നതുപോലെയാണ്. ജയിക്കാൻ സാദ്ധ്യമല്ല. ഞാൻ കുറ്റക്കാരനാണെന്ന് അവർ വിധി കല്പിക്കുമെന്നതു തീർച്ചയാണ്.''

ആ സമയത്ത് അവർ ഒരു പാലം കടക്കുകയായിരുന്നു. പാലത്തിന് കൈപ്പിടിയില്ലാതിരുന്നതിനാൽ ദരിദ്രനായ സഹോദരൻ കാൽ തെറ്റി താഴോട്ടു വീണു. അതേനിമിഷം താഴെ വെള്ളം ഉറഞ്ഞുകിടന്നിരുന്ന പുഴയിലൂടെ ഒരു വ്യാപാരി ഒരു തെന്നുവണ്ടി ഓടിച്ചുപോകാനിടയായി. അയാൾ തന്റെ വൃദ്ധപിതാവിനെ ഡോക്ടറെ കാണിക്കാൻ കൊണ്ടുപോവുകയായിരുന്നു. ദരിദ്രനായ സഹോദരൻ നേരെ ചെന്നുവീണത് വ്യാപാരിയുടെ വണ്ടിയിലുണ്ടായിരുന്ന

വൃദ്ധന്റെ പുറത്തേക്കാണ്. വൃദ്ധൻ തൽക്ഷണം മുതിയടഞ്ഞു. പക്ഷേ അയാളുടെ പുറത്തു വന്നുവീണയാൾക്ക് യാതൊരു പരുക്കമേററില്ല.

വ്യാപാരി ദരിദ്രനായ സഹോദരനെ പിടികൂടി.

''നീ എന്റെകൂടെ ന്യായാധിപന്റെ അടുത്തേക്ക വാ!'' അയാൾ പറഞ്ഞു.

അങ്ങിനെ അവർ മൂന്നുപേരും—രണ്ടു സഹോദരന്മാരും വ്യാപാരിയും—പട്ടണത്തിലേക്ക പോയി.

ദരിദ്രനായ സഹോദരന് പൂർവാധികം വിഷാദവും നിരാശയും തോന്നി.

''ഇപ്പോൾ ഞാൻ കുററക്കാരനാണെന്ന് അവർ വിധിക്കമെന്നു തീർച്ച,'' അയാൾ സ്വയം പറഞ്ഞു.

പെട്ടെന്ന് ഒരു വലിയ കല്ല് റോഡിൽ കിടക്കുന്നത് അയാൾ കണ്ടു. അയാളതെടുത്ത് ഒരു പഴന്തുണിയിൽ പൊതിഞ്ഞ് കോട്ടിനടിയിൽ തിരുകി.

''ഏതായാലും എനിക്ക് ഒരിക്കലേ മരിക്കേണ്ടിവരികയുള്ളൂ,'' അയാൾ വിചാരിച്ചു. ''ന്യായാധിപൻ എന്നെ കുററക്കാരനാണെന്നു കണ്ട് അന്യായമായി ശിക്ഷിച്ചാൽ ഞാൻ അയാളേയും കൊല്ലും.''

അവർ ന്യായാധിപന്റെ മുമ്പിൽ ഹാജരായി. ഇപ്പോൾ ദരിദ്രനായ സഹോദരനെതിരെ ഒന്നല്ല രണ്ടു കേസുകളാണുണ്ടായിരുന്നത്. ന്യായാധിപൻ കേസുവിസ്താരം തുടങ്ങി, ചോദ്യങ്ങൾ ആരംഭിച്ചു.

ദരിദ്രനായ സഹോദരൻ ഇടയ്ക്കിടെ പഴന്തുണിയിൽ പൊതിഞ്ഞ കല്ലു പുറത്തെടുത്ത് ഇങ്ങനെ മന്ത്രിക്കും:

''ന്യായാധിപാ, അങ്ങ് വിസ്തരിക്കൂ, വിസ്തരിക്കൂ, പക്ഷേ ഞാനിന്നു കോടതിയിൽ കൊണ്ടുവന്നിരിക്കുന്നത് എന്താണെന്നു കണ്ടോ!''

അയാൾ അത് ഒരിക്കൽ പറഞ്ഞു. വീണ്ടും പറഞ്ഞു. മൂന്നാമതും പറഞ്ഞു. അയാളെ സൂക്ഷിച്ചുനോക്കിയ ന്യായാധിപൻ വിചാരിച്ചു:

''ആ കൃഷിക്കാരൻ ഒരു സ്വർണ്ണക്കട്ടി എന്നെ കാണിക്കുകയായിരിക്കുമോ?''

ഒന്നുകൂടി നോക്കിയപ്പോൾ പ്രലോഭനം സഹിക്കാതായി.

''അതു വെള്ളിയാണെങ്കിൽത്തന്നെ അതിൽനിന്ന് നല്ലൊരു തുക കിട്ടും,'' അദ്ദേഹം വിചാരിച്ചു.

അദ്ദേഹം വിധി പ്രസ്താവിച്ചു. വാലില്ലാക്കുതിരയ്ക്ക് വീണ്ടും വാലു വളരുന്നതുവരെ അതിനെ ദരിദ്രനായ സഹോദരൻ സൂക്ഷിക്കണമെന്നതായിരുന്നു വിധി.

വ്യാപാരിയോട് അദ്ദേഹം പറഞ്ഞു:



''നിങ്ങളുടെ അച്ഛനെ കൊന്നതിനു ശിക്ഷയായി ഇയാൾ അതേ പാലത്തിന്റെ ചുവട്ടിൽ ഉറഞ്ഞുകിടക്കുന്ന വെള്ളത്തിന്റെ മുകളിൽ ചെന്നു നിൽക്കണം. നിങ്ങൾ പാലത്തിന്റെ മുകളിൽനിന്ന് അയാളുടെ നേരെ എടുത്തുചാടണം. അങ്ങനെ അയാൾ നിങ്ങളുടെ അച്ഛനെ കൊന്നതുപോലെതന്നെ നിങ്ങൾ അയാളേയും കൊല്ലണം.''

അങ്ങിനെ വിചാരണ തീർന്നു.

ധനികസഹോദരൻ ദരിദ്രനായ സഹോദരനോടു പറഞ്ഞു:

''സാരമില്ല, എനിക്ക വാലില്ലാക്കുതിരയെ തന്നാൽ മതി.''

''അതു പാടില്ല, സഹോദരാ,'' ദരിദ്രൻ പറഞ്ഞു. ''ന്യായാധിപൻ വിധിച്ചതുപോലെതന്നെ നടക്കട്ടെ. വാലു വളരുന്നതുവരെ ജ്യേഷ്ഠന്റെ കുതിരയെ ഞാൻ സൂക്ഷിച്ചുകൊള്ളാം.''

അപ്പോൾ ധനികസഹോദരൻ അനുജനോട് യാചിക്കാൻ തുടങ്ങി.

''ഞാൻ നിനക്ക് മുപ്പതു റൂബിൾ തരാം. എന്റെ കുതിരയെ തിരികെ തന്നാൽമാത്രം മതി,'' അയാൾ പറഞ്ഞു.

''ശരി, ജ്യേഷ്ഠന്റെ ആഗ്രഹംപോലെ,'' ദരിദ്രനായ സഹോദരൻ സമ്മതിച്ചു.

ധനികസഹോദരൻ പണം എണ്ണിക്കൊടുത്തു. അങ്ങിനെ അവർ കാര്യം ഒതുക്കി.

വ്യാപാരിയും താണുകേണു പറയാൻ തുടങ്ങി.

''നടന്നതു മുഴുവൻ നമുക്ക് മറക്കാം, നല്ലവനായ മനുഷ്യാ,'' അയാൾ പറഞ്ഞു. ''ഞാൻ ക്ഷമിച്ചിരിക്കുന്നു. ക്ഷമിച്ചില്ലെങ്കിലും എനിക്ക് എന്റെ അച്ഛനെ തിരിച്ചുകിട്ടുകയില്ല.''

''വേണ്ട വേണ്ട, നമുക്ക പോയി ന്യായാധിപൻ പറഞ്ഞതുപോലെ ചെയ്യാം. പാലത്തിന്റെ മുകളിൽനിന്നും എന്റെനേരെ എടുത്തു ചാടു.''

''ഞാൻ നിങ്ങളെ കൊല്ലാൻ ആഗ്രഹിക്കുന്നില്ല. നമുക്ക സ്നേഹത്തിൽ പിരിയാം. ഞാൻ നിങ്ങൾക്ക നൂറു റൂബിൾ തരാം,'' വ്യാപാരി യാചിച്ചു.

ദരിദ്രനായ സഹോദരൻ നൂറു റൂബിളും വാങ്ങി അവിടുന്നിറങ്ങാൻ തുടങ്ങുമ്പോൾ ന്യായാധിപൻ അയാളെ വിളിച്ചു.

''നിങ്ങൾ തരാമെന്നു പറഞ്ഞത് തരൂ,'' അദ്ദേഹം പറഞ്ഞു.

ദരിദ്രനായ സഹോദരൻ കോട്ടിനടിയിൽനിന്നു ഭാണ്ഡമെടുത്തിട്ട് പഴന്തുണി മാററി ന്യായാധിപനെ കല്ലു കാണിച്ചു.

'''ന്യായാധിപാ, അങ്ങ് വിസ്തരിക്കൂ, വിസ്തരിക്കൂ, പക്ഷേ ഞാൻ ഇ

ന്നു കോടതിയിൽ കൊണ്ടുവന്നിരിക്കുന്നതു് എന്താണെന്നു കണ്ടോ!' എന്നു ഞാൻ പറഞ്ഞപ്പോൾ ഞാൻ അങ്ങയെ കാണിച്ചതു് ഇതാണു്. അങ്ങയുടെ വിധി വ്യത്യസ്തമായിരുന്നെങ്കിൽ ഞാൻ അങ്ങയെ ഈ കല്ലുകൊണ്ടു് കൊന്നേനെ.''

''ഞാൻ അങ്ങിനെ വിധിച്ചതു നന്നായി,'' ന്യായാധിപൻ സ്വഗതമായി പറഞ്ഞു. ''അല്ലെങ്കിൽ ഞാനിപ്പോൾ ജീവിച്ചിരിക്കുമായിരുന്നില്ല.''

ദരിദ്രനാകട്ടെ, അങ്ങേയററം ഉന്മേഷഭരിതനായി, ഉച്ചത്തിൽ ഒരു പാട്ടും പാടിക്കൊണ്ടു് വീട്ടിലേക്കു മടങ്ങി.

വിവർത്തനം: ഗോപാലകൃഷ്ണൻ

# പയർമണി

## ഒരു ഉക്രേനിയൻ നാടോടിക്കഥ*



പണ്ടൊരിക്കൽ ഒരു മനുഷ്യനു് ആറു പുത്രന്മാരും അല്യോൻക എന്നു പേരുള്ള ഒരു പുത്രിയും ഉണ്ടായിരുന്നു. പുത്രന്മാർ ആറുപേരും നിലമുഴാൻ പാടത്തേക്കു പോയി. ഉച്ചഭക്ഷണം വയലിലേക്കുകൊണ്ടുചെല്ലണമെന്നു് പുറപ്പെടുന്നതിനു മുമ്പു് അവർ സഹോദരിയോടു് പറഞ്ഞു.

''ഞാൻ നിങ്ങളെ എങ്ങിനെ കണ്ടുപിടിക്കും?'' അല്യോൻക ചോദിച്ചു.

ചേട്ടന്മാർ മറുപടി പറഞ്ഞു:

''കുടിലുമുതൽ ഉഴവുനടത്തുന്ന പാടംവരെ ഞങ്ങൾ ഒരു ചാലുണ്ടാക്കാം. നീ അതു നോക്കി വന്നാൽ മതി.'' ഇതു പറഞ്ഞിട്ടു് ആങ്ങളമാർ പുറപ്പെട്ടു.

പാടത്തിനപ്പുറമുള്ള കാട്ടിൽ ഒരു ഭയങ്കരനായ സർപ്പം താമസിച്ചിരുന്നു. അവൻ വന്നു് ആങ്ങളമാരുണ്ടാക്കിയ ചാലു് മണ്ണിട്ടു മൂടിയിട്ടു് അവന്റെ വീട്ടിലേക്കു നീണ്ടുപോകുന്ന മറെറാരു ചാൽ ഉണ്ടാക്കി. അല്യോൻക ആങ്ങളമാർക്കുള്ള ഭക്ഷണവുമായി ചാലിന്റെ ചുവടുപിടിച്ചു് നടന്നു. അവൾ സർപ്പത്തിന്റെ മുററത്താണു് ചെന്നു പെട്ടതു്. സർപ്പം അപ്പോൾ തന്നെ അവളെ പിടികൂടി.

---

* ©മലയാളപരിഭാഷ റാദുഗ പബ്ലിഷേഴ്സ്, 1985

വൈകുന്നേരം ആങ്ങളമാർ വീട്ടിലേക്കു മടങ്ങി. അവർ അമ്മയോടു ചോദിച്ചു:

''ഞങ്ങൾ പകൽ മുഴുവൻ നിലമുഴുകയായിരുന്നു. ഞങ്ങൾക്കു് തിന്നാൻ ഒന്നും കൊടുത്തയയ്ക്കാതിരുന്നതെന്താ?''

''കൊടുത്തയച്ചല്ലോ!'' അമ്മ പറഞ്ഞു. ''ഞാൻ നിങ്ങൾക്കുള്ള ഭക്ഷണവുമായി അല്യോൻകയെ വയലിലേക്കയച്ചു. അവൾ നിങ്ങളുടെ കൂടെ തിരിച്ചുവരുമെന്നാണു് ഞാൻ വിചാരിച്ചതു്. അവൾക്കു് വഴി തെററിയെന്നു തോന്നുന്നു.''

''ഞങ്ങൾ പോയി അന്വേഷിച്ചിട്ടു വരാം.''

ആങ്ങളമാർ ആറുപേരും പെങ്ങളെ തിരക്കി ഇറങ്ങി. അവരും സർപ്പത്തിന്റെ ചാലിനടുത്തുകൂടി നടന്നു് അവന്റെ മുററത്തു് എത്തിച്ചേർന്നു. അവർ ഗയിററു കടന്നു വരുന്നതു കണ്ടയുടൻ പെങ്ങൾ അവരുടെ അടുത്തേക്കു് ഓടിച്ചെന്നു.

''എന്റെ പൊന്നാങ്ങളമാരെ, ഞാൻ നിങ്ങളെ എവിടെ ഒളിപ്പിക്കും?'' അല്യോൻക പറഞ്ഞു. ''സർപ്പം പുറത്തു പോയിരിക്കയാണു്. അവൻ വന്നാലുടൻ നിങ്ങളെ തിന്നും.''

അവൾ പറഞ്ഞുതീരുംമുമ്പു് ചീററിക്കൊണ്ടു് സർപ്പം അവിടെ പറന്നെത്തി.

''മനുഷ്യന്റെ മണം! മനുഷ്യന്റെ മണം! നിങ്ങൾ ഇണങ്ങാൻ വന്നവരോ പിണങ്ങാൻ വന്നവരോ?'' സർപ്പം വിളിച്ചു ചോദിച്ചു.

''പിണങ്ങാൻ വന്നവർ.''

''എന്നാൽ ഇരുമ്പുതറയിലേക്കു പോകാം.''

അവർ ഇരുമ്പുതറയിലേക്കു പോയി. എന്നാൽ അധികനേരം അവർക്കു് യുദ്ധംചെയ്യാൻ കഴിഞ്ഞില്ല. സർപ്പം അവരെ അടിച്ചു താഴെയിട്ടു. ബോധംകെട്ടു കിടന്ന അവരെ സർപ്പം വലിച്ചിഴച്ചു് ഒരു ഇരുട്ടറയിൽ കൊണ്ടുചെന്നിട്ടു.

മക്കളുടെ വരവും കാത്തു് അച്ഛനും അമ്മയും നോക്കിയിരുന്നു. പക്ഷേ ആരും തിരിച്ചെത്തിയില്ല.

ഒരു ദിവസം അമ്മ നനയ്ക്കാനുള്ള തുണികളുമായി പുഴക്കരയിലേക്കു നടന്നു. ചെറിയ ഒരു പയർമണി വഴിയിലൂടെ തന്റെ നേർക്കു് ഉരുണ്ടുവരുന്നതു് അവൾ കണ്ടു. അവൾ അതെടുത്തു തിന്നു. പത്തുമാസം കഴിഞ്ഞപ്പോൾ അവൾ ഒരാൺകുട്ടിയെ പ്രസവിച്ചു. പയർമണി എന്നു് അവൾ അവനു പേരിട്ടു.



പയർമണി വളരെ വേഗം വളർന്നു. വയസ്സു കുറവും വളർച്ച കൂടുതലുമായിരുന്ന അവൻ അതിശക്തനായിരുന്നു.

ഒരു ദിവസം അവനും അച്ഛനും കൂടി ഒരു കിണർ കുഴിച്ചുകൊണ്ടിരിക്കുകയായിരുന്നു. അവരുടെ തൂമ്പ ഒരു കല്ലിൽ ചെന്നു മുട്ടി. അതൊരു കൂററൻ പാറക്കല്ലായിരുന്നു. അയല്ക്കാരുടെ സഹായത്തോടെ അതെടുത്തു മാററാമെന്നു കരുതി അച്ഛൻ അവരെ വിളിക്കാൻ പോയി. എന്നാൽ അയാൾ തിരിച്ചു വരുന്നതിനു മുൻപു് പയർമണി ഒററയ്ക്കു് അതെടുത്തു് മാററിയിരുന്നു. അയല്ക്കാർ അത്ഭുതസ്തബ്ധരായി. അവന്റെ അമാനുഷിക ശക്തി അവരെ ഭയവിഹ്വലരാക്കി. അവനെ കൊല്ലുന്നതാണു് നല്ലതെന്നു് അവർ തീരുമാനിച്ചു. എന്നാൽ അവൻ ആ പാറ എടുത്തു് അമ്മാനമാടിക്കൊണ്ടിരുന്നു. അതു കണ്ടു് അവർ ഓടിപ്പോയി.

അച്ഛനും മകനുംകൂടി പിന്നേയും കുഴിച്ചുകൊണ്ടിരുന്നു. അവരുടെ തൂമ്പ ഒരു വലിയ ഇരുമ്പു കഷണത്തിൽ ചെന്നു മുട്ടി. പയർമണി അതു പൊക്കിയെടുത്തു് എവിടെയോ ഒളിച്ചു വച്ചു.

കുറേനാൾ കഴിഞ്ഞു് ഒരു ദിവസം പയർമണി മാതാപിതാക്കളോടു ചോദിച്ചു:

''എനിക്കു് ചേട്ടന്മാരോ ചേച്ചിമാരോ ഉണ്ടായിരുന്നോ?''

''ഉണ്ടായിരുന്നു, മോനെ. നിനക്കു് ആറു ചേട്ടന്മാരും ഒരു ചേച്ചിയുമുണ്ടായിരുന്നു. അവർ ഒരിക്കൽ വീടുവിട്ടുപോയിട്ടു് തിരിച്ചു വന്നിട്ടില്ല.''

നടന്നതെല്ലാം അവർ മകനോടു പറഞ്ഞു.

''ഞാൻ അവരെ അന്വേഷിക്കാൻ പോവുകയാണു്,'' പയർമണി പറഞ്ഞു.

അമ്മയും അച്ഛനും അവനെ തടഞ്ഞു:

''വേണ്ട, മോനെ. ആറുപേർ ഒരുമിച്ചുപോയിട്ടു് തിരിച്ചു വന്നില്ല. നീ ഒററയ്ക്കു പോയാൽ നിന്നേയും കാണാതാവും.''

''ഞാൻ പോകും! സ്വന്തം സഹോദരങ്ങൾക്കു് എന്തു പററിയെന്നറിയാതെ അടങ്ങിയിരിക്കാൻ എന്നേക്കൊണ്ടാവില്ല.''

കിണറു കുഴിച്ചപ്പോൾ കിട്ടിയ ഇരുമ്പു കഷണവുമെടുത്തുകൊണ്ടു് പയർമണി കൊല്ലന്റെ അടുത്തേക്കു പോയി.

''ഇതു കൊണ്ടു് എനിക്കൊരു വലിയ വാൾ ഉണ്ടാക്കിത്തരണം.'' അവൻ കൊല്ലനോടു പറഞ്ഞു.

എടുത്താൽ പൊങ്ങാത്ത ഒരു വാൾ കൊല്ലൻ ഉണ്ടാക്കി. പയർമണി അതു് നിഷ്പ്രയാസം പൊക്കി മുകളിലേക്കു് എറിഞ്ഞിട്ടു് അച്ഛനോടു പറഞ്ഞു:

4*

''ഞാൻ ഉറങ്ങാൻ പോവുകയാണ്. പന്ത്രണ്ടു ദിവസം കഴിഞ്ഞ് ഈ വാൾ തിരിച്ചു വരും. അപ്പോൾ എന്നെ വിളിച്ചുണർത്തണം.''

പയർമണി ഉറങ്ങാൻ കിടന്നു. പതിമൂന്നാമത്തെ ദിവസം വാൾ തിരിച്ചു വന്നു. അച്ഛൻ മകനെ വിളിച്ചുണർത്തി. മകൻ ചാടിയെണീറ്റ് ചുരുട്ടിയ മുഷ്ടി നീട്ടിപ്പിടിച്ചു. വാൾ അവന്റെ മുഷ്ടിയിൽ വന്നു മുട്ടി രണ്ടായി ഒടിഞ്ഞു. മകൻ പറഞ്ഞു:

''ഈ വാളുംകൊണ്ട് സഹോദരങ്ങളെ അന്വേഷിച്ചുപോകാൻ പറ്റില്ല. മറ്റൊരു വാൾ ഉണ്ടാക്കിക്കണം.''

വാളിന്റെ ഒടിഞ്ഞ കഷണങ്ങളുമായി പയർമണി കൊല്ലന്റെ അടുത്തേക്കു പോയി.

''എനിക്കു പറ്റിയ ഒരു വാൾ ഉണ്ടാക്കിത്തരൂ.'' അവൻ കൊല്ലനോടു പറഞ്ഞു.

കൊല്ലൻ മുമ്പത്തേക്കാൾ വലിയ ഒരു വാളുണ്ടാക്കി. പയർമണി ആ വാൾ മുകളിലേക്ക് എറിഞ്ഞിട്ട് പന്ത്രണ്ടു ദിവസംകൂടി ഉറങ്ങി. പതിമൂന്നാമത്തെ ദിവസം വലിയ ഒരു ഇരമ്പലോടെ ഭൂമി വിറപ്പിച്ചുകൊണ്ട് വാൾ തിരിച്ചു വന്നു. അച്ഛൻ പയർമണിയെ വിളിച്ചുണർത്തി. അവൻ ചാടിയെണീറ്റ് ചുരുട്ടിയ മുഷ്ടി ഉയർത്തിപ്പിടിച്ചു. വാൾ അതിൽ വന്നു മുട്ടി. എന്നാൽ അത് വളഞ്ഞതല്ലാതെ ഒടിഞ്ഞില്ല.

''ഈ വാളും കൊണ്ട് പുറപ്പെടാം,'' പയർമണി പറഞ്ഞു. ''അമ്മേ, കുറെ റൊട്ടി ഉണ്ടാക്കിത്തരൂ, കുറെ റൊട്ടി മൊരിച്ചു തരൂ. ഞാൻ പോവുകയാണ്.''

അവൻ വാളും ഒരു ചാക്ക് മൊരിച്ച റൊട്ടിയും എടുത്തുകൊണ്ട് അച്ഛനോടും അമ്മയോടും യാത്ര ചോദിച്ചു.

സർപ്പം കുഴിച്ച ചാലിലൂടെ അവൻ നടന്നു തുടങ്ങി. ആ ചാല് ഇപ്പോൾ മിക്കവാറും നികന്നുപോയിരുന്നു. അവൻ നടന്നു നടന്ന് ഒരു കാട്ടിലെത്തി. അവൻ പിന്നേയും നടന്നു. ഒടുവിൽ ഒരു വലിയ മതില്ക്കെട്ടിന്റെ മുമ്പിൽ അവൻ എത്തിച്ചേർന്നു. അവൻ പടികടന്ന് മുറ്റത്തെത്തി. മുറ്റം കടന്ന് വീട്ടിൽ പ്രവേശിച്ചു. സർപ്പം അവിടെ ഉണ്ടായിരുന്നില്ല. അലേ്യാൻക മാത്രമേ അവിടെ ഉണ്ടായിരുന്നുള്ളു.

''നമസ്കാരം,'' പയർമണി അവളോടു പറഞ്ഞു. അതു തന്റെ ചേച്ചിയാണെന്ന് അവന് മനസ്സിലായില്ല.

''നമസ്കാരം! നീ ഇവിടെ വന്നതെന്തിനാണ്? സർപ്പം ഇവിടെയില്ല.



അവൻ ഉടനെ വരും. വന്നാലുടൻ നിന്നെ തിന്നുകയും ചെയ്യും.'' അലേ്യാൻക പറഞ്ഞു:

''ചിലപ്പോൾ തിന്നില്ലെന്നും വരാം! അതിരിക്കട്ടെ, നീ ആരാണ്?''

''ഞാൻ അച്ഛന്റേയും അമ്മയുടേയും ഒരേ ഒരു മകളായിരുന്നു. സർപ്പം എന്നെ തട്ടിക്കൊണ്ടു പോന്നു. എന്റെ ആറ് ആങ്ങളമാർ ഒരുമിച്ചു വന്നിട്ടും എന്നെ രക്ഷപ്പെടുത്താൻ കഴിഞ്ഞില്ല.''

''അവർ ഇപ്പോൾ എവിടെയാണ്.''

''സർപ്പം അവരെ ഇരുട്ടറയിലേക്കു തള്ളിയിട്ടു. അവർ ജീവിച്ചിരിപ്പുണ്ടോ അതോ മരിച്ചുപോയോ എന്ന് എനിക്കു തീർച്ചയില്ല.''

''ഒരുപക്ഷേ എനിക്ക് നിന്നെ രക്ഷിക്കാൻ കഴിഞ്ഞേക്കും,'' പയർമണി പറഞ്ഞു.

''അതെങ്ങിനെ? ആറുപേർക്ക് ഒരുമിച്ച് ചെയ്യാൻ പറ്റാത്ത കാര്യം നീ ഒറ്റയ്ക്ക് എങ്ങിനെ ചെയ്യും?

''നമുക്ക് നോക്കാം,'' പയർമണി പറഞ്ഞു.

അവൻ ഒരു ജനലിനടുത്തു ചെന്ന് കാത്തിരുന്നു.

കുറേ കഴിഞ്ഞ് സർപ്പം തിരിച്ചു വന്നു. അവൻ മൂക്കു വിടർത്തിക്കൊണ്ട് പറഞ്ഞു:

''മനുഷ്യന്റെ മണം വരുന്നു!''

''ഞാൻ ഇവിടെ ഇരിക്കുമ്പോൾ എന്റെ മണം വരാതിരിക്കുന്നതെങ്ങിനെ!'' പയർമണി പറഞ്ഞു.

''കൊള്ളാം. നീ വന്നിരിക്കുന്നത് ഇണങ്ങാനോ പിണങ്ങാനോ?''

''പിണങ്ങാൻ!'' പയർമണി വിളിച്ചു പറഞ്ഞു.

''എന്നാൽ ഇരുമ്പുതറയിലേക്കു പോകാം.''

''അങ്ങിനെയാകട്ടെ.''

അവർ അങ്ങോട്ടു പോയി.

''നീ ആദ്യം അടിക്ക്!'' സർപ്പം പയർമണിയോടു പറഞ്ഞു.

''അതു വേണ്ട. ആദ്യം നീയാണ് അടിക്കേണ്ടത്,'' പയർമണി പറഞ്ഞു.

സർപ്പം പയർമണിയെ ശക്തിയായി അടിച്ചു. അടിയുടെ ശക്തികൊണ്ട് പയർമണിയുടെ പാദങ്ങൾ ഇരുമ്പു തറയിൽ പൂണ്ടുപോയി. എന്നാൽ ഞൊടിയിടയിൽ അവൻ പാദങ്ങൾ വലിച്ചെടുത്തുകൊണ്ട് വാൾ വീശി സർപ്പത്തെ വെട്ടി. സർപ്പം മുട്ടുവരെ ഇരുമ്പു തറയിൽ ആണ്ടുപോയി. സർപ്പം ഞൊടിയിടയിൽ പുറത്തു കടന്ന് പയർമണിയെ ആഞ്ഞടിച്ചു. പയർമണി മുട്ടുവരെ ഇരു

മ്പുതറയിൽ ആണ്ടുപോയി. പയർമണി വീണ്ടും സർപ്പത്തെ വാളുകൊണ്ടു് വെട്ടി. സർപ്പം അരവരെ ഇരുമ്പു തറയിൽ ആണ്ടുപോയി. പയർമണി ഒരു തവണകൂടി ആഞ്ഞു വെട്ടി—സർപ്പം ചത്തു വീണു.

അനന്തരം പയർമണി ഇരുട്ടറയിലേക്കു ചെന്നു് ഏതാണ്ടു് മൃതപ്രായരായി ക്കഴിഞ്ഞിരുന്ന സഹോദരന്മാരെ മോചിപ്പിച്ചു. സർപ്പത്തിൻെറ സ്വർണ്ണവും വെള്ളിയും മുഴുവൻ എടുത്തുകൊണ്ടു് പയർമണി സഹോദരന്മാരോടും അല്യോൻകയോടുമൊപ്പം വീട്ടിലേക്കു പുറപ്പെട്ടു. എന്നാൽ താൻ അവരുടെ സഹോദരനാണെന്ന കാര്യം പയർമണി അവരോടു പറഞ്ഞില്ല.

അവർ എത്രനേരം നടന്നെന്നോ എത്രദൂരം പോയെന്നോ അറിയില്ല. ഒടുവിൽ അവർ ഒരു ഓക്കുമരത്തിൻെറ ചുവട്ടിൽ വിശ്രമിക്കാനിരുന്നു. സർപ്പവുമായുള്ള പോരാട്ടം കഴിഞ്ഞു് ക്ഷീണിച്ച പയർമണി ഉടൻതന്നെ ഗാഢനിദ്രയിലാണ്ടു. സഹോദരന്മാർ ആറുപേരും ഒരുമിച്ചു് കൂടിയാലോചിച്ചു. അവർ പറഞ്ഞു:

''നമ്മൾ ആറുപേർ വിചാരിച്ചിട്ടു് കൊല്ലാൻ കഴിയാതിരുന്ന സർപ്പത്തെ ഈ കൊച്ചുപയ്യൻ ഒററയ്ക്കു് കൊന്നു എന്നറിഞ്ഞാൽ ആളുകൾ നമ്മെ പരിഹസിക്കും. സർപ്പത്തിൻെറ ധനം മുഴുവൻ ഇവൻ സ്വന്തമായി എടുക്കുകയും ചെയ്യും.''

അവർ വളരെ നേരം കൂടിയാലോചിച്ചിട്ടു് ഒരു തീരുമാനമെടുത്തു: ഇപ്പോൾ അവൻ ബോധംകെട്ടുറങ്ങുകയാണു്: ഈ തക്കംനോക്കി ഇവനെ ഈ ഓക്കുമരത്തിൽ കെട്ടിയിടണം; വന്യമൃഗങ്ങൾക്കു് ഇവൻ ഇരയായിത്തീരട്ടെ. തീരുമാനം അപ്പോൾ തന്നെ നടപ്പിലാക്കി. പയർമണിയെ കെട്ടിയിട്ടിട്ടു് സഹോദരന്മാർ അല്യോൻകയേയുംകൊണ്ടു് സ്ഥലംവിട്ടു.

പയർമണി നല്ല ഉറക്കമായിരുന്നു. ഒരു പകലും ഒരു രാത്രിയും ഉറങ്ങിയിട്ടു് അവൻ ഉണർന്നു. അപ്പോഴാണു് അവനു് കാര്യം മനസ്സിലായതു്. അവൻ ഒന്നു് തിരിയുകയും മറിയുകയും ചെയ്തു. ഉടൻ ഓക്കുമരം കടപുഴകി നിലംപതിച്ചു! അവൻ ആ ഓക്കുമരം ചുമലിലേററിക്കൊണ്ടു് വീട്ടിലേക്കു നടന്നു. വീട്ടിനടുത്തെത്തിയപ്പോൾ അകത്തു് സഹോദരന്മാർ അമ്മയോടു സംസാരിക്കുന്നതു് അവൻ കേട്ടു.

''അമ്മേ, ഞങ്ങൾ പോയതിനു ശേഷം അമ്മയ്ക്കു് വേറെ മക്കളുണ്ടായില്ലേ?''

''ഉവ്വ്, മകൻ പയർമണി. അവൻ നിങ്ങളെ അന്വേഷിച്ചു് ഇറങ്ങിയിരിക്കയാണു്.''



''എങ്കിൽ ഞങ്ങൾ അവനെയായിരിക്കും ഓക്കുമരത്തിൽ കെട്ടിയിട്ടതു്! ഞങ്ങൾ വേഗം ചെന്നു് അവനെ അഴിച്ചു വിട്ടിട്ടു വരാം,'' സഹോദരന്മാർ പറഞ്ഞു.

പയർമണി ഓക്കുമരം ചുഴററി കുടിലിൻെറ മേല്ക്കൂരയിൽ അടിച്ചു. കുടിൽ തകർന്നു വീഴുമെന്നു തോന്നി.

''ജ്യേഷ്ഠന്മാരെ, നിങ്ങൾ ഇത്തരക്കാരാണെങ്കിൽ ഞാൻ ഇനി ഇവിടെ നില്ക്കുന്നില്ല! ഞാൻ ദേശാടനത്തിനു പോവുകയാണു്.'' എന്നു പറഞ്ഞിട്ടു് പയർമണി വാളുമെടുത്തുകൊണ്ടു് അവിടെനിന്നു പോയി.

അവൻ നടന്നു നടന്നു് രണ്ടു മലകളുടെ അടുത്തെത്തി. ആ രണ്ടു മലകൾക്കിടയിൽ ഒരു മനുഷ്യൻ നില്ക്കുന്നതു് പയർമണി കണ്ടു. ആ മനുഷ്യൻ കൈകളും കാലുകളും കൊണ്ടു് മലകൾ ഇരുവശത്തേക്കും തള്ളി മാററാൻ ശ്രമിക്കയായിരുന്നു.

''നമസ്കാരം,'' പയർമണി പറഞ്ഞു.

''നമസ്കാരം.''

''നല്ല മനുഷ്യാ, നിങ്ങൾ എന്തു ചെയ്യുകയാണു്?''

''ഞാൻ മലകൾ തള്ളി മാററി വഴിയുണ്ടാക്കുകയാണു്.''

''നിങ്ങൾ എങ്ങോട്ടാണു പോകുന്നതു്?''

''ഞാൻ ഭാഗ്യം തേടി പോവുകയാണു്.''

''ഞാനും അതിനു് ഇറങ്ങിയിരിക്കയാണു്. നിങ്ങളുടെ പേരെന്താ?''

''മലമാററി. നിങ്ങളുടേയോ?''

''പയർമണി. നമുക്കു് ഒരുമിച്ചു് പോകാം.''

''അങ്ങിനെയാകട്ടെ!''

അവർ നടന്നു. നടന്നു നടന്നു് അവർ ഒരു കാട്ടിലെത്തി. അവിടെ ഒരു മനുഷ്യൻ നില്ക്കുന്നതു് അവർ കണ്ടു. ആ മനുഷ്യൻ ഓക്കുമരങ്ങൾ വേരോടെ പിഴുതെടുക്കുകയായിരുന്നു. അയാൾ മെല്ലെ ഒന്നു് കുലുക്കിയാൽ ഏതു കൂററൻ മരവും നിലംപതിക്കും.

''നമസ്കാരം,'' പയർമണിയും മലമാററിയും വിളിച്ചു പറഞ്ഞു.

''നമസ്കാരം.''

''നല്ല മനുഷ്യാ, നിങ്ങൾ എന്തു ചെയ്യുകയാണു്?''

''മരങ്ങൾ പിഴുതു മാററി ഒരു വഴി ഉണ്ടാക്കുകയാണു്.''

''നിങ്ങൾ എങ്ങോട്ടു പോകുന്നു?''

''ഭാഗ്യം തേടി.''

''ഞങ്ങളും അതിനുതന്നെ ഇറങ്ങിയവരാണു്. എന്താണു് നിങ്ങളുടെ പേരു്?''

''മരംകുലുക്കി എന്നാണു് എന്റെ പേർ. നിങ്ങളുടേയോ?''

''പയർമണി, മലമാററി. നമുക്കു് ഒരുമിച്ചു് പോകാം!''

''അങ്ങിനെയാകട്ടെ!''

അവർ മൂവരും നടന്നു. നടന്നു നടന്നു് അവർ ഒരു പുഴക്കരയിലെത്തി. നീണ്ടുനീണ്ടു കിടക്കുന്ന മീശയുള്ള ഒരു മനുഷ്യൻ അവിടെ നില്ക്കുന്നുണ്ടായിരുന്നു. ആ മനുഷ്യൻ മീശരോമങ്ങളിലൊന്നു് ഇളക്കിയാലുടൻ പുഴയിലെ വെള്ളം ഇരുവശങ്ങളിലേക്കും മാറി പുഴയുടെ അടിത്തട്ടിലൂടെ നടന്നു പോകാൻ ഒരു പാതയുണ്ടാകും.

അവർ വിളിച്ചു പറഞ്ഞു:

''നമസ്കാരം.''

''നമസ്കാരം.''

''നല്ല മനുഷ്യാ, നിങ്ങൾ എന്തു ചെയ്യുകയാണു്?''

''ഞാൻ പുഴയിലെ വെള്ളം മാററി ഒരു പാതയുണ്ടാക്കുകയാണു്.''

''നിങ്ങൾ എങ്ങോട്ടു പോകുന്നു?''

''ഭാഗ്യം തേടി.''

''ഞങ്ങളും അതിനുതന്നെ ഇറങ്ങിയിരിക്കയാണു്. നിങ്ങളുടെ പേരെന്താ?''

''മീശയിളക്കി. നിങ്ങളുടേയോ!''

''പയർമണി, മലമാററി, മരംകുലുക്കി. നമുക്കു് ഒരുമിച്ചു പോകാം!''

''അങ്ങിനെ ആകട്ടെ!''

അവർ നാലുപേരും ഒരുമിച്ചു് നടന്നു. വഴി തടസ്സപ്പെടുത്തുന്ന മലകൾ മലമാററി തള്ളി നീക്കുകയും കാടുകൾ മരംകുലുക്കി പിഴുതു കളയുകയും പുഴകളിലെ വെള്ളം മീശയിളക്കി ഇരുവശത്തേക്കും മാററുകയും ചെയ്തിരുന്നതുകൊണ്ടു് അവരുടെ യാത്ര സുഗമമായിരുന്നു.

അവർ നടന്നു നടന്നു് ഒരു ഘോര വനത്തിലെത്തി. അവിടെ ഒരു കുടിൽ നില്ക്കുന്നതു് അവർ കണ്ടു. അവർ കുടിലിനുള്ളിലേക്കു കയറി. അവിടെ ആരും ഉണ്ടായിരുന്നില്ല.

''രാത്രി നമുക്കു് ഇവിടെ തങ്ങാം,'' പയർമണി പറഞ്ഞു.

അന്നു രാത്രി അവർ കുടിലിൽ കിടന്നു് ഉറങ്ങി. പിറേറന്നു രാവിലെ പയർമണി പറഞ്ഞു:





''ഭക്ഷണം പാകപ്പെടുത്താൻ മലമാററിയെ ഇന്നു് ഇവിടെ നിർത്തിയിട്ടു് നമുക്കു് നായാട്ടിനു പോകാം.''

മൂന്നുപേർ വേട്ടയ്ക്കു പോയി. മലമാററി എല്ലാവർക്കും വേണ്ട ഭക്ഷണം തയ്യാറാക്കി വച്ചിട്ടു് കിടന്നുറങ്ങി. പെട്ടെന്നു് വാതിലിൽ ആരോ മുട്ടുന്ന ശബ്ദം കേട്ടു.

''വാതിൽ തുറക്കൂ!'' ആരോ വിളിച്ചു പറഞ്ഞു.

''ഇവിടെ വേലക്കാരില്ല, തന്നെ വാതിൽ തുറക്കൂ,'' മലമാററി വിളിച്ചു പറഞ്ഞു.

വാതിൽ തുറക്കപ്പെട്ടു. വീണ്ടും ആരോ വിളിച്ചു പറഞ്ഞു:

''എന്നെ എടുത്തു പടി കടത്തൂ.''

''ഇവിടെ വേലക്കാരില്ല. താനേ കടന്നു വരൂ.''

ഒരു ചെറിയ വൃദ്ധൻ വാതില്പടി കടന്നു് കുടിലിനുള്ളിലെത്തി. വൃദ്ധൻെറ നീണ്ട താടി നിലത്തു കിടന്നു് ഇഴയുന്നുണ്ടായിരുന്നു. വൃദ്ധൻ മലമാററിയെ തലമുടിയിൽ പിടിച്ചു് പൊക്കി ഒരു ആണിയിൽ തൂക്കിയിട്ടു. അനന്തരം വൃദ്ധൻ അവിടെ തിന്നാനുണ്ടായിരുന്നതു മുഴുവൻ തിന്നു, കുടിക്കാനുണ്ടായിരുന്നതു മുഴുവൻ കുടിച്ചു. മലമാററിയുടെ പുറത്തുനിന്നു് അല്പം തൊലി ഉരിച്ചെടുത്തുകൊണ്ടു് വൃദ്ധൻ തിരിച്ചുപോയി.

മലമാററി ആണിയിൽ തൂങ്ങിക്കിടന്നുകൊണ്ടു് ഞെളിയുകയും പിരിയുകയും ചെയ്തു. ഒടുവിൽ അവൻെറ മുടി ആണിയിൽ നിന്നു് വിമുക്തമായി. അവൻ വീണ്ടും ഭക്ഷണം പാകംചെയ്യാനാരംഭിച്ചു. അതു മുഴുവനാകും മുമ്പു് കൂട്ടുകാർ തിരിച്ചു വന്നു.

''ഭക്ഷണം ഉണ്ടാക്കാൻ ഇത്ര താമസിച്ചതെന്താ?'' അവർ ചോദിച്ചു.

''ഞാൻ അല്പമൊന്നു മയങ്ങി.''

എല്ലാവരും ആഹാരം കഴിച്ചു് കിടന്നുറങ്ങി. പിറേറന്നു രാവിലെ പയർമണി പറഞ്ഞു:

''ഇന്നു മരംകൊത്തി ഭക്ഷണം പാകംചെയ്യാൻ ഇവിടെ നില്ക്കട്ടെ.''

മററുള്ളവർ വേട്ടയ്ക്കു പോയി. മരംകൊത്തി എല്ലാവർക്കും വേണ്ടത്ര ഭക്ഷണം തയ്യാറാക്കിവച്ചിട്ടു് വിശ്രമിക്കാൻ കിടന്നു. പെട്ടെന്നു് ആരോ കതകിൽ മുട്ടി.

''വാതിൽ തുറക്കൂ!''

''ഇവിടെ നിങ്ങളുടെ വേലക്കാരില്ല, തന്നെ വാതിൽ തുറക്കൂ!'' മരംകൊത്തി വിളിച്ചു പറഞ്ഞു.

''എന്നെ എടുത്തു പടി കടത്തൂ.''

''ഇവിടെ നിങ്ങളുടെ വേലക്കാരില്ല. താനേ കടന്നു വരൂ!''

ഒരു ചെറിയ വൃദ്ധൻ വാതില്പടി കടന്ന് കുടിലിനുള്ളിലെത്തി. വൃദ്ധന്റെ നീണ്ട താടി നിലത്തു കിടന്ന് ഇഴയുന്നുണ്ടായിരുന്നു. വൃദ്ധൻ മരംകുലുക്കിയെ തലമുടിയിൽ പിടിച്ച് പൊക്കി ഒരാണിയിൽ തൂക്കിയിട്ടു. അനന്തരം വൃദ്ധൻ അവിടെ തിന്നാനുണ്ടായിരുന്നതു മുഴുവൻ തിന്നു, കുടിക്കാനുണ്ടായിരുന്നതു മുഴുവൻ കുടിച്ചു. മരംകുലുക്കിയുടെ പുറത്തുനിന്ന് അല്പം തൊലി ഉരിച്ചെടുത്തിട്ട് വൃദ്ധൻ തിരിച്ചുപോയി.

മരംകുലുക്കി ആണിയിൽ തൂങ്ങിക്കിടന്ന് ഞെളിയുകയും പിരിയുകയും ചെയ്തു. ഒടുവിൽ അവന്റെ മുടി ആണിയിൽ നിന്ന് വിമുക്തമായി. അവൻ വീണ്ടും ഭക്ഷണം പാകം ചെയ്യാനാരംഭിച്ചു. അതു മുഴുവനാകും മുമ്പ് കൂട്ടുകാർ തിരിച്ചു വന്നു.

''ഭക്ഷണമുണ്ടാക്കാൻ ഇത്ര താമസിച്ചതെന്താ?'' അവർ ചോദിച്ചു.

''ഞാൻ അല്പമൊന്നു മയങ്ങി.''

സംഭവിച്ചതെന്താണെന്ന് മലമാററിക്ക് അറിയാമായിരുന്നെങ്കിലും അവൻ ഒന്നും മിണ്ടിയില്ല.

മൂന്നാം ദിവസം മീശയിളക്കിയാണ് വീട്ടിലിരുന്നത്. അന്നും മുൻ ദിവസങ്ങളിലെ സംഭവം ആവർത്തിക്കപ്പെട്ടു.

പയർമണി പറഞ്ഞു:

''നിങ്ങൾ മൂന്നുപേരും ഭക്ഷണം ഉണ്ടാക്കുന്നത് വളരെ സാവധാനത്തിലാണ്. നാളെ ഞാൻ ഇവിടെ നില്ക്കാം, നിങ്ങൾ വേട്ടയ്ക്കു പോയാൽ മതി.''

പിറേറന്നു രാവിലെ പയർമണി വീട്ടിലിരുന്നു. മററുള്ളവർ വേട്ടയ്ക്കു പോയി.

അവൻ എല്ലാവർക്കും വേണ്ടത്ര ഭക്ഷണം തയ്യാറാക്കിവച്ചിട്ട് വിശ്രമിക്കാൻ കിടന്നു.

പെട്ടെന്ന് ആരോ കതകിൽ മുട്ടി.

''വാതിൽ തുറക്കൂ.''

പയർമണി വാതിൽ തുറന്നു. ഒരു ചെറിയ വൃദ്ധൻ അവിടെ നില്ക്കുന്നത് പയർമണി കണ്ടു. വൃദ്ധന്റെ താടി നിലത്തു കിടന്ന് ഇഴയുന്നുണ്ടായിരുന്നു.

''എന്നെ എടുത്തു പടി കടത്തൂ!'' വൃദ്ധൻ പറഞ്ഞു.

പയർമണി വൃദ്ധനെ എടുത്ത് കുടിലിനുള്ളിൽ കയററി. വൃദ്ധൻ വട്ടം കറങ്ങുകയും പയർമണിയെ ചാടി പിടിക്കാൻ ശ്രമിക്കുകയും ചെയ്തുതുടങ്ങി.

''എന്തുവേണം?'' പയർമണി ചോദിച്ചു.



''വേണ്ടതെന്തെന്ന് കാണിച്ചു തരാം,'' എന്നു പറഞ്ഞുകൊണ്ട് വൃദ്ധൻ കൈ നീട്ടി പയർമണിയുടെ മുടിയിൽ പിടികൂടാൻ ശ്രമിച്ചു. പക്ഷേ പയർമണി അതിനു മുമ്പുതന്നെ അയാളുടെ നീണ്ടുകിടന്ന താടിയിൽ പിടിച്ചു വലിച്ചുകൊണ്ട് അലറി: ''നിങ്ങൾ ഇത്തരക്കാരനാണ്, അല്ലേ!''

കോടാലി കൈയിലെടുത്തുംകൊണ്ട് പയർമണി വൃദ്ധനെ ഒരു ഓക്കുമരത്തിന്റെ ചുവട്ടിലേക്കു വലിച്ചുകൊണ്ടു പോയി. അവൻ ഓക്കുമരം രണ്ടായി പിളർന്ന് വൃദ്ധന്റെ താടി അതിനിടയിലേക്കു തിരുകി വച്ചിട്ട് പിളർപ്പ് യോജിപ്പിച്ചു.

''നിങ്ങൾ എന്റെ തലമുടിയിൽ പിടികൂടാൻ ശ്രമിച്ചതിന്റെ ശിക്ഷയാണിത്,'' പയർമണി പറഞ്ഞു. ''ഞാൻ തിരിച്ചു വരുന്നതുവരെ നിങ്ങൾക്ക് ഇവിടെ നില്ക്കേണ്ടി വരും.''

പയർമണി തിരിച്ച് കുടിലിലെത്തി. അവിടെ കൂട്ടുകാർ മൂന്നുപേരും അവനെ കാത്തു നിന്നിരുന്നു.

''ഭക്ഷണം തയ്യാറാക്കിയോ?''

''പണ്ടേ തയ്യാർ!''

എല്ലാവരും ഭക്ഷണം കഴിക്കാനിരുന്നു. പിന്നീട് പയർമണി പറഞ്ഞു:

''എന്റെ കൂടെ വരൂ, ഞാൻ ഒരു കാഴ്ച കാണിക്കാം.''

അവൻ കൂട്ടുകാരെ വെളിയിലേക്കു കൂട്ടിക്കൊണ്ടുപോയി. എന്നാൽ അവിടെ ഓക്കുമരമോ വൃദ്ധനോ ഉണ്ടായിരുന്നില്ല. വൃദ്ധൻ ഓക്കുമരം ചുവടോടെ പിഴുതുകൊണ്ട് അതുമായി അവിടെനിന്ന് കടന്നു കളഞ്ഞു.

അന്നു നടന്ന സംഭവം പയർമണി കൂട്ടുകാരെ അറിയിച്ചു. വൃദ്ധൻ തങ്ങളെ ആണിയിൽ തൂക്കിയിട്ടതും പുറത്തെ തൊലിയുരിച്ചതും കൂട്ടുകാർ പറയർമണിയോട് തുറന്നു പറഞ്ഞു.

''ആ ദുഷ്ടനായ വൃദ്ധനെ നമുക്ക് കണ്ടു പിടിക്കണം,'' പയർമണി അഭിപ്രായപ്പെട്ടു.

വൃദ്ധൻ ഓക്കുമരം വലിച്ചിഴച്ചു കൊണ്ടുപോയതിന്റെ പാടു നോക്കി അവർ നടന്നു. നടന്നു നടന്ന് വലിയ ഒരു കുഴിയുടെ വക്കിൽ അവരെത്തി. അടി കാണാൻ വയ്യാത്തത്ര ആഴം ആ കുഴിക്കുണ്ടായിരുന്നു. പയർമണി പറഞ്ഞു:

''മലമാററി! ഈ കുഴിയിലിറങ്ങൂ!''

''എന്നെക്കൊണ്ടു പററില്ല.''

''മരംകുലുക്കിക്കു പററുമോ?''

''ഇല്ല.''

''മീശയിളക്കിക്കോ?''

''ഇല്ല.''

''ശരി. എന്നാൽ ഞാൻ തന്നെ ഇതിലേക്കിറങ്ങാം,'' പയർമണി പറഞ്ഞു.

''നമുക്ക് ഒരു കയർ പിരിച്ചെടുക്കണം.''

എല്ലാവരും ചേർന്ന് ഒരു കയർ പിരിച്ചെടുത്തു. പയർമണി അതിന്റെ ഒരററം കൈത്തണ്ടയിൽ ചുററിയിട്ടു പറഞ്ഞു:

''കയർ കുറേശ്ശെ അയച്ചുതരൂ. ഞാൻ ഇറങ്ങട്ടെ.''

അവർ കയർ കുറേശ്ശെ അയച്ചു തുടങ്ങി. വളരെ നേരം അവർ ആ ജോലി ചെയ്തുകൊണ്ടിരുന്നു. പയർമണി പാതാളത്തിലേക്കാണ് ഇറങ്ങുന്നതെന്ന് തോന്നി. ഒടുവിൽ അവൻ കുഴിയുടെ അടിത്തട്ടിലെത്തി. അവൻ അവിടം പരിശോധിച്ചുതുടങ്ങി. അവൻ കുറേദൂരം നടന്നപ്പോൾ മുമ്പിൽ വലിയൊരു കൊട്ടാരം നില്ക്കുന്നതു കണ്ടു. അവൻ അതിനുള്ളിൽ പ്രവേശിച്ചു. ആ കൊട്ടാരം മുഴുവൻ സ്വർണ്ണവും വൈരവുംകൊണ്ട് നിർമ്മിച്ചതായിരുന്നു. പയർമണി മുറികൾ തോറും കയറി ഇറങ്ങി. പെട്ടെന്ന് ഒരു രാജകുമാരി തന്റെ നേർക്ക് ഓടിവരുന്നതു് അവൻ കണ്ടു. അതിസുന്ദരിയായ ആ രാജകുമാരിയുടെ സൗന്ദര്യം പാടിപ്പുകഴ്ത്താൻ വാക്കുകളില്ല, വരച്ചു കാട്ടാൻ ചായങ്ങൾ പോരാ.

''നല്ല മനുഷ്യാ, നിങ്ങൾ എന്തിന് ഇവിടെ വന്നു?'' അവൾ ചോദിച്ചു.

''നിലത്തു കിടന്നിഴയുന്ന താടിയുള്ള ഒരു ചെറിയ വൃദ്ധനെ അന്വേഷിച്ചു വന്നതാണ്,'' പയർമണി പറഞ്ഞു.

''നീണ്ട താടിയുള്ള വൃദ്ധന്റെ താടി ഒരു ഓക്കുമരത്തിന്റെ പിളർപ്പിൽ പെട്ടു പോയി,'' രാജകുമാരി പറഞ്ഞു. ''അയാൾ അതു വലിച്ചെടുക്കാൻ നോക്കുകയാണ്. അങ്ങോട്ടു പോകാതിരിക്കുകയാണ് നല്ലതു്, ഇതിനു മുമ്പ് പലരേയും കൊന്നിട്ടുള്ളതുപോലെ അയാൾ നിങ്ങളേയും കൊല്ലും.''

''എന്നെ കൊല്ലുകയില്ല,'' പയർമണി പറഞ്ഞു. ''ഞാനാണ് വൃദ്ധന്റെ താടി ഓക്കുമരത്തിന്റെ പിളർപ്പിൽ തിരുകി വച്ചതു്. നീ ആരാണെന്നു പറയൂ.''

''ഞാൻ ഒരു രാജാവിന്റെ മകളാണ്,'' അവൾ പറഞ്ഞു. ''വൃദ്ധൻ എന്നെ തട്ടിക്കൊണ്ടു വന്ന് തടവുകാരിയായി ഇവിടെ താമസിപ്പിച്ചിരിക്കയാണ്.''

''ഞാൻ നിന്നെ രക്ഷപ്പെടുത്താം. എന്നെ വൃദ്ധന്റെ അടുത്തേക്കു കൂട്ടിക്കൊണ്ടുപോകൂ.''



രാജകുമാരി പയർമണിയെ വൃദ്ധന്റെ അടുത്തേക്കു കൂട്ടിക്കൊണ്ടുപോയി. വൃദ്ധൻ മരപ്പിളർപ്പിൽനിന്നു് വലിച്ചെടുത്ത താടി തടവിക്കൊണ്ട് അവിടെ ഇരിക്കുകയായിരുന്നു. പയർമണിയെ കണ്ടയുടൻ വൃദ്ധൻ അലറി:

''നീ വന്നതെന്തിനു്? ഇണങ്ങാനോ പിണങ്ങാനോ?

''ഇണങ്ങാനല്ല പിണങ്ങാൻ തന്നെയാണ് ഞാൻ വന്നതു്,'' പയർമണി പറഞ്ഞു. അവർ ഏററു മുട്ടി. വളരെ നേരത്തെ പോരിനു ശേഷം പയർമണി വൃദ്ധനെ വാൾ കൊണ്ട് വെട്ടി കൊന്നു.

അനന്തരം രാജകുമാരിയും പയർമണിയും കൂടി കൊട്ടാരത്തിലുണ്ടായിരുന്ന രത്നങ്ങളും സ്വർണ്ണവും മുഴുവൻ മൂന്നു ചാക്കുകളിൽ നിറച്ചു. അതുമായി അവർ പയർമണി ഇറങ്ങിവന്ന കുഴിയുടെ അടുത്തേക്കു നടന്നു.

അവിടെ എത്തിയ ഉടൻ പയർമണി വിളിച്ചുചോദിച്ചു:

''ചങ്ങാതിമാരെ നിങ്ങൾ അവിടെത്തന്നെ ഉണ്ടോ?''

''ഉണ്ട്.'' പയർമണി കയറിന്റെ അററത്തു് ഒരു ചാക്ക് കെട്ടിവച്ചു.

''ഇതു നിങ്ങൾക്കാണ്,'' അവൻ വിളിച്ചു പറഞ്ഞു.

അവർ ചാക്ക് വലിച്ചു മുകളിൽ കയററിയിട്ട് കയർ വീണ്ടും അടിയിലേക്കിട്ടു. പയർമണി രണ്ടാമത്തെ ചാക്ക് കയറിന്റെ അററത്തു കെട്ടിവച്ചിട്ട് വിളിച്ചു പറഞ്ഞു: ''ഇതും നിങ്ങൾക്കാണ്.''

പയർമണി മൂന്നാമത്തെ ചാക്കും കയറിന്റെ അററത്തുകെട്ടി മുകളിലേക്കയച്ചു. പിന്നീട് അവൻ രാജകുമാരിയെ കയറിന്റെ അററത്തു ബന്ധിച്ചിട്ട് വിളിച്ചു പറഞ്ഞു:

''ഇതെനിക്കുള്ളതാണ്!''

കൂട്ടുകാർ മൂന്നുപേരും രാജകുമാരിയെ വലിച്ചു മുകളിൽ കയററി. പയർമണി മാത്രം കുഴിയുടെ അടിത്തട്ടിൽ അവശേഷിച്ചു.

''നമുക്ക് അവനെ കുറച്ചു പൊക്കിയിട്ട് കയർ താഴെയിടാം,'' കൂട്ടുകാർ മൂന്നുപേരും കൂടി തീരുമാനിച്ചു. ''അവൻ കുഴിയിൽ വീണ് ചത്തുപോകും. അപ്പോൾ രാജകുമാരിയേയും നമുക്ക് സ്വന്തമാക്കാം.''

എന്നാൽ പയർമണി അവരുടെ ഉദ്ദേശം ഊഹിച്ചറിഞ്ഞു. അവൻ ഒരു വലിയ കല്ല് കയറിന്റെ അററത്തു കെട്ടിവച്ചിട്ട് വിളിച്ചു പറഞ്ഞു:

''എന്നെ വലിച്ചു മുകളിൽ കയററൂ!'' കൂട്ടുകാർ മൂന്നുപേരും ചേർന്ന് കയർ മുകളിലേക്കു വലിച്ചുതുടങ്ങി. പാതി വഴിയെത്തിയപ്പോൾ അവർ കയർ താഴെയിട്ടു. കല്ല് കുഴിയുടെ അടിത്തട്ടിൽ ചെന്നു മുട്ടുന്ന ശബ്ദം കേട്ടു.

''കൊള്ളാം! നല്ല കൂട്ടുകാർ!'' എന്നു പറഞ്ഞുകൊണ്ട് പയർമണി ഭൂമിക്ക

ടിയിലുള്ള ലോകം ചുററിനടന്നു കാണാൻ പുറപ്പെട്ടു. അവൻ നടന്നു നടന്നു് വളരെ ദൂരെ എത്തി. പെട്ടെന്നു് ആകാശം ഇരുണ്ടു മൂടി, മഴ പെയ്യു തുടങ്ങി. ആലിപ്പഴം പൊഴിഞ്ഞു. പയർമണി ഒരു ഓക്കുമരത്തിൻെറ ചുവട്ടിൽ ചെന്നു നിന്നു. ആ മരത്തിൻെറ മുകളിലുള്ള കൂട്ടിലിരുന്നു് കഴുകക്കുഞ്ഞുങ്ങൾ കരയുന്ന ശബ്ദം അവൻ കേട്ടു. അവൻ മരത്തിൽ കയറി സ്വന്തം കുപ്പായമൂരി അവയെ പുതപ്പിച്ചു.

മഴ മാറി. ഒരു വലിയ കഴുകൻ പറന്നു വന്നു് കൂട്ടിൽ കയറി. അതു് കഴുകക്കുഞ്ഞുങ്ങളുടെ അച്ഛനായിരുന്നു.

''ആരാണു് നിങ്ങളെ പുതപ്പിച്ചതു്?'' കഴുകൻ കുഞ്ഞുങ്ങളോടു ചോദിച്ചു.

''അയാളെ തിന്നുകയില്ലെങ്കിൽ പറയാം.''

''ഇല്ല. തിന്നുകയില്ല.''

''മരച്ചുവട്ടിൽ ഒരു മനുഷ്യൻ ഇരിക്കുന്നുണ്ടു്. അയാളാണു് ഞങ്ങളെ പുതപ്പിച്ചതു്.''

കഴുകൻ പയർമണിയുടെ അടുത്തേക്കു പറന്നു ചെന്നിട്ടു് പറഞ്ഞു:

''നിനക്കു് എന്തുവേണമെന്നു പറയൂ, ഞാൻ അതു സാധിച്ചുതരാം. ഞാനില്ലാത്തപ്പോൾ ശക്തിയായ മഴപെയ്താൽ എൻെറ കുഞ്ഞുങ്ങളിൽ കുറെയെണ്ണം ചത്തു പോവുകയാണു പതിവു്. ഇത്തവണ എല്ലാവരും രക്ഷപ്പെട്ടു.

''എന്നെ മുകളിലുള്ള ലോകത്തിലേക്കു കൊണ്ടുപോകു,'' പയർമണി പറഞ്ഞു.

''അതത്ര എളുപ്പമല്ല. എങ്കിലും ഞാൻ ശ്രമിക്കാം. ആറു വീപ്പ മാംസവും ആറു വീപ്പ വെള്ളവും കൊണ്ടു പുറപ്പെട്ടാൽ നമുക്കു് അവിടെ എത്താൻ കഴിഞ്ഞെന്നു വരും,'' കഴുകൻ പറഞ്ഞു. ''ഞാൻ തല വലത്തോട്ടു തിരിക്കുമ്പോഴൊക്കെ നീ എൻെറ വായിലേക്കു് ഒരു കഷണം മാംസം ഇട്ടുതരണം. ഞാൻ തല ഇടത്തോട്ടു തിരിച്ചാലുടൻ വായിൽ ഒരിറക്കു വെള്ളം ഒഴിച്ചു തരണം. അല്ലാത്ത പക്ഷം നമുക്കു് ഉദ്ദിഷ്ടസ്ഥാനത്തെത്താൻ കഴിയുകയില്ല—ഞാൻ വഴിക്കു് ചത്തു പോകും.''

അവർ ആറു വീപ്പ മാംസവും ആറു വീപ്പ വെള്ളവും സംഭരിച്ചു. വീപ്പകൾ കഴുകൻെറ പുറത്തു വച്ചിട്ടു് പയർമണിയും കഴുകൻെറ പുറത്തുതന്നെ കയറി ഇരുന്നു. കഴുകൻ പറന്നുതുടങ്ങി. കഴുകൻ തല വലത്തോട്ടു തിരിച്ചപ്പോഴെല്ലാം പയർമണി അതിൻെറ വായിലേക്കു് ഓരോ കഷണം മാംസം ഇട്ടുകൊടുത്തുകൊണ്ടിരുന്നു. കഴുകൻ തല ഇടത്തോട്ടു തിരിച്ചപ്പോഴെല്ലാം അവൻ അതിനു വെള്ളം കൊടുത്തു.



അവർ വളരെ നേരം പറന്നു. ഒടുവിൽ അവർ ഭൂമിയിൽ എത്തി. അപ്പോൾ കഴുകൻ വീണ്ടും തല വലത്തോട്ടു തിരിച്ചു. അഞ്ചു വീപ്പകൾ നേരത്തേ തന്നെ കാലിയായിക്കഴിഞ്ഞു. പയർമണി ആറാമത്തെ വീപ്പയിലേക്കു നോക്കി. അതിലും മാംസത്തിൻെറ ഒരു തരിപോലും അവശേഷിച്ചിരുന്നില്ല. പയർമണി സ്വന്തം തുടയിൽനിന്നു് ഒരു കഷണം മാംസം മുറിച്ചെടുത്തു് കഴുകൻെറ വായിലിട്ടു കൊടുത്തു.

''ഇപ്പോൾ തിന്നാൽ തന്നതെന്താണു്? അതിനു നല്ല സ്വാദായിരുന്നു!'' കഴുകൻ പറഞ്ഞു.

പയർമണി സ്വന്തം തുടചൂണ്ടിക്കാണിച്ചുകൊണ്ടു പറഞ്ഞു:

''ഇതാണു്.''

കഴുകൻ ഒന്നും മിണ്ടിയില്ല. എന്നാൽ അതു ആ മാംസക്കഷണം തുപ്പി പുറത്തിട്ടു. അനന്തരം പയർമണിയെ അവിടെ നിർത്തിയിട്ടു് അതു് ജീവജലം അന്വേഷിച്ചു പോയി. അധികം താമസിയാതെ കഴുകൻ ജീവജലവുമായി തിരിച്ചെത്തി. പയർമണിയുടെ തുടയിൽ നിന്നു മുറിച്ചെടുത്ത മാംസം കഴുകൻ യഥാസ്ഥാനത്തു വച്ചിട്ടു് അതിൽ ആ ജലം അല്പം തളിച്ചു. ഉടൻ തന്നെ മാംസം തുടയിൽ ഒട്ടിച്ചേർന്നു.

കഴുകൻ സ്വന്തം നാട്ടിലേക്കു തിരിച്ചു പോയി. പയർമണി ചതിയന്മാരായ ചങ്ങാതിമാരെ അന്വേഷിച്ചു നടന്നു.

അവർ മൂവരും രാജകുമാരിയേയും കൊണ്ടു് അവളുടെ പിതാവിൻെറ രാജ്യത്തെത്തിയിരുന്നു. രാജകുമാരിയെ തനിക്കു വിവാഹം ചെയ്യണമെന്നു് അവരിൽ ഓരോരുത്തരും മോഹിച്ചു. അക്കാരണത്താൽ അവർ പരസ്പരം കലഹിച്ചുകൊണ്ടിരുന്നു.

അവിടെയാണു് പയർമണി അവരെ കണ്ടുമുട്ടിയതു്. അവനെ കണ്ടയുടൻ അവർ ഭയന്നു വിറച്ചു.

പയർമണി പറഞ്ഞു:

''എൻെറ സ്വന്തം സഹോദരന്മാർ എന്നെ ചതിച്ചു. പിന്നെ ഞാൻ എങ്ങിനെ നിങ്ങൾക്കു മാപ്പുതരാതിരിക്കും?''

പയർമണി അവർക്കു മാപ്പുകൊടുത്തു.

സുന്ദരിയായ രാജകുമാരിയെ വിവാഹംകഴിച്ചു് അവൻ അവളോടൊപ്പം ദീർഘകാലം സുഖമായി ജീവിച്ചു.

വിവർത്തനം: ഓമന

5-243

# നന്മയും തിന്മയും

## ഒരു ഉക്രേനിയൻ നാടോടിക്കഥ



പണ്ടു് ഒരിടത്തു് രണ്ടു സഹോദരന്മാരുണ്ടായിരുന്നു. ഒരാൾ ധനികനും മറ്റേയാൾ ദരിദ്രനുമായിരുന്നു. ഒരു ദിവസം അവർ ഒന്നിച്ചിരുന്നു് സംസാരിക്കുമ്പോൾ ദരിദ്രനായ സഹോദരൻ പറഞ്ഞു:

''ജീവിതം ക്രൂരമാണെങ്കിൽപ്പോലും തിന്മ ചെയ്യുന്നതിലും നല്ലതു് നന്മ ചെയ്യുന്നതാണു്.''

''എന്താണിപ്പറയുന്നതു്!'' ധനികനായ സഹോദരൻ പറഞ്ഞു. ''ലോകത്തു് ഇപ്പോൾ നന്മയെന്നൊന്നില്ല, തിന്മയേയുള്ളു. നന്മ ചെയ്തതുകൊണ്ടു് ഒരു പ്രയോജനവുമില്ല.''

പക്ഷേ ദരിദ്രനായ സഹോദരൻ തന്റെ നിലപാടിൽ ഉറച്ചുനിന്നു.

''അങ്ങിനെയല്ല, സഹോദരാ,'' അയാൾ പറഞ്ഞു. ''നന്മ ചെയ്താൽ പ്രയോജനമുണ്ടാവുമെന്നുതന്നെയാണു് ഞാൻ വിശ്വസിക്കുന്നതു്.''

''എന്നാൽ ശരി,'' ധനികനായ സഹോദരൻ പറഞ്ഞു. ''നമുക്കൊരു വാതു വയ്ക്കാം. ആദ്യം കാണുന്ന മൂന്നു പേരുടെ അഭിപ്രായം ചോദിക്കാം. നീ പറയുന്നതാണു ശരിയെന്നാണു് അവരുടെ അഭിപ്രായമെങ്കിൽ എനിക്കുള്ളതെല്ലാം നിന്റേതാവും. പക്ഷേ ഞാൻ പറയുന്നതാണു ശരി എന്നാണവർ പറയുന്നതെങ്കിൽ നിനക്കുള്ളതെല്ലാം ഞാൻ എടുക്കും.''

''അങ്ങിനെയാവട്ടെ!'' ദരിദ്രൻ സമ്മതിച്ചു.

അവർ റോഡിലൂടെ നടന്നു. കുറെ ദൂരം നടന്നപ്പോൾ, എവിടെയോ പോയി ജോലികഴിഞ്ഞു മടങ്ങുന്ന ഒരാളെ കണ്ടു.

''നമസ്കാരം, സ്നേഹിതാ!'' അയാളുടെ അടുത്തേക്കു നടന്നുചെന്നിട്ടു് അവർ പറഞ്ഞു.

''നമസ്കാരം!''

''ഞങ്ങൾക്കു നിങ്ങളോടു് ഒരു കാര്യം ചോദിക്കാനുണ്ടു്.''

''കേൾക്കട്ടെ!''

''എങ്ങിനെ ജീവിക്കുന്നതാണു് കൂടുതൽ നല്ലതു്—നന്മ ചെയ്താണോ തിന്മ ചെയ്താണോ?''

''ഇക്കാലത്തു് നന്മ എവിടെ കാണാനാണു്, ചങ്ങാതികളേ!'' അയാൾ പറഞ്ഞു. ''എന്റെ കാര്യംതന്നെ എടുക്കു. ഞാൻ എത്രകാലം പണിയെടുത്തു, എത്ര കഠിനമായി പണിയെടുത്തു. എന്നിട്ടും വളരെ തുച്ഛമായ പ്രതിഫലമാണു കിട്ടിയതു്. അതിന്റെതന്നെ ഒരു പങ്കു് യജമാനൻ പിടിച്ചെടുത്തു. ഇല്ല, സത്യസന്ധമായി ജീവിക്കാൻ സാദ്ധ്യമല്ല. നന്മ ചെയ്യുന്നതിനേക്കാൾ ഭേദം തിന്മ ചെയ്യുകയാണു്!''

''ഞാൻ പറഞ്ഞില്ലേ, സഹോദരാ!'' ധനികൻ പറഞ്ഞു. ''ഞാൻ പറഞ്ഞതാണു ശരി. നീ പറഞ്ഞതു തെറ്റാണു്.''

ദരിദ്രന്റെ മനസ്സിടിഞ്ഞു. പക്ഷേ എന്തു ചെയ്യാം! അവർ പിന്നേയും നടപ്പു തുടർന്നു. കുറെ കഴിഞ്ഞപ്പോൾ അവർ ഒരു വ്യാപാരിയെ കണ്ടു.

''ബഹുമാനപ്പെട്ട വ്യാപാരി, നിങ്ങൾക്കു നമസ്കാരം!'' അവർ പറഞ്ഞു.

''നമസ്കാരം!'' വ്യാപാരി പറഞ്ഞു.

''ഞങ്ങൾക്കു് നിങ്ങളോടു് ഒരു കാര്യം ചോദിക്കാനുണ്ടു്.''

''കേൾക്കട്ടെ!''

''എങ്ങിനെ ജീവിക്കുന്നതാണു് കൂടുതൽ നല്ലതു്—നന്മ ചെയ്താണോ തിന്മ ചെയ്താണോ?''

''ഇതെന്തു ചോദ്യമാണു്, ചങ്ങാതികളേ? നന്മ ചെയ്തിട്ടു് ഒരു പ്രയോജനവുമില്ല. എന്തെങ്കിലും വില്ക്കണമെങ്കിൽ ഒരു നൂറുതവണ കളവും ചതിയും കാട്ടിയേ തീരൂ. മറ്റൊരു തരത്തിലും വില്ക്കാൻ സാദ്ധ്യമല്ല.''

ഇത്രയും പറഞ്ഞുകൊണ്ടു് അയാൾ വണ്ടിയോടിച്ചു പോയി.

''കണ്ടില്ലെ. ഞാൻ പറഞ്ഞതാണു ശരിയെന്നു് രണ്ടാമതും തെളിഞ്ഞു!'' ധനികൻ പറഞ്ഞു.

ദരിദ്രൻ പൂർവ്വാധികം ദുഃഖിച്ചു. പക്ഷേ എന്തു ചെയ്യാം! അവർ വീണ്ടും നടപ്പു തുടർന്നു. കുറെ ദൂരം നടന്നപ്പോൾ ഒരു പ്രഭുവിനെ കണ്ടു.

''നമസ്കാരം, പ്രഭോ!'' അവർ പറഞ്ഞു.

''നമസ്കാരം!''

''ഞങ്ങൾക്കു് അങ്ങയോടു് ഒരു കാര്യം ചോദിക്കാനുണ്ടു്.''

''കേൾക്കട്ടെ!''

''എങ്ങിനെ ജീവിക്കുന്നതാണു് കൂടുതൽ നല്ലതു്—നന്മ ചെയ്യാണോ തിന്മ ചെയ്യാണോ?''

''ഇതെന്തു ചോദ്യമാണു്, ചങ്ങാതികളേ! ഇക്കാലത്തു് ലോകത്തു് നന്മയെന്നൊന്നില്ല, നേരായി ജീവിക്കാനും സാദ്ധ്യമല്ല. സത്യവും ധർമ്മവും നോക്കി ജീവിച്ചിരുന്നെങ്കിൽ എനിക്കു്...'' പറയാൻ വന്നതു് മുഴമിക്കാതെ പ്രഭു കുതിരയോടിച്ചു പോയി.

''കേട്ടില്ലെ, സഹോദരാ,'' ധനികൻ പറഞ്ഞു. ''നമുക്കു് വീട്ടിൽ പോകാം. നിൻെറ സർവ്വതും എനിക്കു തരണം.''

ദരിദ്രൻ വീട്ടിൽ പോയി. അയാൾ അത്യന്തം ദുഃഖിച്ചു. അയാളുടെ വകയായി തുച്ഛമായിട്ടുണ്ടായിരുന്ന സർവ്വതും ധനികൻ എടുത്തുകൊണ്ടുപോയി. ആകെ അവശേഷിച്ചതു് അയാളുടെ കുടിലാണു്.

''നീ തൽക്കാലം ഇവിടെ താമസിച്ചോ,'' ധനികൻ പറഞ്ഞു. ''എനിക്കു് അതു് ഇപ്പോൾ വേണ്ട. പക്ഷേ താമസിയാതെ വേറെ പാർപ്പിടം നോക്കിക്കൊള്ളണം.''

ദരിദ്രൻ വീട്ടുകാരുമായി അയാളുടെ കുടിലിൽ ഇരുന്നു. ആഹാരത്തിനു് ഒരു കഷണം റൊട്ടിയില്ല, മററു യാതൊന്നുമില്ല. ഒരിടത്തുനിന്നും പണം കിട്ടാൻ മാർഗ്ഗമില്ല. കാരണം, ആ വർഷം വിളവു മോശമായിരുന്നു. ദരിദ്രൻ കുറെയൊക്കെ സഹിക്കാൻ നോക്കി, കുറെ സഹിക്കുകയും ചെയ്തു. പക്ഷേ അയാളുടെ കുട്ടികൾ വിശന്നു കരയാൻ തുടങ്ങി. അയാൾ അതുകൊണ്ടു് കുറച്ചു ഗോതമ്പുപൊടി ചോദിക്കാനായി ഒരു ചാക്കുമെടുത്തു് ധനികസഹോദരൻെറ അടുത്തു ചെന്നു.

''എനിക്കു് ഒരു പറ ഗോതമ്പുപൊടിയോ ധാന്യമോ തരൂ. ഏതായാലും മതി,'' അയാൾ പറഞ്ഞു. ''വീട്ടിൽ തിന്നാൻ യാതൊന്നുമില്ല. കുട്ടികൾ വിശപ്പുകൊണ്ടു് തളർന്നു കിടക്കുകയാണു്.''



ധനികനായ സഹോദരൻ പറഞ്ഞു:

''നിൻെറ ഒരു കണ്ണു പൊട്ടിക്കാൻ സമ്മതിച്ചാൽ ഞാൻ നിനക്കു് ഒരു പറ ഗോതമ്പുപൊടി തരാം.''

ദരിദ്രൻ അതേപ്പററി ആലോചിച്ചപ്പോൾ സമ്മതിക്കാതെ ഗത്യന്തരമില്ലെന്നു കണ്ടു.

''അങ്ങിനെയാവട്ടെ,'' അയാൾ പറഞ്ഞു. ''കണ്ണു പൊട്ടിച്ചോളൂ. ദൈവം ജ്യേഷ്ഠനെ അനുഗ്രഹിക്കട്ടെ. കർത്താവിനെ ഓർത്തു് എനിക്കു കുറച്ചു ഗോതമ്പുപൊടി തന്നാൽ മാത്രം മതി!''

അങ്ങിനെ ധനികൻ ദരിദ്രൻെറ കണ്ണു പൊട്ടിച്ചിട്ടു് അയാൾക്കു് ഒരു പറ പൂത്ത ഗോതമ്പുപൊടി കൊടുത്തു. ദരിദ്രൻ അതുമായി വീട്ടിലെത്തി. ഭാര്യ അയാളെ നോക്കി വാപൊളിച്ചു.

''ഇതെന്തു പററി? ഒരു കണ്ണെവിടെ?'' അവൾ ചോദിച്ചു.

''ജ്യേഷ്ഠൻ അതു പൊട്ടിച്ചു,'' അയാൾ പറഞ്ഞു.

നടന്ന കാര്യങ്ങളെല്ലാം അയാൾ വിവരിച്ചു. അവർ കുറെനേരം കരയുകയും സങ്കടപ്പെടുകയും ചെയ്തു. പക്ഷേ ഗോതമ്പുപൊടി തിന്നണം. അതാണു് ആകെയുള്ള ഭക്ഷണം.

ഒരാഴ്ച കഴിഞ്ഞു. ഒരുപക്ഷേ ഒന്നുരണ്ടു ദിവസംകൂടി കഴിഞ്ഞുകാണും. അപ്പോഴേക്കു് ഗോതമ്പുപൊടി തീർന്നു. ദരിദ്രൻ അതുകൊണ്ടു് ചാക്കുമായി വീണ്ടും ജ്യേഷ്ഠൻെറ അടുക്കൽ ചെന്നു.

''എൻെറ പ്രിയപ്പെട്ട ജ്യേഷ്ഠാ, എനിക്കു് കുറച്ചു ഗോതമ്പുപൊടി തരൂ,'' അയാൾ പറഞ്ഞു. ''കഴിഞ്ഞ തവണ തന്നതു മുഴുവൻ തീർന്നു.''

''നിൻെറ മറെറ കണ്ണു പൊട്ടിക്കാൻ സമ്മതിച്ചാൽ ഞാൻ നിനക്കു് ഒരു പറ ഗോതമ്പുപൊടി തരാം,'' ധനികസഹോദരൻ മറുപടി പറഞ്ഞു.

''ജ്യേഷ്ഠാ, രണ്ടു കണ്ണുമില്ലാതെ ഞാൻ എങ്ങിനെ ജീവിക്കും! ജ്യേഷ്ഠൻ ഒരു കണ്ണു പൊട്ടിച്ചുകഴിഞ്ഞില്ലെ. എന്നോടു ദയവു തോന്നി എന്നെ കുരുടനാക്കാതെ കുറച്ചു ഗോതമ്പുപൊടി തരൂ.''

''അതു സാദ്ധ്യമല്ല. നിൻെറ മറേറ കണ്ണുകൂടി പൊട്ടിക്കാൻ സമ്മതിച്ചാലേ തരൂ.''

ദരിദ്രനു് മററു പോംവഴിയില്ലായിരുന്നു.

''എന്നാൽ അങ്ങിനെയാവട്ടെ. ആ കണ്ണുകൂടി പൊട്ടിച്ചോളൂ. ദൈവം ജ്യേഷ്ഠനെ അനുഗ്രഹിക്കട്ടെ,'' അയാൾ പറഞ്ഞു.

ധനികസഹോദരൻ ഒരു കത്തിയെടുത്തു് ദരിദ്രനായ അനുജൻെറ രണ്ടാമ

ത്തെ കണ്ണുകൂടി പൊട്ടിച്ചു. പിന്നീട് അയാളുടെ ചാക്കിൽ ഗോതമ്പുപൊടി നിറച്ചു. അന്ധനായിത്തീർന്നയാൾ അതുമെടുത്ത് വീട്ടിലേക്ക് തിരിച്ചു.

കാലിടറിവീഴാൻ ഭാവിച്ചും വേലിപ്പത്തലുകളിൽ മാറിമാറി തപ്പിപ്പിടിച്ചും അയാൾ വളരെ വിഷമിച്ചാണ് നടന്നത്. എങ്കിലും അവസാനം ഗോതമ്പുപൊടിയുമായി വീടെത്തി. ഭാര്യ അയാളെ നോക്കിയപ്പോൾ ഭീതികൊണ്ട് മരവിച്ചുനിന്നു.

''പാവപ്പെട്ട, ദുഃഖിതനായ മനുഷ്യാ, നിങ്ങൾ കണ്ണില്ലാതെ എങ്ങിനെ ജീവിക്കും?'' അവൾ വിലപിച്ചു. ''ഒരുപക്ഷേ നമുക്ക് മറെറവിടന്നെങ്കിലും ഗോതമ്പുപൊടി കിട്ടുമായിരുന്നില്ലെന്ന് ആരു കണ്ടു. ഇനിയിപ്പോൾ...''

ആ പാവം സ്ത്രീ കരഞ്ഞു. കരച്ചിൽ കാരണം അവൾക്ക് കൂടുതലായി ഒരക്ഷരംപോലും പറയാൻ കഴിഞ്ഞില്ല.

അന്ധൻ പറഞ്ഞു:

''പ്രിയതമേ, കരയാതെ! ലോകത്ത് അന്ധനായി ഞാൻ മാത്രമല്ലല്ലൊ ഉള്ളത്. എന്നെപ്പോലെ പലരുമുണ്ട്. അവർ കണ്ണില്ലാതെ ജീവിക്കുന്നില്ലെ.''

പക്ഷേ ഒരു പറ ഗോതമ്പുപൊടികൊണ്ട് ഒരു കുടുംബത്തിന് എന്തായാവാനാണ്. താമസിയാതെ അതിന്റെ അവസാനത്തെ തരിയും തീർന്നു.

''ഞാനിനി ജ്യേഷ്ഠന്റെ അടുത്തു പോവുകയില്ല,'' അന്ധൻ പറഞ്ഞു. ''ഗ്രാമത്തിനപ്പുറത്ത് റോഡരുകിൽ നിൽക്കുന്ന വലിയ പോപ്ലാർമരത്തിന്റെ അടുക്കലേക്ക് എന്നെ കൊണ്ടുപോകു. പകൽസമയം ഞാൻ അവിടെ ഇരുന്നോളാം. വൈകുന്നേരം നീ വന്ന് എന്നെ കൊണ്ടുപോന്നാൽ മതി. കാൽനടയായും കുതിരപ്പുറത്തും ആ വഴി പലരും പോകാറുണ്ട്. ആരെങ്കിലും എനിക്ക് ഒരു റൊട്ടിക്കഷണം തരുമെന്നു തീർച്ചയാണ്.''

ഭാര്യ അന്ധനെ അയാൾ പറഞ്ഞ സ്ഥലത്തേക്ക് കൂട്ടിക്കൊണ്ടുപോയി പോപ്ലാർമരത്തിന്റെ ചുവട്ടിലിരുത്തിയശേഷം വീട്ടിലേക്കു മടങ്ങി.

അന്ധൻ അവിടെ ഇരുന്നു. ചിലർ അയാൾക്ക് ഒന്നോ രണ്ടോ പൈസ കൊടുത്തു. വൈകുന്നേരമായിത്തുടങ്ങി. എന്നിട്ടും ഭാര്യ വന്നില്ല. അന്ധൻ ക്ഷീണിച്ചു. അയാൾ തനിയെ വീട്ടിൽ പോകാൻ നിശ്ചയിച്ചു. പക്ഷേ തെററായ വഴിക്കാണു തിരിഞ്ഞത്. വീട്ടിലെത്തുന്നതിനു പകരം അയാൾ എങ്ങോട്ടെന്നറിയാതെ വളരെ ദൂരം നടന്നു. പെട്ടെന്ന് ചുററും മരങ്ങളുടെ മർമ്മരശബ്ദം കേട്ടു. താൻ ഒരു കാട്ടിലാണെന്നും രാത്രി അതിനകത്ത് കഴിച്ചുകൂട്ടേണ്ടിവരുമെന്നും അയാൾക്കു മനസ്സിലായി. വന്യമൃഗങ്ങളെ ഭയന്ന് അയാൾ വളരെ പ്രയാസപ്പെട്ട് ഒരു മരത്തിൽ കയറി അവിടെ അനങ്ങാതെ ഇരുന്നു.



കൃത്യം പാതിരയായപ്പോൾ പെട്ടെന്ന് അതേ ഇടത്തേക്ക്, അതേ മരത്തിന്റെ ചുവട്ടിലേക്ക്, ദുർഭൂതങ്ങൾ പറന്നുവന്നു. അവരുടെ തലവൻ അവരോരോരുത്തരുടേയും ചെയ്തികളെപ്പററി ചോദിക്കാൻ തുടങ്ങി.

''ഒരാളെക്കൊണ്ട് രണ്ടു പറ ഗോതമ്പുപൊടിക്കുവേണ്ടി അയാളുടെ സഹോദരന്റെ കണ്ണു കുത്തിപ്പൊട്ടിക്കാൻ ഞാനിടയാക്കി,'' ഒരുവൻ പറഞ്ഞു.

''കൊള്ളാം, പക്ഷേ വേണ്ടത്ര നന്നായില്ല,'' ദുർഭൂതങ്ങളുടെ തലവൻ പറഞ്ഞു.

''എന്തുകൊണ്ട്?''

''കാരണം, കണ്ണുപൊട്ടിയ സഹോദരൻ ഈ മരത്തിന്റെ ചുവട്ടിലുള്ള മഞ്ഞുതുള്ളികൾ കണ്ണിൽ തേച്ചാൽ മതി. അയാൾക്കു വീണ്ടും കാഴ്ച കിട്ടും.''

''പക്ഷേ ആർക്കും അതറിഞ്ഞുകൂടാ. ആരും അതു കേട്ടിട്ടില്ല. അതുകൊണ്ട് അയാൾ അന്ധനായിത്തന്നെ തുടരും.''

ദുർഭൂതങ്ങളുടെ തലവൻ മറെറാരുവന്റെ നേരെ തിരിഞ്ഞു് പറഞ്ഞു:

''ഇനി നീ എന്താണു ചെയ്തതെന്നു പറയു്.''

''ഞാൻ ഒരു ഗ്രാമത്തിലെ വെള്ളം മുഴുവൻ വററിച്ചു. ഒരു തുള്ളിപോലും ബാക്കിവച്ചില്ല. അതുകൊണ്ട് അവർക്കിപ്പോൾ നാല്പതു നാഴിക അകലെനിന്നു വെള്ളം ചുമന്നുകൊണ്ടുവരേണ്ടിയിരിക്കുന്നു. പലരും വഴിക്ക് ചത്തുവീഴുന്നുണ്ട്.''

''കൊള്ളാം, പക്ഷേ വേണ്ടത്ര നന്നായില്ല.''

''എന്തുകൊണ്ട്?''

''ആ ഗ്രാമത്തിന് ഏററവും അടുത്തുള്ള പട്ടണത്തിലെ വലിയ പാറ നീക്കുകയാണെങ്കിൽ എല്ലാവർക്കും മതിയാവോളം വെള്ളം അതിനടിയിൽ നിന്ന് ഇരച്ചുചാടും.''

''പക്ഷേ ആർക്കും അതറിഞ്ഞുകൂടാ. ആരും അതു കേട്ടിട്ടില്ല. അതുകൊണ്ട് വെള്ളം അവിടെത്തന്നെ കിടക്കും.''

''ഇനി നിന്റെ കാര്യമോ? നീ എന്താണു ചെയ്തത്?'' ദുർഭൂതങ്ങളുടെ തലവൻ വേറൊരുത്തനോടു ചോദിച്ചു.

''ഞാൻ ഒരു രാജ്യത്തെ രാജാവിന്റെ ഒരേയൊരു മകളെ അന്ധയാക്കി. ഡോക്ടറന്മാരും വൈദ്യന്മാരും വിചാരിച്ചാൽ ഒന്നും ചെയ്യാൻ കഴിയുകയില്ല.''

''കൊള്ളാം, പക്ഷേ വേണ്ടത്ര നന്നായില്ല.''

''എന്തുകൊണ്ട്?''

''ഈ മരത്തിന്റെ ചുവട്ടിലുള്ള മഞ്ഞുതുള്ളികൾ അവളുടെ കണ്ണുകളിൽ പുരട്ടിയാൽ അവൾക്കു വീണ്ടും കാഴ്ച കിട്ടും.''

''പക്ഷേ ആർക്കും അതറിഞ്ഞുകൂടാ. ആരും അതു കേട്ടിട്ടില്ല. അതുകൊണ്ടു് അവൾ അന്ധയായിത്തന്നെ തുടരും.''

അന്ധൻ മരത്തിലിരുന്നുകൊണ്ടു് അതെല്ലാം കേട്ടു. ദുർഭൂതങ്ങൾ പറന്നുപോയപ്പോൾ അയാൾ ഇറങ്ങിവന്നു് മഞ്ഞുതുള്ളികളെടുത്തു് കണ്ണിൽ തേച്ചു. അത്ഭുതം! അയാൾക്കു കാഴ്ച വീണ്ടുകിട്ടി! ''ഇനി ഞാൻ പോയി മററുള്ളവരെക്കൂടി സഹായിക്കും,'' അയാൾ തന്നെത്താൻ പറഞ്ഞു. കയ്യിലുണ്ടായിരുന്ന ഒരു കൊച്ചുകുപ്പിയിൽ കുറെ മഞ്ഞുതുള്ളികൾ ശേഖരിച്ചിട്ടു് അയാൾ അവിടന്നു യാത്രയായി.

അയാൾ വെള്ളമില്ലാത്ത ഗ്രാമത്തിലെത്തി. ഒരു വൃദ്ധ തണ്ടിൽ രണ്ടു തൊട്ടി വെള്ളം ചുമന്നുകൊണ്ടുപോകുന്നതു കണ്ടു.

''അമ്മൂമ്മേ, എനിക്കു കുറച്ചു വെള്ളം കുടിക്കാൻ തരൂ,'' അവരെ വന്ദിച്ചുകൊണ്ടു് അയാൾ പറഞ്ഞു.

''അയ്യോ! മകനേ!'' വൃദ്ധ പറഞ്ഞു. ''ഞാൻ ഈ വെള്ളം നാല്പതു നാഴിക അകലെനിന്നു ചുമന്നുകൊണ്ടു വരികയാണു്. പകുതി തുളുമ്പിപ്പോയി. എന്റെ വീട്ടിൽ ഒരുപാടാളുണ്ടു്. വെള്ളം കിട്ടാതെ അവർ ചത്തുപോകും!''

ഞാൻ നിങ്ങളുടെ ഗ്രാമത്തിൽ വരുമ്പോൾ എല്ലാവർക്കും വേണ്ടത്ര വെള്ളം കിട്ടും,'' അയാൾ പറഞ്ഞു.

വൃദ്ധ അയാൾക്കു വെള്ളം കൊടുത്തു. അയാൾ പറഞ്ഞ നല്ല വാർത്ത കേട്ടു് അങ്ങേയററം സന്തോഷഭരിതയായി അവർ ഗ്രാമത്തിലേക്കോടി അവിടുള്ളവരോടു് അയാളെപ്പററി പറഞ്ഞു. അവർ പറഞ്ഞതു് വിശ്വസിക്കാമോ ഇല്ലയോ എന്നു് ഗ്രാമവാസികൾക്കു നിശ്ചയമില്ലായിരുന്നു. ഏതായാലും അവർ അയാളെ കാണാൻ ചെന്നു. അയാളെ വന്ദിച്ചുകൊണ്ടു് അവർ പറഞ്ഞു:

''ദയാലുവായ മനുഷ്യാ, ക്രൂരമായ മരണത്തിൽനിന്നു ഞങ്ങളെ രക്ഷിക്കണേ!''

''ഞാനതു ചെയ്യാം,'' അയാൾ പറഞ്ഞു. ''പക്ഷേ എന്നെ സഹായിക്കാൻ ആഗ്രഹിക്കുന്നുണ്ടെങ്കിൽ നിങ്ങൾ എന്നെ നിങ്ങളുടെ ഗ്രാമത്തിനു് ഏററവുമടുത്തുള്ള പട്ടണത്തിലേക്കു് കൂട്ടിക്കൊണ്ടുപോകണം.''

അവർ അയാളെ പട്ടണത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. അയാൾ അവിടെയുമിവിടെയും നോക്കി. അവസാനം ദുർഭൂതങ്ങൾ പറഞ്ഞ പാറ കണ്ടുപിടിച്ചു.

ആളുകൾ ഒത്തുപിടിച്ചു് പാറ പൊക്കിമാററി. ആ നിമിഷംതന്നെ അതിനടിയിൽനിന്നും വെള്ളം ഇരച്ചുവന്നു. അതു് വിശാലമായ ഒരു അരുവിയായി ഒഴുകി എല്ലാ ഉറവുകളും നിറച്ചു, കുളങ്ങളും പുഴകളും നിറഞ്ഞുകവിഞ്ഞു.



ആളുകൾ സന്തോഷത്താൽ മതിമറന്നു. അവർ അയാളോടു നന്ദിപറഞ്ഞു, അയാൾക്കു ധാരാളം പണവും ഒട്ടേറെ സമ്മാനങ്ങളും കൊടുത്തു.

അയാൾ ഒരു കുതിരപ്പുറത്തു കയറി ഓടിച്ചുപോയി. കണ്ടവരോടെല്ലാം ദുർഭൂതങ്ങൾ പറഞ്ഞ രാജ്യത്തേക്കുള്ള വഴി ചോദിച്ചു.

അയാൾ എത്രദൂരം പോയെന്നു് ആർക്കുമറിഞ്ഞുകൂടാ. ഏതായാലും ഒടുവിൽ ഉദ്ദിഷ്ടസ്ഥലത്തെത്തി. രാജകൊട്ടാരത്തിലേക്കു് കുതിരയോടിച്ചുചെന്നു് ഭൃത്യന്മാരോടു പറഞ്ഞു:

''നിങ്ങളുടെ രാജാവിന്റെ മകൾക്കു തീരെ സുഖമില്ലെന്നു കേട്ടല്ലൊ. ഒരുപക്ഷേ എനിക്കു് അവളുടെ രോഗം മാററാൻ കഴിഞ്ഞേക്കും.''

''നിങ്ങൾക്കോ!'' അവർ പറഞ്ഞു. ''ഏററവും നല്ല ഡോക്ടറന്മാർക്കുപോലും അവളെ സഹായിക്കാൻ കഴിഞ്ഞിട്ടില്ല. നിങ്ങൾ അതുകൊണ്ടു് വെറുതെ മിനക്കെടേണ്ട.''

''എങ്കിലും രാജാവിനോടു് ഞാൻ വന്ന കാര്യം പറയുകയാണു നല്ലതു്.''

അവർക്കു് അതിഷ്ടമല്ലായിരുന്നു. പക്ഷേ അയാൾ വളരെയേറെ നിർബ്ബന്ധിച്ചു പറഞ്ഞപ്പോൾ അവസാനം വഴങ്ങി, രാജാവിന്റെയടുത്തു ചെന്നു് വിവരം പറഞ്ഞു. രാജാവു് ഉടനെ അയാളെ കൊട്ടാരത്തിനകത്തേക്കു വിളിപ്പിച്ചു.

''നിനക്കു് വാസ്തവത്തിൽ എന്റെ മകളുടെ രോഗം മാററാൻ കഴിയുമോ?'' അദ്ദേഹം ചോദിച്ചു.

''കഴിയും,'' അയാൾ മറുപടി പറഞ്ഞു.

''നീ അവളുടെ രോഗം മാററുകയാണെങ്കിൽ ചോദിക്കുന്നതെന്തും തരാം.''

അവർ അയാളെ രാജകുമാരി കിടക്കുന്ന മുറിയിലേക്കു കൂട്ടിക്കൊണ്ടുപോയി. അയാൾ അവളുടെ കണ്ണുകളിൽ താൻ കൊണ്ടുവന്ന മഞ്ഞുതുള്ളികൾ പുരട്ടി. അത്ഭുതം! അവൾക്കു കാഴ്ച വീണ്ടുകിട്ടി.

രാജാവിന്റെ സന്തോഷം അവർണ്ണനീയമായിരുന്നു. അദ്ദേഹം അയാൾക്കു കൊടുത്ത സമ്മാനങ്ങൾ കൊണ്ടുപോകാൻ പല വണ്ടികൾ വേണ്ടിവന്നു.

ഈ സമയത്തു് തന്റെ ഭർത്താവു് എവിടെയാണെന്നറിയാതെ അയാളുടെ ഭാര്യ സങ്കടപ്പെടുകയായിരുന്നു. അയാൾ മരിച്ചുകാണുമെന്നു വിചാരിച്ചിരിക്കുമ്പോഴുണ്ടു് അതാ അയാൾ ജനാലയിൽ മുട്ടി വിളിക്കുന്നു:

''കതകു തുറക്കൂ!''

ശബ്ദം തിരിച്ചറിഞ്ഞു് അവൾ അത്യന്തം ആഹ്ലാദിച്ചു. അവൾ ഓടിച്ചെന്നു കതകു തുറന്നു് അയാളെ കൈയ്യു പിടിച്ചു് കുടിലിനകത്തേക്കു കൊണ്ടുവരാൻ തുടങ്ങി. കാരണം, അയാൾക്കു കാഴ്ചയില്ലെന്നാണു് അവൾ വിചാരിച്ചതു്.

''ഒരു വിറകുകൊള്ളി കത്തിച്ചുകൊണ്ടു വരൂ!'' അയാൾ പറഞ്ഞു.

അവൾ വിറകുകൊള്ളി കൊണ്ടുവന്നു. അയാളെ നോക്കിയപ്പോൾ അവളുടെ കൈകൾ അത്ഭുതത്താൽ മേലോട്ടുയർന്നു. കാഴ്ച വീണ്ടുകിട്ടിയ കണ്ണുകളുമായി അതാ അയാളവിടെ നിൽക്കുന്നു!

''ദൈവത്തിനു നന്ദി!'' അവൾ പറഞ്ഞു. ''ഇതെങ്ങിനെ സംഭവിച്ചെന്ന് എന്നോടു പറയൂ.''

''കുറച്ചു ക്ഷമിക്കൂ, നമുക്കാദ്യം ഞാൻ കൊണ്ടുവന്നിട്ടുള്ള സാധനങ്ങൾ അകത്തെടുത്തു വയ്ക്കാം.''

അയാൾ കൊണ്ടുവന്നത് അവർ അകത്തെടുത്തു വച്ചു. അയാളിപ്പോൾ വലിയ ധനികനാണ്. അയാളുടേതുമായി നോക്കുമ്പോൾ ധനികസഹോദരന്റെ ധനം ഒന്നുമില്ലെന്നുതന്നെ പറയാം.

വീടു നിറയെ സാമാനങ്ങളുമായി അവർ അന്തസ്സായി ജീവിക്കാൻ തുടങ്ങി. ധനികസഹോദരൻ അതേപ്പററി കേട്ടറിഞ്ഞ് അവരുടെയടുത്തേക്ക് ഓടിയെത്തി.

''നിനക്ക് കാഴ്ച വീണ്ടുകിട്ടിയതും നീ ധനികനായതും എങ്ങിനെയാണ്?'' അയാൾ ചോദിച്ചു.

അനുജൻ ഒന്നും ഒളിച്ചുവയ്ക്കാതെ നടന്നതെല്ലാം പറഞ്ഞു.

ധനികസഹോദരൻ കുറേക്കൂടി ധനികനാകാൻ മോഹിച്ചു. അതുകൊണ്ട് രാത്രിയായപ്പോൾ അയാൾ ആരും കാണാതെ കാട്ടിൽ പോയി അതേ മരത്തിന്റെ മുകളിൽ കയറി അനങ്ങാതിരുന്നു.

കൃത്യം പാതിരാസമയത്ത് പെട്ടെന്ന് ദുർഭൂതങ്ങൾ അവിടെ പറന്നെത്തി. മുമ്പിൽ അവരുടെ തലവനുണ്ടായിരുന്നു.

ദുർഭൂതങ്ങൾ പറഞ്ഞു:

''എന്താണ് ഇതിനർത്ഥം! ആരും ഒന്നും അറിഞ്ഞതുമില്ല, കേട്ടതുമില്ല. എന്നിട്ടും അന്ധനായ സഹോദരന് കാഴ്ച വീണ്ടുകിട്ടി. പാറയ്ക്കടിയിൽനിന്നു വെള്ളം തുറന്നുവിട്ടു. രാജകുമാരിയുടെ അന്ധതയും മാറി. ഒരുപക്ഷേ നമ്മുടെ സംസാരം ആരെങ്കിലും ഒളിച്ചിരുന്നു കേൾക്കുന്നുണ്ടെന്നുവരുമോ? നമുക്കു പോയി നോക്കാം!''

അവർ ചുററും നോക്കി. മരത്തിനു മുകളിൽ കയറി. അതാ ധനികൻ അവിടെ ഇരിക്കുന്നു.... അവർ അയാളുടെ മേൽ ചാടിവീണ് അയാളെ പിച്ചിച്ചീന്തി.

വിവർത്തനം: ഗോപാലകൃഷ്ണൻ

# ചെന്നായും പട്ടിയും പൂച്ചയും

## ഒരു ഉക്രേനിയൻ നാടോടിക്കഥ



പണ്ടൊരിക്കൽ ഒരു കൃഷിക്കാരന് ഒരു പട്ടിയുണ്ടായിരുന്നു. ചെറുപ്പമായിരുന്നപ്പോൾ അവൻ യജമാനന്റെ വീടു കാത്തു. പക്ഷേ വയസ്സായപ്പോൾ യജമാനൻ അവനെ ആട്ടിയോടിച്ചു. പട്ടി പുൽപ്രദേശത്തുകൂടി അലഞ്ഞുനടന്നു. ചുണ്ടെലികളേയും അതുപോലെ അവിടെ കിട്ടാവുന്ന മററു കൊച്ചുജന്തുക്കളേയും പിടിച്ചു തിന്നു.

ഒരു രാത്രി ഒരു ചെന്നായ് തന്റെനേരെ വരുന്നത് പട്ടി കണ്ടു.

''എന്താ, പട്ടി?'' ചെന്നായ് ചോദിച്ചു.

പട്ടി മര്യാദയോടെ അതിനു മറുപടി പറഞ്ഞു. ചെന്നായ് ചോദിച്ചു:

''എവിടെ പോകുന്നു, പട്ടി?''

''എനിക്കു ചെറുപ്പമായിരുന്നപ്പോൾ യജമാനന് എന്നെ വലിയ കാര്യമായിരുന്നു,'' പട്ടി പറഞ്ഞു. ''കാരണം ഞാൻ അദ്ദേഹത്തിന്റെ വീടു കാക്കുമായിരുന്നു. പക്ഷേ എനിക്കു വയസ്സായപ്പോൾ യജമാനൻ എന്നെ ആട്ടിയോടിച്ചു.''

''നിനക്കു വിശക്കുന്നുണ്ടായിരിക്കും, അല്ലേ?'' ചെന്നായ് ചോദിച്ചു.

''വളരെ,'' പട്ടി പറഞ്ഞു.

''എന്നാൽ എന്റെകൂടെ വാ. ഞാൻ നിനക്ക് ആഹാരം തരാം.''

അങ്ങിനെ പട്ടി ചെന്നായുടെകൂടെ പോയി. ഒരു പുൽപ്രദേശത്തുകൂടിയാ

ണ് അവർ പോയതു്. കുറെ കഴിഞ്ഞപ്പോൾ ഒരു പററം ആടുകൾ മേയുന്നതു് ചെന്നായ് കണ്ടു. അവൻ പട്ടിയോടു പറഞ്ഞു:

''അവിടെ മേയുന്ന ജന്തുക്കൾ ഏതാണെന്നു് പോയി നോക്കിയിട്ടു വാ.''

പട്ടി പോയി നോക്കിയിട്ടു് വേഗംതന്നെ ഓടിവന്നു.

''അതു് ആടുകളാണു്,'' അവൻ പറഞ്ഞു.

''അവ പോയി തുലയട്ടെ! നമ്മൾ അവയെ തിന്നാൽ പല്ലിനിടയിൽ മുഴുവൻ രോമം കയറുകയും ചെയ്യും, വയറൊട്ടു നിറയുകയുമില്ല. നമുക്കു കുറേക്കൂടി പോകാം!''

അങ്ങിനെ അവർ പിന്നെയും നടന്നു. കുറെ കഴിഞ്ഞപ്പോൾ പുൽപ്രദേശത്തു് ഒരു പററം വാത്തകൾ ഇരിക്കുന്നതു് ചെന്നായ് കണ്ടു.

''അവിടെ നടന്നു് കൊത്തിത്തിന്നുന്ന ജന്തുക്കൾ ഏതാണെന്നു പോയി നോക്കിയിട്ടു വാ,'' അവൻ പട്ടിയോടു പറഞ്ഞു.

പട്ടി പോയി നോക്കിയിട്ടു് വേഗംതന്നെ ഓടിവന്നു.

''അതു് വാത്തകളാണു്,'' അവൻ പറഞ്ഞു.

''അവ പോയി തുലയട്ടെ! നമ്മൾ അവയെ തിന്നാൽ പല്ലിനിടയിൽ മുഴുവൻ തൂവലുകൾ കയറുകയും ചെയ്യും, വയറൊട്ടു നിറയുകയുമില്ല. നമുക്കു കുറേക്കൂടി പോകാം!''

അങ്ങിനെ അവർ പിന്നെയും നടന്നു. കുറെ കഴിഞ്ഞപ്പോൾ ഒരു കുതിര മേഞ്ഞുകൊണ്ടു നിൽക്കുന്നതു് ചെന്നായ് കണ്ടു.

''അവിടെ നിന്നു് തീററി തിന്നുന്ന ജന്തു ഏതാണെന്നു പോയി നോക്കിയിട്ടു വാ,'' അവൻ പറഞ്ഞു.

പട്ടി പോയി നോക്കിയിട്ടു് വേഗംതന്നെ ഓടിവന്നു.

''അതൊരു കുതിരയാണു്,'' അവൻ പറഞ്ഞു.

''ശരി, അവൻ നമുക്കുതന്നെ.'' ചെന്നായ് പറഞ്ഞു.

അങ്ങിനെ അവർ കുതിരയുടെ അടുത്തേക്കോടിച്ചെന്നു. ശരിക്കും ദേഷ്യം വരാൻവേണ്ടി ചെന്നായ് തറ മാന്തുകയും പല്ലു കടിക്കുകയും ചെയ്തു.

അവൻ പട്ടിയോടു ചോദിച്ചു:

''പറയു്, പട്ടി, എന്റെ വാലു് വിറയ്ക്കുന്നുണ്ടോ?''

പട്ടി നോക്കിയപ്പോൾ, ശരിയാണു്, വാലു വിറയ്ക്കുന്നുണ്ടു്.

''ഇപ്പോൾ എന്റെ കണ്ണു് മങ്ങിയിട്ടുണ്ടോ എന്നു നോക്കു്,'' ചെന്നായ് പറഞ്ഞു.

''ഉണ്ടു്, മങ്ങിയിട്ടുണ്ടു്,'' പട്ടി പറഞ്ഞു.



അപ്പോൾ ചെന്നായ് കുതിച്ചു് കുതിരയുടെ കുഞ്ചിരോമത്തിൽ പിടിച്ചു് അവനെ തറയിലേക്കു് അടിച്ചിടുകയും പിച്ചിച്ചീന്തുകയും ചെയ്തു. അവനും പട്ടിയും കൂടി കുതിരയുടെ ഇറച്ചി തിന്നാൻ തുടങ്ങി. ചെന്നായ് ചെറുപ്പമായതുകൊണ്ടു് വേഗംതന്നെ വയർ നിറച്ചു. പക്ഷേ പട്ടി വയസ്സനാണു്. അവൻ കരണ്ടുകൊണ്ടേയിരുന്നെങ്കിലും ഒന്നുംതന്നെ തിന്നില്ലെന്നു പറയാം. മററു പട്ടികൾ ഓടിവന്നു് അവനെ ഓടിച്ചു.

പട്ടി റോഡിലൂടെ വീണ്ടും യാത്രതുടർന്നു. അപ്പോൾ അവനെപ്പോലെതന്നെ വയസ്സനായ ഒരു പൂച്ച അവന്റെനേരെ വരുന്നതു കണ്ടു. പൂച്ച ചുണ്ടെലികളെ അന്വേഷിച്ചു് പുൽപ്രദേശത്തുകൂടി അലഞ്ഞുനടക്കുകയായിരുന്നു.

''അനിയാ, പൂച്ചേ! നീ എങ്ങോട്ടാണു്?'' പട്ടി ചോദിച്ചു.

''ഈ റോഡു് എങ്ങോട്ടാണെന്നുവച്ചാൽ അങ്ങോട്ടു്. എനിക്കു ചെറുപ്പമായിരുന്നപ്പോൾ ഞാൻ ചുണ്ടെലികളെ പിടിച്ചു് യജമാനനെ സേവിച്ചുപോന്നു. പക്ഷേ വയസ്സായപ്പോൾ എന്റെ വേഗത കുറഞ്ഞു, കാഴ്ച കുറഞ്ഞു. യജമാനൻ എനിക്കു് തിന്നാനൊന്നും തരാതായി. അവസാനം വീട്ടിൽനിന്നും അടിച്ചിറക്കി. അങ്ങിനെ ഞാനിവിടെ ചുററിക്കറങ്ങി വന്നിരിക്കുകയാണു്.''

''അങ്ങിനെയാണെങ്കിൽ, അനിയാ പൂച്ചേ, നീ എന്റെകൂടെ പോരെ,'' പട്ടി പറഞ്ഞു. ''ഞാൻ നിനക്കു് ആഹാരം തരാം.'' കാരണം, ചെന്നായ് ചെയ്ത അതേ കാര്യങ്ങൾ ചെയ്യാൻ പട്ടി ഉറച്ചിരുന്നു.

അങ്ങിനെ പട്ടിയും പൂച്ചയും ഒരുമിച്ചു് റോഡിലൂടെ നടന്നുതുടങ്ങി.

കുറെ കഴിഞ്ഞപ്പോൾ ഒരു പററം ആടുകൾ മേയുന്നതു് പട്ടി കണ്ടു. അവൻ പൂച്ചയോടു പറഞ്ഞു:

''അനിയാ പൂച്ചേ, അവിടെ മേയുന്ന ജന്തുക്കൾ ഏതാണെന്നു് പോയി നോക്കിയിട്ടു വാ.''

പൂച്ച പോയി നോക്കിയിട്ടു് വേഗംതന്നെ ഓടിവന്നു.

''അതു് ആടുകളാണു്,'' അവൻ പറഞ്ഞു.

''അവ പോയി തുലയട്ടെ! നമ്മൾ അവയെ തിന്നാൽ പല്ലിനിടയിൽ മുഴുവൻ രോമം കയറുകയും ചെയ്യും, വയറൊട്ടു നിറയുകയുമില്ല. നമുക്കു് കുറേക്കൂടി പോകാം!''

അങ്ങിനെ അവർ പിന്നെയും നടന്നു. കുറെ കഴിഞ്ഞപ്പോൾ പുൽപ്രദേശത്തു് ഒരു പററം വാത്തകൾ ഇരിക്കുന്നതു് പട്ടി കണ്ടു.

അവൻ പൂച്ചയോടു പറഞ്ഞു:

''അനിയാ പൂച്ചേ, അവിടെ നടന്ന് കൊത്തിത്തിന്നുന്ന ജന്തുക്കൾ ഏതാണെന്നു നോക്കിയിട്ടു വാ.''

പൂച്ച പോയി നോക്കിയിട്ട് വേഗംതന്നെ ഓടിവന്നു.

''അത് വാത്തകളാണ്,'' അവൻ പറഞ്ഞു.

''അവ പോയി തുലയട്ടെ! നമ്മൾ അവയെ തിന്നാൽ പല്ലിനിടയിൽ മുഴവൻ തൂവലുകൾ കയറുകയും ചെയ്യും, വയറൊട്ടു നിറയുകയുമില്ല.''

അങ്ങിനെ അവർ രണ്ടുപേരും പിന്നെയും നടന്നു. കുറെ ദൂരം നടന്നപ്പോൾ ഒരു കുതിര മേഞ്ഞുകൊണ്ടു നിൽക്കുന്നത് പട്ടി കണ്ടു.

പട്ടി പറഞ്ഞു:

''അനിയാ പൂച്ചേ, അവിടെ നിന്ന് തീററി തിന്നുന്ന ജന്തു ഏതാണെന്നു പോയി നോക്കിയിട്ടു വാ.''

പൂച്ച പോയി നോക്കിയിട്ട് വേഗംതന്നെ ഓടിവന്നു.

''അതൊരു കുതിരയാണ്,'' അവൻ പറഞ്ഞു.

''ശരി,'' പട്ടി പറഞ്ഞു. ''നമുക്ക് അവനെ കൊല്ലാം. അപ്പോൾ നമുക്ക് വേണ്ടതും അതിലധികവും തിന്നാൻ കിട്ടും.''

അങ്ങിനെ പട്ടി ശരിക്കും ദേഷ്യം വരാൻവേണ്ടി തറ മാന്താനും പല്ലു കടിക്കാനും തുടങ്ങി.

അവൻ പൂച്ചയോടു പറഞ്ഞു:

''അനിയാ പൂച്ചേ, എൻെറ വാല് വിറയ്ക്കുന്നുണ്ടോ എന്നു നോക്ക്.''

''ഇല്ല,'' പൂച്ച പറഞ്ഞു, ''വിറയ്ക്കുന്നില്ല.''

അപ്പോൾ പട്ടി വളരെയധികം ദേഷ്യം വരാൻവേണ്ടി വീണ്ടും തറ മാന്താൻ തുടങ്ങി.

അവൻ പൂച്ചയോടു പറഞ്ഞു:

''അനിയാ പൂച്ചേ, ഇപ്പോൾ എൻെറ വാല് വിറയ്ക്കുന്നില്ലേ? ഉണ്ടെന്നു പറ!''

പൂച്ച നോക്കിയിട്ടു പറഞ്ഞു:

''ശരിതന്നെ, കുറേശ്ശെ വിറയ്ക്കുന്നുണ്ട്.''

''നീ നോക്കിക്കൊ. നമുക്ക് അടുത്തുതന്നെ കുതിരയെ തോല്പിക്കാൻ കഴിയും,'' പട്ടി പറഞ്ഞു.

അവൻ വീണ്ടും തറ മാന്താൻ തുടങ്ങി.

''അനിയാ പൂച്ചേ, എൻെറ കണ്ണ് മങ്ങിയിട്ടുണ്ടോ എന്നു നോക്ക്,'' കുറച്ചുകഴിഞ്ഞ് അവൻ പറഞ്ഞു.



''ഇല്ല, മങ്ങിയിട്ടില്ല,'' പൂച്ച പറഞ്ഞു.

''അതു കളവാണ്! മങ്ങിയിട്ടുണ്ടെന്നു പറ.''

''എന്നാൽ ശരി. മങ്ങിയിട്ടുണ്ടെന്നൊന്നു പറയുന്നതെങ്കിൽ അങ്ങിനെതന്നെ, സമ്മതിച്ചു,'' പൂച്ച പറഞ്ഞു.

അപ്പോൾ പട്ടി കലശലായ ദേഷ്യത്തോടെ കുതിരയുടെ മേൽ ചാടിവീണു. പക്ഷേ കുതിര കുളമ്പുകൾകൊണ്ട് തൊഴിക്കുകയും പട്ടിയുടെ തലയ്ക്കടിക്കുകയും ചെയ്തു. പട്ടി തറയിൽ വീണു. അവൻെറ കണ്ണുകൾ പുറത്തേക്ക് ഉന്തിനിന്നു. പൂച്ച അവൻെറ അടുത്തേക്ക് ഓടിച്ചെന്നിട്ടു പറഞ്ഞു:

''ഹാ, സഹോദരാ, പട്ടി, ഇപ്പോൾ കണ്ണു ശരിക്കും മങ്ങിയിട്ടുണ്ട്!''

വിവർത്തനം: ഗോപാലകൃഷ്ണൻ

# കൃഷിക്കാരൻ പ്രഭുവിനോടൊപ്പം ഭക്ഷണം കഴിച്ചതു് എങ്ങിനെ

## ഒരു ഉക്രേനിയൻ നാടോടിക്കഥ*



പണ്ടൊരിക്കൽ ഒരിടത്തു് ഒരു പ്രഭു ഉണ്ടായിരുന്നു. ധനവാനും അഹങ്കാരിയുമായ ആ പ്രഭുവിനു് ആരുമായും പറയത്തക്ക അടുപ്പമുണ്ടായിരുന്നില്ല. എന്നു മാത്രമല്ല സാധാരണക്കാരായ കർഷകരോടു് അദ്ദേഹത്തിനു വെറുപ്പുമായിരുന്നു. ''അവർക്കു് വിയർപ്പിന്റേയും മണ്ണിന്റേയും ദുർഗന്ധമുണ്ടു്,'' എന്നു പറഞ്ഞു് അദ്ദേഹം അവരെ അകററി നിർത്തി. അവരിലാരെങ്കിലും അദ്ദേഹത്തിന്റെ വീട്ടിനടുത്തെങ്ങാനും ചെന്നാൽ വേലക്കാർ അയാളെ ആട്ടിപ്പുറത്താക്കുക പതിവായിരുന്നു.

ഒരു ദിവസം കൃഷിക്കാർ വട്ടമിട്ടിരുന്നു് പ്രഭുവിനെക്കുറിച്ചു സംസാരിക്കുകയായിരുന്നു.

---

* © മലയാളപരിഭാഷ റാദുഗ പബ്ലിഷേഴ്സ്, 1985



''ഞാൻ പ്രഭുവിനെ പാടത്തു വച്ചു് വളരെ അടുത്തു കണ്ടിട്ടുണ്ടു്,'' അവരിൽ ഒരാറം പറഞ്ഞു.

''ഇന്നലെ പ്രഭു ബാൽക്കണിയിലിരുന്നു് കാപ്പികുടിക്കുന്നതു് ഞാൻ മതിലിനിടയിലൂടെ കണ്ടു,'' മറെറാരാറം പറഞ്ഞു.

അവിടെ കൂടിയിരുന്നവരിൽ ഏററവും ദരിദ്രനായ കർഷകൻ അതു കേട്ടു ചിരിച്ചു.

''അത്ര വലിയ കാര്യമൊന്നുമല്ല,'' അയാറം പറഞ്ഞു. ''മതിലിനിടയിലൂടെ ഒളിഞ്ഞു നോക്കാൻ ആർക്കാണു കഴിയാത്തതു്? ഞാൻ വേണമെങ്കിൽ അദ്ദേഹത്തോടൊപ്പം ഭക്ഷണം കഴിച്ചിട്ടു വരാം.''

''നീ പ്രഭുവിനോടൊപ്പം ഭക്ഷണം കഴിക്കുകയോ? കൊള്ളാം!'' മററുള്ളവർ അതു കേട്ടു് ചിരിച്ചു. ''നീ പടിക്കുള്ളിൽ കടക്കുമ്പോഴത്തന്നെ നിന്നെ അവിടുന്നു് അടിച്ചോടിക്കും. വീട്ടിനടുത്തു ചെല്ലാൻപോലും നിന്നെ സമ്മതിക്കില്ല.''

ആദ്യത്തെ രണ്ടു കർഷകരും ചേർന്നു് മൂന്നാമനെ പരിഹസിക്കുകയും ശകാരിക്കുകയും ചെയ്തു. അവർ പറഞ്ഞു:

''നീ ഒരു നുണയനും വായാടിയുമാണു്!''

''അല്ല.''

''നീ പ്രഭുവിനോടൊപ്പം ഭക്ഷണം കഴിച്ചാൽ നിനക്കു് ഞങ്ങറം രണ്ടു ചാക്കു ഗോതമ്പു തരാം, രണ്ടു കാളകളേയും തരാം. അല്ലെങ്കിൽ നീ ഞങ്ങറം പറയുന്നതെല്ലാം ചെയ്യണം.''

''സമ്മതിച്ചു,'' ദരിദ്രനായ കർഷകൻ പറഞ്ഞു.

അയാറം പ്രഭുവിന്റെ വീട്ടുമുററത്തെത്തി. അയാളെ കണ്ടയുടൻ പ്രഭുവിന്റെ ഭൃത്യന്മാർ ഓടിവന്നു് അയാളെ പുറത്താക്കാൻ ശ്രമിച്ചു.

''എനിക്കു് പ്രഭുവിനോടു് ഒരു നല്ല കാര്യം പറയാനുണ്ടു്,'' ദരിദ്രൻ പറഞ്ഞു.

''എന്താണതു്?''

''അതു പ്രഭുവിനോടല്ലാതെ മററാരോടും ഞാൻ പറയുകയില്ല.''

ഭൃത്യന്മാർ ചെന്നു് പ്രഭുവിനോടു വിവരം പറഞ്ഞു.

പ്രഭുവിനു അതെന്തെന്നു കേറംക്കാൻ ധൃതിയായി. ''സാധാരണ കർഷകർ വരുന്നതു് എന്തെങ്കിലും കടം ചോദിക്കാനാണു്, എന്നാൽ ഇയാറം എന്തോ നല്ല വാർത്ത പറയാൻ വന്നതാണത്രെ! എന്തായാലും അതൊന്നറിയണം!'' പ്രഭു വിചാരിച്ചു.

''അയാളെ എന്റെ മുമ്പിൽ ഹാജരാക്കൂ.'' വേലക്കാർ ദരിദ്രനെ വീട്ടിനുള്ളിലേക്കു കൂട്ടിക്കൊണ്ടുപോയി. പ്രഭു അയാളുടെ അടുത്തുചെന്നു ചോദിച്ചു:

''എന്തു വാർത്തയാണു് താൻ കൊണ്ടുവന്നിരിക്കുന്നതു്?''

ദരിദ്രൻ ഭൃത്യന്മാരുടെ നേരെ നോക്കിയിട്ടു് പറഞ്ഞു:

''എനിക്കു് അങ്ങുന്നിനോടു് സ്വകാര്യമായി ഒരു കാര്യം പറയാനുണ്ടു്.''

ഇത്രയുമായപ്പോഴേക്കും പ്രഭുവിനു് ജിജ്ഞാസ അടക്കാൻ വയ്യാതായി— എന്തായിരിക്കും ഇയാൾക്കു പറയാനുള്ളതു്? പ്രഭു ഭൃത്യന്മാരെ അവിടെനിന്നു് പറഞ്ഞയച്ചു.

അവർ പോയ്ക്കഴിഞ്ഞപ്പോൾ ദരിദ്രൻ സ്വരം താഴ്ത്തി പ്രഭുവിനോടു ചോദിച്ചു:

''യജമാനനേ, ഒരു കതിരയുടെ തലയോളം വലിപ്പമുള്ള സ്വർണ്ണക്കട്ടിക്കു് എന്തു വില കിട്ടും?''

''താൻ എന്തിനാണു് ഇതന്വേഷിക്കുന്നതു്?''

''കാര്യമുണ്ടു്.''

പ്രഭുവിന്റെ കണ്ണുകൾ തിളങ്ങി, കൈകൾ വിറച്ചു തുടങ്ങി.

''കാര്യമില്ലാതെ ഇയാൾ അതു ചോദിക്കയില്ല,'' പ്രഭു മനസ്സിൽ പറഞ്ഞു. ''ഇയാൾക്കു വല്ല നിധിയും കിട്ടിക്കാണും.''

''നല്ല മനുഷ്യാ, എന്തിനാണു് അതറിയുന്നതെന്നു പറയൂ,'' പ്രഭു ഒരിക്കൽ കൂടി ചോദിച്ചു.

ദരിദ്രൻ ഒരു നെടുവീർപ്പോടെ അതിനു മറുപടി പറഞ്ഞു:

''അങ്ങു പറയുകയില്ലെങ്കിൽ വേണ്ട. എനിക്കു പോകാൻ സമയമായി. വീട്ടിൽ ചെന്നുവേണം വല്ലതും കഴിക്കാൻ.''

പ്രഭു തന്റെ അഹംഭാവം മറന്നു. ധനത്തിലുള്ള ആർത്തികൊണ്ടു് അദ്ദേഹം അടിമുടി വിറച്ചു തുടങ്ങി. ''ഞാൻ ഈ ദരിദ്രനെ പററിച്ചു് സ്വർണ്ണം കൈക്കലാക്കും,'' അദ്ദേഹം മനസ്സിൽ പറഞ്ഞു.

''നല്ല മനുഷ്യാ, നിങ്ങൾ ബദ്ധപ്പെട്ടു് വീട്ടിലേക്കു പോകുന്നതെന്തിനാണു്? വിശക്കുന്നുണ്ടെങ്കിൽ എന്നോടൊപ്പം ഇവിടുന്നു് ഭക്ഷണം കഴിക്കാമല്ലോ.'' പ്രഭു ദരിദ്രനോടു പറഞ്ഞു.

പ്രഭു ഭൃത്യന്മാരെ വിളിച്ചു് ഭക്ഷണവും മദ്യവും കൊണ്ടുവരാൻ ഏർപ്പാടുചെയ്തു.

ഭൃത്യന്മാർ പലതരം ഭക്ഷണ പദാർത്ഥങ്ങളും വോഡ്കയും മേശപ്പുറത്തു കൊണ്ടുവച്ചു. പ്രഭു ദരിദ്രനെ നിർബ്ബന്ധിച്ചു തീററുകയും കുടിപ്പിക്കുകയും ചെയ്തുതുടങ്ങി.

''യാതൊരു നാണവും കൂടാതെ വേണ്ടതു തിന്നുകയും കുടിക്കുകയും ചെയ്യൂ,'' പ്രഭു അയാളോടു പറഞ്ഞുകൊണ്ടിരുന്നു.

ദരിദ്രൻ യാതൊരു മടിയും കൂടാതെ വേണ്ടുവോളം തിന്നുകയും കുടിക്കുകയും ചെയ്തു.

ദരിദ്രൻ മൂക്കററം തിന്നുകഴിഞ്ഞപ്പോൾ പ്രഭു പറഞ്ഞു:

''ഇനി വേഗം വീട്ടിൽ ചെന്നു് സ്വർണ്ണക്കട്ടി എടുത്തുകൊണ്ടു വരൂ. ഞാൻ അതു ഭദ്രമായി സൂക്ഷിച്ചുവയ്ക്കാം. നിങ്ങൾക്കു പത്തു റൂബിൾ സമ്മാനം തരികയും ചെയ്യാം.''

''സ്വർണ്ണം കൊണ്ടുവരാൻ പററില്ല അങ്ങുന്നേ!'' ദരിദ്രൻ പറഞ്ഞു.

''എന്തുകൊണ്ടു്?''

''എന്റെ വീട്ടിൽ സ്വർണ്ണമില്ല.''

''എന്തു്? പിന്നെ താൻ അതിന്റെ വില ചോദിച്ചതെന്തിനാണു്?''

''വെറുതെ ഒന്നറിയാൻവേണ്ടി ചോദിച്ചെന്നേയുള്ളു.''

പ്രഭുവിന്റെ മുഖം കോപംകൊണ്ടു് ചുവന്നു. അദ്ദേഹം അലറി:

''കടക്കെടാ പുറത്തു്! കഴുത!''

അതിനു മറുപടിയായി ദരിദ്രൻ ഇങ്ങനെ പറഞ്ഞു.

''യജമാനനേ, അങ്ങു വിചാരിക്കുംപോലെ ഞാൻ ഒരു കഴുതയല്ല. ഞാൻ അങ്ങുന്നിനെ കളിപ്പിച്ചു് ഒരു പന്തയം ജയിച്ചതാണു്. രണ്ടു ചാക്കു ഗോതമ്പും രണ്ടു കാളകളും എനിക്കു കിട്ടും. ബുദ്ധിയില്ലാത്തവനു് ഇതു ചെയ്യാൻ കഴിയുമോ?''

ദരിദ്രൻ വീട്ടിലേക്കു നടന്നു.

വിവർത്തനം: ഓമന

# മാന്ത്രിക വീണ

## ഒരു ബൈലോറഷ്യൻ നാടോടിക്കഥ*



പണ്ടൊരിക്കൽ ഒരിടത്ത് ഒരു ബാലനുണ്ടായിരുന്നു. കൊച്ചു കുട്ടിയായിരിക്കുമ്പോൾത്തന്നെ അവൻ ഓടക്കുഴൽ വായിച്ചുതുടങ്ങി. പശുക്കളെ മേച്ചുകൊണ്ടിരിക്കുന്നതിനിടയിൽ അവൻ ഒരു ഈററ മുറിച്ചെടുത്ത് ഓടക്കുഴലാക്കി വായിച്ചു തുടങ്ങും. ഉടൻതന്നെ പശുക്കൾ പുല്ലു തിന്നുന്നതു നിർത്തി ചെവി കൂർപ്പിച്ചുപിടിച്ച് അനങ്ങാതെ നില്ലും. കാട്ടിലെ പക്ഷികൾ അവന്റെ കുഴലൂത്തു കേട്ടാൽ നിശ്ചലരാകും. ചതുപ്പിലെ തവളകൾപോലും കരച്ചിൽനിർത്തി അതു ശ്രദ്ധിക്കും.

അവൻ രാത്രി കുതിര കാവലിനു പോകുമ്പോൾ മൈതാനമാകെ സജീവമാകും. യുവസഹജമായ ഉന്മേഷത്തോടെ യുവതീയുവാക്കൾ പാട്ടുപാടുകയും തമാശപറയുകയും പൊട്ടിച്ചിരിക്കുകയും ചെയ്യും. ഊഷ്മളവും സുന്ദരവുമായ രാത്രികളായിരുന്നു അവ.

ബാലൻ ഓടക്കുഴൽ ഊതിത്തുടങ്ങിയാലുടൻ യുവാക്കന്മാരും യുവതികളും ശാന്തരാകും. വേദനിക്കുന്ന തന്റെ ഹൃദയത്തിൽ ആരോ തൈലം പുരട്ടി തലോടുന്നതായി അവരിൽ ഓരോരുത്തർക്കും തോന്നും. അജ്ഞാതമായ ഏതോ ഒരു ശക്തി അവരെ നക്ഷത്രപഥത്തോളം ഉയർത്തും.

ഇടയന്മാർ ക്ഷീണവും വിശപ്പും മറന്ന് നിശ്ചലരായി ചെവിയോർത്തിരിക്കും.





ജീവിതകാലം മുഴുവൻ ആ ഓടക്കുഴൽ നാദം കേട്ടുകൊണ്ട് അങ്ങിനെ ഇരിക്കാൻ കഴിഞ്ഞെങ്കിൽ എന്ന് ഓരോരുത്തരും ആഗ്രഹിച്ചു.

വേണുഗാനം നിലച്ചാലും ആരും അനങ്ങുകയില്ല. രാക്കുയിലിനെ തോല്പിക്കുന്ന ആ മധുരനാദം വീണ്ടും കേൾക്കാൻ ആകാംക്ഷയോടെ അവർ കാത്തിരിക്കും.

വീണ്ടും വേണുനാദം ഉയരും, ഇത്തവണ അതൊരു ശോകഗാനമായിരിക്കും. എല്ലാവരും ശോകമൂകരാകും. യജമാനന്റെ പാടത്തെ വേല കഴിഞ്ഞു താമസിച്ച് കുടികളിലേക്കു മടങ്ങുന്ന സ്ത്രീപുരുഷന്മാർ നടപ്പുനിർത്തി അതിൽ ലയിച്ചു നില്ലും. തങ്ങളുടെ ശപിക്കപ്പെട്ട ജീവിതം മുഴുവൻ കൺമുമ്പിലൂടെ കടന്നുപോകുന്നതായി അവർക്കു തോന്നും—ദാരിദ്ര്യവും രോഗവും യജമാനന്റെയും ന്യായാധിപന്റെയും കാര്യസ്ഥന്റെയും ക്രൂരതയുമല്ലാതെ മററൊന്നും അവർക്ക് അവിടെ കാണാനില്ലായിരുന്നു. വേണ്ടപ്പെട്ടവർ മരിക്കുകയോ സ്വന്തം പുത്രന്മാരെ യുദ്ധത്തിനയക്കുകയോ ചെയ്യുമ്പോഴെന്നപോലെ ഉറക്കെ നിലവിളിച്ച് തങ്ങളുടെ ഹൃദയഭാരം തെല്ലൊന്ന് ലഘൂകരിക്കാൻ അവരിൽ ഓരോരുത്തരും കൊതിച്ചു.

എന്നാൽ ശോകഗാനം ഉല്ലാസപ്രദമായ ഒരു ഈണത്തിന് വഴിമാറിക്കൊടുത്താലുടൻ അവർ അരിവാളും കുന്താലിയും ദൂരെയെറിഞ്ഞു കൈകോർത്തു പിടിച്ച് നൃത്തം ചെയ്തു തുടങ്ങും.

സ്ത്രീപുരുഷന്മാരും, മൃഗങ്ങളും, വൃക്ഷങ്ങളും ആകാശത്തിലെ നക്ഷത്രങ്ങളും ഗ്രഹങ്ങളും മതിമറന്ന് നൃത്തമാടും.

ആ വേണുഗായകന് മനുഷ്യ ഹൃദയങ്ങളെ മാററിമറിക്കാനുള്ള കഴിവുണ്ടായിരുന്നു.

പുരുഷപ്രാപ്തിയായപ്പോൾ അവൻ ഒരു വീണയുണ്ടാക്കി അതുമായി ഊരു ചുററാനിറങ്ങി. ചെല്ലുന്നിടത്തെല്ലാം അവൻ വീണ വായിച്ചു. എല്ലായിടത്തും ഹൃദ്യമായ സ്വീകരണമാണ് അവനു ലഭിച്ചത്. അവന് തിന്നാനോ കുടിക്കാനോ ഒരിടത്തും മുട്ടുവന്നില്ല.

നല്ല മനുഷ്യർക്ക് സന്തോഷം പകർന്നുകൊണ്ട് വളരെക്കാലം അവൻ അങ്ങിനെ ലോകം ചുററി. എന്നാൽ പ്രഭുക്കന്മാർക്കും ജന്മികൾക്കും അവൻ ഒരു തലവേദനയായിരുന്നു. കാരണം അവൻ ചെല്ലുന്നിടത്തെല്ലാം അടിമകൾ യജമാനന്മാരെ അനുസരിക്കാതായി.

ഒടുവിൽ അവനെ കൊല്ലണമെന്ന് പ്രഭുക്കന്മാർ തീരുമാനിച്ചു. എന്നാൽ കൊല നടത്താൻ തയ്യാറുള്ള ഒരാളെ കണ്ടുപിടിക്കാൻ അവർക്കു കഴിഞ്ഞില്ല—

കർഷകർക്ക് അവനെ ഇഷ്ടമായിരുന്നു. കാര്യസ്ഥന്മാർക്ക് അവനെ ഭയവും: അവൻ ഒരു മന്ത്രവാദിയാണെന്ന് അവർ വിചാരിച്ചു.

ഗത്യന്തരമില്ലാതെ പ്രഭുക്കന്മാർ പിശാചുക്കളുടെ സഹായം തേടി. പിശാചുക്കളും പ്രഭുക്കന്മാരും ഒരേ തരക്കാരാണെന്ന് എല്ലാവർക്കും അറിയാമല്ലോ. അവർ ഒരുമിച്ച് ഗൂഢാലോചന നടത്തി.

ഒരു ദിവസം വീണവായനക്കാരൻ കാട്ടിലൂടെ നടക്കുമ്പോൾ പിശാചുക്കൾ വിശന്നു വലഞ്ഞ പന്ത്രണ്ടു ചെന്നായ്ക്കളെ അവന്റെ നേർക്ക് അയച്ചു. അവ ദംഷ്ട്രകൾ പുറത്തു കാട്ടിക്കൊണ്ട് ജ്വലിക്കുന്ന കണ്ണുകളോടെ വഴിയിൽ അവനെ കാത്തിരുന്നു. അവന്റെ കയ്യിൽ വീണയല്ലാതെ മറ്റൊന്നും ഉണ്ടായിരുന്നില്ല. ''എന്റെ അന്ത്യം ഇതാണ്,'' അവൻ വിചാരിച്ചു.

മരിക്കുന്നതിനു മുമ്പ് ഒരിക്കൽക്കൂടി തന്റെ പ്രിയപ്പെട്ട വീണ വായിക്കണമെന്ന് അവൻ തീരുമാനിച്ചു. അവന്റെ വിരലുകൾ തന്ത്രികൾ മീട്ടിത്തുടങ്ങി.

വീണയ്ക്കു ജീവൻ വച്ചു. അതിന്റെ നാദം കാട്ടിലാകെ മുഴങ്ങി. ലതകളും മരങ്ങളും നിശ്ചലമായി, ഒററ ഇലപോലും അനങ്ങിയില്ല. ചെന്നായ്ക്കൾ വിശപ്പുമറന്ന് ശിലാപ്രതിമകൾപോലെ അനങ്ങാതിരുന്നു.

സംഗീതം നിലച്ചപ്പോൾ ചെന്നായ്ക്കൾ സ്വപ്നത്തിലെന്നപോലെ എണീററ് കാട്ടിനുള്ളിലേക്കു പോയി.

യുവാവ് പിന്നേയും നടന്നു. അസ്തമന സൂര്യന്റെ ചെങ്കതിരുകൾ മരത്തലപ്പുകളിൽ സ്വർണ്ണം പൂശി. പരിപൂർണ്ണ നിശ്ശബ്ദത കാടിനെ ആവരണം ചെയ്തു.

യുവാവ് ഒരു പുഴവക്കിൽ ചെന്നിരുന്ന് വീണ്ടും വീണ വായിച്ചു തുടങ്ങി. ഭൂമിയും ആകാശവും ശ്വാസമടക്കി അതു കേട്ടുനിന്നു—അത്ര ഭംഗിയായിട്ടാണ് അവൻ വീണ വായിച്ചത്. അവൻ ആഹ്ലാദഭരിതമായ ഒരു നൃത്തഗാനം വായിച്ചു. കാടുമുഴുവൻ നൃത്തം ചെയ്തു. ആകാശത്തിൽ നക്ഷത്രങ്ങൾ വട്ടംകറങ്ങി, മേഘങ്ങൾ ഒഴുകി നടന്നു. പുഴയിലെ മത്സ്യങ്ങൾ മുകളിലേക്കു ചാടുകയും നീന്തിക്കളിക്കുകയും ചെയ്തു. പുഴയാകെ ഇളകി മറിഞ്ഞു.

ജലദേവതമാരുടെ രാജാവുപോലും നൃത്തത്തിൽ പങ്കെടുത്തു. ജലരാജാവിന്റെ നൃത്തത്തിന്റെ ശക്തികൊണ്ട് പുഴ കരകവിഞ്ഞൊഴുകി.

പിശാചുക്കൾ പേടിച്ചുപോയി. വെള്ളക്കുഴികളിൽ നിന്ന് അവ ചാടി പുറത്തു വന്ന് ദേഷ്യത്തോടെ പല്ലുകടിച്ചെങ്കിലും മററൊന്നും ചെയ്യാൻ അവയ്ക്കു കഴിഞ്ഞില്ല.



ജലരാജാവ് പാടങ്ങളും തൊടികളും വെള്ളത്തിൽ മുക്കി ജനങ്ങളെ കഷ്ടപ്പെടുത്തുകയാണെന്ന് മനസ്സിലായ ഉടൻ യുവാവ് വീണ വായന നിർത്തി. അവൻ വീണ്ടും മുന്നോട്ടു നടന്നു.

പൊടുന്നനെ രണ്ടു പ്രഭുകുമാരന്മാർ അവന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു.

''ഇന്നു രാത്രി ഞങ്ങൾക്ക് ഒരു നൃത്തപരിപാടിയുണ്ട്. നീ വന്ന് വീണ വായിച്ചാൽ ഞങ്ങൾ ധാരാളം പണം തരാം.'' അവർ പറഞ്ഞു.

വീണവായനക്കാരൻ അല്പം ആലോചിച്ചിട്ട് അതു സമ്മതിച്ചു. കാരണം നല്ല ഇരുട്ടുള്ള ആ രാത്രിയിൽ അവന് തലചായ്ക്കാൻ ഒരിടമില്ലായിരുന്നു. അവന്റെ കൈയിൽ ഒരു ചില്ലിക്കാശുപോലും ഉണ്ടായിരുന്നുമില്ല.

''ശരി. ഞാൻ വീണ വായിക്കാം,'' അവൻ പറഞ്ഞു.

പ്രഭുകുമാരന്മാർ അവനെ ഒരു കൊട്ടാരത്തിലേക്കു കൂട്ടിക്കൊണ്ടു പോയി. അവിടെ അനേകം പ്രഭുകുമാരന്മാരും പ്രഭുകുമാരികളും കൂടിനിന്നിരുന്നു.

അവിടെ ഒരു മേശപ്പുറത്ത് ഒരു വലിയ ഭരണി വച്ചിരുന്നു. അവിടെ കൂടിയിരുന്ന യുവതികളും യുവാക്കന്മാരും ഓരോരുത്തരായി ചെന്ന് ഭരണിയ്ക്കുള്ളിൽ വിരലിട്ടിട്ട് ആ വിരൽ കൊണ്ട് കണ്ണുകൾ തുടയ്ക്കുന്നത് വീണവായനക്കാരൻ കണ്ടു.

അവനും അതുപോലെ ചെയ്തു. അവൻ ഭരണിയിൽ മുക്കിയ വിരൽ കൊണ്ട് കണ്ണു തുടച്ചമാത്രയിൽ കൊട്ടാരം അപ്രത്യക്ഷമായി. താൻ നില്ക്കുന്നത് പിശാചുക്കളുടെ താവളത്തിലാണെന്നും അവിടെ കൂടിയിരിക്കുന്നത് പിശാചുക്കളും യക്ഷികളുമാണെന്നും അവനു മനസ്സിലായി.

''ഇതാണ് നൃത്തപരിപാടി!'' വീണ വായനക്കാരൻ സ്വയം പറഞ്ഞു. ''ശരി, ഞാൻ ഇവർക്കുവേണ്ടി നല്ല ഒരു രാഗം വായിക്കാം.''

അവൻ വീണ മീട്ടി. ചുററുമുള്ളതെല്ലാം പൊടിയായിത്തീർന്നു. പിശാചുക്കളും യക്ഷിമാരും ഓടി ഒളിച്ചു. അവററയെ പിന്നീട് ആരും കണ്ടിട്ടില്ല.

വിവർത്തനം: ഓമന

# അളകരടിയും കുറുക്കനും മാളങ്ങളിൽ പാർക്കുന്നതെന്തിനു്

## ഒരു ബ്യെലോറഷ്യൻ നാടോടിക്കഥ





വളരെ വളരെ കാലങ്ങൾക്കുമുമ്പു് കാട്ടുമൃഗങ്ങൾക്കോ നാട്ടുമൃഗങ്ങൾക്കോ വാലില്ലായിരുന്നത്രെ. മൃഗങ്ങളുടെ രാജാവായ സിംഹത്തിനു മാത്രമാണു് വാലുണ്ടായിരുന്നതു്.

മൃഗങ്ങൾക്കു വാലില്ലാത്ത ജീവിതം വിഷമമായി തോന്നി. ശൈത്യകാലം അവർ എങ്ങിനെയെങ്കിലും കഴിച്ചുകൂട്ടും. പക്ഷേ വേനൽക്കാലം ആകുന്നതോടെ ഈച്ചകളും കൊതുകുകളും ശല്യപ്പെടുത്താൻ തുടങ്ങും. അവർക്കു് എങ്ങിനെ അവയെ ആട്ടിയോടിക്കാൻ കഴിയും? കാട്ടീച്ചകളും പോന്തകളും പല മൃഗങ്ങളേയും കടിച്ചുകൊന്നു. അവ ആക്രമിച്ചുകഴിഞ്ഞാൽ പിന്നെ യാതൊരു രക്ഷാമാർഗ്ഗവുമില്ല.

മൃഗങ്ങളുടെ രാജാവായ സിംഹം ഈ വിവരമറിഞ്ഞു് അവരുടെ കഷ്ടപ്പാടിൽ അവരെ സഹായിക്കാൻ തീരുമാനിച്ചു. എല്ലാ മൃഗങ്ങളും തന്റെ മുമ്പിൽ ഹാജരാകണമെന്നും താൻ അവർക്കു് വാലുകൾ സമ്മാനിക്കുന്നതാണെന്നും അറിയിച്ചുകൊണ്ടുള്ള ഒരു കല്പന രാജാവു പുറപ്പെടുവിച്ചു.

മൃഗങ്ങളെ വിളിച്ചുകൂട്ടാനായി രാജദൂതന്മാർ രാജ്യത്തിന്റെ നാനാഭാഗത്തേക്കും പാഞ്ഞു. പറകൊട്ടിയും കുഴലൂതിയും അവർ വായുവേഗത്തിൽ പറന്നു. അവർ ചെന്നായെ കണ്ടു് രാജകല്പന അറിയിച്ചു. കാളയോടും അളകരടിയോടും വിവരം പറഞ്ഞു. കുറുക്കൻ, കാട്ടുകീരി, മുയൽ, മ്ലാവു്, കാട്ടുപന്നി തുടങ്ങി എല്ലാവരേയും കല്പന അറിയിച്ചു.

കരടിയോടുമാത്രം പറഞ്ഞില്ല. അവർ അവനെ തിരക്കി വളരെനേരം നടന്നു. ഒടുവിൽ അവൻ മാളത്തിൽ ഗാഢനിദ്രയിൽ ആണ്ടുകിടക്കുന്നതു് കണ്ടു. അവർ അവനെ കുലുക്കി ഉണർത്തി വേഗം പോയി വാലു വാങ്ങാൻ പറഞ്ഞു.

പക്ഷേ കരടി തിരക്കുകൂട്ടുന്നതിനെപ്പററി ആരെങ്കിലും കേട്ടിട്ടുണ്ടോ! അവൻ സാവധാനത്തിൽ ഓരോ അടിയും വച്ചു് കുലുങ്ങിക്കുലുങ്ങി നടന്നു. നടക്കുന്നവഴി ചുററും കണ്ണോടിക്കുകയും തേനിനുവേണ്ടി മണംപിടിക്കുകയും ചെയ്തുകൊണ്ടിരുന്നു. പെട്ടെന്നു് അവൻ നോക്കിയപ്പോൾ മുമ്പിൽ ഒരു നാരകമരത്തിന്റെ പൊത്തിൽ ഒരു തേനീച്ചക്കൂടു് കണ്ടു. ''രാജാവിന്റെ കൊട്ടാരത്തിലേക്കു് ഒരുപാടു ദൂരം നടക്കണം,'' കരടി തന്നത്താൻ പറഞ്ഞു. ''കുറച്ചു തേൻ കഴിച്ചിട്ടു പോകുന്നതാണു നല്ലതു്.''

അവൻ മരത്തിൽ കയറി. പൊത്തു നിറയെ തേനാണെന്നു കണ്ടു. ആഹ്ലാദത്തോടെ മുരണ്ടുകൊണ്ടു് അവൻ പൊത്തിൽ കയ്യിട്ടു തേൻ തോണ്ടിയെടുത്തു് അകത്താക്കാൻ തുടങ്ങി. കുറേക്കഴിഞ്ഞു് വയർ നിറഞ്ഞെന്നു തോന്നിയപ്പോൾ അവൻ ദേഹത്തു നോക്കി. രോമത്തിലെല്ലാം തേനും തേനീച്ചക്കൂടിന്റെ തരികളും ഒട്ടിപ്പിടിച്ചിരിക്കുന്നു. ''ഞാൻ ഈ വേഷത്തിൽ എങ്ങിനെ രാജാവിന്റെ മുമ്പിൽ ഹാജരാകും?'' കരടി തന്നത്താൻ ചോദിച്ചു.

അവൻ ഒരു ആററിലേക്കു പോയി രോമമെല്ലാം കഴുകി. ഉണങ്ങാനായി കുന്നിന്റെ ചെരിവിൽ കിടന്നു. വെയിലിനു നല്ല ചൂടുണ്ടായിരുന്നതുകൊണ്ടു് കരടി തൽക്ഷണംതന്നെ ഉറങ്ങിപ്പോയി. അവൻ കൂർക്കം വലിച്ചുതുടങ്ങി.

ഈ സമയത്തു് മൃഗങ്ങൾ രാജകൊട്ടാരത്തിൽ വന്നുതുടങ്ങിയിരുന്നു. ആദ്യം എത്തിയതു് കുറുക്കനാണു്. ചുററും കണ്ണോടിച്ചപ്പോൾ കൊട്ടാരത്തിന്റെ മുമ്പിൽ വാലുകളുടെ ഒരു വലിയ കൂമ്പാരം കണ്ടു. നീണ്ടതും കുറുകിയതും രോമം മൂടിയതും മൂടാത്തതുമായ എല്ലാത്തരം വാലുകളും അക്കൂട്ടത്തിലുണ്ടായിരുന്നു.

കുറുക്കൻ രാജാവിനെ വന്ദിച്ചു.

''അല്ലയോ ശൂരനായ തിരുമനസ്സേ!'' അവൻ പറഞ്ഞു. ''അങ്ങയുടെ കല്പനയനുസരിച്ചു് ആദ്യം എത്തിയതു ഞാനാണു്. അതുകൊണ്ടു് എനിക്കേററവും ഇഷ്ടപ്പെട്ട വാലു് തിരഞ്ഞെടുക്കാൻ അങ്ങു് എന്നെ അനുവദിക്കണമെന്നു ഞാൻ യാചിക്കുന്നു.''

കുറുക്കൻ ഏതു വാലെടുത്താലും രാജാവിനു് ഒരുപോലെയായിരുന്നു.

''ശരി,'' അദ്ദേഹം പറഞ്ഞു. ''നിനക്കിഷ്ടമുള്ള വാലെടുത്തോ.''

കൗശലക്കാരനായ കുറുക്കൻ വാലുകളുടെ കൂമ്പാരം മുഴുവൻ തിരഞ്ഞ് കൂട്ടത്തിൽ ഏറ്റവും ഭംഗിയുള്ളത് എടുത്തു. നിറയെ രോമമുള്ള ഒരു നീണ്ട വാലായിരുന്നു അത്. രാജാവിന് മനസ്സു മാറ്റാൻ സമയം കിട്ടുന്നതിനുമുമ്പ് അവൻ അതുംകൊണ്ട് കടന്നു.

കുറുക്കന്റെ പിന്നാലെ അണ്ണാൻ ചാടിച്ചാടി വന്നു. കുറുക്കന്റേതു പോലെ തന്നെ സുന്ദരമാണെങ്കിലും കുറേക്കൂടി നീളംകുറഞ്ഞ ഒരു വാലാണ് അവൻ തിരഞ്ഞെടുത്തത്. പിന്നീട് വന്നതു കാട്ടുകീരിയാണ്. അവനും രോമം നിറഞ്ഞ, ഭംഗിയുള്ള ഒരു വാലെടുത്തു.

കൂട്ടത്തിൽ ഏറ്റവും നീളംകൂടിയ വാലാണ് മ്ലാവ് തിരഞ്ഞെടുത്തത്. അതിന്റെ അറ്റത്ത് കാട്ടീച്ചകളേയും പോന്തകളേയും ആട്ടിയോടിക്കാൻ പറ്റിയ തരത്തിൽ കട്ടിയുള്ള ഒരു രോമക്കറ്റയുണ്ടായിരുന്നു. അളകരടി ചാടിയെടുത്തത് നല്ല വീതിയും വണ്ണവുമുള്ള ഒരു വാലാണ്.

കുതിര എടുത്ത വാലിൽ രോമമല്ലാതെ മറ്റൊന്നുമില്ലായിരുന്നു. അവൻ അത് വച്ചുപിടിപ്പിച്ചശേഷം ആദ്യം വലത്തെ പള്ളയുടെ നേർക്കും പിന്നീട് ഇടത്തെ പള്ളയുടെ നേർക്കും വീശി. ഈച്ചകളെ ഇപ്പോൾ എളുപ്പം അടിച്ചിടാമെന്നു കണ്ട് അവൻ ആഹ്ലാദത്തോടെ ചിനച്ചു.

''ഈച്ചകളെ മുഴുവൻ ഇതുകൊണ്ട് വകവരുത്താം,'' എന്നു പറഞ്ഞുകൊണ്ട് അവൻ മേച്ചിൽസ്ഥലത്തേക്ക് കുതിച്ചുപാഞ്ഞു.

അവസാനം ഓടിയെത്തിയത് മുയലാണ്.

''നീ എവിടെയായിരുന്നു?'' രാജാവ് ചോദിച്ചു. ''ഇവിടെ ഒരു കൊച്ചു വാലു മാത്രമേ ബാക്കിയുള്ളു.''

''അങ്ങേയ്ക്കു നന്ദി. എനിക്ക് ഇത് നന്നായി ചേരും,'' മുയൽ സസന്തോഷം പറഞ്ഞു. ''വാലു ചെറുതായിപ്പോയതുകൊണ്ട് ഒരു കുഴപ്പവുമില്ല. ചെന്നായോ പട്ടിയോ പിടിക്കാതെ ഞാൻ ഓടുമ്പോൾ അത് എന്നെ തടസ്സപ്പെടുത്തുകയില്ല!''

ഇത്രയും പറഞ്ഞുകൊണ്ട് മുയൽ ആ കൊച്ച് ഉണ്ടവാൽ വയ്ക്കേണ്ടിടത്തു വച്ചു. അവൻ ഒരു ചാട്ടം കൊടുത്തു. വീണ്ടും ചാടി. അങ്ങിനെ തികച്ചും സന്തുഷ്ടനായി വീട്ടിലേക്കു പോയി. വാലുകളെല്ലാം കൊടുത്തുകഴിഞ്ഞതിനാൽ സിംഹം ഉറങ്ങാൻ പോയി.

കരടി ഉണർന്നപ്പോൾ വൈകുന്നേരമാകാറായി. വാലു കിട്ടാൻ രാജകൊട്ടാരത്തിലേക്ക് തിടുക്കത്തിൽ പോകണമെന്ന കാര്യം അവൻ ഓർത്തത് അപ്പോഴാണ്. മേല്പോട്ടു നോക്കിയപ്പോൾ സൂര്യൻ താഴോട്ടുരുണ്ടുവരുന്നതു കണ്ടു. അവൻ സർവ്വശക്തിയുമെടുത്ത് നാലു കാലിലുമായി കുലുങ്ങിക്കുലുങ്ങി ഓടി. ഓടിയോടി അവൻ വിയർത്തു കുളിച്ചു. രാജകൊട്ടാരത്തിലേക്ക് ഓടിക്കയറിയപ്പോൾ, കഷ്ടം! ഒരൊറ്റ വാൽ പോലും അവൻ കണ്ടില്ല. അവിടെങ്ങും ഒന്നുമില്ല, ആരുമില്ല. ''ഞാനിനി എന്തു ചെയ്യും?'' കരടി തന്നത്താൻ ചോദിച്ചു. ''ഞാനൊഴികെ എല്ലാവർക്കും വാലുണ്ടായിരിക്കും.''

കരടി അങ്ങേയറ്റം കുപിതനായി അവന്റെ കാട്ടിലേക്കു തിരിഞ്ഞുനടന്നു. അവൻ സാവധാനത്തിലാണു നടന്നത്. കുറെ കഴിഞ്ഞപ്പോൾ, അതാ അളകരടി അവന്റെ വാലിന്റെ ഭംഗി ആസ്വദിച്ചുകൊണ്ട് ഒരു മരക്കുറ്റിയിൽ കിടന്ന് കുത്തിമറിയുന്നു.

''ഹേ, അളകരടി,'' കരടി പറഞ്ഞു. ''നിനക്ക് വാലെന്തിനാണ്? അത് എനിക്കു താ!''

''കരടി, നീ ധരിച്ചുവച്ചിരിക്കുന്നത് വിചിത്രം തന്നെ!'' അളകരടി അത്ഭുതത്തോടെ പറഞ്ഞു. ''ഇത്ര ഭംഗിയുള്ള ഒരു വാല് ആരെങ്കിലും വേണ്ടെന്നു വയ്ക്കുമോ?''

''നീ എനിക്കതു സ്വമേധയാ തണില്ലെങ്കിൽ ഞാനതു ബലമായി എടുക്കും!'' എന്നലറിക്കൊണ്ട് കരടി അവന്റെ കനത്ത കൈപ്പത്തികൊണ്ട് അളകരടിയുടെ വാലിന്മേൽ പിടികൂടി.

''നിനക്കിതു കിട്ടുകയില്ല!'' അളകരടി വിളിച്ചുപറഞ്ഞു. അവൻ സർവ്വശക്തിയുമെടുത്ത് കരടിയുടെ പിടിയിൽനിന്ന് കുതറിമാറി ഒരോട്ടം വച്ചുകൊടുത്തു.

കരടി നോക്കിയപ്പോഴുണ്ട് അളകരടിയുടെ തൊലിയുടെ ഒരു കഷണവും വാലിന്റെ തുമ്പും അവന്റെ നഖങ്ങളിൽ കോർത്തിരിക്കുന്നു. തൊലിക്കഷണം ദൂരെ എറിഞ്ഞുകളഞ്ഞിട്ട് അവൻ വാൽത്തുമ്പ് വച്ചുപിടിപ്പിച്ചു. പിന്നീട് മരപ്പൊത്തിൽ ബാക്കിയുള്ള തേൻ കുടിക്കാനായി അങ്ങോട്ടു പോയി.

അളകരടിയ്ക്കാകട്ടെ, എന്തു ചെയ്യേണ്ടു എന്നു രൂപമില്ലായിരുന്നു. അവൻ അത്രയേറെ ഭയന്നുപോയിരുന്നു. എവിടെ ഒളിച്ചിരുന്നാലും കരടി ഏതു നിമിഷവും വന്ന് വാലിന്റെ ബാക്കി ഭാഗവുംകൂടി കൊണ്ടു പോകുമെന്ന് അവനു തോന്നി. അതുകൊണ്ട് അവൻ നിലത്ത് വലിയൊരു മാളം തുരന്ന് അതിനകത്ത് താമസമായി. അവന്റെ മുതുകത്തെ മുറിവ് കരിഞ്ഞു. അതുണ്ടായിരുന്ന സ്ഥാനത്ത് ഒരു നീണ്ട കറുത്ത പാടു മാത്രം അവശേഷിച്ചു. അതിനുശേഷം അത് അല്പംപോലും മങ്ങിയിട്ടില്ല.

ഒരു ദിവസം കുറുക്കൻ ബദ്ധപ്പെട്ട് ഓടിവന്നു. നോക്കിയപ്പോൾ നിലത്ത് ഒരു മാളം കണ്ടു. ആരോ മൂക്കററം കുടിച്ചു കിടക്കുന്നതുപോലെ അതിനുള്ളിൽനിന്നും ഉച്ചത്തിലുള്ള കൂർക്കംവലികൾ കേൾക്കാം. കുറുക്കൻ മാളത്തിൽ ഇറങ്ങിനോക്കിയപ്പോഴുണ്ട് അതാ അളകരടി ഗാഢനിദ്രയിലാണു കിടക്കുന്നു.

''അയൽക്കാരാ, നിനക്കു മുകളിൽ വേണ്ടത്ര ഇടമില്ലേ? പിന്നെന്തിനു് ഭൂമിക്കടിയിൽ ഒളിച്ചിരിക്കുന്നു?'' കുറുക്കൻ അത്ഭുതത്തോടെ ചോദിച്ചു.

''ഇല്ല, പ്രിയപ്പെട്ട കുറുക്കാ,'' അളകരടി നെടുവീർപ്പിട്ടു. ''എനിക്കു് ഇരതേടി പോകേണ്ടതില്ലായിരുന്നെങ്കിൽ രാത്രിപോലും ഞാൻ ഈ മാളം വിട്ട് ഇറങ്ങുകയില്ലായിരുന്നു.''

തനിക്കു മുകളിൽ ഇടമില്ലാത്തതെന്തുകൊണ്ടാണെന്നു് അളകരടി കുറുക്കനെ പറഞ്ഞുകേൾപ്പിച്ചു.

''അങ്ങിനെയാണോ,'' കുറുക്കൻ മനസ്സിൽ വിചാരിച്ചു. ''കരടി അളകരടിയുടെ വാലെടുക്കാൻ നോക്കിയെങ്കിൽ എൻേറതും നഷ്ടപ്പെട്ടേക്കുമെന്ന അപകടമുണ്ടു്. കാരണം, എൻേറ വാൽ നൂറിരട്ടി ഭംഗിയുള്ളതാണു്.''

അങ്ങിനെ കരടിയിൽനിന്നും ഒളിച്ചിരിക്കാൻ ഒരിടം അന്വേഷിച്ച് അവൻ ഓടിപ്പോയി. രാത്രിമുഴുവൻ അവൻ ഓടിനടന്നു് അന്വേഷിച്ചു. പക്ഷേ ഒരിടവും കണ്ടില്ല. അവസാനം, നേരം വെളുത്തപ്പോൾ അവൻ അളകരടിയെപ്പോലെതന്നെ ഒരു മാളം തുരന്നു് അതിനകത്തു് കയറി രോമംനിറഞ്ഞ വാൽ കൊണ്ടു് ദേഹം മൂടി സ്വസ്ഥമായി കിടന്നുറങ്ങി.

അന്നുതൊട്ട് അളകരടിയും കുറുക്കനും മാളങ്ങളിലാണു പാർക്കുന്നതു്. കരടിക്കാണെങ്കിൽ ഇന്നും വാലായിട്ട് ഒരു കൊച്ചു് ഉണ്ടമാത്രമേയുള്ളു.

വിവർത്തനം: ഗോപാലകൃഷ്ണൻ

# വാസിൽ സർപ്പത്തെ നിഗ്രഹിച്ചതെങ്ങിനെ

## ഒരു ബൈ്യലോറഷ്യൻ നാടോടിക്കഥ*



ഈ കഥ നേരോ നുണയോ എന്തുമാകട്ടെ, നമുക്കിതു കേൾക്കാം.

ഏതോ ഒരു രാജ്യത്തു് ഒരിക്കൽ ഒരു സർപ്പം പ്രത്യക്ഷപ്പെട്ടു. അതിഭയങ്കരനായ ഒരു സർപ്പമായിരുന്നു അതു്. അവൻ പർവ്വതത്തിനടുത്തു് ഒരു വലിയ മാളം ഉണ്ടാക്കി അതിൽ കിടന്നു് ഉറങ്ങി.

അവൻ എത്ര കാലം ഉറങ്ങിയെന്നു് ഇപ്പോൾ ആർക്കും ഓർമ്മയില്ല. എന്നാൽ ഉണർന്ന ഉടൻ അവൻ ഇങ്ങനെ വിളിച്ചുപറയുന്നതു കേട്ടവർ പലരുമുണ്ടു്:

''മാന്യമഹാജനങ്ങളേ! നിങ്ങളോരോരുത്തരും എനിക്കു തിന്നാൻ എന്തെങ്കിലും കൊണ്ടുവരണം—ആടോ, പശുവോ, പന്നിയോ എന്തായാലും വിരോധമില്ല. എനിക്കു് തിന്നാൻ കൊണ്ടുവരുന്നവർ ജീവിക്കും, കൊണ്ടുവരാത്തവരെ ഞാൻ തിന്നും.''

ജനങ്ങൾ ഭയവിഹ്വലരായി സർപ്പം പറഞ്ഞതു് അക്ഷരംപ്രതി അനുസരിച്ചു. അങ്ങിനെ കാലം കുറെ കടന്നുപോയി. ഒടുവിൽ സർപ്പത്തിനു കൊടുക്കാൻ ആ നാട്ടിൽ ഒന്നും ഇല്ലാതായി. എന്നാൽ സർപ്പം ഒരു ദിവസംപോലും

പട്ടിണികിടക്കാൻ തയ്യാറില്ലായിരുന്നു. അവൻ ഗ്രാമങ്ങൾതോറും പറന്നുനടന്ന് ആളുകളെ പിടിച്ച് തൻെറ മാളത്തിലേക്കു കൊണ്ടുപോവുക പതിവാക്കി. ആളുകൾ ഉറക്കെ നിലവിളിച്ചുകൊണ്ട് അവനിൽനിന്ന് രക്ഷപ്പെടാനുള്ള മാർഗ്ഗങ്ങൾ ആരാഞ്ഞുകൊണ്ടിരുന്നു.

അങ്ങിനെയിരിക്കുമ്പോൾ വാസിൽ എന്നുപേരുള്ള ഒരു മനുഷ്യൻ ആ നാട്ടിൽ എത്തി. അവിടുത്തെ ആളുകൾക്ക് എന്താണിത്ര ദുഃഖമെന്ന് അവൻ അത്ഭുതപ്പെട്ടു.

''കാര്യമെന്താണ്? എല്ലാവരും കരയാൻ ഇവിടെ എന്തുണ്ടായി?'' അവൻ ചോദിച്ചു.

ആളുകൾ അവനോട് കാര്യമെല്ലാം പറഞ്ഞു.

''നിങ്ങൾ സമാധാനമായിരിക്കു,'' അവൻ അവരെ ആശ്വസിപ്പിച്ചു. ''ഞാൻ ആ സർപ്പത്തിൽനിന്നു നിങ്ങളെ രക്ഷിക്കാം.''

നല്ല കനമുള്ള ഒരു കുറുവടിയുമെടുത്തുകൊണ്ട് വാസിൽ സർപ്പം പാർത്തിരുന്ന മലയോരത്തെ കാട്ടിലേക്കു നടന്നു.

അവനെ കണ്ടപ്പോൾ സർപ്പം കണ്ണുരുട്ടിക്കൊണ്ട് ചോദിച്ചു:

''ആ വടി എന്തിനാ?''

''നിന്നെ അടിക്കാൻ,'' വാസിൽ പറഞ്ഞു.

''ഹോ! എന്തൊരു ധൈര്യം!'' സർപ്പം പറഞ്ഞു. ''നീ ഇവിടുന്ന് വേഗം സ്ഥലം വിടുന്നതാണ് നല്ലതു്. ഞാൻ ഒന്ന് ഊതിയാൽ നിൻെറ പൊടിപോലും ഇവിടെ കാണുകയില്ല!''

''എടാ പീറ സർപ്പമേ, നീ വീമ്പടിക്കേണ്ട,'' വാസിൽ പറഞ്ഞു. ''നിന്നെക്കാൾ ഭയങ്കരന്മാരെ ഞാൻ കണ്ടിട്ടുണ്ട്. നീയാണോ ഞാനാണോ കൂടുതൽ ശക്തിയിൽ ഊതുന്നതെന്ന് നമുക്കു പരീക്ഷിച്ചു നോക്കാം. ഊതു്!''

സർപ്പം ഊതി. അതിൻെറ ശക്തികൊണ്ട് മരങ്ങളിലെ ഇലകളെല്ലാം കൊഴിഞ്ഞു വീണു. വാസിൽ മുട്ടുകുത്തി വീണു.

''ഇത്രേയുള്ളോ നിൻെറ ശക്തി?'' വാസിൽ ചാടിയെണീററുകൊണ്ട് ചോദിച്ചു. ''ഇനി ഞാൻ ഒന്നൂതാം. പക്ഷേ നീ നിൻെറ കണ്ണുകൾ മൂടിവച്ചോളണം. അല്ലെങ്കിൽ അവ തെറിച്ചുപോകും.''

സർപ്പം ഒരു തുവാല എടുത്ത് കണ്ണുകൾ മൂടിക്കെട്ടി. വാസിൽ കുറുവടിയെടുത്ത് സർപ്പത്തിൻെറ തലയിൽ ശക്തിയായി ഒരടി അടിച്ചു. സർപ്പത്തിൻെറ കണ്ണുകളിൽ നിന്നു തീപ്പൊരി പറന്നു.

''നിനക്കാണോ എന്നെക്കാൾ ശക്തി?'' സർപ്പം ചോദിച്ചു. ''നമ്മളിൽ



ആർക്കാണ് കൂടുതൽ വേഗത്തിൽ ഒരു പാറ പൊട്ടിക്കാൻ കഴിയുന്നതെന്ന് നോക്കാം.''

നൂറു പൂദ്* ഭാരമുള്ള ഒരു പാറ എടുത്ത് സർപ്പം പാദങ്ങൾകൊണ്ട് അമർത്തി. അതു പൊടിഞ്ഞുണ്ടായ ധൂളി മേഘം പോലെ മേലോട്ടുയർന്നു.

''ഇതിലെന്തിരിക്കുന്നു?'' വാസിൽ ചിരിച്ചു. ''പാറ പിഴിഞ്ഞ് വെള്ളമാക്കാൻ നിനക്കു കഴിയുമോ?

സർപ്പം അതു കേട്ട് പേടിച്ചുപോയി. വാസിലിനാണ് തന്നെക്കാൾ കൂടുതൽ ശക്തിയെന്ന് അവനു തോന്നിത്തുടങ്ങി. അവൻ വാസിലിൻെറ കുറുവടിയിലേക്കു നോക്കിയിട്ട് പറഞ്ഞു:

''എന്തുവേണമെങ്കിലും നീ എന്നോടു ചോദിച്ചോ. ഞാൻ അതു തരാം.''

''എനിക്ക് ഒന്നും വേണ്ട,'' വാസിൽ മറുപടി പറഞ്ഞു. ''ഒരു മനുഷ്യനു വേണ്ടതെല്ലാം എനിക്കുണ്ട്. അതു് നിനക്കുള്ളതിനെക്കാൾ എത്രയോ കൂടുതലാണ്. നീ വിശ്വസിക്കുന്നില്ലെങ്കിൽ എൻെറകൂടെ വന്ന് നോക്കിക്കോ!''

സർപ്പവും വാസിലും ഒരു വണ്ടിയിൽ കയറി വാസിലിൻെറ വീട്ടിലേക്കു തിരിച്ചു. അപ്പോഴേക്കും സർപ്പത്തിനു് വിശപ്പു സഹിക്കവയ്യാതായിരുന്നു. കാടിൻെറ വക്കിൽ ഒരു പററം കാളകൾ മേയുന്നതു് സർപ്പം കണ്ടു. അവൻ പറഞ്ഞു:

''പോയി ഒരു കാളയെ പിടിച്ചുകൊണ്ടു വാ. നമുക്ക് തിന്നാം.

വാസിൽ കാട്ടിലേക്കു പോയി. അവൻ അവിടെ കണ്ട നാരകവൃക്ഷങ്ങളുടെ തൊലി ഉരിച്ചുതുടങ്ങി. സർപ്പം വളരെ നേരം കാത്തിരുന്നിട്ട് അങ്ങോട്ടു ചെന്നു.

''നീ ഇത്ര സമയമെടുക്കുന്നതെന്തിനാണ്?''

''ഞാൻ ഈ മരങ്ങളുടെ തൊലി ഉരിച്ചെടുക്കുന്നതു നീ കാണുന്നില്ലേ?'' വാസിൽ ചോദിച്ചു.

''ഇതെന്തിനാണ്?''

''നമുക്ക് ഇതുകൊണ്ട് ബലമുള്ള ഒരു കയർ ഉണ്ടാക്കണം—അഞ്ചു കാളകളെ ഒരുമിച്ച് പിടിച്ചുകെട്ടാൻ തക്ക ബലമുള്ള ഒരു കയർ.''

''അഞ്ചെണ്ണത്തിനെ പിടിക്കുന്നതെന്തിനാണ്? സർപ്പം ചോദിച്ചു. ''ഒരെണ്ണം ധാരാളം മതി.''

* 1 പൂദ്—16.38 കിലോഗ്രാം.—എഡി.

സർപ്പം ഒരു കാളയെ പിടിച്ച് വണ്ടിയുടെ അടുത്തേക്ക ഇഴച്ചുകൊണ്ടു പോയി.

''കാളയെ പൊരിക്കാൻ കുറെ വിറക കൊണ്ടുവാ,'' സർപ്പം വാസിലിനോട് പറഞ്ഞു.

വാസിൽ കാട്ടിനുള്ളിലേക്ക നടന്നു. അവൻ ഒരു മരത്തിൻെറ ചുവട്ടിൽ ചെന്നിരുന്ന് ഒരു സിഗററ്റു ചുരുട്ടി വലിച്ചു.

വിറക കൊണ്ടുവരുന്നതും കാത്തു് സർപ്പം വളരെ നേരം ഇരുന്നു. ഒടുവിൽ ക്ഷമനശിച്ച് അവൻ കട്ടിലേക്ക ചെന്നു.

''ഇത്രനേരം നീ എന്തെടുക്കകയായിരുന്നു?''

''നമുക്ക് ചുരുങ്ങിയതു് പത്തു് ഓക്കമരങ്ങളെങ്കിലും വെട്ടിയെടുക്കണം. ഞാൻ വലിയ മരങ്ങാം തിരഞ്ഞു പിടിക്കകയാണ്.''

''പത്തെണ്ണം എന്തിനാണ്? ഒന്നു ധാരാളം മതി,'' എന്നു പറഞ്ഞുകൊണ്ടു് സർപ്പം അവിടെ ഉണ്ടായിരുന്ന ഏററവും വണ്ണംകൂടിയ മരം ഒററവലിക്ക് പിഴുതെടുത്തു. അവൻ കാളയെ പൊരിച്ചെടുത്തിട്ട് വാസിലിനെ തിന്നാൻ ക്ഷണിച്ചു.

''നീ തന്നെ അതു തിന്നോ,'' വാസിൽ പറഞ്ഞു. ''ഒരു കാള എനിക്ക് ഒരു കടിയ്ക്കില്ല. ഞാൻ വീട്ടിൽ ചെന്ന് വല്ലതും കഴിച്ചോളാം.''

സർപ്പം കാളയെ തിന്നിട്ട് ചിറിനക്കി. അവർ യാത്ര തുടർന്നു. വാസിലിൻെറ വീടടുത്തു. അച്ഛൻ വരുന്നതു് വാസിലിൻെറ കട്ടികാം ദൂരെനിന്നേ കണ്ടു. അവർ ആഹ്ലാദത്തോടെ ആർത്തു വിളിച്ചു:

''അച്ഛൻ വന്നു! അച്ഛൻ വന്നു!''

എന്നാൽ സർപ്പത്തിനു് കട്ടികാം വിളിച്ചു പറയുന്നതെന്താണെന്നു മനസ്സിലായില്ല. അവൻ ചോദിച്ചു.

''കട്ടികാം വിളിച്ചുപറയുന്നതെന്താണ്?''

''അവർക്ക തിന്നാൻ നിന്നെ കൊണ്ടുവന്നതു കണ്ടു് അവർ തുള്ളിച്ചാടുകയാണ്. അവർ വിശന്നിരിക്കയായിരുന്നു.''

സർപ്പം ഭയന്നു വിറച്ചു. അവൻ വണ്ടിയിൽനിന്നു ചാടിയിറങ്ങി ഓടി. എന്നാൽ വഴി നിശ്ചയമില്ലാത്തതുകൊണ്ടു് അവൻ ഒരു ചതുപ്പിൽ ചെന്നു പെട്ടു. നല്ല ആഴമുള്ള ആ ചതുപ്പിൽനിന്നു് രക്ഷപ്പെടാൻ അവനു കഴിഞ്ഞില്ല. അവൻ അതിൽ മുങ്ങിപ്പോയി. അങ്ങിനെ അവൻെറ കഥ കഴിഞ്ഞു.

വിവർത്തനം: ഓമന

# പിലീപ്ക്ക

## ഒരു ബെലോറഷ്യൻ നാടോടിക്കഥ





ഒരിക്കൽ ഒരിടത്തു് ഒരു ഭർത്താവും ഭാര്യയും ഉണ്ടായിരുന്നു. അവർക്ക് കട്ടികളില്ലായിരുന്നു. തൊട്ടിലാട്ടാനും താലോലിക്കാനും ആരുമില്ലാഞ്ഞു് ഭാര്യ സദാ ദുഃഖിച്ചുകൊണ്ടിരുന്നു.

ഒരു ദിവസം ഭർത്താവ് കാട്ടിൽ പോയി ഒരു ആൽഡർമരത്തിൽനിന്നും ഒരു തടിക്കഷണം മുറിച്ചെടുത്തു് വീട്ടിൽ കൊണ്ടുപോയി ഭാര്യയ്ക്ക കൊടുത്തു.

''നോക്ക്,'' അയാരം പറഞ്ഞു. ''നീ ഇതിനെ തൊട്ടിലാട്ടിക്കൊ.''

ഭാര്യ തടിക്കഷണം തൊട്ടിലിലിട്ട് ആട്ടിക്കൊണ്ടു് പാടാൻ തുടങ്ങി:

''രാരിരാരോ കുഞ്ഞുമോനേ, തങ്കക്കുടമേ വാവയുറങ്ങ്!...''

അവരം ആ് തടിക്കഷണം തൊട്ടിലിലിട്ട് ഒരു ദിവസം ആട്ടി, പിറേറന്നും ആട്ടി. മൂന്നാംദിവസം നോക്കിയപ്പോഴുണ്ടു് ഒരു കൊച്ചു് ആൺകുട്ടി തൊട്ടിലിൽ കിടക്കുന്നു!

ഭർത്താവും ഭാര്യയും അത്യന്തം ആഹ്ലാദിച്ചു. അവർ അവനു് പിലീപ്ക്ക എന്നു പേരിട്ടു. അവനെ പൊന്നുപോലെ നോക്കാൻ തുടങ്ങി.

പിലീപ്ക്ക വളർന്നു വലുതായപ്പോരം അവൻ അച്ഛനോട് പറഞ്ഞു:

''അച്ഛാ, എനിക്ക് ഒരു സ്വർണ്ണത്തോണിയും വെള്ളിപ്പങ്കായവും ഉണ്ടാക്കിത്തരു. എനിക്ക് മീൻ പിടിക്കാൻ പോകണം.''

അച്ഛൻ അവനു് ഒരു സ്വർണ്ണത്തോണിയും വെള്ളിപ്പങ്കായവും ഉണ്ടാക്കി കൊടുത്തു.

പിലീപ്ക്ക ബദ്ധശ്രദ്ധനായി മീൻ പിടിക്കാൻ തുടങ്ങി. അവൻ പല ദിവസങ്ങളോളം രാവും പകലും തുടർച്ചയായി മീൻ പിടിച്ചു. മീനുകൾ എപ്പോഴും ചൂണ്ടയിൽ കുടുങ്ങുന്നതുകൊണ്ടു് അവനു് വീട്ടിൽ പോകാൻ പോലും ഒത്തില്ല. അമ്മ മകനു് ഉച്ചയ്ക്കുള്ള ഭക്ഷണം കൊണ്ടുവന്നു കൊടുക്കുകയാണു ചെയ്യാറു്. അവർ കായൽക്കരയിൽ വന്നു വിളിക്കും:

''മോനേ, പിലീപ്ക്കാ, നേരം ഉച്ചയായി. നീ വന്നു് ഈ പലഹാരം തിന്നിട്ടു പോ!''

പിലീപ്ക്ക കരയിലേക്കു മടങ്ങും. പിടിച്ച മീൻ അങ്ങോട്ടെറിഞ്ഞിട്ടു് അമ്മ കൊണ്ടുവന്ന പലഹാരം തിന്നു് വീണ്ടും കായലിന്റെ നടുവിലേക്കു് തുഴഞ്ഞുപോകും.

അമ്മ മകനെ വിളിക്കുന്നതെങ്ങിനെയെന്നു കേട്ടു മനസ്സിലാക്കിയ മന്ത്രവാദിനി ബാബ–യഗാ അവനെ വധിക്കാൻ തീരുമാനിച്ചു.

അവൾ ഒരു ചാക്കും തോട്ടിയുമെടുത്തു് കായൽക്കരയിൽ പോയി വിളിച്ചു:

''മോനേ, പിലീപ്ക്ക നേരം ഉച്ചയായി. നീ വന്നു് ഈ പലഹാരം തിന്നിട്ടു പോ!''

അമ്മ വിളിക്കുകയാണെന്നു വിചാരിച്ചു് പിലീപ്ക്ക കരയിലേക്കു തുഴഞ്ഞുചെന്നു. ബാബ–യഗാ തോട്ടി തോണിയിൽ ഉടക്കി കരയിലേക്കു വലിച്ചു. പിലീപ്ക്കയെ പിടിച്ചു് ചാക്കിനകത്തിട്ടു.

''ആഹാ!'' അവൾ ആർത്തുവിളിച്ചു. ''ഇനി നീ മീൻ പിടിക്കുകയില്ല!''

ചാക്കു് തോളത്തിട്ടുകൊണ്ടു് അവൾ കാട്ടിനുള്ളിലേക്കു പോയി. പക്ഷേ അവളുടെ വീട്ടിലേക്കു് ഒരുപാടു ദൂരം പോകണം. കുറെ കഴിഞ്ഞപ്പോൾ അവൾ ക്ഷീണിച്ചു് വിശ്രമിക്കാൻ ഇരുന്നു. അങ്ങിനെയങ്ങു് ഉറങ്ങിപ്പോവുകയും ചെയ്തു. പിലീപ്ക്ക ചാക്കിനകത്തുനിന്നു് ഇഴഞ്ഞിറങ്ങി. അതു നിറയെ ഭാരിച്ച കല്ലുകൾ എടുത്തിട്ടശേഷം അവൻ വീണ്ടും കായലിലേക്കു മടങ്ങി.

ബാബ–യഗാ ഉണർന്നു് ചാക്കു് മുതുകിലേററി ഞരങ്ങിയും മൂളിയും അതും ചുമന്നു് വീട്ടിലേക്കു നടന്നു.

അതു് വീട്ടിൽ കൊണ്ടുവന്നിട്ടു് അവൾ മകളോടു പറഞ്ഞു:

''ഈ മീൻപിടുത്തക്കാരനെ എനിക്കു് ഉച്ചഭക്ഷണത്തിനു് ചുട്ടുതാ.



അവൾ ചാക്കു് നിലത്തേക്കു് കുടഞ്ഞിട്ടപ്പോൾ, അത്ഭുതം! അതിനകത്തു നിന്നു വീണതു് കല്ലുകൾ മാത്രമാണു്.

ബാബ–യഗാ കലിതുള്ളി വിറച്ചു.

''നീ എന്നെ പററിച്ചതിനു് കാണിച്ചുതരാം!'' എന്നു് ഉച്ചത്തിൽ വിളിച്ചുപറഞ്ഞുകൊണ്ടു് അവൾ വീണ്ടും കായൽക്കരയിലേക്കോടി, പിലീപ്ക്കയെ വിളിക്കാൻ തുടങ്ങി:

''മോനേ, പിലീപ്ക്ക, നേരം ഉച്ചയായി. നീ വന്നു് ഈ പലഹാരം തിന്നിട്ടു പോ!''

പിലീപ്ക്ക അതു കേട്ടു് തിരികെ വിളിച്ചുപറഞ്ഞു:

''എനിക്കു നിന്നെ ഭംഗിയായി അറിയാം! നീ എന്റെ അമ്മയല്ല, ബാബ–യഗായാണു്. എന്റെ അമ്മയുടെ ശബ്ദം ഇതിലും എത്രയോ നേർത്തതാണു്.''

ബാബ–യഗാ എത്ര വിളിച്ചിട്ടും പിലീപ്ക്ക വിളി കേട്ടില്ല.

''സാരമില്ല,'' ബാബ–യഗാ തന്നത്താൻ പറഞ്ഞു. ''ഞാൻ എന്റെ ശബ്ദം നേർത്തതാക്കും.''

അവൾ ഒരു കൊല്ലന്റെ അടുത്തേക്കോടി.

''കൊല്ലാ, കൊല്ലാ, എന്റെ നാവിന്റെ മൂർച്ച കൂട്ടുകയും കട്ടികുറയ്ക്കുകയും വേണം,'' അവൾ പറഞ്ഞു.

''ശരി, അങ്ങിനെയാവട്ടെ,'' കൊല്ലൻ പറഞ്ഞു. ''അതു് ഈ അടകല്ലിലേക്കു വച്ചാൽ മതി.''

ബാബ–യഗാ അവളുടെ നീണ്ട നാക്കു നീട്ടി അടകല്ലിൽ വച്ചു. കൊല്ലൻ ചുററികയെടുത്തു് അടിച്ചടിച്ചു് അതു് ഇലപോലെ പരത്തി.

ബാബ–യഗാ അവിടന്നിറങ്ങി കായലിലേക്കോടി. അവൾ നേർത്ത ശബ്ദത്തിൽ പിലീപ്ക്കയെ വിളിച്ചു:

''മോനേ, പിലീപ്ക്ക, നേരം ഉച്ചയായി. നീ വന്നു് ഈ പലഹാരം തിന്നിട്ടു പോ!''

പിലീപ്ക്ക അതു കേട്ടു് അമ്മയാണു വിളിക്കുന്നതെന്നു വിചാരിച്ചു. അവൻ കരയിലേക്കു തുഴഞ്ഞുചെന്നപ്പോൾ ബാബ–യഗാ അവനെ പിടികൂടി ചാക്കിലിട്ടു.

''ഇനി നീ എന്നെ പററിക്കുകയില്ല!'' ബാബ–യഗാ ആഹ്ലാദത്തോടെ വിളിച്ചുപറഞ്ഞു. വിശ്രമിക്കാൻ നിൽക്കാതെ അവൾ അവനെ നേരെ വീട്ടി

ലേക്കു കൊണ്ടുപോയി. അവനെ ചാക്കിനകത്തുനിന്നു കുടഞ്ഞിട്ടിട്ട് അവൾ മകളോടു പറഞ്ഞു:

''ഇതാ ആ തട്ടിപ്പുകാരൻ! അടുപ്പുകത്തിച്ച് ഇവനെ ഉച്ചഭക്ഷണത്തിനായി ചുട്ടെടുക്കു്!

ഇത്രയും പറഞ്ഞുകൊണ്ടു് അവൾ ഇറങ്ങിപ്പോയി.

മകൾ അടുപ്പു കത്തിച്ചു. ഒരു ത്തുമ്പ കൊണ്ടുവന്നിട്ട് അവൾ പിലീപ്പ്ക്കയോടു പറഞ്ഞു:

''നീ ഈ ത്തുമ്പയുടെ പുറത്തു് കിടക്കു്. ഞാൻ അടുപ്പത്തു വയ്ക്കട്ടെ.''

പിലീപ്പ്ക്ക കാൽരണ്ടും പൊക്കിപ്പിടിച്ചുകൊണ്ടു് ത്തുമ്പയുടെ പുറത്തു കിടന്നു.

''അങ്ങിനെയല്ല!'' ബാബ–യഗായുടെ മകൾ പറഞ്ഞു. ''നീ കാലിങ്ങനെ പൊക്കിപ്പിടിച്ചാൽ എനിക്കു നിന്നെ അടുപ്പിനകത്തു കയററാൻ പററുകയില്ല.''

പിലീപ്പ്ക്ക ഉടനെ കാലുകൾ താഴോട്ടു തൂക്കിയിട്ടു.

''അങ്ങിനെയല്ല!'' ബാബ–യഗായുടെ മകൾ വീണ്ടും പറഞ്ഞു.

''പിന്നെങ്ങിനെയാണു്?'' പിലീപ്പ്ക്ക ചോദിച്ചു. ''കാണിച്ചു തരു!''

''നീ എന്തൊരു മണ്ടനാണു്!'' ബാബ–യഗായുടെ മകൾ പറഞ്ഞു. ''നോക്കു്, ഇങ്ങനെയാണു് കിടക്കേണ്ടതു്?''

അവൾ ത്തുമ്പയുടെ പുറത്തു് നീണ്ടുനിവർന്നു കിടന്നു. പിലീപ്പ്ക്ക ഉടൻ ത്തുമ്പയെടുത്തു് കത്തിക്കൊണ്ടിരിക്കുന്ന അടുപ്പിനകത്തേക്കു തള്ളി വച്ചിട്ടു് അടുപ്പടച്ചു. അവൾ ചാടിപ്പോകാതിരിക്കാൻവേണ്ടി ബാബ–യഗായുടെ തോട്ടിയെടുത്തു് അടുപ്പിൻെറ നേരെ ചാരിവച്ചു.

അവൻ കുടിലിനു പുറത്തേക്കോടിയപ്പോൾ അതാ ബാബ–യഗാ നടന്നു വരുന്നു. പടർന്നു പന്തലിച്ചുനിൽക്കുന്ന ഒരു ഉയരംകൂടിയ അത്തിമരത്തിൽ അവൻ പിടച്ചുകയറി അതിൻെറ കൊമ്പുകൾക്കിടയിൽ ഒളിച്ചിരുന്നു.

ബാബ–യഗാ കുടിലിൽ വന്നു. മണം പിടിച്ചപ്പോൾ ചുട്ട മാംസത്തിൻെറ ഗന്ധം അനുഭവപ്പെട്ടു. അവൾ അടുപ്പിനകത്തുനിന്നും ചുട്ട മാംസം പുറത്തെടുത്തു് മുഴവനും തിന്നു. എല്ലുകൾ മുററത്തേക്കെറിഞ്ഞു. അവയുടെ മീതെ കിടന്നുരുണ്ടുകൊണ്ടു് അവൾ പറഞ്ഞു:

''ഈ എല്ലിൻമീതെ ഞാൻ വീണു, ഈ എല്ലിൻമീതെ കിടന്നുരുളും. പിലീപ്പ്ക്കയുടെ മാംസം തിന്നു, അവൻെറ ചോര കുടിച്ചു ഞാൻ.''

പിലീപ്പ്ക്ക മരത്തിൻെറ മുകളിൽനിന്നു വിളിച്ചുപറഞ്ഞു:





''ഈ എല്ലിൻമീതെ നീ വീണൊ, ഈ എല്ലിൻമീതെ കിടന്നരുണ്ടോ. മക്കളുടെ മാംസം നീ തിന്ന, അവളുടെ ചോര കുടിച്ചു നീ.''

അതു കേട്ട് ബാബ—യഗായുടെ മുഖം കോപംകൊണ്ടു കറുത്തു. അവരം അത്തിമരത്തിൻെറ അടുത്തേക്കോടി. പല്ലുകൊണ്ട് മരം കാർന്നു തുടങ്ങി. കാർന്നുകാർന്ന് അവളുടെ പല്ലെല്ലാം പോയി. എന്നിട്ടും മരത്തിന് ഒരു കുലുക്കവുമില്ല.

ബാബ—യഗാ കൊല്ലൻെറ അടുത്തേക്കോടി.

''കൊല്ലാ, കൊല്ലാ,'' അവരം വിളിച്ചുപറഞ്ഞു. ''എനിക്ക് ഉരുക്കുകൊണ്ട് ഒരു കോടാലി ഉണ്ടാക്കിത്താ. ഇല്ലെങ്കിൽ ഞാൻ നിൻെറ കുട്ടികളെ പിടിച്ചുതിന്നും.''

കൊല്ലൻ പേടിച്ച് അവരക്കൊരു കോടാലി ഉണ്ടാക്കിക്കൊടുത്തു.

ബാബ—യഗാ അതുമെടുത്ത് അത്തിമരത്തിൻെറ അടുത്തേക്കോടി അതു മുറിക്കാൻ തുടങ്ങി.

പിലീപപ്ക പറഞ്ഞു:

''മരത്തിനു പകരം പാറയിൽ മുട്ട്!''

ബാബ—യഗാ പറഞ്ഞു:

''പാറയ്ക്കു പകരം മരത്തിൽ മുട്ട്!''

പിലീപപ്ക വീണ്ടും പറഞ്ഞു:

''മരത്തിനു പകരം പാറയിൽ മുട്ട്!''

ആ സമയത്തു് കോടാലി പെട്ടെന്ന് ഒരു പാറയിൽ മുട്ടി വക്ക് അടർന്നു പോവുകയും അതിൻെറ മൂർച്ച മുഴവൻ നഷ്ടപ്പെടുകയും ചെയ്തു.

ബാബ—യഗാ കോപത്തോടെ അട്ടഹസിച്ചുകൊണ്ട് കോടാലി വലിച്ചെടുത്തു് അതിനു മൂർച്ച വയ്പിക്കാനായി വീണ്ടും കൊല്ലൻെറ അടുക്കൽ ചെന്നു.

പിലീപപ്ക നോക്കിയപ്പോരം അത്തിമരം ഒരു വശത്തേക്ക് ചരിഞ്ഞുതുടങ്ങിയതായി കണ്ടു. ബാബ—യഗാ അതു് മുക്കാലും മുറിച്ചുകഴിഞ്ഞു. രക്ഷകിട്ടാൻ ഉടൻ എന്തെങ്കിലും ചെയ്തേ പററൂ.

ആ സമയത്താണ് ഒരു പററം വാത്തകരം മീതേക്കൂടി പറന്നുവന്നതു്.

''വാത്തകളേ, വാത്തകളേ, ഓരോ തൂവലെറിഞ്ഞുതരൂ,'' അവൻ അവയോട് വിളിച്ചുപറഞ്ഞു. ''പറന്നു വീട്ടിൽ ചെന്നയുടൻ ഞാൻ നല്ലൊരു പ്രതിഫലമേകീടാം!''

വാത്തകരം ഓരോ തൂവൽവീതം എറിഞ്ഞുകൊടുത്തു. ആ തൂവലുകരംകൊണ്ട് പിലീപപ്ക ഒരു ചിറകിൻെറ പകുതി ഉണ്ടാക്കി.

അപ്പോഴേക്കു് രണ്ടാമതൊരു പററം വാത്തകൾ പറന്നുവന്നു. പിലീപ്ക്ക അവയുടെ നേരെ വിളിച്ചുപറഞ്ഞു:

''വാത്തകളേ, വാത്തകളേ, ഓരോ തൂവലെറിഞ്ഞുതരൂ. പറന്നു വീട്ടിൽ ചെന്നയുടൻ ഞാൻ നല്ലൊരു പ്രതിഫലമേകീടാം!''

രണ്ടാമത്തെ പററവും ഓരോ തൂവൽവീതം എറിഞ്ഞുകൊടുത്തു.

തുടർന്നു് മൂന്നാമത്തും നാലാമത്തും ഓരോ പററം വന്നു. വാത്തകൾ എല്ലാവരും പിലീപ്ക്കയ്ക്കു് ഓരോ തൂവൽവീതം എറിഞ്ഞുകൊടുത്തു.

പിലീപ്ക്ക അവകൊണ്ടു് രണ്ടു ചിറകുകളുണ്ടാക്കി വാത്തകളുടെ പിന്നാലെ പറന്നുപോയി.

അപ്പോഴേയ്ക്കു് ബാബ–യഗാ കൊല്ലൻെറ ആലയിൽനിന്നു് ഓടിവന്നു് വീണ്ടും അത്തിമരം വെട്ടിത്തുടങ്ങി. അവളുടെ വെട്ടിൻെറ ശക്തികൊണ്ടു് മരപ്പൂളുകൾ നാലുപാടും ചിതറി.

അവൾ വെട്ടിവെട്ടി അവസാനം അത്തിമരം വലിയൊരു ശബ്ദത്തോടെ അവളുടെ മേലേയ്ക്കു മറിഞ്ഞുവീണു. അവൾ കൊല്ലപ്പെട്ടു.

പിലീപ്ക്ക വാത്തകളോടൊപ്പം പറന്നു് വീട്ടിലെത്തി. അവനെ കണ്ടപ്പോൾ അമ്മയ്ക്കും അച്ഛനും വലിയ സന്തോഷമായി. അവർ അവനെ മേശയുടെ അടുത്തുകൊണ്ടിരുത്തിയിട്ടു് സ്വാദേറിയ പല വിഭവങ്ങളും കൊടുത്തു് വിരുന്നൂട്ടി.

വാത്തകൾക്കു കൊടുത്തു ഓട്സ്; അങ്ങിനെ കഥയിതു തീർന്നു.

വിവർത്തനം: ഗോപാലകൃഷ്ണൻ

# ഹിമവൃദ്ധനും ഹിമകുമാരനും

## ഒരു ലിത്വാനിയൻ നാടോടിക്കഥ



ഒരിക്കൽ ഒരിടത്തു ഹിമവൃദ്ധനും അയാൾക്കു് ഹിമകുമാരൻ എന്നു പേരുള്ള ഒരു മകനും ഉണ്ടായിരുന്നു. മകൻ വലിയ പൊങ്ങച്ചക്കാരനായിരുന്നു. ഭൂമുഖത്തു് അവനെക്കാൾ ബുദ്ധിമാനോ ബലവാനോ ആയിട്ടു് മററാരുമില്ലെന്നു തോന്നും അവൻെറ സംസാരം കേട്ടാൽ.

ഒരു ദിവസം ഹിമകുമാരൻ തന്നത്താൻ പറഞ്ഞു:

''എൻെറ അച്ഛനു വയസ്സായി. അദ്ദേഹം ശരിക്കു ജോലിചെയ്യുന്നില്ല. എനിക്കു ചെറുപ്പമാണു്, ഞാൻ ശക്തനുമാണു്. എനിക്കു് കൂടുതൽ നന്നായി ആളുകളെ മരവിപ്പിക്കാൻ കഴിയും. എന്നിൽനിന്നു് ആർക്കും ഒളിക്കാൻ കഴിയുകയില്ല. ആർക്കും എന്നെ തോല്പിക്കാൻ സാദ്ധ്യമല്ല. എനിക്കു് ആരേയും അടിയറവു പറയിക്കാൻ കഴിയും!''

മരവിപ്പിക്കാൻ ഒരാളെ തിരക്കി ഹിമകുമാരൻ പുറപ്പെട്ടു. ഒരു റോഡിലേക്കു പറന്നുചെന്നപ്പോൾ ഒരു പ്രഭു വണ്ടിയിൽ പോകുന്നതു കണ്ടു. തടിച്ചുകൊഴുത്ത ഒരു കുതിരയാണു് വണ്ടി വലിക്കുന്നതു്. പ്രഭുവിനുതന്നെ നല്ല വലിപ്പവും വണ്ണവുമുണ്ടു്. ചൂടുള്ള ഒരു രോമക്കോട്ടാണു് ധരിച്ചിരിക്കുന്നതു്. കാലു രണ്ടും കരിമ്പടംകൊണ്ടു മൂടിയിരിക്കുന്നു.

ഹിമകുമാരൻ പ്രഭുവിനെ ആകെയൊന്നു നോക്കി. അവൻ പൊട്ടിച്ചിരിച്ചു.

''ഹഹാ!'' അവൻ പറഞ്ഞു. ''നിങ്ങൾ എത്ര രോമക്കോട്ടിട്ടു മൂടിയാലും രക്ഷപ്പെടാൻ പോകുന്നില്ല. എൻെറ വൃദ്ധനായ അച്ഛനു് നിങ്ങളെ ഒന്നും ചെ

യ്യാൻ കഴിഞ്ഞില്ലെന്നുവരും. പക്ഷേ എനിക്കു സാധിക്കും. ഞാൻ നിങ്ങളെ അസ്ഥിവരെ മരവിപ്പിക്കും. നിങ്ങളുടെ രോമക്കോട്ടുകൊണ്ടും കരിമ്പടംകൊണ്ടും ഒരു പ്രയോജനവുമുണ്ടാവില്ല.''

ഹിമകുമാരൻ പ്രഭുവിൻെറ നേരെ പറന്നുചെന്ന് അയാളെ ശല്യപ്പെടുത്താൻ തുടങ്ങി. കരിമ്പടത്തിനടിയിലും കുപ്പായക്കൈകൾക്കിടയിലും കോളറിനടിയിലും നുഴഞ്ഞുകയറി. മൂക്കിൽ കടിച്ചു.

ഉടൻതന്നെ കുതിരയെ വേഗമോടിക്കാൻ പ്രഭു വണ്ടിക്കാരനോടു പറഞ്ഞു.

''ഞാൻ തണുത്തുകോച്ചും,'' അയാൾ പറഞ്ഞു.

ഹിമകുമാരൻ പ്രഭുവിനെ കൂടുതൽകൂടുതൽ ശല്യപ്പെടുത്തിക്കൊണ്ടിരുന്നു. അവൻ മൂക്ക് വേദനിക്കുന്നവണ്ണം മുറുക്കി കടിച്ചു. കൈകാലുകൾ മരവിപ്പിച്ചു. വീർപ്പു മുട്ടിച്ചു.

പ്രഭു ദേഹമനക്കുകയും ഇരിപ്പിടത്തിൽ അങ്ങോട്ടുമിങ്ങോട്ടും ഇളകുകയും ചെയ്തു. അയാൾ തണുത്തു വിറച്ചു, തണുപ്പുകൊണ്ട് ചൂളിപ്പോയി.

''കുറേക്കൂടി വേഗം ഓടിക്ക്!'' അയാൾ വണ്ടിക്കാരനോട് വിളിച്ചുപറഞ്ഞു. ''വേഗം!''

കുറേ കഴിഞ്ഞപ്പോൾ അയാൾക്ക് തൊണ്ടയടഞ്ഞ് ഒച്ചയിടാൻ വയ്യാതായി.

വീട്ടിലെത്തിയപ്പോൾ അർദ്ധപ്രാണനായിക്കഴിഞ്ഞിരുന്ന അയാളെ വണ്ടിയിൽനിന്നു ചുമന്നാണു കൊണ്ടുപോയത്.

ഹിമകുമാരൻ അച്ഛനായ ഹിമവൃദ്ധൻെറ അടുക്കലേക്ക് പറന്നു ചെന്ന് വീമ്പുപറയാൻ തുടങ്ങി.

''അച്ഛാ, എന്നെ നോക്കൂ! ഞാൻ എത്ര ബലവാനാണ്! അച്ഛന് ഒരിക്കലും എൻെറ ഒപ്പം എത്താൻ കഴിയുകയില്ല! എത്ര വലിയ ഒരു തടിമാടൻ പ്രഭുവിനെയാണ് ഞാൻ മരവിപ്പിച്ചതെന്നറിയാമോ! എത്ര ചൂടുള്ള ഒരു കോടിനടിയിലാണ് ഞാൻ ഇഴഞ്ഞുകയറിയത്! അച്ഛനെക്കൊണ്ടാവാത്ത കാര്യമാണത്! ഇത്ര വലിപ്പവും കരുത്തുമുള്ള ഒരാളെ അച്ഛന് മരവിപ്പിക്കാൻ സാദ്ധ്യമല്ല!''

ഹിമവൃദ്ധൻ പുഞ്ചിരിച്ചു.

''എടാ പൊങ്ങച്ചക്കാരാ!'' അയാൾ പറഞ്ഞു. ''നിൻെറ ശക്തിയേയും ധൈര്യത്തേയും പററി വീമ്പടിക്കാൻ ഇത്ര തിടുക്കം കൂട്ടേണ്ട. നീ ആ തടിയൻപ്രഭുവിനെ മരവിപ്പിക്കുകയും അയാളുടെ ചൂടുള്ള കോട്ടിനടിയിൽ ഇഴഞ്ഞുകയറുകയും ചെയ്തു. ശരിതന്നെ. പക്ഷേ അതിൽ കാര്യമില്ല. ദാ അവിടെ



നോക്ക്. എല്ലുന്തിയ കുതിരയുടെ പുറത്ത് കീറിപ്പറിഞ്ഞ കോട്ടുമിട്ട് യാത്രചെയ്യുന്ന ആ എല്ലുംതോലുമായ കൃഷിക്കാരനെ കണ്ടോ?''

''കണ്ടു.''

''ശരി. അയാൾ വിറകു വെട്ടാൻ കാട്ടിലേക്കു പോവുകയാണ്. നീ അയാളെ ഒന്ന് മരവിപ്പിക്കാൻ നോക്ക്. നിനക്ക് അതിനു കഴിയുമെങ്കിൽ നീ ശക്തനാണെന്നു സമ്മതിക്കാം.''

''ഹും. നല്ല കാര്യം!'' ഹിമകുമാരൻ പറഞ്ഞു. ''ഞാൻ അയാളെ ഞൊടിയിടയിൽ മരവിപ്പിക്കാം!''

ഹിമകുമാരൻ വായുവിലൂടെ പറന്ന് കൃഷിക്കാരൻെറ ഒപ്പമെത്തി. അയാളുടെ മീതെ ചാടിവീണ് അയാളെ ശല്യപ്പെടുത്താൻ തുടങ്ങി. അവൻ പല ഭാഗത്തുനിന്നും മാറിമാറി അയാളെ ആക്രമിച്ചു. പക്ഷേ കൃഷിക്കാരൻ ഒരിടത്തും നിൽക്കാതെ യാത്രതുടർന്നു. ഹിമകുമാരൻ അയാളുടെ പാദങ്ങളിൽ കടിച്ചു. അയാൾ ഉടനെ തെന്നുവണ്ടിയിൽനിന്നു ചാടിയിറങ്ങി കുതിരയുടെ ഒപ്പം ഓടിത്തുടങ്ങി.

''നീ നോക്കിക്കൊ!'' ഹിമകുമാരൻ വിചാരിച്ചു. ''കാട്ടിൽ ചെല്ലുമ്പോൾ നിന്നെ ഞാൻ മരവിപ്പിക്കും!''

കൃഷിക്കാരൻ കാട്ടിലെത്തി. അയാൾ കോടാലി എടുത്ത് മരം വെട്ടാൻ തുടങ്ങി. മരപ്പൂളുകൾ നാലുപാടും ചിതറി.

ഹിമകുമാരൻ അയാൾക്ക് ഒരു സൈ്വരവും കൊടുത്തില്ല. അയാളുടെ കൈകാലുകളിൽ പിടികൂടുകയും കോളറിനടിയിൽ അരിച്ചുകയറുകയും ചെയ്തു...

പക്ഷേ ഹിമകുമാരൻ അയാളെ കൂടുതൽ മരവിപ്പിക്കാൻ ശ്രമിക്കും തോറും കൃഷിക്കാരൻ കൂടുതൽ വേഗത്തിൽ കോടാലികൊണ്ട് വെട്ടിത്തുടങ്ങി. അവസാനം അയാൾ ഉഷ്ണം തോന്നി കയ്യുറകൾ ഊരുകപോലും ചെയ്തു.

ഹിമകുമാരൻ കൃഷിക്കാരനെ ശല്യപ്പെടുത്തിക്കൊണ്ടേയിരുന്നു. അവസാനം അവൻ തളർന്നു.

''സാരമില്ല!'' അവൻ തന്നത്താൻ പറഞ്ഞു. ''ഞാൻ ഏതായാലും നിന്നെ തോല്പിക്കും. നീ വീട്ടിലേക്കു മടങ്ങുമ്പോൾ ഞാൻ നിൻെറ അസ്ഥിവരെ മരവിപ്പിക്കും.''

അവൻ തെന്നുവണ്ടിയിൽ ചാടിക്കയറി. കൃഷിക്കാരൻെറ കയ്യുറകൾ കിടക്കുന്നതു കണ്ട് അവൻ അവയ്ക്കുള്ളിലേക്ക് ഇഴഞ്ഞുകയറി. അവൻ അവിടെ ഇരുന്ന് പൊട്ടിച്ചിരിച്ചുകൊണ്ട് സ്വയം പറഞ്ഞു:

''ആ കൃഷിക്കാരൻ ഈ കയ്യുറകൾ ഇടുന്നതൊന്നു കാണട്ടെ. ഞാനവ മരംപോ

ലെ ആക്കിവച്ചിട്ടുണ്ട്. അവയ്ക്കകത്ത് വിരലുകൾ കടത്താൻ സാദ്ധ്യമല്ല!''

ഹിമകുമാരൻ കയ്യുറകൾക്കുള്ളിൽ ഇരിക്കുമ്പോൾ കൃഷിക്കാരൻ തടിവെട്ടിക്കൊണ്ടേയിരുന്നു.

അവസാനം ഒരു വണ്ടി നിറയെ തടി തയ്യാറായി.

''ഇനി എനിക്കു വീട്ടിൽ പോകാം,'' കൃഷിക്കാരൻ പറഞ്ഞു.

അയാൾ കയ്യുറകളെടുത്ത് ഇടാൻ തുടങ്ങി. പക്ഷേ അവ പാറപോലെ ഉറച്ചിരിക്കുകയാണ്.

''ഇനി അയാൾ എന്തു ചെയ്യുമെന്നു നോക്കാം,'' ഹിമകുമാരൻ ചിരിച്ചുകൊണ്ട് തന്നത്താൻ പറഞ്ഞു.

പക്ഷേ കയ്യുറകൾ ഇടാൻ പററില്ലെന്നു കണ്ടപ്പോൾ കൃഷിക്കാരൻ തന്റെ കോടാലിയെടുത്ത് അവയെ വീണ്ടുംവീണ്ടും അടിച്ചു.

കൃഷിക്കാരൻ കോടാലികൊണ്ട് കയ്യുറകളുടെ മീതെ ഠേ! ഠേ! എന്നടിച്ചപ്പോൾ അവയ്ക്കകത്ത് ഇരുന്നിരുന്ന ഹിമകുമാരൻ അയ്യോ! അയ്യോ! എന്നു നിലവിളിച്ചു.

കൃഷിക്കാരൻ ഹിമകുമാരനെ കണക്കിനു പ്രഹരിച്ചു. അവൻ അവിടന്ന് ജീവനുംകൊണ്ടോടി.

കുതിര വേഗമോടാനായി ഉച്ചത്തിൽ വിളിച്ചുകൊണ്ട് കൃഷിക്കാരൻ തടിയുമായി വീട്ടിലേക്കു തിരിച്ചു. ഹിമകുമാരൻ ഞരങ്ങിക്കൊണ്ട് വേച്ചുവേച്ച് അച്ഛന്റെ അടുത്തെത്തി. ഹിമകുമാരനെ കണ്ടപ്പോൾ ഹിമവൃദ്ധൻ പൊട്ടിച്ചിരിച്ചു.

''എന്തു പററി, മോനെ?'' അയാൾ ചോദിച്ചു. ''നീ ഇങ്ങനെ വേച്ചുവേച്ചു നടക്കുന്നതെന്താണ്?''

''ഞാൻ ആ കൃഷിക്കാരനെ മരവിപ്പിക്കാൻ ശ്രമിച്ചിട്ട് ആകെ തളർന്നു.''

''നീ ഇങ്ങനെ ദയനീയമായി ഞരങ്ങുന്നതെന്താണ്?''

''എന്റെ സ്ഥാനത്ത് ആരും ഞരങ്ങിപ്പോകും! കൃഷിക്കാരന്റെ അടികൊണ്ട് എന്റെ പള്ള വേദനിക്കുന്നു.

''മോനെ, നിനക്ക് ഇത് ഒരു പാഠമായിരിക്കട്ടെ. ഞൊട്ടയൊടിച്ചുനടക്കുന്ന പ്രഭുക്കന്മാരെ തോല്പിക്കാൻ എളുപ്പമാണ്. പക്ഷേ ഒരു കൃഷിക്കാരനെ തോല്പിക്കാൻ ആർക്കും സാദ്ധ്യമല്ല. നീ അത് ഒരിക്കലും മറക്കരുത്!''

വിവർത്തനം: ഗോപാലകൃഷ്ണൻ

# ഒരു പ്രഭു കുതിരയായി മാറിയതെങ്ങിനെ

## ഒരു ലാത്‌വിയൻ നാടോടിക്കഥ



പണ്ടുപണ്ട് ഒരിടത്ത് ഒരു ക്രൂരനായ പ്രഭു ഉണ്ടായിരുന്നു. അയാൾ തന്റെ വേലക്കാരോട് യാതൊരു കരുണയും കാട്ടിയില്ല. അർദ്ധപ്രാണരാകുന്നതുവരെ അവരെക്കൊണ്ടു പണിയെടുപ്പിച്ചു. ഒഴിവുദിവസങ്ങളിൽപ്പോലും അവർക്കു വിശ്രമം കൊടുത്തില്ല.

അന്നൊരു പ്രധാനപ്പെട്ട വിശേഷദിവസമായിരുന്നു. മിക്കവരും വിശ്രമിക്കുകയാണ്. അന്നു രാവിലെ പ്രഭു തന്റെ വേലക്കാരെ ധാന്യം മെതിക്കാൻ കളപ്പുരയിലേക്കയച്ചു.

രാപകൽ ധാന്യം മെതിക്കുകയായിരുന്നതിനാൽ എഴുന്നേററുനിൽക്കാൻ പോലും വയ്യാത്തവണ്ണം അവർ തളർന്നിരുന്നു.

അവർ പണി തുടങ്ങുമ്പോഴേയ്ക്ക് പ്രഭു ഒരു വടിയുമായി കളപ്പുരയിലേക്ക് ഓടിയെത്തി. തന്റെ വേലക്കാർ വളരെ പതുക്കെയാണ് ജോലിചെയ്യുന്നതെന്ന് അയാൾക്കു തോന്നി. അയാൾ വടി വീശിക്കൊണ്ട് അവരുടെനേരെ ഭീഷണികളും അധിക്ഷേപങ്ങളും ചൊരിഞ്ഞു.

''തെണ്ടിപ്പരിഷ!'' അയാൾ അട്ടഹസിച്ചു. ''ഈ ധാന്യം മുഴുവൻ മെതിച്ചുകഴിയാതെ നിങ്ങൾ ഈ കളപ്പുരയ്ക്കുപുറത്ത് പോവുകയില്ല!''

ജോലി കൂടുതൽ വേഗത്തിൽ ചെയ്യുന്നതിന് മെതിയന്ത്രത്തിൽ പൂട്ടാൻ ഒരു കുതിരയെ അവർ ചോദിച്ചു.

''എന്തു്?!'' പ്രഭു ഗർജ്ജിച്ചു. ''ഞാൻ നിങ്ങൾക്കു് ഒരു കുതിരയെ തരണമെന്നോ?... അക്കാര്യം ഇനി മിണ്ടിപ്പോയാൽ മടിയന്മാരായ നിങ്ങളെ ഞാൻ ഈ വെറുംകൈകൾകൊണ്ടു് കഴുത്തുഞെക്കി കൊന്നുകളയും! കുതിരയ്ക്കു് വിശ്രമം ആവശ്യമാണു്. നിങ്ങൾ കുതിരയില്ലാതെ ജോലി ചെയ്താൽ മതി!''

തൊണ്ടയടയുന്നതുവരെ ഒച്ചയിട്ടശേഷം പ്രഭു കളപ്പുരയിൽനിന്നു വേഗം പുറത്തുകടന്നു. കാരണം അവിടത്തെ പൊടി വിഴുങ്ങുന്നതു് അത്ര സുഖകരമല്ലല്ലൊ!

അയാൾ പുറത്തുകടന്നതേയുള്ളു. അപ്പോഴേയ്ക്കു് ''അയ്യോ! നിർത്തു! അയ്യോ!'' എന്നു് ആരോ വിളിച്ചുപറയുന്നതു കേട്ടു.

ആ സമയത്തു് ഒരു കുതിര ചിനച്ചു. ഒരു കുതിരക്കോപ്പു് കിലുങ്ങി ആരോ ഒരു കുതിരയെ പൂട്ടുകയാണെന്നു വ്യക്തമായി.

അതാരായിരിക്കും?

പെട്ടെന്നു് ഒരു വൃദ്ധൻ കളപ്പുരയിലേക്കു കടന്നുവന്നു. നീണ്ടുകിടന്ന നരച്ച താടിയോടും മിന്നൽപ്പിണർപോലെ വെട്ടിത്തിളങ്ങുന്ന കണ്ണുകളോടുംകൂടിയ, വളരെയേറെ പ്രായംചെന്ന ഒരു വൃദ്ധനായിരുന്നു അതു്. തവിട്ടുനിറത്തിലുള്ള കരുത്തനായ ഒരു കുതിരയെ അയാൾ ബലമായി കടിഞ്ഞാണിട്ടു പിടിച്ചിട്ടുണ്ടു്.

വൃദ്ധൻ വേലക്കാരെ അഭിവാദ്യം ചെയ്തുകൊണ്ടു പറഞ്ഞു:

''ഇതാ ഈ കുതിര നിങ്ങൾക്കുള്ളതാണു്. മെതിയന്ത്രത്തിൽ പൂട്ടിക്കോളിൻ. അതു കഴിഞ്ഞു് അവനെ ഏററവും കഠിനമായ ജോലിക്കു് ഉപയോഗിക്കണം. നിങ്ങൾ കാട്ടിൽ പോകുമ്പോൾ മരം തുണ്ടായി മുറിച്ചു് വണ്ടിയിൽ ഇടേണ്ട ആവശ്യമില്ല. മരം വെട്ടിയിട്ടയുടനെ കുതിരയെ അതിൻെറ തലപ്പിനോടു് ചേർത്തുകെട്ടുക. അവൻ ആ മരം കൊമ്പും ഇലയുമെല്ലാമുൾപ്പെടെ അതേപടി പ്രഭുവിൻെറ വീട്ടിലേക്കു വലിച്ചുകൊണ്ടുപോകട്ടെ. എതിർപ്പു കാട്ടിയാൽ യാതൊരു ദാക്ഷിണ്യവുമില്ലാതെ അവനെ ചാട്ടകൊണ്ടടിക്കണം. പുറത്തും പള്ളയ്ക്കും അടിച്ചോളിൻ, പക്ഷേ അവൻെറ തലയിൽ മാത്രം തൊടരുതു്. അവനു് തിന്നാൻ യാതൊന്നും കൊടുക്കരുതു്. വൈകുന്നേരം ലായത്തിലാക്കുമ്പോൾ അവനെ കയറുകൊണ്ടു കെട്ടി മച്ചിൽനിന്നു് തൂക്കിയിടണം. പകലത്തെപണി കഴിഞ്ഞു് അവൻ രാത്രി അങ്ങിനെ തൂങ്ങിക്കിടക്കട്ടെ. അതുകൊണ്ടു് അവനു ഗുണമേ വരൂ.''

ഇത്രയും പറഞ്ഞശേഷം വൃദ്ധൻ അപ്രത്യക്ഷനായി.

കുതിര ഉച്ചത്തിൽ ചിനച്ചു. അവൻെറ ശബ്ദത്തിനു് പ്രഭുവിൻേറതുമായി



വളരെയേറെ സാമ്യമുണ്ടായിരുന്നു. അവൻ എത്തരത്തിലുള്ള കുതിരയാണെന്നു് വേലക്കാർ ഊഹിച്ചു.

''ഇടിമിന്നലിൻെറ ദേവനായ പെർക്കോനായിരിക്കും ഇവനെ ഇവിടെ കൊണ്ടുവന്നതു്!'' അവർ പറഞ്ഞു: ''പെർക്കോനിൻെറ ആജ്ഞ അനുസരിച്ചേ തീരൂ. കുതിരയെക്കൊണ്ടു ചെയ്യിക്കണമെന്നു് അദ്ദേഹം പറഞ്ഞ കാര്യങ്ങൾ നമ്മൾ ചെയ്യിക്കും.''

അവർ കുതിരയെ മെതിയന്ത്രത്തോടു പൂട്ടി ഉടനെ ജോലി തുടങ്ങി. കുതിര വാശിപിടിച്ചു നിന്നു. അവൻ തല പുറകോട്ടു വലിക്കുകയും ചിനയ്ക്കുകയും കുളമ്പുകൾ തറയിൽ ചവിട്ടുകയും കഴുത്തു തിരിക്കുകയും ചെയ്തു. അവനു ജോലി ചെയ്യാൻ ഇഷ്ടമല്ലെന്നു വ്യക്തമായിരുന്നു. പക്ഷേ അവരതു് ഗൗനിച്ചില്ല. അവൻെറ മടി കളയാൻവേണ്ടി അവർ അവനെ ഭംഗിയായി പ്രഹരിച്ചു.

ആ ദിവസംതൊട്ടു് കാര്യങ്ങൾ അങ്ങിനെ നടന്നു. ഏററവും കഠിനമായ ജോലിചെയ്യാനുള്ളപ്പോൾ തവിട്ടുനിറത്തിലുള്ള കുതിരയെ പൂട്ടും, തീർച്ച. അവൻ മടി കാണിച്ചാൽ ചാട്ടയും വടിയുംകൊണ്ടു് അവനെ നിർദ്ദയം പ്രഹരിക്കും.

കുതിര പകൽസമയം മുഴുവൻ വിശ്രമമില്ലാതെ പണിയെടുക്കും. രാത്രിയാവുമ്പോൾ അവനെ ലായത്തിൽ കൊണ്ടുപോയി മച്ചിൽനിന്നു് കയറിട്ടു കെട്ടിത്തൂക്കും. രാവിലെവരെ അവൻ അവിടെ തൂങ്ങിക്കിടക്കും.

അവനു് തീററികൊടുത്തതുമില്ല. ശൈത്യകാലത്തു് വണ്ടിക്കകത്തു നിന്നു് ആരും കാണാതെ ശകലം വയ്ക്കോൽ തിന്നതും വേനൽക്കാലത്തു് വേലിക്കരികിൽ നില്ക്കുന്ന ഏതാനും ചൊറിയണച്ചെടികൾ കടിച്ചുപറിച്ചു തിന്നതുമൊഴിച്ചാൽ ഇക്കാലം മുഴുവൻ അവൻ യാതൊന്നും തിന്നിട്ടില്ല.

തവിട്ടുനിറത്തിലുള്ള കുതിര വന്ന അതേദിവസം ക്രൂരനായ പ്രഭു അപ്രത്യക്ഷനായി. അയാളുടെ ഭാര്യ വളരെയൊക്കെ അന്വേഷിച്ചിട്ടും അയാളെ കണ്ടുകിട്ടിയില്ല.

ഒരു വർഷം മുഴുവൻ കടന്നുപോയി. തുടക്കത്തിൽ കുതിരയ്ക്കു് നല്ല കരുത്തും ഓജസ്സും അഴകുമുണ്ടായിരുന്നു. പക്ഷേ വർഷാവസാനത്തിൽ അവൻ തീരെ ശോഷിച്ചുപോയി. കണ്ണുകൾ കുഴിഞ്ഞു. കീഴ്ച്ചുണ്ടു് താഴോട്ടു് തൂങ്ങിക്കിടന്നു. എല്ലുകൾ എഴുന്നുനിന്നു. മുതുകൊട്ടി. രോമം ചിട പിടിച്ചു് തൂങ്ങിക്കിടന്നു.

ഒരു ദിവസം കുതിര മുററത്തു നിൽക്കുന്നതു കണ്ട പ്രഭ്വി കുതിരക്കാരനോടു പറഞ്ഞു:

''ആ വൃത്തികെട്ട വയസ്സൻകുതിരയെ കാട്ടിൽ കൊണ്ടുപോയി കൊല്ലുകയാണു് നല്ലതു്. അതിനെ കാണുമ്പോൾ എനിക്കു് മനം പുരട്ടുന്നു!''

പക്ഷേ അതു് എത്തരത്തിലുള്ള കുതിരയാണെന്നു് കുതിരക്കാരനും ഊഹിച്ചു കാണും. അയാൾ അതുകൊണ്ടു് അതിനെ കൊന്നില്ല.

വലിയൊരു പെരുന്നാൾദിവസം എല്ലാവരും വിശ്രമിക്കുമ്പോൾ തവിട്ടുനിറത്തിലുള്ള കുതിര ഒച്ചകേൾപ്പിക്കാതെ ലായത്തിൽനിന്നിറങ്ങി പ്രഭുവിന്റെ പച്ചക്കറിത്തോട്ടത്തിൽ കടന്നു് മുട്ടക്കൂസു് തിന്നാൻ തുടങ്ങി.

നടക്കാനിറങ്ങിയ പ്രഭ്വി പച്ചക്കറിത്തോട്ടത്തിലേക്കു് കടന്നപ്പോഴുണ്ടു് അതാ ആ വൃത്തികെട്ട കുതിര മുട്ടക്കൂസു് തൊലിച്ചുതൊലിച്ചു് അകത്താക്കുന്നു!

പ്രഭ്വിക്കു് കലശലായ കോപം വന്നു.

''എടാ കാശിനുകൊള്ളാത്തവനേ!'' അവർ അട്ടഹസിച്ചു. ''നീ നോക്കിക്കൊ. ഞാൻ നിന്നെ ഒരു പാഠം പഠിപ്പിക്കുന്നുണ്ടു്!''

ഒരു വണ്ണമുള്ള വടിയെടുത്തു് അവർ കുതിരയുടെ തലയ്ക്കടിച്ചു. അത്ഭുതം! ഞൊടിയിടയിൽ പ്രഭു മുമ്പിൽ നിൽക്കുന്നു!

ദയനീയമായ തളർന്ന സ്വരത്തിൽ പ്രഭു പറഞ്ഞു:

''എന്റെ പ്രിയപ്പെട്ട പത്നി, നീ എന്തിനാണു് എന്നെ അടിച്ചതു്? എനിക്കു് കുറച്ചു മുട്ടക്കൂസു് തിന്നൂടേ?.. ഒരു വർഷത്തെ പട്ടിണിക്കുശേഷം അതു് ഞാൻ ഇതേവരെ കഴിച്ചിട്ടുള്ള ഏററവും സ്വാദേറിയ ഭക്ഷണത്തേക്കാൾ രുചികരമായി തോന്നുന്നു!''

പ്രഭ്വി അയാളെ തിരിച്ചറിഞ്ഞു. അവർ പല ആശ്ചര്യശബ്ദങ്ങളും പുറപ്പെടുവിച്ചു. പ്രഭു ആളാകെ മാറിയിരിക്കുന്നു. വളരെ ശോഷിച്ചുപോയിട്ടുണ്ടു്. മുഖം കറുത്തിരിക്കുന്നു. താടിയും നഖങ്ങളും വളരെ നീണ്ടിരിക്കുന്നു. ദേഹം നിറയെ മുറിവും ചതവുമാണു്. വസ്ത്രമാകെ കീറിപ്പറിഞ്ഞുപോയിരിക്കുന്നു.

ആരും കാണാതിരിക്കാൻവേണ്ടി പ്രഭ്വി അയാളെ കൈയ്ക്കുപിടിച്ചു് അകത്തേക്കു കൊണ്ടുപോയി.

അന്നുമുതൽ പ്രഭു എപ്പോഴും ശാന്തനും വിനയശീലനുമായി കാണപ്പെട്ടു.

വിവർത്തനം: ഗോപാലകൃഷ്ണൻ

# ഓരോരുത്തർക്കും കിട്ടേണ്ടതു കിട്ടി

## ഒരു എസ്റ്റോണിയൻ നാടോടിക്കഥ





ഒരിക്കൽ ദരിദ്രനും വൃദ്ധനുമായ ഒരു വഴിയാത്രക്കാരൻ റോഡിലൂടെ നടന്നുപോവുകയായിരുന്നു. നേരം സന്ധ്യയായി. രാത്രിയാകാറായി.

രാത്രി ഒരിടത്തു തങ്ങാമെന്നു കരുതി വൃദ്ധൻ ഒരു വലിയ വീടിന്റെ ജനാലയിൽ മുട്ടി.

''നല്ലവരായ വീട്ടുകാരേ, ഈ രാത്രി എന്നെ ഇവിടെ താമസിപ്പിക്കൂ!'' അയാൾ പറഞ്ഞു.

അതു കേട്ടു് പണക്കാരിയായ ഗൃഹനായിക പുറത്തിറങ്ങി വന്നു് അയാളെ ശകാരിക്കാനും അയാളുടെനേരെ തട്ടിക്കയറാനും തുടങ്ങി.

''ഞാൻ തന്റെനേരെ നായ്ക്കളെ അഴിച്ചുവിടും!'' അവൾ അട്ടഹസിച്ചു. ''രാത്രി ഇവിടെ താമസിപ്പിക്കണമെന്നു് എന്നോടു പറഞ്ഞാലത്തെ അനുഭവം അപ്പോൾ താൻ അറിഞ്ഞുകൊള്ളും. പോടോ ഇവിടുന്നു്!''

വൃദ്ധൻ പിന്നെയും നടന്നു. ഒരു ദരിദ്രമായ കൊച്ചു വീടു് കണ്ടു് അതിന്റെ ജനാലയിൽ മുട്ടി.

''നല്ലവരായ വീട്ടുകാരേ, എനിക്കു് രാത്രി കിടക്കാൻ ഇടം തരാമോ?'' അയാൾ ചോദിച്ചു.

''അകത്തുവരൂ, അകത്തുവരൂ,'' ഗൃഹനായിക സ്നേഹഭാവത്തിൽ പറഞ്ഞു. ''നിങ്ങൾക്കു് രാത്രി ഇവിടെ കഴിച്ചുകൂട്ടാം. ഇവിടെ വലിയ ഒച്ചയും ബഹളവുമാണെന്നേയുള്ളൂ. അധികം ഇടവുമില്ല. നിങ്ങൾ അതു് കാര്യമാക്കുകയില്ലല്ലോ.''

വൃദ്ധൻ വീട്ടിനകത്തേക്കു കടന്നു. വീട്ടുകാർ വളരെ പാവപ്പെട്ടവരാണെന്നു് അയാൾക്കു മനസ്സിലായി. കുട്ടികൾ ഒരുപാടുണ്ടു്. കീറിപ്പറിഞ്ഞ കുപ്പായങ്ങളാണു് ധരിച്ചിരിക്കുന്നതു്.

''നിങ്ങൾ കുട്ടികളെ ഈ കീറിപ്പറിഞ്ഞ വേഷത്തിൽ നിർത്തിയിരിക്കുന്നതെന്താണു്?'' അയാൾ ചോദിച്ചു. ''നിങ്ങൾ അവർക്കു് പുതിയ കുപ്പായങ്ങൾ തുന്നിക്കൊടുക്കാത്തതെന്താണു്?''

''എനിക്കെങ്ങിനെ കഴിയും?'' സ്ത്രീ പറഞ്ഞു. ''എന്റെ ഭർത്താവു് മരിച്ചുപോയി. ഞാൻ ഒററയ്ക്കുവേണം ഈ കുട്ടികളെ വളർത്താൻ... ഞങ്ങൾക്കു് ആഹാരം വാങ്ങാൻപോലും പണമില്ല. പിന്നല്ലേ തുണി!''

അപ്പറഞ്ഞതെല്ലാം വൃദ്ധൻ കേട്ടു. പക്ഷേ മറുപടിയൊന്നും പറഞ്ഞില്ല. മേശപ്പുറത്തു് അത്താഴം എടുത്തുവച്ചിട്ടു് വീട്ടുകാരി അയാളേയും ക്ഷണിച്ചു.

''ഞങ്ങളുടെകൂടെ വന്നിരുന്നു കഴിക്കൂ,'' അവൾ പറഞ്ഞു.

''നന്ദി, വേണ്ട,'' വൃദ്ധൻ പറഞ്ഞു. ''എനിക്കു വിശപ്പില്ല. ഞാൻ കുറച്ചു മുമ്പാണു് ആഹാരം കഴിച്ചതു്.''

അയാൾ തന്റെ സഞ്ചിയഴിച്ചു് അതിലുണ്ടായിരുന്ന ഭക്ഷണം മുഴുവൻ കുട്ടികൾക്കു കൊടുത്തു. അനന്തരം ഉറങ്ങാൻ കിടന്നു. തൽക്ഷണം ഉറങ്ങുകയും ചെയ്തു.

രാവിലെ വൃദ്ധൻ എഴുന്നേററു് ഗൃഹനായികയോടു് അവരുടെ ഔദാര്യത്തിനു് നന്ദിപറഞ്ഞു. പോകാൻ നേരത്തു് അയാൾ പറഞ്ഞു:

''നിങ്ങൾ രാവിലെ ചെയ്യുന്നതു് രാത്രിവരെ ചെയ്തുകൊണ്ടിരിക്കും.''

വൃദ്ധൻ പറഞ്ഞതിന്റെ അർത്ഥം ആ സ്ത്രീക്കു് മനസ്സിലായില്ല. അവൾ അതു് ഗൗനിച്ചതുമില്ല. അയാളെ പടിക്കൽ കൊണ്ടാക്കിയശേഷം അവൾ വീട്ടിലേക്കു മടങ്ങി.

''എന്റെ കുട്ടികൾ കീറിപ്പറിഞ്ഞതു് ഉടുത്തുനടക്കുന്നവരാണെന്നു് ഈ ദരിദ്രൻപോലും പറയുകയാണെങ്കിൽ മററുള്ളവർ എന്തായിരിക്കും പറയുക!'' അവൾ മനസ്സിൽ വിചാരിച്ചു.

വീട്ടിൽ ആകെ ബാക്കിയുണ്ടായിരുന്ന അവസാനത്തെ തുണിക്കഷണംകൊണ്ടു് ഒരു കുപ്പായമെങ്കിലും തുന്നാൻ അവൾ തീരുമാനിച്ചു. കൂടുതൽ തുന്നാൻ തുണിയുണ്ടായിരുന്നില്ല. ഒരു കുപ്പായത്തിനുതന്നെ തുണി മതിയാകുമോ എന്നു് അളന്നുനോക്കുന്നതിനു് വാരക്കോൽ വാങ്ങാനായി അവൾ അടുത്തുള്ള പണക്കാരിയുടെ വീട്ടിൽ പോയി.

അയൽക്കാരിയുടെ വീട്ടിൽനിന്നു തിരിച്ചുവന്നയുടനെ ആ പാവപ്പെട്ട സ്ത്രീ



നേരെ സ്റ്റോർമുറിയിൽ പോയി. തട്ടിൽനിന്നു് തുണിക്കഷണമെടുത്തു് അളക്കാൻ തുടങ്ങി. അവൾ അളക്കുംതോറും ആ തുണിക്കഷണത്തിനു് നീളം കൂടിക്കൂടിവന്നു. അതു തീരുകയേയില്ലെന്നു തോന്നി. പകൽസമയം മുഴുവൻ അവൾ തുണി അളക്കുകയായിരുന്നു. നേരം വളരെ ഇരുട്ടിയതിനുശേഷമേ അളന്നുതീർന്നുള്ളു.

അവൾക്കും അവളുടെ കുട്ടികൾക്കും ആയുഷ്കാലം മുഴുവൻ വേണ്ട തുണിയുണ്ടെന്നു് അവൾക്കു് ഉറപ്പുണ്ടായിരുന്നു.

''അപ്പോൾ ആ വൃദ്ധൻ പറഞ്ഞതിന്റെ അർത്ഥം ഇതായിരുന്നു!'' അവൾ വിചാരിച്ചു.

അവൾ അന്നു രാത്രിതന്നെ വാരക്കോൽ അയൽപക്കത്തെ പണക്കാരിയെ തിരികെ ഏല്പിച്ചു. വൃദ്ധൻ പറഞ്ഞതനുസരിച്ചു് തനിക്കു് ഒരു മുറി നിറയെ തുണി കിട്ടിയതെങ്ങിനെയാണെന്നു് അവൾ ഒന്നും മറച്ചുവയ്ക്കാതെ പറഞ്ഞു.

''ദൈവമേ! ഞാൻ അയാളെ രാത്രി താമസിപ്പിക്കാഞ്ഞതെന്താണു്!'' പണക്കാരി വിചാരിച്ചു. അവൾ തന്റെ വേലക്കാരനെ വിളിച്ചുപറഞ്ഞു:

''നീ വേഗം ഒരു കുതിരയെ പൂട്ടി ആ പിച്ചക്കാരന്റെ പിന്നാലെ ചെല്ലു്! അയാളെ എങ്ങിനെയെങ്കിലും കൊണ്ടുവന്നേ പററൂ! പാവപ്പെട്ടവരെ നിർല്ലോഭം സഹായിക്കേണ്ടതാണു്. ഞാൻ അതു് എന്നും പറഞ്ഞിട്ടുണ്ടു്.''

വേലക്കാരൻ ഉടനെ വണ്ടിയുമായി വൃദ്ധനെ അന്വേഷിച്ചു പുറപ്പെട്ടു. പിറേറന്നു് അയാളോടൊപ്പമെത്തി. പക്ഷേ വൃദ്ധൻ തിരികെ പോകാൻ വിസമ്മതിച്ചു.

വേലക്കാരൻ ധർമ്മസങ്കടത്തിലായി.

''ഞാൻ എന്തൊരു ഭാഗ്യംകെട്ടവനാണു്!'' അയാൾ പറഞ്ഞു. ''ഞാൻ നിങ്ങളെ കൂട്ടിക്കൊണ്ടു് ചെന്നില്ലെങ്കിൽ യജമാനത്തി എന്നെ കൂലി തരാതെ ആട്ടിപ്പുറത്താക്കും.''

''വിഷമിക്കാതെ,'' വൃദ്ധൻ പറഞ്ഞു. ''ശരി, ഞാൻ നിന്റെകൂടെ വരാം.''

അയാൾ വണ്ടിയിൽ കയറി വേലക്കാരനോടൊപ്പം പോയി.

പണക്കാരി അക്ഷമയോടെ പടിക്കൽത്തന്നെ നില്പുണ്ടായിരുന്നു. അവൾ വൃദ്ധനെ പുഞ്ചിരിയോടെ വന്ദിച്ചു സ്വീകരിക്കുകയും അയാളെ വീട്ടിനകത്തേക്കു് കൂട്ടിക്കൊണ്ടുപോയി ആഹാരം കൊടുക്കുകയും ചെയ്തു. അയാൾക്കുവേണ്ടി മാർദ്ദവമേറിയ ഒരു മെത്തയൊരുക്കിയിട്ടു് അവൾ പറഞ്ഞു:

''അപ്പൂപ്പാ, ഇവിടെ കിടന്നു് വിശ്രമിക്കൂ!''

വൃദ്ധൻ പണക്കാരിയുടെ വീട്ടിൽ താമസം തുടങ്ങിയിട്ട് ദിവസം ഒന്നു കഴിഞ്ഞു, രണ്ടു കഴിഞ്ഞു, മൂന്നു കഴിഞ്ഞു. അയാൾ ആഹാരം കഴിച്ചു, ഉറങ്ങി, പൈപ്പു വലിച്ചു. ഗൃഹനായിക അയാൾക്കു് ആഹാരം കൊടുക്കുകയും അയാളോട് സ്നേഹത്തിൽ സംസാരിക്കുകയും ചെയ്തു. പക്ഷേ അവളുടെ ഉള്ളു് നീറുകയായിരുന്നു.

''ഈ കിഴട്ടുകിളവൻ എന്നാണു് ഇറങ്ങിപ്പോകുന്നതു്?'' അവൾ തന്നെത്താൻ പറഞ്ഞു.

പക്ഷേ വൃദ്ധനെ ആട്ടിപ്പുറത്താക്കാൻ അവൾ ധൈര്യപ്പെട്ടില്ല. അങ്ങിനെ ചെയ്താൽ അയാൾക്കുവേണ്ടി ഈ പാടെല്ലാം പെട്ടതു് വെറുതെയാവും.

നാലാംദിവസം അതിരാവിലെ വൃദ്ധൻ പുറപ്പെടാൻ തയ്യാറാവുന്നതു കണ്ടപ്പോൾ അവൾക്കു് വലിയ സന്തോഷം തോന്നി. പണക്കാരി അയാളെ യാത്രയയയ്ക്കാൻ ഒപ്പം പുറത്തേക്കിറങ്ങി. വൃദ്ധൻ ഒന്നും മിണ്ടാതെ പടിവരെ നടന്നു. ഒന്നും മിണ്ടാതെ പടിക്കു പുറത്തു കടന്നു. പണക്കാരിക്കു് സ്വയം അടക്കാൻ കഴിഞ്ഞില്ല.

''ഞാൻ ഇന്നു് എന്താണു ചെയ്യേണ്ടതെന്നു പറയൂ,'' അവൾ പറഞ്ഞു.

വൃദ്ധൻ അവളെ നോക്കി.

''നിങ്ങൾ രാവിലെ ചെയ്യുന്നതു്. രാത്രിവരെ ചെയ്തുകൊണ്ടിരിക്കും,'' അയാൾ പറഞ്ഞു.

പണക്കാരി വീട്ടിലേക്കോടി തുണി അളക്കാനായി വാരക്കോലെടുത്തു.

പക്ഷേ പെട്ടെന്നു് അവൾ അത്യുച്ചത്തിൽ ഒന്നു തുമ്മി. അവളുടെ തുമ്മലിന്റെ ശബ്ദം കേട്ട് മുററത്തുണ്ടായിരുന്ന കോഴിക്കുഞ്ഞുങ്ങൾ ഭയന്നു് നാലുപാടും പറന്നു.

അവൾ പകൽസമയം മുഴുവൻ നിർത്താതെ തുമ്മിക്കൊണ്ടിരുന്നു:

''ഹ—ച്ഛി! ഹ—ച്ഛി! ഹ—ച്ഛി!''

അവൾക്കു് ഒന്നും തിന്നാനും കഴിഞ്ഞില്ല, കുടിക്കാനും കഴിഞ്ഞില്ല, ചോദ്യങ്ങൾക്കൊന്നും മറുപടി പറയാനും കഴിഞ്ഞില്ല.

''ഹ—ച്ഛി! ഹ—ച്ഛി! ഹ—ച്ഛി!''

ഇതാണു് അവളിൽനിന്നു് ആകെ വന്ന ശബ്ദം.

സൂര്യൻ അസ്തമിച്ചു് നേരം ഇരുട്ടിയതിനുശേഷം മാത്രമേ അവൾ തുമ്മൽ നിർത്തിയുള്ളു.

വിവർത്തനം: ഗോപാലകൃഷ്ണൻ

# ഹിയ്സിയുടെ തിരികല്ല്

## ഒരു കരേലിയൻ നാടോടിക്കഥ



ഒരിക്കൽ ഒരിടത്തു് രണ്ടു സഹോദരന്മാരുണ്ടായിരുന്നു. ഒരാൾ ധനികനും മറേറയാൾ ദരിദ്രനുമായിരുന്നു. ധനികനായ സഹോദരൻ അയൽക്കാരുമായി സ്നേഹത്തിലും ലോഹ്യത്തിലും പെരുമാറി. എന്നാൽ സ്വന്തം സഹോദരനോട് അയാൾ പരിചയംപോലും നടിച്ചില്ല. ദരിദ്രൻ അതുമിതും ചോദിച്ചുകൊണ്ടു് വരുമോ എന്നായിരുന്നു അയാളുടെ ഭയം.

വാസ്തവത്തിൽ ദരിദ്രനായ സഹോദരൻ നിവൃത്തിയുണ്ടെങ്കിൽ തന്റെ ധനികനായ ജ്യേഷ്ഠനോട് യാതൊന്നും ചോദിക്കാറില്ലായിരുന്നു.

പക്ഷേ ഒരിക്കൽ ഒരു വിശേഷദിവസത്തിനു് വീട്ടിൽ ഒന്നും തന്നെ ഇല്ലായിരുന്നു. ഭാര്യ അയാളോടു പറഞ്ഞു:

''നമ്മൾ ഈ വിശേഷദിവസം എങ്ങിനെ ആഘോഷിക്കും? ജ്യേഷ്ഠന്റെ അടുത്തു പോയി കുറച്ചു മാംസം കടം വാങ്ങൂ. അദ്ദേഹം ഇന്നലെ ഒരു പശുവിനെ കശാപ്പുചെയ്തിട്ടുണ്ടു്. ഞാൻ കണ്ടതാണു്.''

ദരിദ്രനായ സഹോദരനു് ജ്യേഷ്ഠന്റെ അടുക്കൽ പോകാൻ ഇഷ്ടമല്ലായിരുന്നു. അയാൾ അക്കാര്യം ഭാര്യയോടു പറയുകയും ചെയ്തു. പക്ഷേ വേറെ എവിടെ പോകാനാണു്?

അതുകൊണ്ടു് അയാൾ ധനികസഹോദരന്റെ അടുക്കൽ ചെന്നു പറഞ്ഞു:

''ജ്യേഷ്ഠാ, എനിക്കു് കുറച്ചു മാംസം കടം തരൂ. വിശേഷദിവസത്തിനു് ഞങ്ങൾക്കു് വീട്ടിൽ യാതൊന്നുമില്ല.''

ധനികസഹോദരൻ അയാൾക്കു് ഒരു പശുവിൻെറ കുളമ്പു് എറിഞ്ഞുകൊടുത്തിട്ടു പറഞ്ഞു:

''ദാ, എടുത്തുകൊണ്ടുപോയി ഹിയ്സിക്കു കൊടുക്കു്!''

ദരിദ്രസഹോദരൻ ധനികൻെറ വീട്ടിൽനിന്നും ഇറങ്ങിയപ്പോൾ ആലോചിച്ചു:

''ജ്യേഷ്ഠൻ ഈ കുളമ്പു തന്നതു് എനിക്കായിട്ടല്ല, വനഭ്രതമായ ഹിയ്സിക്കായിട്ടാണു്. അതുകൊണ്ടു് ഞാനിതു് ഹിയ്സിയ്ക്കു് കൊണ്ടുക്കൊടുക്കുന്നതാണു് നല്ലതു്.''

അയാൾ അങ്ങിനെ കാട്ടിലേക്കു തിരിച്ചു.

അയാൾ കാട്ടിൽ എത്ര ദൂരം നടന്നെന്നു് ആർക്കും അറിഞ്ഞുകൂടാ. ഏതായാലും കുറെ കഴിഞ്ഞപ്പോൾ അയാൾ കുറെ മരംവെട്ടുകാരെ കണ്ടു.

''എങ്ങോട്ടു പോകുന്നു?'' മരംവെട്ടുകാർ ചോദിച്ചു.

''വനഭ്രതമായ ഹിയ്സിയ്ക്കു് ഈ പശുക്കുളമ്പു് കൊടുക്കാൻ,'' ദരിദ്രൻ മറുപടി പറഞ്ഞു. ''അദ്ദേഹത്തിൻെറ കുടിൽ എവിടെയാണെന്നു് പറഞ്ഞുതരാമോ?''

മരംവെട്ടുകാർ പറഞ്ഞു:

''നേരെ നടന്നാൽ മതി. ഒരിടത്തും തിരിയരുതു്. അപ്പോൾ അവിടെ എത്തും. പക്ഷേ ആദ്യം ഞങ്ങൾ പറയുന്നതു ശ്രദ്ധിക്കൂ. പശുക്കുളമ്പു കൊടുത്തതിനു പ്രതിഫലമായി ഹിയ്സി നിങ്ങൾക്കു് വെള്ളി തരാൻ ശ്രമിക്കുകയാണെങ്കിൽ അതു വാങ്ങരുതു്. സ്വർണ്ണം തരാൻ ശ്രമിച്ചാലും വാങ്ങരുതു്. അദ്ദേഹത്തിൻെറ തിരികല്ലു തരാൻ പറയൂ. മറ്റൊന്നും ചോദിക്കരുതു്.''

മരംവെട്ടുകാരുടെ സദുപദേശത്തിനു നന്ദിപറഞ്ഞുകൊണ്ടു് ദരിദ്രൻ അവരോടു് യാത്രപറഞ്ഞു് നടപ്പു തുടർന്നു.

അയാൾ എത്ര ദൂരം നടന്നെന്നു് ആർക്കും അറിഞ്ഞുകൂടാ. കുറെ ദൂരം ചെന്നപ്പോൾ ഒരു കുടിൽ കണ്ടു. അയാൾ അകത്തു കയറിയപ്പോഴുണ്ടു് അതാ ഹിയ്സിതന്നെയാണു് അവിടെ ഇരിക്കുന്നതു്!

ഹിയ്സി അയാളെ നോക്കിക്കൊണ്ടു പറഞ്ഞു:

''ആളുകൾ എനിക്കു് സമ്മാനങ്ങൾ തരാമെന്നു് പലപ്പോഴും പറയാറുണ്ടു്. പക്ഷേ കൊണ്ടുത്തരുന്നതു് അപൂർവ്വമാണു്. നിങ്ങൾ എന്താണു് കൊണ്ടുവന്നിട്ടുള്ളതു്?''

''ഒരു പശുവിൻെറ കുളമ്പു്.''

ഹിയ്സിയ്ക്കു് വലിയ സന്തോഷമായി.





''ഞാൻ മാംസം കഴിച്ചിട്ട് മുപ്പതു വർഷമായി,'' അദ്ദേഹം പറഞ്ഞു. ''എനിക്കു് വേഗം ആ കുളമ്പു തരൂ!''

അദ്ദേഹം കുളമ്പു വാങ്ങി തിന്നു.

''ഞാൻ ഇതിനു് പ്രതിഫലം തരാൻ ആഗ്രഹിക്കുന്നു,'' അദ്ദേഹം പറഞ്ഞു. ''ഒരുപാടു വേണോ? ഇതാ രണ്ടു പിടി വെള്ളി എടുത്തോളൂ.''

''എനിക്കു വെള്ളി വേണ്ട,'' ദരിദ്രൻ പറഞ്ഞു.

അപ്പോൾ ഹിയ്സി കുറെ സ്വർണ്ണമെടുത്തു് രണ്ടു പിടി ദരിദ്രന്റെ നേരെ നീട്ടി.

''എനിക്കു് സ്വർണ്ണവും വേണ്ട,'' ദരിദ്രൻ പറഞ്ഞു.

''പിന്നെന്തു വേണം?''

''അങ്ങയുടെ തിരികല്ലു്.''

''അതു സാദ്ധ്യമല്ല. അതു തരാൻ സാദ്ധ്യമല്ല. ഞാൻ നിങ്ങൾക്കു് എത്ര പണം വേണമെങ്കിലും തരാം.''

പക്ഷേ ദരിദ്രൻ വാങ്ങിയില്ല. അയാൾ തിരികല്ലു് ചോദിച്ചുകൊണ്ടിരുന്നു.

''ഞാൻ പശുക്കുളമ്പു് തിന്നുകഴിഞ്ഞു,'' ഹിയ്സി പറഞ്ഞു. ''അതിനു പ്രതിഫലം തരാതെ നിവൃത്തിയില്ല. ശരി, എന്റെ തിരികല്ലു് എടുത്തോളൂ. പക്ഷേ അതുകൊണ്ടു് എന്താണു് ചെയ്യേണ്ടതെന്നു് അറിയാമോ?''

''ഇല്ല, അറിയാൻവയ്യ. എനിക്കു പറഞ്ഞു തരൂ.''

''ഇതു് വെറും സാധാരണ തിരികല്ലല്ല,'' ഹിയ്സി പറഞ്ഞു. ''നിങ്ങൾ ആവശ്യപ്പെടുന്നതെന്തും അതു തരും. 'തിരിയൂ, എന്റെ തിരികല്ലേ!' എന്നു പറഞ്ഞാൽ മതി. അതു നിർത്തണമെങ്കിൽ 'മതിയാക്കൂ!' എന്നു പറയുകയേവേണ്ടൂ. അതു നിൽക്കും. ഇനി പോകൂ!''

ദരിദ്രൻ ഹിയ്സിയോടു നന്ദിപറഞ്ഞുകൊണ്ടു് വീട്ടിലേക്കു തിരിച്ചു.

അയാൾ വളരെനേരം കാട്ടിലൂടെ നടന്നു. നേരം ഇരുട്ടി. മഴ ശക്തിയായി പെയ്തു. കാററ് ചൂളംവിളിച്ചു. മരക്കൊമ്പുകൾ അയാളുടെ മുഖത്തു വന്നടിച്ചു. അയാൾ വീട്ടിലെത്തിയപ്പോഴേക്കു് നേരം പുലർന്നു കഴിഞ്ഞിരുന്നു.

''ഇന്നലെ പകലും രാത്രിയും മുഴുവൻ എവിടെ അലഞ്ഞുനടക്കുകയായിരുന്നു?'' ഭാര്യ ചോദിച്ചു. ''നിങ്ങളെ ഇനി കാണാനൊക്കുകയേയില്ലെന്നു ഞാൻ വിചാരിച്ചു.''

''ഞാൻ വനഭ്രുതമായ ഹിയ്സിയുടെ വീട്ടിൽ പോയിരുന്നതാണു്,'' ദരിദ്രൻ പറഞ്ഞു. ''അദ്ദേഹം എനിക്കു തന്നതു് കണ്ടോ!''

അയാൾ സഞ്ചിയിൽനിന്നു് തിരികല്ലു് പുറത്തെടുത്തു.

''തിരിയൂ, എൻെറ തിരികല്ലേ!'' അയാൾ പറഞ്ഞു. ''ഈ വിശേഷദിവസം ഞങ്ങൾക്ക തിന്നാൻ നല്ല സാധനങ്ങൾ തരൂ.''

തിരികല്ലു് തന്നത്താൻ തിരിഞ്ഞുതുടങ്ങി. ഗോതമ്പുപൊടിയും ധാന്യവും പഞ്ചസാരയും മാംസവും മത്സ്യവും മററന്തെല്ലാം വേണോ അതത്രയും മേശപ്പുറത്തേക്ക പ്രവഹിച്ചു. ദരിദ്രൻെറ ഭാര്യ ചാക്കുകളും കിണ്ണങ്ങളും കൊണ്ടുവന്നു് അവയിലെല്ലാം ഭക്ഷണസാധനങ്ങൾ നിറച്ചു. ദരിദ്രൻ തിരികല്ലിൽ തട്ടിക്കൊണ്ടു പറഞ്ഞു: ''മതിയാക്കൂ!'' തിരികല്ലു് തൽക്ഷണം തിരിയൽ നിർത്തി നിശ്ചലമായി.

ഗ്രാമത്തിലെ മററാരേക്കാളും കേമമായി ദരിദ്രൻെറ കുടുംബം വിശേഷദിവസം കൊണ്ടാടി. അന്നുമുതൽ അവരുടെ ജീവിതം കൂടുതൽ അഭിവൃദ്ധിപ്പെട്ടു. വീട്ടിൽ സുഭിക്ഷത കളിയാടി. ഭാര്യക്കും കുട്ടികൾക്കും പുതിയ നല്ല വസ്ത്രങ്ങളും ചെരിപ്പുകളും ലഭിച്ചു. അവർക്കു് ഒന്നിനും ഒരു കുറവുമില്ലായിരുന്നു.

ഒരു ദിവസം തൻെറ കുതിരയ്ക്കു് കുറെ ഓട്സ് വേണമെന്നു് ദരിദ്രൻ തിരികല്ലിനോടു പറഞ്ഞു. തിരികല്ലു് അതു് കൊടുക്കുകയും ചെയ്തു. കുതിര ഓട്സ് തിന്നുകൊണ്ടു് വീട്ടിനടുത്തു നിന്നു.

ആ സമയത്താണു് ധനികനായ സഹോദരൻ തൻെറ കുതിരകളെ കായലിൽ കൊണ്ടുപോയി കളിപ്പിക്കാൻ വേലക്കാരനോടു പറഞ്ഞതു്.

വേലക്കാരൻ കുതിരകളെ കായലിലേക്ക കൊണ്ടുപോയി. പക്ഷേ ദരിദ്രനായ സഹോദരൻെറ വീടിനടുത്തെത്തിയപ്പോൾ അവ അവിടെ നിന്നു് ദരിദ്രൻെറ കുതിരയോടൊപ്പം ഓട്സ് തിന്നാൻ തുടങ്ങി.

വീട്ടിലിരുന്നുകൊണ്ടു് ഇതു കണ്ട ധനികൻ പുറത്തിറങ്ങിവന്നു.

''ഹേയ്!'' അയാൾ വേലക്കാരനോടു വിളിച്ചുപറഞ്ഞു. ''കുതിരകളെ ഉടൻ ഇവിടെ കൊണ്ടുവാ! അവ ആ വീട്ടിനടുത്തു നിന്നു് ചവറു് തിന്നുകയാണു്.''

വേലക്കാരൻ കുതിരകളെ തിരിച്ചുകൊണ്ടുവന്നു.

''യജമാനനേ, അങ്ങേയ്ക്കു് തെററിപ്പോയി,'' അവൻ പറഞ്ഞു. ''അതു് ചവറായിരുന്നില്ല, മേൽത്തരം ഓട്സായിരുന്നു. അങ്ങയുടെ സഹോദരനു് ഓട്സും മററു് എല്ലാ സാധനങ്ങളും ധാരാളമുണ്ടു്.''

ധനികനായ സഹോദരനു് ജിജ്ഞാസ തോന്നി.

''എൻെറ സഹോദരൻ പെട്ടെന്നു് ധനികനായതു് എന്തു മറിമായംകൊണ്ടാണെന്നു് ഞാൻ ഒന്നു പോയി നോക്കിയിട്ടുവരാം,'' അയാൾ പറഞ്ഞു.



അയാൾ സഹോദരൻെറ അടുക്കൽ ചെന്നു.

''നീ ഇത്ര പെട്ടെന്നു് ധനികനായതു് എങ്ങിനെയാണു്?'' അയാൾ ചോദിച്ചു. ''ഈ നല്ല സാധനങ്ങളെല്ലാം എവിടന്നു വന്നു?''

ദരിദ്രനായ സഹോദരൻ ഒന്നും മറച്ചുവച്ചില്ല.

''ഹിയ്സിയാണു് എന്നെ സഹായിച്ചതു്,'' അയാൾ പറഞ്ഞു.

''എന്താണീ പറയുന്നതു്?'' ധനികസഹോദരൻ ചോദിച്ചു.

''ഞാൻ പറഞ്ഞതുതന്നെ. വിശേഷദിവസത്തിൻെറ തലേന്നു് ജ്യേഷ്ഠൻ എനിക്കൊരു പശുവിൻെറ കുളമ്പു തന്നിട്ടു്, എടുത്തുകൊണ്ടു പോയി ഹിയ്സിയ്ക്കു കൊടുക്കു് എന്നു പറഞ്ഞില്ലേ. ഞാൻ അതുതന്നെ ചെയ്തു. ഞാൻ ഹിയ്സിയ്ക്കു് കുളമ്പു കൊടുത്തു. അദ്ദേഹം പകരം ഒരു അത്ഭുതതിരികല്ലു് എനിക്കു സമ്മാനിച്ചു. ആ തിരികല്ലാണു് ഞാൻ ചോദിക്കുന്നതെന്തും എനിക്കു തരുന്നതു്.''

''എന്നെ കാണിക്കൂ!''

''കാണിക്കാം.''

അവർക്ക തിന്നാൻ സ്വാദുള്ള പലതരം പലഹാരങ്ങൾ കൊണ്ടുവരാൻ ദരിദ്രൻ തിരികല്ലിനോടു പറഞ്ഞു. തിരികല്ലു് ഉടനെ തിരിഞ്ഞു തുടങ്ങി. പലഹാരങ്ങളും പൊരിച്ച മാംസവും മററു പല വിഭവങ്ങളും മേശപ്പുറത്തു നിരന്നു.

ധനികസഹോദരൻെറ കണ്ണു തള്ളിപ്പോയി.

''എനിക്കു് ആ തിരികല്ലു് വിൽക്കു്,'' അയാൾ യാചിച്ചു.

''ഓ, ഇല്ലില്ല,'' ദരിദ്രസഹോദരൻ പറഞ്ഞു, ''അതു് എനിക്കാവശ്യമുണ്ടു്.''

പക്ഷേ ധനികസഹോദരൻ എളുപ്പത്തിൽ വിട്ടുകൊടുത്തില്ല.

''നിനക്കു് എന്തു വില വേണമെങ്കിലും തരാം. എനിക്കു താ ആ തിരികല്ലു്!'' അയാൾ നിർബ്ബന്ധിച്ചു.

''അതു വില്പനയ്ക്കല്ല.''

ഇങ്ങനെ അലട്ടിക്കൊണ്ടിരുന്നിട്ടു് പ്രയോജനമില്ലെന്നു മനസ്സിലായപ്പോൾ ധനികസഹോദരൻ അടവു മാററി.

''നിന്നെപ്പോലെ നന്ദികെട്ടവൻ വേറെ ആരുണ്ടു്!'' അയാൾ പറഞ്ഞു. ''ഞാനല്ലേ നിനക്കു് പശുവിൻെറ കുളമ്പു തന്നതു്?''

''അതെ.''

''കണ്ടില്ലേ. എന്നിട്ടാണു് നീ എനിക്കു് ആ തിരികല്ലു തരാൻ മടിക്കുന്നതു്. വിൽക്കുന്നില്ലെങ്കിൽ കുറെ ദിവസത്തേക്കു് എനിക്കതു് വായ്പയായിട്ടെങ്കിലും താ.''

ദരിദ്രനായ സഹോദരൻ അതേപ്പററി ആലോചിച്ചു.

''എന്നാൽ ചേട്ടന്റെ ഇഷ്ടംപോലെ,'' അയാൾ പറഞ്ഞു. 'കുറെ ദിവസത്തേക്കു് ചേട്ടൻ അതു് വച്ചോളൂ.''

ധനികസഹോദരനു് വലിയ സന്തോഷമായി. അയാൾ തിരികല്ലുമെടുത്തുകൊണ്ടു് വീട്ടിലേക്കോടി. അതു് വേണ്ടപ്പോൾ നിർത്തേണ്ടതെങ്ങിനെയാണെന്നു് ചോദിച്ചുപോലുമില്ല.

പിറേറന്നു രാവിലെ അയാൾ തിരികല്ലുമെടുത്തുകൊണ്ടു് ഒരു കപ്പലിൽ കയറി കടലിൽ പോയി.

''മീൻ ഉപ്പിട്ടുണക്കുന്ന സമയമാണിതു്,'' അയാൾ വിചാരിച്ചു. ''ഉപ്പിനു നല്ല വിലയുണ്ടു്. ഞാൻ ഉപ്പുകച്ചവടം തുടങ്ങാൻ പോവുകയാണു്.''

അയാൾ കടലിൽ വളരെ ദൂരം പൊയ്ക്കഴിഞ്ഞിരുന്നു. അയാൾ തിരികല്ലിനോടു പറഞ്ഞു: ''തിരിയൂ, എന്റെ തിരികല്ലേ! എനിക്കു് ഉപ്പു വേണം. എത്രയും കൂടുതൽ കിട്ടുന്നോ അത്രയും നന്നു്.''

തിരികല്ലു് തിരിയാൻ തുടങ്ങി. ഏററവും ശുദ്ധമായ വെളുത്ത ഉപ്പു് അതിൽനിന്നു് പ്രവഹിച്ചു.

ധനികൻ ആഹ്ലാദത്തോടെ അതു നോക്കി നിന്നു. അയാൾ ലാഭം കണക്കാക്കുകയായിരുന്നു. തിരികല്ലിനോടു് നിർത്താൻ പറയേണ്ട സമയം അതിക്രമിച്ചു. പക്ഷേ അയാളാകട്ടെ, ''തിരിയൂ, എന്റെ തിരികല്ലേ, തിരിയൂ, നിർത്തരുതു്!'' എന്നു കൂടെക്കൂടെ ആവർത്തിച്ചുകൊണ്ടിരുന്നതേയുള്ളു.

ഉപ്പിന്റെ ഭാരംകൊണ്ടു് കപ്പൽ കുറേശ്ശെ താണുതുടങ്ങി. പക്ഷേ ധനികസഹോദരന്റെ പ്രജ്ഞ നശിച്ചതുപോലെ തോന്നി. കാരണം, അയാൾ പിന്നെയും ''തിരിയൂ, എന്റെ തിരികല്ലേ, തിരിയൂ!'' എന്നു പറഞ്ഞുകൊണ്ടിരുന്നു.

വെള്ളം അകത്തു കയറിത്തുടങ്ങി. കപ്പൽ മുങ്ങാറായി. അപ്പോഴാണു് ധനികസഹോദരനു് ബോധം വീണതു്.

''തിരിയൽ നിർത്തു, തിരികല്ലേ!'' അയാൾ വിളിച്ചുപറഞ്ഞു.

പക്ഷേ തിരികല്ലു് തിരിഞ്ഞുകൊണ്ടിരുന്നു.

''തിരികല്ലേ, തിരിയൽ നിർത്തു, നിർത്തു,'' ധനികൻ വീണ്ടും വിളിച്ചുപറഞ്ഞു. പക്ഷേ തിരികല്ലു് നിർത്താതെ തിരിഞ്ഞുകൊണ്ടിരുന്നു.

ധനികസഹോദരൻ തിരികല്ലു് പൊക്കിയെടുത്തു് കടലിലേക്കെറിയാൻ



നോക്കി. പക്ഷേ അതു് കപ്പലിൽ ഒട്ടിപ്പിടിച്ചതുപോലെ തോന്നി. അയാൾക്കതു് പൊക്കാൻ കഴിഞ്ഞില്ല.

''സഹായിക്കണേ! രക്ഷിക്കണേ!'' ധനികസഹോദരൻ നിലവിളിച്ചു. പക്ഷേ അയാളെ സഹായിക്കാനും രക്ഷിക്കാനും അവിടെ ആരുമില്ലായിരുന്നു.

കപ്പൽ മുങ്ങി. ധനികസഹോദരൻ വെള്ളത്തിനടിയിലേക്കു മറഞ്ഞു. കടൽ അയാളെ മൂടി.

ഇനി തിരികല്ലിന്റെ കാര്യമോ? കടലിനടിയിൽവച്ചും അതു് നിർത്താതെ തിരിഞ്ഞുകൊണ്ടു് കൂടുതൽ കൂടുതൽ ഉപ്പുണ്ടാക്കിക്കൊണ്ടിരുന്നത്രെ. നിങ്ങൾ വിശ്വസിക്കുമോ? അതുകൊണ്ടാണുപോലും കടലിലെ വെള്ളത്തിനു് ഇത്രയേറെ ഉപ്പുരസമുള്ളതു്.

വിവർത്തനം: ഗോപാലകൃഷ്ണൻ

# മൂന്നു സഹോദരന്മാർ അച്ഛന്റെ നിധി കണ്ടെത്തിയതെങ്ങിനെ

## ഒരു മോൾഡാവിയൻ നാടോടിക്കഥ



ഒരിക്കൽ ഒരച്ഛന് മൂന്നു പുത്രന്മാരുണ്ടായിരുന്നു. അയാൾ ഒരു അദ്ധ്വാനശീലനായിരുന്നു. ഒരിക്കലും അലസനായി ഇരുന്നില്ല. നേരം വെളുക്കുന്നതുമുതൽ രാത്രി വളരെ ഇരുട്ടുന്നതുവരെ അയാൾ പ്രയത്നിച്ചുവന്നു. വൃദ്ധൻ ഒരിക്കലും ജോലിചെയ്തു തളരുന്നതായി കണ്ടില്ല. എല്ലാം ഭംഗിയായും സമയത്തിനും ചെയ്തു തീർത്തു.

നേരേമറിച്ച് നല്ല ഉയരവും അഴകും ആരോഗ്യവുമുള്ള മൂന്നു പുത്രന്മാർക്ക് പണിയെടുക്കാൻ ഇഷ്ടമല്ലായിരുന്നു.

അച്ഛൻ പാടത്തും തോട്ടത്തിലും വീട്ടിലും പണിയെടുക്കും. പക്ഷേ മക്കൾ മരത്തണലിൽ വെടിപറഞ്ഞിരിക്കുകയോ ദ്നേസ്റ്റർനദിയിൽ മീൻപിടിക്കാൻ പോവുകയോ ചെയ്യും.

''നിങ്ങൾ പണിയെടുത്ത് അച്ഛനെ സഹായിക്കാത്തതെന്താണ്?'' അയൽക്കാർ ചോദിച്ചു.

''ഞങ്ങൾ എന്തിനു പണിയെടുക്കണം?'' മക്കൾ പറഞ്ഞു. ''അച്ഛൻ ഞങ്ങളെ നല്ലവണ്ണം നോക്കുന്നുണ്ട്. എല്ലാ ജോലിയും വളരെ ഭംഗിയായി അച്ഛൻ തന്നെ ചെയ്യുന്നുണ്ട്.''



ഓരോ വർഷവും ഇങ്ങനെ തുടർന്നു.

മക്കൾ വളർന്നു വലുതായി. അച്ഛനു വയസ്സുമായി. ശരീരം ക്ഷീണിച്ചു. പണ്ടത്തെപ്പോലെ പണിയെടുക്കാൻ വയ്യാതായി. വീടിനു ചുററുമുള്ള തോട്ടം കാടുകയറി കിടന്നു. പാടം കളപിടിച്ചു കിടന്നു. മക്കൾ ഇതു കണ്ടു. പക്ഷേ പണിയെടുക്കാൻ തീരെ ഇഷ്ടമല്ലാത്തതുകൊണ്ട് അവർ ഒന്നും ചെയ്തില്ല.

''മക്കളേ, നിങ്ങൾ അവിടിരുന്ന് വെറുതെ സമയം കളയുന്നതെന്തിനാണ്?'' അച്ഛൻ അവരോടു ചോദിക്കും. ''ചെറുപ്പത്തിൽ ഞാൻ പണിയെടുത്തു. ഇപ്പോൾ നിങ്ങളുടെ സമയം വന്നു.''

''ഓ, പണിയെടുക്കുന്നതു് പിന്നീടായാലും കുഴപ്പമില്ല,'' മക്കൾ പറഞ്ഞു.

തന്റെ മക്കൾ ഇത്രയേറെ അലസന്മാരായതിൽ വൃദ്ധനു് വലിയ വിഷമം തോന്നി. ദുഃഖംകൊണ്ട് അയാൾ രോഗംപിടിപെട്ട് കിടപ്പിലായി.

വീട്ടിലെ സ്ഥിതി അങ്ങേയററം പരുങ്ങലിലായി. തോട്ടത്തിൽ ചൊറിയണവും മുൾച്ചെടികളും മുകളിലോട്ട് പടർന്നുകയറി വീട് കാണാൻതന്നെവയ്യെന്നായി.

ഒരു ദിവസം വൃദ്ധൻ മക്കളെ അരികിൽ വിളിച്ചു.

''മക്കളേ,'' അയാൾ അവരോടു പറഞ്ഞു. ''എന്റെ അവസാനമായി. ഞാനില്ലാതെ നിങ്ങൾ എങ്ങിനെയാണ് ജീവിക്കാൻ പോകുന്നതു്? നിങ്ങൾക്ക് പണിയെടുക്കാൻ ഇഷ്ടമല്ല, പണിയെടുക്കാൻ അറിയാനുംവയ്യ.''

മക്കൾക്ക് കടുത്ത മനോവേദന തോന്നി. അവർ പൊട്ടിക്കരഞ്ഞു.

''അച്ഛാ, ഞങ്ങൾ എന്തു ചെയ്യണമെന്നു പറഞ്ഞുതരൂ. അച്ഛന്റെ അന്ത്യോപദേശം തരൂ,'' മൂത്ത മകൻ യാചിച്ചു.

''ശരി,'' അച്ഛൻ പറഞ്ഞു. ''ഞാൻ ഒരു രഹസ്യം പറയാം. നിങ്ങളുടെ അമ്മയും ഞാനും വളരെയേറെ പാടുപെട്ടിട്ടുണ്ടെന്ന് നിങ്ങൾക്കറിയാമല്ലോ. വളരെ വർഷങ്ങൾകൊണ്ട് ഞങ്ങൾ നിങ്ങൾക്കുവേണ്ടി കുറേശ്ശെക്കുറേശ്ശെയായി ഒരു നിധി ശേഖരിച്ചുവച്ചിട്ടുണ്ട്—ഒരു കുടം നിറയെ സ്വർണ്ണം. ഞാൻ ആ കുടം വീട്ടിനടുത്ത് കുഴിച്ചിട്ടു. പക്ഷേ എവിടെയാണെന്ന് ഓർക്കുന്നില്ല. എന്റെ നിധി കണ്ടുപിടിക്കിൻ. നിങ്ങൾക്കു പിന്നെ പട്ടിണിയും കഷ്ടപ്പാടും കൂടാതെ ജീവിക്കാൻ കഴിയും.''

ഇത്രയും പറഞ്ഞുകൊണ്ട് വൃദ്ധൻ മക്കളോട് വിടവാങ്ങി അന്ത്യശ്വാസം വലിച്ചു.

മക്കൾ തങ്ങളുടെ വൃദ്ധപിതാവിനെ സംസ്കരിക്കുകയും മരണത്തിൽ ദുഃഖാചരണം നടത്തുകയും ചെയ്തു. ഒരു ദിവസം മൂത്ത സഹോദരൻ പറഞ്ഞു:

''അനുജന്മാരെ, നമ്മൾ വാസ്തവത്തിൽ ദരിദ്രരാണ്. നമുക്ക് റൊട്ടി വാങ്ങാൻപോലും പണമില്ല. മരിക്കുന്നതിനുമുമ്പ് അച്ഛൻ പറഞ്ഞ കാര്യം ഓർമ്മയുണ്ടല്ലൊ. നമുക്ക് ആ സ്വർണ്ണം നിറച്ച കുടം അന്വേഷിക്കാം.''

അവർ തൂമ്പകളെടുത്ത് വീടിനടുത്ത് കൊച്ചു ദ്വാരങ്ങൾ കുഴിക്കാൻ തുടങ്ങി. എത്ര കുഴിച്ചിട്ടും അവർക്ക് കുടം കണ്ടുകിട്ടിയില്ല.

രണ്ടാമത്തെ സഹോദരൻ പറഞ്ഞു:

''സഹോദരന്മാരെ, നമ്മൾ ഇങ്ങനെ കുഴിച്ചാൽ അച്ഛന്റെ നിധി ഒരിക്കലും കണ്ടെത്തുകയില്ല. വീടിനു ചുററുമുള്ള നിലം മുഴുവൻ നമുക്കു കുഴിക്കാം.''

സഹോദരന്മാർ സമ്മതിച്ചു. അവർ വീണ്ടും തൂമ്പയെടുത്ത് വീടിനു ചുററുമുള്ള നിലം മുഴുവൻ കുഴിച്ചു. എന്നിട്ടും സ്വർണ്ണം നിറച്ച കുടം കണ്ടുകിട്ടിയില്ല.

''നമുക്ക് കുറേക്കൂടി ആഴത്തിൽ ഒന്നുകൂടി കുഴിക്കാം,'' ഏററവും ഇളയ സഹോദരൻ പറഞ്ഞു. ''ഒരുപക്ഷേ അച്ഛൻ ആ കുടം വളരെ താഴ്ത്തിയായിരിക്കും കുഴിച്ചിട്ടിരിക്കുന്നത്.''

സഹോദരന്മാർ ഒരിക്കൽക്കൂടി സമ്മതിച്ചു. അച്ഛന്റെ നിധി കണ്ടെത്താൻ അവർ അത്യന്തം ഉത്സുകരായിരുന്നു.

അവർ വീണ്ടും പണി തുടങ്ങി. പെട്ടെന്ന് തന്റെ തൂമ്പ വലിപ്പവും കട്ടിയുമുള്ള എന്തോ ഒന്നിൽ തട്ടുന്നതായി വളരെ നേരം കുഴിച്ചുകൊണ്ടിരുന്ന മൂത്ത സഹോദരനു തോന്നി. അയാളുടെ ഹൃദയം ഉദ്വേഗംകൊണ്ടു മിടിച്ചു. അയാൾ തന്റെ സഹോദരന്മാരോട് വിളിച്ചുപറഞ്ഞു:

''വേഗം വരിൻ! ഞാൻ അച്ഛന്റെ നിധി കണ്ടെത്തി!''

മററു രണ്ടു സഹോദരന്മാരും ഓടിയെത്തി മൂത്ത സഹോദരനെ സഹായിച്ചു.

അവർ വളരെ കഠിനമായി പ്രയത്നിച്ചു. പക്ഷേ അവർ നിലത്തുനിന്നു കുഴിച്ചെടുത്തത് സ്വർണ്ണംനിറച്ച കുടമായിരുന്നില്ല, ഒരു വലിയ കല്ലായിരുന്നു.

സഹോദരന്മാർക്ക് കടുത്ത നിരാശ തോന്നി.

''നമ്മൾ ഈ കല്ല് എന്തു ചെയ്യാനാണ്?'' അവർ പറഞ്ഞു. ''അവിടെ ഇട്ടിട്ടു കാര്യമില്ല. നമുക്ക് അതു ചുമന്ന് ഓടയിൽ കൊണ്ടിടാം.''

പറഞ്ഞുതീരുംമുമ്പ് അവരതു ചെയ്തു. കല്ലുമാററിക്കഴിഞ്ഞു അവർ വീണ്ടും കുഴിച്ചുതുടങ്ങി. ഭക്ഷണത്തിനോ വിശ്രമത്തിനോ നില്ക്കാതെ അവർ പകൽസമയം മുഴുവൻ കുഴിച്ചുകൊണ്ടിരുന്നു. അങ്ങിനെ അവർ ആ തോട്ടമാകെ കിളച്ചുമറിച്ചു. തൂമ്പാക്കീഴിൽ മണ്ണിനു നല്ല മാർദ്ദവവും പശിമയും കൈവന്നു. പക്ഷേ സ്വർണ്ണംനിറച്ച കുടം കണ്ടുകിട്ടിയില്ല.

''നമ്മൾ മണ്ണു മുഴുവൻ കിളച്ചുകഴിഞ്ഞ സ്ഥിതിക്ക് അതു വെറുതെയിട്ടിട്ടു കാര്യമില്ല,'' മൂത്ത സഹോദരൻ പറഞ്ഞു. ''നമുക്ക് ഇവിടെ മുന്തിരി നടാം.''

''അതൊരു നല്ല ബുദ്ധിയാണ്!'' മററു രണ്ടു സഹോദരന്മാരും സമ്മതിച്ചു. ''നമ്മൾ ചെയ്ത പണി പാഴാകാതെയിരിക്കുകയെങ്കിലും ചെയ്യും.''

അങ്ങിനെ അവർ മുന്തിരി നട്ടു. അതു് ജാഗ്രതയോടെ വളർത്തിക്കൊണ്ടുവന്നു.

കുറച്ചു കാലം കഴിഞ്ഞപ്പോൾ ഒന്നാന്തരം ഒരു മുന്തിരിത്തോട്ടം അവർക്കുണ്ടായി. മാധുര്യമാർന്ന, നീരുള്ള മുന്തിരിക്കുലകൾ പഴുത്തുനിന്നു.

സഹോദരന്മാർക്ക് സമൃദ്ധമായ ഒരു വിളവു കിട്ടി. സ്വന്തം ആവശ്യത്തിനുള്ളത് മാററിവച്ചിട്ട് ശേഷിച്ച മുന്തിരിങ്ങ അവർ ലാഭത്തിനു വിററു.

മൂത്ത സഹോദരൻ പറഞ്ഞു:

''നമ്മൾ മണ്ണു കിളച്ചത് വെറുതെയായില്ല. കാരണം, മരിക്കുന്നതിനുമുമ്പ് അച്ഛൻ പറഞ്ഞ നിധി നമുക്കു കിട്ടുകതന്നെചെയ്തു.''

വിവർത്തനം: ഗോപാലകൃഷ്ണൻ

# ബാസിൽ ഫെററ് ഫ്രൂമൊസും സൂര്യൻെറ സഹോദരി ഇലാന കോസിൻസാനയും

## ഒരു മോൾഡാവിയൻ നാടോടിക്കഥ *



കഥ വെറും കഥയാണ്,
കഴമ്പേതും അതിലില്ല.
എങ്കിലും പുകയുണ്ടെങ്കിൽ
തീയില്ലാതിരിക്കില്ല.

ഒരിടത്തു് ഒരച്ഛനും അമ്മയ്ക്കും അതിസുന്ദരിയായ ഒരു മകൾ ഉണ്ടായിരുന്നു. പ്രഭാതത്തിൻെറ തേജസ്സും വസന്തത്തിലെ കാററിൻെറ പ്രസരിപ്പും ഒത്തുചേർന്ന ആ പെൺകിടാവ് കരകൗശലത്തിൽ അദ്വിതീയയായിരുന്നു. അവളുടെ തിളങ്ങുന്ന കണ്ണുകളും തുടുത്ത കവിളുകളും ചുറുചുറുക്കോടെ പണിയെടുക്കുന്ന നീണ്ട വിരലുകളും ഒരിക്കൽ കണ്ടിട്ടുള്ളവർ ജീവിതകാലം മുഴുവൻ അവളെ ഓർത്തിരിക്കും. അവളെ കാണുമ്പോൾ യുവാക്കന്മാരുടെ ഹൃദയമിടിപ്പ് വർദ്ധിക്കും.

ഒരു ദിവസം പെൺകുട്ടി രണ്ടു കുടങ്ങളുമായി വെള്ളംകോരാൻ കിണററിനടുത്തേക്കു പോയി. കുടങ്ങളിൽ വെള്ളം നിറച്ചുകഴിഞ്ഞു് പെൺകുട്ടി അല്പനേരം വിശ്രമിക്കാൻ അവിടെ ഇരുന്നു. അവൾ കിണററിലേക്കു നോക്കി. അതിൻെറ വക്കിൽ കുറെ ബാസിൽ ചെടികൾ വളർന്നു നില്ക്കുന്നതു് അവൾ കണ്ടു. അവൾ അതു പറിച്ചു് മണപ്പിച്ചു. ഉടൻതന്നെ അവൾ ഗർഭിണിയായിത്തീർന്നു.

ഈ വിവരം അറിഞ്ഞു് അച്ഛനമ്മമാർ പെൺകുട്ടിയെ ശകാരിച്ചു. ആ പെൺകിടാവിനു് ജീവിതം ഒരു ശാപമായിത്തീർന്നു. വീടുവിട്ടു് എങ്ങോട്ടെങ്കിലും പോകാൻ അവൾ തീരുമാനിച്ചു.





ആരും അറിയാതെ അത്യാവശ്യ സാധനങ്ങളും എടുത്തുകൊണ്ടു് അവൾ വീടു വിട്ടിറങ്ങി.

ഭയവും അപമാനഭാരവുംകൊണ്ടു് തല കുമ്പിട്ടു് ആ പെൺകിടാവ് തിരിഞ്ഞു നോക്കാതെ മുന്നോട്ടു നടന്നു. നടന്നു നടന്നു് അവൾ ഒരു കൊടുംകാട്ടിലെത്തി. അവിടെ അവൾ ഒരു ഗുഹ കണ്ടു. അതിനുള്ളിലേക്കു് ഇഴഞ്ഞു കയറി അല്പം ഉറങ്ങാൻ അവൾ തീരുമാനിച്ചു. എന്നാൽ അവൾ അകത്തു കടന്നയുടൻ മുട്ടുവരെ നീണ്ടുകിടക്കുന്ന താടിയും കൂനുമുള്ള ഒരു വൃദ്ധൻ അവളുടെ അടുത്തെത്തി.

''നീ ആരാണു്? എങ്ങനെ ഇവിടെ എത്തി?'' കണ്ണുകളെ മറച്ചുകൊണ്ടു് മുററി വളർന്ന പുരികങ്ങൾ ഊന്നുവടികൊണ്ടു് മുകളിലേക്കു തള്ളി മാററിയിട്ടു് വൃദ്ധൻ ചോദിച്ചു.

അതുകേട്ടു് പെൺകുട്ടി തേങ്ങിക്കരഞ്ഞു. ഒടുവിൽ അവൾ നടന്നതെല്ലാം വൃദ്ധനോടു പറഞ്ഞു.

വൃദ്ധൻ നിശ്ശബ്ദനായി അവൾ പറഞ്ഞതു കേട്ടു. പിന്നീടു് അയാൾ അവളെ ഒരു കല്ലിൻെറ മുകളിൽ ഇരുത്തി അവളോടു് വാത്സല്യപൂർവ്വം സംസാരിച്ചു.

വെയിലേററു് ചുട്ടുപൊള്ളുന്ന മണ്ണിനെ മഴ തണുപ്പിക്കുന്നതുപോലെ യുവഹൃദയങ്ങളെ ആശ്വസിപ്പിക്കാൻ വൃദ്ധവചനങ്ങൾക്കു് ഒരു പ്രത്യേക കഴിവുണ്ടു്. വൃദ്ധൻെറ വാത്സല്യഭരിതമായ വാക്കുകൾ പെൺകുട്ടിയെ സമാശ്വസിപ്പിച്ചു. അവൾ ആ ഗുഹയിൽ താമസിക്കാൻ തീരുമാനിച്ചു.

അങ്ങിനെ ആ വൃദ്ധനും പെൺകുട്ടിയും ഒരുമിച്ചു താമസമാക്കി—പെൺകുട്ടിയുടെ ദുഃഖഭാരം കുറഞ്ഞു, വൃദ്ധനു് വാർദ്ധക്യം ദുർഭരമല്ലാതായി. എന്നും രാവിലെ മൂന്നു് ആടുകൾ ഗുഹയിലെത്തും. വൃദ്ധൻ അവയെ കറന്നു് പാലെടുക്കും. ആ പാൽ കുടിച്ചു് അവർ ജീവിച്ചു.

കാലം വളരെ വേഗം കടന്നു പോയി. പെൺകിടാവ് ഒരു ആൺകുട്ടിയെ പ്രസവിച്ചു. അതിസുന്ദരനായ ആ കുമാരനെ കണ്ടു് സൂര്യൻ പോലും പുഞ്ചിരിതൂകി. വൃദ്ധനു് വളരെ സന്തോഷമായി. അയാളുടെ കാലുകൾ നൃത്തം ചവിട്ടി, ഹൃദയം ഒരു യുവാവിൻേറതു പോലെ ഉല്ലാസഭരിതമായിത്തീർന്നു.

കുട്ടിക്കു് ആരോഗ്യവും ശക്തിയും ഉണ്ടാകാൻവേണ്ടി പെററുവീണ ഉടൻതന്നെ അവർ അവനെ പ്രഭാതത്തിലെ മഞ്ഞുതുള്ളികൾകൊണ്ടു് കുളിപ്പിച്ചു. അവനു് ആപത്തൊന്നും വരാതിരിക്കാൻവേണ്ടി ഒരു കത്തുന്ന പന്തവും ഉരുക്കു

വാളും അവന്റെ മീതെ ഉഴിഞ്ഞു. അവനെ ധീരനും സാഹസികനുമാക്കിത്തീർക്കാൻ അമ്മ അവന്റെ ചെവിയിൽ മന്ത്രംചൊല്ലി. വൃദ്ധൻ ഗുഹയുടെ ഇരുളടഞ്ഞ മൂലകളിൽ തപ്പി താൻ ചെറുപ്പത്തിൽ ഉപയോഗിച്ചിരുന്ന വാളും വടിയും കണ്ടുപിടിച്ച് അവനു കൊടുത്തു.

അവന്റെ പേരിടീലിന് വയറുനിറയെ തിന്നാനുണ്ടായിരുന്നില്ലെങ്കിലും ഉള്ളുനിറയെ സന്തോഷമായിരുന്നു. അവർ കുട്ടിക്ക് ആയുസ്സും ആരോഗ്യവും നേർന്നു. വൃദ്ധൻ അവന് ബാസിൽ എന്നു പേരിട്ടു—അമ്മ ആ ചെടി മണപ്പിച്ചിട്ടാണല്ലോ അവൻ ജനിച്ചത്. അമ്മ അവനു രണ്ടാമതൊരു പേരുകൂടി ഇട്ടു—ഫെററ്ഫ്രൂ മൊസ്. സുന്ദരനായ യുവാവ് എന്നായിരുന്നു ആ പേരിന്റെ അർത്ഥം—അവന്റെ അമ്മയുടെ കണ്ണിൽ അവനായിരുന്നു ലോകത്തിലേക്കും സുന്ദരൻ.

വർഷങ്ങൾ പറന്നു പൊയ്ക്കൊണ്ടിരുന്നു. വൃദ്ധൻ മരിച്ചു. കുട്ടി വളർന്നു. അവൻ നായാട്ടിനുപോയി വേണ്ടതെല്ലാം വീട്ടിൽ കൊണ്ടുവന്ന് അമ്മയെ ഏല്പിച്ചു പോന്നു. മകൻ വളരുന്തോറും അമ്മയുടെ ജീവിതം കൂടുതൽ സുഖസമൃദ്ധവും സന്തുഷ്ടവുമായിക്കൊണ്ടിരുന്നു.

ബാസിൽ ഫെററ്ഫ്രൂ മൊസിന് പ്രായപൂർത്തിയായി. അവൻ ദൂരെയുള്ള കാടുകളിലും മേടുകളിലും വേട്ടയ്ക്കു പോയിത്തുടങ്ങി. ഓരോ തവണയും അവൻ വീട്ടിൽ നിന്ന് കൂടുതൽ കൂടുതൽ ദൂരെ പൊയ്ക്കൊണ്ടിരുന്നു.

ഒരു ദിവസം ബാസിൽ ഒരു താഴ്‌വരയുടെ അടുത്തെത്തി. അവിടെനിന്നു നോക്കിയപ്പോൾ താഴ്‌വരയിൽ അങ്ങു ദൂരെ ഒരിടത്ത് പച്ചനിറമുള്ള ഒരു തടാകത്തിൽ സൂര്യൻ കുളിച്ചുകൊണ്ടു നില്ക്കുന്നതായി അവനു തോന്നി. എന്നാൽ അടുത്തു ചെന്നപ്പോൾ അതൊരു തടാകമല്ലെന്ന് അവനു മനസ്സിലായി. പച്ചക്കാടുകളുടെ ഇടയിൽ വെട്ടിത്തിളങ്ങിക്കൊണ്ടിരുന്ന ഒരു സ്വർണ്ണക്കൊട്ടാരമായിരുന്നു അവിടെ ഉണ്ടായിരുന്നത്.

ജീവിതത്തിൽ ആദ്യമായിട്ടാണ് അവൻ അത്രമനോഹരമായ ഒരു കൊട്ടാരം കാണുന്നത്. തന്റെ വാളും വടിയും സ്ഥാനത്തുണ്ടെന്ന് തൊട്ടുനോക്കി ഉറപ്പു വരുത്തിയിട്ട് അവൻ നേരെ കൊട്ടാരത്തിനുള്ളിലേക്കു നടന്നു. കൊട്ടാരത്തിന്റെ വാതിലുകളും ജനാലകളും തുറന്നു കിടന്നിരുന്നെങ്കിലും അവിടെയെങ്ങും ഒരൊററ ജീവിപോലും ഉണ്ടായിരുന്നില്ല. ബാസിൽ മുറികൾതോറും കയറിയിറങ്ങി. അവൻ ആ കൊട്ടാരം മുഴുവൻ കണ്ടിട്ട് മുററത്തേക്കിറങ്ങി, ചുററും നോക്കി. ഒരു ജീവിയെപ്പോലും കാണാൻ അവനു കഴിഞ്ഞില്ല. പെട്ടെന്ന് മരച്ചില്ലകൾ ഒടിയുന്ന ശബ്ദവും ഒരു ഇരമ്പലും കേട്ടു തുടങ്ങി. കാട്ടിനുള്ളിൽ



നിന്നു ഭയങ്കരന്മാരായ ഏഴു സർപ്പങ്ങൾ ഇറങ്ങിവന്നു. അവരുടെ രൂപം ഇങ്ങിനെയായിരുന്നു:

ആടിന്റെ
തല,
കഴുതയുടെ
കുളമ്പുകൾ,
ചെന്നായുടെ
പല്ലുകൾ,
തീചിതറുന്ന
കണ്ണുകൾ.

കൈകാലുകൾ ബന്ധിച്ച മൂന്നു മനുഷ്യരെ തോളിലേററിക്കൊണ്ട് അതിവേഗം അവർ നടന്നു വന്ന് കൊട്ടാരത്തിനുള്ളിൽ കയറി. ഒരു വലിയ കുട്ടകത്തിന്റെ അടിയിൽ അവർ തീ കൂട്ടി. കുട്ടകത്തിലെ വെള്ളം തിളച്ചപ്പോൾ തടവുകാരിൽ ഒരാളെ സർപ്പങ്ങൾ അതിലേക്കിട്ടു. അവർ അവനെ തിന്നു കഴിഞ്ഞ് മററു രണ്ടുപേരേയും അതുപോലെതന്നെ കുട്ടകത്തിലിട്ടു വേവിച്ചു തിന്നു.

ബാസിൽ ഫെററ്ഫ്രൂ മൊസ് ഒരു വാതിലിന്റെ പിന്നിൽ ഒളിച്ചിരുന്ന് അതെല്ലാം കണ്ടു. അവന് സ്വന്തം കണ്ണുകളെ വിശ്വസിക്കാൻ കഴിഞ്ഞില്ല. തീററ കഴിഞ്ഞ് സർപ്പങ്ങളിലൊന്ന് തലയുയർത്തി നോക്കിയപ്പോൾ ബാസിൽ ഒളിച്ചുനിൽക്കുന്നതു കണ്ടു. സർപ്പം ചാടിയെണീററുകൊണ്ട് വിളിച്ചു പറഞ്ഞു.

‘‘കൂട്ടുകാരെ, മുററത്തേക്കു പോകാം. കുട്ടകത്തിലിടാൻ പാകത്തിന് മറെറാരാൾ അവിടെ നില്പുണ്ട്.’’

സർപ്പങ്ങൾ ചാടിയെണീററ് വാതിലിനടുത്തേക്കു പാഞ്ഞു. എന്നാൽ അവർ വാതില്പടിയിലെത്തിയപ്പോൾ ബാസിൽ വാൾ കൊണ്ടുവെട്ടി അവരുടെ തല താഴെയിട്ടു.

ഇത്തരത്തിൽ ബാസിൽ ആറു സർപ്പങ്ങളെ കൊന്നു. എന്നാൽ ഏഴാമത്തെ സർപ്പത്തെ മുറിവേല്പിക്കാൻ പോലും അവനു കഴിഞ്ഞില്ല. അവൻ സർപ്പത്തിന്റെ കഴുത്തിലും തലയിലും വെട്ടി നോക്കി, ഹൃദയത്തിലേക്കു വാൾ കുത്തിയിറക്കാൻ നോക്കി—പക്ഷേ ഫലമുണ്ടായില്ല. ഒടുവിൽ ബാസിൽ തന്റെ വടി എടുത്ത് ശക്തിയായി സർപ്പത്തിന്റെ തലയ്ക്കിട്ട് ഒരടി കൊടുത്തു. സർപ്പത്തിനു തലചുററി. അവൻ പിൻവാങ്ങിത്തുടങ്ങി. ഓരോ അടിവയ്ക്കുമ്പോഴും

അവന്റെ തല ചുവരിൽ ചെന്നു മുട്ടിക്കൊണ്ടിരുന്നു. അവൻ അനേകം മുറികളിലൂടെ കടന്നു് അവസാനത്തെ മുറിയിലെത്തി. ആ മുറിയുടെ തറയിലുണ്ടായിരുന്ന ഒരു രഹസ്യവാതിൽ തുറന്നു് പായലും ചിലന്തിവലയും കൊണ്ടു് മൂടിയ ഒരു കോണിയിലൂടെ ഇറങ്ങിത്തുടങ്ങി. ബാസിലും പിന്നാലെ ചെന്നു. അവർ പന്ത്രണ്ടു് ഇരുമ്പു വാതിലുകൾ കടന്നു് കോണിയുടെ അവസാനത്തെ പടിയിലെത്തി. പിൻവാങ്ങാൻ ഇടമില്ലാതെ സർപ്പം ഭയന്നു വിറച്ചു് ഭിത്തിയോടു ചേർന്നു നിന്നു.

എന്നാൽ ബാസിൽ ആ സർപ്പത്തെ ഉപദ്രവിച്ചില്ല. അവൻ വാതിലിനു പുറത്തു കടന്നു് വാതിൽ പുറത്തു നിന്നു് സാക്ഷയിട്ടു. ബാസിൽ കോണി കയറിത്തുടങ്ങി. കടന്നു വന്ന പന്ത്രണ്ടു വാതിലുകളും അവൻ പുറത്തുനിന്നടച്ചു് സാക്ഷയിടുകയും ഏററവും അവസാനത്തെ വാതിൽ പൂട്ടി അതിന്റെ താക്കോൽ തന്റെ പോക്കററിലിടുകയും ചെയ്തു. അനന്തരം ഒരു നല്ല കാര്യം ചെയ്തു എന്ന ചാരിതാർത്ഥ്യത്തോടെ അവൻ വീട്ടിലേക്കു മടങ്ങി.

ആഹ്ലാദഭരിതനായി ഗുഹയിൽ മടങ്ങിയെത്തി ബാസിൽ അമ്മയെ വിളിച്ചു് ഇങ്ങനെ പറഞ്ഞു:

‘‘അമ്മേ, ഞാൻ മനോഹരമായ ഒരു കൊട്ടാരം കണ്ടുപിടിച്ചു. ഇനി നമുക്കു് അങ്ങോട്ടു താമസം മാററാം.’’

അമ്മയ്ക്കു് ബഹുസന്തോഷമായി. അമ്മയും മകനും ഗുഹ വിട്ടു് സ്വർണ്ണക്കൊട്ടാരത്തിൽ താമസം തുടങ്ങി.

ബാസിൽ അമ്മയോടു പറഞ്ഞു:

‘‘ഈ കൊട്ടാരം മുഴുവൻ നമ്മുടേതാണു്. എന്നാൽ അവസാനത്തെ മുറിയുടെ വാതിൽ അമ്മ ഒരിക്കലും തുറക്കാൻ പാടില്ല. അവിടെ ഒരു സർപ്പം താമസിക്കുന്നുണ്ടു്.’’

‘‘ഞാൻ അതു് ഒരിക്കലും തുറക്കുകയില്ല,’’ അമ്മ വാക്കുകൊടുത്തു. ‘‘നിന്നെ തിന്നാൻ ശ്രമിച്ച സർപ്പമാണു് അതിനുള്ളിൽ കിടക്കുന്നതു്. അതു കൊണ്ടു് ഞാൻ ആ വാതിൽ എപ്പോഴും പൂട്ടിയിടാം.’’

അമ്മ മകന്റെ കൈയിൽനിന്നു് താക്കോൽ വാങ്ങി ഒരു തുവാലയിൽ പൊതിഞ്ഞു് മററാരും കാണാത്ത ഒരു സ്ഥലത്തു് ഒളിച്ചുവച്ചു.

മേഘങ്ങളിൽ നിന്നു പൊഴിഞ്ഞു വീഴുന്നതുപോലെ സർവ്വ ഐശ്വര്യങ്ങളും അമ്മയുടേയും മകന്റേയും മേൽ ചൊരിഞ്ഞുകൊണ്ടിരുന്നു. അവർ താമസിച്ച കൊട്ടാരവും ചുററുമുള്ള ഉദ്യാനവും അതിമനോഹരമായിരുന്നു. കാട്ടിൽ മൃഗങ്ങൾക്കു യാതൊരു ക്ഷാമവും ഉണ്ടായിരുന്നില്ല.



ഇങ്ങനെ ഒന്നോ രണ്ടോ അല്ല അനേകം വർഷങ്ങൾ കടന്നു പോയി.

എന്നാൽ വസന്തം പെട്ടെന്നു് ഗ്രീഷ്മത്തിന്റെ ചൂടു കൊണ്ടുവരുന്നതുപോലെ കൊടുങ്കാററു് ഭൂമിയിലേക്കു് പൊടുന്നനെ ഇറങ്ങിവന്നു് സർവ്വതും നശിപ്പിക്കാൻ ശ്രമിക്കാറുണ്ടു്.

ഏഴു സർപ്പങ്ങളും മററൊരു രാജ്യത്തുനിന്നു് വന്നവരായിരുന്നു. ക്ലൊയാന്ത്സ എന്നു പേരുള്ള ഒരു ദുർമന്ത്രവാദിനിയാണു് അവരെ വളർത്തിയിരുന്നതു്. വേണ്ടിവന്നാൽ ഒററ നോട്ടം കൊണ്ടു് ഭൂമി മുഴുവൻ ദഹിപ്പിക്കാൻ ക്ലൊയാന്ത്സക്കു കഴിയും. ക്ലൊയാന്ത്സ വളരെക്കാലം സർപ്പങ്ങൾ തിരിച്ചു വരുന്നതും കാത്തിരുന്നു. ഒടുവിൽ ആശങ്ക അവളെ പിടികൂടി. അവൾ സർപ്പങ്ങളെ തിരക്കി സ്വർണ്ണക്കൊട്ടാരത്തിലേക്കു പുറപ്പെട്ടു.

തന്റെ സുഹൃത്തുക്കൾക്കു അപകടം പിണഞ്ഞതറിഞ്ഞു് മന്ത്രവാദിനി മാറത്തടിച്ചു കരഞ്ഞു. പിന്നീടു് അവൾ കലിതുള്ളിക്കൊണ്ടു് ബാസിലിന്റെ അമ്മയുടെമേൽ ചാടിവീണു് ബലാല്ക്കാരമായി താക്കോൽ പിടിച്ചു പറിച്ചു. ബാസിലിന്റെ അമ്മയെ അവൾ സർപ്പം കിടന്നിരുന്ന ഇരുട്ടറയിൽ കൊണ്ടു ചെന്നിട്ടിട്ടു് സർപ്പത്തെ മോചിപ്പിച്ചു. പന്ത്രണ്ടു വാതിലുകളും അടച്ചു സാക്ഷയിട്ടിട്ടു് അവൾ സർപ്പത്തേയും കൂട്ടിക്കൊണ്ടു് മുകളിൽ വന്നു.

മന്ത്രവാദിനിയും സർപ്പവും ഒരിടത്തിരുന്നു ബാസിലിനോടു് പകവീട്ടേണ്ടതെങ്ങിനെയെന്നു് ആലോചന തുടങ്ങി.

‘‘നീ അവനെ ദ്വന്ദയുദ്ധത്തിനു് വിളിക്കണം,’’ മന്ത്രവാദിനി പറഞ്ഞു.

‘‘അതു വേണ്ട. എനിക്കു് പേടിയാണു്,’’ സർപ്പം മറുപടി പറഞ്ഞു. ‘‘അവനു് എന്നേക്കാൾ പതിന്മടങ്ങു് ശക്തിയുണ്ടു്. അവൻ തിരിച്ചുവരുന്നതിനു മുമ്പു് നമ്മൾ സ്ഥലം വിടുന്നതാണു് നല്ലതു്. അവൻ വന്നാൽ നമ്മെ വെറുതെ വിടുകയില്ല.’’

‘‘അങ്ങിനെയാണെങ്കിൽ ഞാൻ ഒരു സൂത്രം പ്രയോഗിക്കാം,’’ മന്ത്രവാദിനി പറഞ്ഞു. ‘‘അവനെ ഞാൻ രാപകൽ അലട്ടും. ഒടുവിൽ മരണമാണു് ഭേദമെന്നു് അവനു തോന്നും.’’

അവൾ സർപ്പത്തെ ഒരിടത്തു് ഒളിപ്പിച്ചു. പിന്നീടു് ബാസിലിന്റെ അമ്മയുടെ വേഷത്തിൽ അവനെ കാത്തിരുന്നു.

രണ്ടു പകലും രണ്ടു രാത്രിയും കഴിഞ്ഞു് ബാസിൽ കാട്ടിൽനിന്നു് മടങ്ങിയെത്തി. അവൻ വരുന്നതു കണ്ടയുടൻ മന്ത്രവാദിനി മൂടിപ്പുതച്ചു കിടന്നു് ഒരു രോഗിയെപ്പോലെ ഞരങ്ങിത്തുടങ്ങി.

‘‘എന്റെ മോനെ, നീ ഒരിക്കലും മടങ്ങി വരില്ലെന്നു് ഞാൻ വിചാരി

ച്ചു,'' അവൾ പറഞ്ഞു. ''ഇവിടെ ഞാൻ സുഖമില്ലാതെ ഒററയ്ക്ക് കിടന്നുതുടങ്ങിയിട്ട് നേരം കുറേയായി. വേദനകൊണ്ട് ഞാൻ കിടന്നു പുളയുകയാണ്. പക്ഷേ സഹായിക്കാൻ ആരുമില്ല. പോയി കുറച്ചു പക്ഷിപ്പാൽ കൊണ്ടുവരൂ. ഒരു തുള്ളി പക്ഷിപ്പാൽകൊണ്ട് എന്റെ രോഗം മാററാം.''

ഈ വാക്കുകൾ കേട്ടപ്പോൾ ബാസിൽ അത്യന്തം ദുഃഖിതനായി. കഴിയുന്നതും വേഗം താൻ പക്ഷിയുടെ പാലുമായി തിരിച്ചെത്താമെന്ന് ക്ലൊയാന്ത്സയോടു പറഞ്ഞിട്ട് അവൻ ഒരു മൊന്തയുമെടുത്തുകൊണ്ട് അവിടുന്നിറങ്ങി.

അവൻ കുന്നുകളും താഴ്വരകളും താണ്ടി വളരെ ദൂരെ എത്തി. ഒടുവിൽ പൊക്കമുള്ള മതിലുകളാൽ ചുററപ്പെട്ട ഒരു വീടിന്റെ മുമ്പിലെത്തിയപ്പോൾ അവൻ നടപ്പു നിർത്തി പടിവാതിലിൽ മുട്ടി. അപ്പോൾ അകത്തു നിന്ന് ഒരു പെൺകിടാവു് ഇങ്ങിനെ വിളിച്ചു പറഞ്ഞു:

''നിങ്ങൾ ഒരു നല്ല മനുഷ്യനാണെങ്കിൽ അകത്തു വരൂ. ചീത്ത മനുഷ്യനാണെങ്കിൽ കടന്നു പോകൂ, അല്ലെങ്കിൽ എന്റെ പട്ടികൾ നിങ്ങളെ കടിച്ചുകീറും.''

''ഞാനൊരു നല്ല മനുഷ്യനാണ്,'' എന്ന് ബാസിൽ ഫെററ്ഫ്രൂമൊസ് പറഞ്ഞയുടൻ ഗയിററു തുറക്കപ്പെട്ടു. ചന്തമുള്ള ഒരു വീട് അവൻ കണ്ടു. അതിന്റെ വാതിലുകളും ജനലുകളും തുറന്നു കിടന്നു.

''നമസ്കാരം,'' ബാസിൽ പറഞ്ഞു.

''നമസ്കാരം,'' പെൺകുട്ടി പ്രത്യഭിവാദ്യം ചെയ്തു. ആ പെൺകുട്ടി അതിസുന്ദരിയായിരുന്നു. അവളുടെ മുമ്പിൽ സൂര്യനും ചന്ദ്രനും നിഷ്പ്രഭങ്ങളാണെന്നു തോന്നി.

ബാസിൽ പറഞ്ഞു:

''ഞാൻ വളരെ ദൂരം നടന്നാണ് ഇവിടെ എത്തിയതു്. ഇനി എനിക്കു് അതിൽക്കൂടുതൽ ദൂരം നടക്കാനുമുണ്ട്. ഇന്നു രാത്രി ഇവിടെ വിശ്രമിക്കാൻ ദയവുചെയ്ത് എന്നെ അനുവദിക്കൂ.''

''അങ്ങിനെയാകാം,'' പെൺകുട്ടി പറഞ്ഞു. അവൾ അവനെ ഒരു പരവതാനിയിൽ ഇരുത്തി സ്വാദുള്ള ഭക്ഷണപാനീയങ്ങൾ വിളമ്പി. അവർ ഒരുമിച്ചിരുന്ന് വളരെ നേരം സംസാരിച്ചു. താൻ വീട്ടിൽനിന്ന് ഇത്ര അകലെ വന്നതെന്തിനാണെന്ന് ബാസിൽ പെൺകുട്ടിയോടു പറഞ്ഞു.

''പക്ഷിയുടെ പാൽ എവിടെ കിട്ടുമെന്ന് നിനക്കറിയാമോ?'' അവൻ പെൺകുട്ടിയോടു ചോദിച്ചു.

''ഞാൻ അങ്ങിനെയൊരു സാധനത്തെപ്പററി കേട്ടിട്ടേയില്ല. പക്ഷേ നിങ്ങൾ ഒരു നല്ല മനുഷ്യനായതുകൊണ്ട് ഞാൻ അതെപ്പററി അന്വേഷിക്കാം എന്റെ സഹോദരനായ ഉജ്ജ്വലസൂര്യന് എല്ലാ കാര്യങ്ങളും അറിയാം.''

യാത്രകൊണ്ട് ക്ഷീണിച്ചിരുന്ന ബാസിൽ ഫെററ്ഫ്രൂമൊസിനു് കിടക്കാനുള്ള മുറി കാണിച്ചുകൊടുത്തിട്ട് ഇലാന കോസിൻസാന സഹോദരന്റെ അടുത്തേക്കു പോയി. പക്ഷിപ്പാൽ എവിടെ കിട്ടുമെന്ന് അവൾ സഹോദരനോടു ചോദിച്ചു.

''വളരെ ദൂരെയുള്ള ചെമ്പുമലകൾക്കപ്പുറത്തേ അതുള്ളു,'' സൂര്യൻ അനിയത്തിയോടു പറഞ്ഞു. ''അനേകം ആഴ്ചകൾ വേണം അവിടെ എത്താൻ. അവിടെ ചെന്നാൽത്തന്നെ പാലുള്ള പക്ഷിയെ പിടിക്കാൻ സാധിക്കയില്ല. അതു് ഒരു രാക്ഷസപ്പക്ഷിയാണ്. ആരെങ്കിലും ആ വഴി ചെന്നാൽ അതു് അവരെ പിടിച്ചുകൊണ്ടുപോയി പക്ഷിക്കുഞ്ഞുങ്ങൾക്കു തിന്നാൻ കൊടുക്കും.''

ബാസിൽ ഫെററ്ഫ്രൂമൊസിനു് വരാൻ പോകുന്ന ആപത്തിനെപ്പററി ഓർത്തു് സൂര്യന്റെ സഹോദരിയായ ഇലാന കോസിൻസാന ദുഃഖിതയായി. താൻ അവനെ സഹായിക്കാനാണു ശ്രമിക്കുന്നതെങ്കിലും അതു് അവന്റെ മരണത്തിനിടയാക്കുമെന്ന് അവൾ ഭയന്നു. പിറേറന്നു രാവിലെ ഇലാന ലായത്തിൽ നിന്ന് പന്ത്രണ്ടു ചിറകുകളുള്ള ഒരു കുതിരയെ പുറത്തേക്കിറക്കിക്കൊണ്ട് ബാസിലിനോടു പറഞ്ഞു:

''നല്ല മനുഷ്യാ, ഇതാ, ഈ കുതിരയെ എടുത്തു കൊള്ളൂ. ഇവൻ നിങ്ങളെ സഹായിക്കുകയും ആപത്തിൽ നിന്നു രക്ഷിക്കുകയും ചെയ്യും. കാര്യം സാധിച്ചാലും ഇല്ലെങ്കിലും നിങ്ങൾ തിരിച്ച് ഈ വഴി വരുമ്പോൾ എന്റെ വീട്ടിൽ കയറണം.''

സുന്ദരിയും ഉദാരമതിയുമായ ആ പെൺകുട്ടിയുടെ കാൽച്ചുവട്ടിൽ തന്റെ ഹൃദയം അർപ്പിക്കാൻ തയ്യാറായിരുന്ന ബാസിൽ ഫെററ്ഫ്രൂമൊസ് അവളോട് നന്ദി പറഞ്ഞിട്ട് കുതിരപ്പുറത്തു കയറി യാത്ര പുറപ്പെട്ടു.

കുന്നുകൾ താണ്ടി
കുഴികൾ താണ്ടി
കാടുകൾ താണ്ടി
മേടുകൾ താണ്ടി
അവൻ മുന്നോട്ടു പോയി.

ഒടുവിൽ ദൂരെ ചെമ്പുകൊണ്ടുണ്ടാക്കപ്പെട്ട ഒരു കോട്ടമതിൽ നില്ക്കുന്നതു് അവൻ കണ്ടു. അടുത്തു ചെല്ലുന്തോറും അതിന്റെ പൊക്കം വർദ്ധിച്ചുകൊണ്ടിരു

ന്നു. അതൊരു കോട്ടമതിലല്ല ഒരു മഹാപർവ്വതത്തിൻെറ പാർശ്വമാണെന്നു് ബാസിലിനു മനസ്സിലായി. ആ പർവ്വതത്തിൻെറ കൊടുമുടികൾ ആകാശം മുട്ടെ നിന്നിരുന്നു. ബാസിൽ മുകളിലേക്കു നോക്കി. അവിടെ കാർമേഘങ്ങൾ പോലുള്ള വലിയ കറുത്ത ചിറകുകൾ വിരിച്ചു് ഒരു പക്ഷി വട്ടം കറങ്ങിക്കൊണ്ടിരുന്നു. അല്പ സമയം കഴിഞ്ഞു് അതു് അപ്രത്യക്ഷമായി.

ബാസിൽ കുതിരയെ മലമുകളിലേക്കു് ഓടിച്ചു. കുതിര കുതിച്ചു് പർവ്വതത്തിൻെറ കൊടുമുടിയിൽ ചെന്നു നിന്നു. ബാസിൽ ചുററും നോക്കി. ചെമ്പുകമ്പികൾ കൊണ്ടു് മെനഞ്ഞെടുത്ത അനേകം വലിയ പക്ഷിക്കൂടുകൾ അവിടെ ഉണ്ടായിരുന്നു. രാക്ഷസപ്പക്ഷിയുടെ കുഞ്ഞുങ്ങൾ വിശന്നു നിലവിളിച്ചുകൊണ്ടു് ആ കൂടുകളിലിരിക്കുന്നതു് അവൻ കണ്ടു. പക്ഷിക്കുഞ്ഞുങ്ങൾക്കു് ഓരോന്നിനും ഒരു കാളയുടെ വലിപ്പമുണ്ടായിരുന്നു.

ബാസിൽ ഫെററ്ഫ്രൂമൊസിനു് ഒരു പാറയുടെ വിടവിൽ ഒളിക്കാൻ കഷ്ടിച്ചു സമയം കിട്ടിയതേയുള്ളു, അപ്പോഴേക്കും തള്ളപ്പക്ഷി തിരിച്ചു വന്നു. അതു് ഓരോകൂട്ടിലും പറന്നുചെന്നു് കുഞ്ഞുങ്ങൾക്കു് പാലുകൊടുത്തു. ബാസിൽ ഒളിച്ചിരുന്ന വിടവിനടുത്തുള്ള കൂട്ടിൽ അതെത്തിയപ്പോൾ അവൻ മൊന്ത നീട്ടിപ്പിടിച്ചു. കുറച്ചു പാൽ അതിൽ വീണു. അവൻ അതുമായി കുതിരപ്പുറത്തു ചാടിക്കയറി കുതിരയെ പറപ്പിച്ചു. പക്ഷി അവൻെറ പിന്നാലെ പറന്നുചെന്നെങ്കിലും അതിനു് ഒരു ജോടി ചിറകുകളേ ഉണ്ടായിരുന്നുള്ളു. കുതിരയ്ക്കു് ആറു ജോടി ചിറകുകളുണ്ടായിരുന്നതുകൊണ്ടു് പക്ഷിക്കു് ബാസിലിൻെറ ഒപ്പമെത്താൻ കഴിഞ്ഞില്ല.

കുന്നുകൾ താണ്ടി
കുഴികൾ താണ്ടി
കാടുകൾ താണ്ടി
മേടുകൾ താണ്ടി
ബാസിൽ മുന്നോട്ടു പോയി.

ഒടുവിൽ അവൻ ഇലാന കോസിൻസാനയുടെ വീട്ടിലെത്തി. ഇലാന അയാളെ സന്തോഷത്തോടെ സ്വീകരിക്കുകയും അന്നു രാത്രി അവിടെ താമസിച്ചു വിശ്രമിച്ചിട്ടു് പോയാൽ മതിയെന്നു് പറയുകയും ചെയ്തു.

ബാസിൽ ഭക്ഷണം കഴിച്ചു് ഉറങ്ങാൻ കിടന്നു. എന്നാൽ വരാനിരിക്കുന്നതെന്തെന്നു് അറിയാമായിരുന്ന ഇലാന പക്ഷിയുടെ പാലെടുത്തു മാററിയിട്ടു് പകരം ആ മൊന്തയിൽ കുറച്ചു പശുവിൻപാൽ ഒഴിച്ചു വച്ചു.



പിറേറന്നു രാവിലെ ബാസിൽ എഴുന്നേററു് മൊന്ത കൈയിലെടുത്തു.

''സോദരീ, നീ എന്നെ വളരെ സഹായിച്ചു,'' അവൻ ഇലാനയോടു പറഞ്ഞു. ''നിൻെറ ഔദാര്യം കൊണ്ടു് ഞാൻ വേണ്ടത്ര വിശ്രമിച്ചു. എൻെറ ക്ഷീണം മാറി. ഇനി ഞാൻ പോകട്ടെ. എൻെറ അമ്മ എന്നെ കാത്തിരിക്കുകയാണു്.''

ഇലാന അതിനു് ഇങ്ങിനെയാണു മറുപടി പറഞ്ഞതു്.

''ധീരനായ യുവാവേ, പോകാൻ സമയമായെങ്കിൽ പോകൂ. നിങ്ങളുടെ യാത്ര സുഗമമായിരിക്കട്ടെ! എന്നാൽ എപ്പോഴെങ്കിലും തിരിച്ചു വന്നു് എന്നെ സന്ദർശിക്കണം.''

ബാസിൽ ഇലാനയോടു യാത്രപറഞ്ഞിറങ്ങി. അവൻ തൻെറ കൊട്ടാരത്തിനടുത്തെത്തി. അവൻ വരുന്നതു കണ്ടയുടൻ ക്ലൊയാന്ത്സ നിരാശകൊണ്ടു് ഞെരിപിരികൊണ്ടു. അവൾ മൂടിപ്പുതച്ചു കിടന്നു് ഞരങ്ങുകയും മൂളുകയും ചെയ്തുതുടങ്ങി.

ബാസിൻ മുറിയിലെത്തിയ ഉടൻ അവൾ പറഞ്ഞു:

''നീ തിരിച്ചു വന്നതു് എത്ര നന്നായി! ഞാൻ കാത്തിരുന്നു മടുത്തു! നീ പക്ഷിപ്പാൽ കൊണ്ടുവന്നിട്ടുണ്ടോ!''

''ഉണ്ടു്,'' എന്നു പറഞ്ഞുകൊണ്ടു് ബാസിൽ മൊന്ത നീട്ടി.

ക്ലൊയാന്ത്സ പാൽ മുഴുവൻ ഒററ വലിക്കു കുടിച്ചുതീർത്തു.

''എൻെറ പൊന്നുമോനെ നിനക്കു നന്ദി, എനിക്കിപ്പോൾ വളരെ ആശ്വാസമായി,'' എന്നു പറഞ്ഞിട്ടു് അവൾ ഉറങ്ങിയതുപോലെ കണ്ണടച്ചു കിടന്നു. എന്നാൽ അവൾ ഉറങ്ങുകയായിരുന്നില്ല. ബാസിൽ ഫെററ്ഫ്രൂമൊസിനെ ഇനി എങ്ങോട്ടയച്ചാലാണു് അവൻ മടങ്ങി വരാതിരിക്കുന്നതെന്നാലോചിച്ചുകൊണ്ടു് അവൾ കിടന്നു. പെട്ടെന്നു് അവൾ ഭയങ്കര വേദന കൊണ്ടെന്നപോലെ വീണ്ടും ഞരങ്ങിത്തുടങ്ങി.

''എൻെറ പൊന്നുമോനെ! എനിക്കു വേദന സഹിക്കാൻമേല. ഒരു കാട്ടുപന്നിയുടെ ഇറച്ചി തിന്നാൽ ഇതു മാറുമെന്നു് ഞാൻ സ്വപ്നം കണ്ടു.''

''ഞാൻ ഉടൻതന്നെ പോയി അതു കൊണ്ടുവരാം. അമ്മയുടെ അസുഖം എങ്ങിനെയെങ്കിലും മാറണമെന്ന ഒരേ ഒരാഗ്രഹമേ എനിക്കുള്ളു,'' ബാസിൽ പറഞ്ഞു.

അവൻ വീണ്ടും കുതിരപ്പുറത്തു കയറി അതിവേഗം സഞ്ചരിച്ചു. ഒടുവിൽ അവൻ ഇലാന കൊസിൻസാനയുടെ വീട്ടിൽ എത്തിച്ചേർന്നു.

''ഞാൻ അകത്തു വന്നോട്ടെ, ഇലാനാ,'' അവൻ ചോദിച്ചു.

‘‘വരൂ, വരൂ,’’ അവൾ പറഞ്ഞു.

ബാസിൽ അകത്തു കടന്നിരുന്നു. തന്റെ യാത്രയുടെ ഉദ്ദേശം അവൻ അവളെ അറിയിച്ചു.

‘‘എവിടെയാണ് കാട്ടുപന്നിയുള്ളതെന്ന് പറഞ്ഞു തരാമോ? അവൻ ചോദിച്ചു. ‘‘അമ്മയ്ക്ക് വീണ്ടും സുഖക്കേടാണ്. കാട്ടുപന്നിയുടെ മാംസം തിന്നാൽ അതു ഭേദമാകുമെന്ന് അമ്മ പറഞ്ഞു.’’

‘‘ഇവിടെ ഇരുന്ന് നിങ്ങൾ അല്പം വിശ്രമിക്കൂ,’’ ഇലാന പറഞ്ഞു. ‘‘ഇന്നു വൈകിട്ട് ഞാൻ എന്റെ ജ്യേഷ്ഠനായ ഉജ്ജ്വലസൂര്യനെ കാണാൻ പോകുന്നുണ്ട്. അപ്പോൾ ഞാൻ ഇക്കാര്യം ചോദിക്കാം. ചേട്ടന് തീർച്ചയായും അതറിയാമായിരിക്കും. ചേട്ടന്റെ വാസസ്ഥലത്തുനിന്ന് നോക്കിയാൽ കാണാൻ പാടില്ലാത്തതായി ഒന്നുമില്ല.’’

ബാസിൽ ഫെററ്ഫ്രൂമൊസ് ഉറങ്ങാൻ കിടന്നു. ഇലാന സഹോദരനായ ഉജ്ജ്വലസൂര്യനെ കാണാൻ പോയി.

‘‘കാട്ടുപന്നികൾ എവിടെയാണുള്ളതെന്ന് അറിയാമോ?’’ അവൾ ചോദിച്ചു.

‘‘വടക്കു വടക്ക് ഒരിടത്ത് പച്ചപ്പാടങ്ങളുടേയും പൂമരത്തോപ്പുകളുടേയും അപ്പുറത്ത് ഒരു ഘോര വനമുണ്ട്. അവിടെ കാണും,’’ സൂര്യൻ മറുപടി പറഞ്ഞു.

‘‘അവയിലൊന്നിനെ പിടിക്കാൻ എന്താണു മാർഗ്ഗം?’’

‘‘ഒരു മാർഗ്ഗവുമില്ല, അനിയത്തി. സീഡർമരങ്ങൾ തിങ്ങിവളരുന്ന ആ കാട്ടിലേക്ക് സൂര്യരശ്മികൾക്കു പോലും കടക്കാൻ കഴിയുകയില്ല, പിന്നെങ്ങിനെ മനുഷ്യൻ കടക്കും? ഞാൻതന്നെ അവയെ കാണുന്നത് നട്ടുച്ചയ്ക്ക് അവ പുറത്തുവന്ന് ചതുപ്പിൻ കുളിക്കാനിറങ്ങുമ്പോഴാണ്. അവയുടെ തേററകൾക്കു നല്ല മൂർച്ചയാണ്. അടുത്തു ചെല്ലുന്നവരെ അവ അറുത്തു മുറിക്കും.’’

ഇലാന ഈ വിവരം ബാസിലിനെ അറിയിച്ചു. എങ്ങോട്ടു പോകണമെന്നും എന്തപകടമാണ് തന്നെ കാത്തിരിക്കുന്നതെന്നും മനസ്സിലാക്കിക്കൊണ്ട് ബാസിൽ കുതിരപ്പുറത്തു കയറി യാത്ര തിരിച്ചു. കുന്നുകൾ താണ്ടി, കുഴികൾ താണ്ടി, കാടുകൾ താണ്ടി, മേടുകൾ താണ്ടി, പച്ച പാടങ്ങളും പൂമരത്തോപ്പുകളും താണ്ടി കുതിര അന്ധകാര നിബിഡമായ ഒരു ഘോര വനത്തിനടുത്തെത്തി. ബാസിൽ വനത്തിനുള്ളിലേക്ക് കുതിരയെ പായിച്ചു. അവിടെ കുററാക്കുററിരുട്ടായിരുന്നു. അവന്റെ പന്ത്രണ്ടു ചിറകുകളുള്ള കുതിര ആകാശത്തിലേക്കുയർന്നു. കാടിന്റെ അതിരിലുണ്ടായിരുന്ന ചതുപ്പ് ബാസിൽ കണ്ടു. നേരം ഉച്ച



യോടടുത്തിരുന്നു. കാട്ടുപന്നികൾ ഉറക്കെ മുക്രയിട്ടുകൊണ്ട് ചതുപ്പിനടുത്തേക്ക് ഓടിവരുന്നത് ബാസിലിന്റെ ദൃഷ്ടിയിൽപ്പെട്ടു.

പ്രായമധികമാകാത്ത തടിച്ചുകൊഴുത്ത ഒരു കാട്ടുപന്നിയെ അവൻ കണ്ടുവച്ചു. പെട്ടെന്ന് താണുവന്ന് അതിനെ റാഞ്ചി കുതിരപ്പുറത്തു വച്ചിട്ട് അവൻ അതിവേഗം കുതിരയോടിച്ചു പോയി. എന്നാൽ മററു കാട്ടുപന്നികൾ അതു കണ്ട് അവന്റെ പിന്നാലെ പാഞ്ഞു. കുതിര വായുവേഗത്തിൽ പറന്നില്ലായിരുന്നെങ്കിൽ അവ തേററകൾകൊണ്ട് അവനെ കഷണം കഷണമാക്കുമായിരുന്നു. കാട്ടുപന്നികളിൽനിന്ന് രക്ഷപ്പെട്ട സന്തോഷംകൊണ്ട് കുതിര നൃത്തം ചവിട്ടി, ബാസിൽ ഒരു പാട്ടു മൂളി.

തിരിച്ചുപോകുംവഴി അവൻ മുമ്പത്തെപ്പോലെ ഇലാനയുടെ വീട്ടിൽ കയറി. അവൻ ആഹാരം കഴിച്ചിട്ട് ഉറങ്ങാൻ കിടന്നപ്പോൾ ഇലാന കോസിൻസാന കാട്ടുപന്നിയെ എടുത്തു മാററിയിട്ട് തൽസ്ഥാനത്ത് ഒരു സാധാരണ പന്നിക്കുട്ടിയെ വച്ചു. അതേപ്പററി ഒന്നും സൂചിപ്പിക്കാതെ അവൾ പിറേറന്ന് ബാസിലിനെ യാത്രയാക്കി.

ക്ലൊയാന്ത്സ ബാസിൽ ഫെററ്ഫ്രൂമൊസ് വരുന്നതു കണ്ട് പല്ലുകടിച്ചു. അതിന്റെ ശക്തികൊണ്ട് അവളുടെ വായിൽനിന്ന് തീപ്പൊരി ചിതറി. എങ്കിലും അവൾ രോഗം നടിച്ച് കിടന്നു. ബാസിൽ അവളുടെ മുറിയിൽ എത്തിയപ്പോൾ അവൾ പറഞ്ഞു:

‘‘എന്റെ പൊന്നുമോനെ, നീ ഇപ്പോൾ തിരിച്ചുവന്നത് എന്റെ ഭാഗ്യംകൊണ്ടാണ്. അല്പം താമസിച്ചിരുന്നെങ്കിൽ എന്നെ ജീവനോടെ കാണാൻ നിനക്കു കഴിയുമായിരുന്നില്ല വേഗം. കാട്ടുപന്നിയെ കൊന്ന് ഇറച്ചി എനിക്ക് തിന്നാൻ തരൂ.’’

ബാസിൽ പന്നിക്കുട്ടിയെ കൊന്ന് പൊരിച്ച് ക്ലൊയാന്ത്സയ്ക്കു തിന്നാൻ കൊടുത്തു. അവൾ ഒരു കഷണം ഇറച്ചി തിന്നിട്ടു പറഞ്ഞു:

‘‘ഹാവൂ! എന്തൊരാശ്വാസം.’’

എന്നാൽ ഇറച്ചി മുഴുവൻ തിന്നുകഴിഞ്ഞ ഉടനെ അവൾ മുമ്പത്തെക്കാൾ ഉറക്കെ ഞരങ്ങാനും മൂളാനും തുടങ്ങി.

‘‘എന്റെ മോനെ! എന്റെ പൊന്നുമോനെ! നീ എനിക്കുവേണ്ടി ഒരുപാടു യാത്രചെയ്തു, പല അപകടങ്ങളും തരണംചെയ്തു, എങ്കിലും എന്റെ സുഖക്കേടു മാറണമെങ്കിൽ ഇനിയും നീ വീടുവിട്ട് ഇറങ്ങിയേ പററൂ. എനിക്കു രോഗം മുമ്പത്തെക്കാൾ കലശലാണ്. നീ പോയി കുറച്ചു ജീവജലവും മരണജലവും കൊണ്ടുവന്നില്ലെങ്കിൽ ഞാൻ തീർച്ചയായും ചത്തുപോകും.’’

അവൻ വീണ്ടും യാത്രതിരിച്ചു. അസ്വസ്ഥതയും വിഷാദവും അവന്റെ ഹൃദയത്തെ ഗ്രസിച്ചു. അമ്മ ആവശ്യപ്പെട്ട സാധനം എവിടെ കിട്ടുമെന്നു് അവനു് അറിയില്ലായിരുന്നു. അവൻ ഇലാനയുടെ വീട്ടിലെത്തി ശോകനിർഭരമായ ശബ്ദത്തിൽ തന്റെ ദുർവിധിയെപ്പററി അവളോടു പറഞ്ഞു.

''എന്റെ പൊന്നു സഹോദരി, എങ്ങോട്ടു പോകണമെന്നു് എനിക്കു നിശ്ചയമില്ല. എന്തു ചെയ്താലും എന്റെ അമ്മയുടെ രോഗം മാറുകയില്ലെന്നു തോന്നുന്നു. ഇപ്പോൾ ജീവജലവും മരണജലവും കൊണ്ടുചെല്ലാൻ അമ്മ കല്പിച്ചിരിക്കയാണു്. അതെവിടെ നിന്നു് എങ്ങിനെ കിട്ടുമെന്നു് നിനക്കറിയാമോ?''

''ഇവിടെ കിടന്നു് നിങ്ങൾ അല്പം വിശ്രമിക്കു,'' ഇലാന പറഞ്ഞു. ''ഒരുപക്ഷേ ഇത്തവണയും എനിക്കു് നിങ്ങളെ സഹായിക്കാൻ കഴിഞ്ഞേക്കും.''

ഇലാന സന്ധ്യയാവാൻ കാത്തിരുന്നു. ഊരുചുററൽ കഴിഞ്ഞു് സഹോദരൻ മടങ്ങിയെത്തിയപ്പോഴേക്കും അവൾ അവന്റെയടുത്തെത്തി.

''ചേട്ടാ! ആകാശത്തിനു മീതെ ഇരുന്നു് ചേട്ടനു് ഭൂമി മുഴുവൻ കാണാമല്ലൊ! ജീവജലവും മരണജലവും എവിടെ കിട്ടുമെന്നു് എനിക്കു പറഞ്ഞു തരു.''

''അതു വളരെ ദൂരെയാണു്, സഹോദരി,'' സൂര്യൻ പറഞ്ഞു. ''മുപ്പത്തൊമ്പതു കരകൾക്കും മുപ്പത്തൊമ്പതു കടലുകൾക്കുമപ്പുറം താമസിക്കുന്ന വയലമ്മയുടെ നാട്ടിലാണു് അതുള്ളതു്. എന്നാൽ അതു കൊണ്ടുവരാൻ അങ്ങോട്ടു പോയിട്ടുള്ളവരാരും ജീവനോടെ തിരിച്ചെത്തിയിട്ടില്ല. ഒരു ഭയങ്കര സർപ്പം അവിടെ കാവൽ നില്പുണ്ടു്. അവിടെ ചെല്ലുന്നവരെയെല്ലാം ആ സർപ്പം കൊല്ലും. എത്രയോ കാലമായി ഞാൻ അവരുടെ എല്ലുകൾ ഉണക്കുന്നു!''

എങ്ങോട്ടാണു താൻ പോകുന്നതെന്നും എന്താണു് തന്നെ കാത്തിരിക്കുന്നതെന്നും ബാസിൽ ഫെററ്ഫ്രൂമൊസിനു് മനസ്സിലായി. എങ്കിലും അവനു് അല്പംപോലും ഭയം തോന്നിയില്ല. അവൻ അരപ്പട്ടയിൽ തിരുകിയിരുന്ന വാളും വടിയും തൊട്ടുനോക്കിയിട്ടു് ഇലാനയോടു യാത്ര പറഞ്ഞു് കുതിരപ്പുറത്തു കയറി. അതൊരു ദീർഘയാത്രയായിരുന്നു. വയലുകളും കാടുകളും മുറിച്ചുകടന്നു് പുഴകളും കടലുകളും ചുററി എങ്ങും നില്ക്കാതെ അവൻ കുതിരയോടിച്ചു. അവൻ മുപ്പത്തൊമ്പതു കടലുകളും മുപ്പത്തൊമ്പതു കരകളും കടന്നു് അതിമനോഹരവും സമ്പൽസമൃദ്ധവുമായ ഒരു നാട്ടിലെത്തി. പ്രകൃതി സൗന്ദര്യത്തിന്റെ പര്യായമായിരുന്ന ആ നാട്ടിൽ ഉണങ്ങിയ ഒരു മരച്ചില്ലയോ വാടിയ ഒരു പുൽനാമ്പോ കാണാനില്ലായിരുന്നു. എവിടെ നോക്കിയാലും പൂത്തുലഞ്ഞു നില്ക്കുന്ന ചെടികളും കായ്കനികളേന്തിനില്ക്കുന്ന മരങ്ങളും മാത്രം!



ബാസിൽ ഫെററ്ഫ്രൂമൊസ് ചുററിനടന്നു് അവിടുത്തെ കാഴ്ചകൾ കണ്ടു. അവന്റെ ഹൃദയം കുളിർത്തു. ഒടുവിൽ അവൻ രണ്ടു പാറകൾ നില്ക്കുന്ന ഒരിടത്തെത്തി. അവിടെ രണ്ടു് ഉറവകൾ ഉണ്ടായിരുന്നു.

''ഇതായിരിക്കും ജീവജലവും മരണജലവും,'' ബാസിൽ വിചാരിച്ചു. അവൻ ഒരു ചിത്രശലഭത്തെ പിടിച്ചു് കഷണങ്ങളായി മുറിച്ചിട്ടു് ആ കഷണങ്ങൾ ഒരു ഉറവയിലെ ജലത്തിൽ മുക്കി. ഉടൻ തന്നെ അവയെല്ലാം യോജിച്ചു് വീണ്ടും ചിത്രശലഭമായിത്തീർന്നു. അവൻ അതിനെ മറെറ ഉറവയിൽ മുക്കി. ഉടൻ തന്നെ അതിനു ജീവൻ വീണു.

ബാസിൽ ഫെററ്ഫ്രൂമൊസ് സന്തോഷംകൊണ്ടു് തുള്ളിച്ചാടി. അവൻ രണ്ടു തുകൽ സഞ്ചികളിൽ രണ്ടു് ഉറവകളിൽനിന്നും വെള്ളം സംഭരിച്ചു് കുതിരപ്പുറത്തു വച്ചു കെട്ടിയിട്ടു് വീട്ടിലേക്കു തിരിച്ചു. എന്നാൽ അവൻ ആ ദേശത്തിന്റെ അതിരിൽ എത്തിയപ്പോഴേക്കും ചുററുമുള്ള മരങ്ങൾ കൊടുങ്കാററടിച്ചിട്ടെന്നപോലെ ആടുകയും ഉലയുകയും ചെയ്തുതുടങ്ങി. ആകാശം ഇരുണ്ടുമൂടി. രോഷാകുലനായി വാൽ നിലത്തിട്ടടിച്ചുകൊണ്ടു് പത്തു തലയുള്ള ഒരു സർപ്പം അവിടെ പ്രത്യക്ഷപ്പെട്ടു.

ബാസിൽ ഫെററ്ഫ്രൂമൊസ് ഒരു കൈയിൽ വാളും മറേറ കൈയിൽ വടിയുമായി സർപ്പത്തെ നേരിടാൻ തയ്യാറായി നിന്നു. സർപ്പം അവന്റെ നേരെ ഒരു തല തിരിച്ചു. ഉടൻതന്നെ അവൻ ആ തലയ്ക്കിട്ടു് വടികൊണ്ടു് ഒന്നു കൊടുത്തു. അനന്തരം വാൾകൊണ്ടു് അതു് അരിഞ്ഞു വീഴ്ത്തി. രണ്ടാമത്തെ തലയ്ക്കും മൂന്നാമത്തെ തലയ്ക്കും അതുതന്നെ സംഭവിച്ചപ്പോൾ തന്റെ അന്ത്യമടുത്തെന്നു് സർപ്പത്തിനു മനസ്സിലായി. അതു് ആകാശത്തിലേക്കു കുതിച്ചുയർന്നു. എന്നാൽ ബാസിൽ ഫെററ്ഫ്രൂമൊസിന്റെ കുതിര അതിലും മുകളിലെത്തി. അവൻ സർപ്പത്തിന്റെ പത്തുതലകളും അരിഞ്ഞു വീഴ്ത്തി.

ബാസിൽ പിന്നീടു് യാതൊരു ബുദ്ധിമുട്ടുമില്ലാതെ യാത്ര തുടർന്നു. ഇലാനയുടെ വീട്ടിലെത്തി അവൻ വിശ്രമിക്കാൻ കിടന്നു. ഇലാന അവന്റെ തുകൽ സഞ്ചികൾ എടുത്തു മാററിയിട്ടു് സാധാരണ ജലം നിറച്ച രണ്ടു് തുകൽ സഞ്ചികൾ തൽസ്ഥാനത്തു വച്ചു. തന്നെ പല തവണ സഹായിച്ചിട്ടുള്ള ഇലാന ഇങ്ങനെയൊരു പ്രവൃത്തിചെയ്യുമെന്നു് ബാസിൽ സ്വപ്നത്തിൽപ്പോലും വിചാരിച്ചില്ല. സുഖമായി ഉറങ്ങി എഴുന്നേററു് അവൻ പിറേറന്നു രാവിലെ വീട്ടിലേക്കു തിരിച്ചു.

ബാസിൽ ഫെററ്ഫ്രൂമൊസ് വരുന്നതുകണ്ടു് ക്ലൊയാന്ത്സ പല്ലുകടിച്ചു.

അവൻ കൊണ്ടുവന്ന വെള്ളം അല്പം കുടിച്ചിട്ടു് അവരം വീണ്ടും ആലോചന തുടങ്ങി—എങ്ങിനെ ഇവനെ വകവരുത്തും?

അവരം അവനെ അന്നു വിശ്രമിക്കാൻ അനുവദിച്ചു. പിറേറന്നു് അവനെ അടുത്തു വിളിച്ചു് വാത്സല്യപൂർവ്വം ചുംബിച്ചുകൊണ്ടു് തേനൂറുന്ന സ്വരത്തിൽ അവരം പറഞ്ഞു:

''മോനെ, ബാസിൽ ഫെററ്ഫ്രൂമൊസ്, നീ യാത്രചെയ്തു് വളരെ ക്ഷീണിച്ചെന്നു തോന്നുന്നു. നിനക്കു വേണ്ടത്ര ശക്തിയുണ്ടോ എന്നു് നമുക്കു നോക്കാം. ഈ കയർ നിനക്കു പൊട്ടിക്കാൻ പററുമോ എന്നു് നോക്കു മോനെ.''

ഒരു പട്ടു കയറെടുത്തു് അവരം ബാസിലിനെ വരിഞ്ഞുകെട്ടി. ബാസിൻ നിവർന്നു നിന്നു് നെഞ്ചു വിരിച്ചു പിടിച്ചപ്പോരം കയർ കഷണങ്ങളായി മുറിഞ്ഞു.

''മോശമില്ല. രണ്ടു കയറുകരം പൊട്ടിക്കാമോ എന്നു് നോക്കു മോനെ,'' എന്നു പറഞ്ഞുകൊണ്ടു് മന്ത്രവാദിനി അവനെ രണ്ടു കയറുകരംകൊണ്ടു് വരിഞ്ഞുകെട്ടി.

ബാസിൽ അതും പൊട്ടിച്ചു.

''നിനക്കു് ഇപ്പോഴും വേണ്ടുവോളം ശക്തിയുണ്ടു്. മൂന്നു കയറുകരം പൊട്ടിക്കാമോ എന്നു നമുക്കു പരീക്ഷിക്കാം.''

മന്ത്രവാദിനി മൂന്നു കയറുകരം കൊണ്ടു് ബാസിലിനെ ബന്ധിച്ചു.

ബാസിൽ അതു പൊട്ടിക്കാൻ ശ്രമിച്ചു. എന്നാൽ കയറുകരം പൊട്ടിയില്ല. അവൻ പിന്നേയും ഞെളിയുകയും പിരിയുകയും ചെയ്തുകൊണ്ടിരുന്നെങ്കിലും ഫലമുണ്ടായില്ല. എന്നു മാത്രമല്ല കയറുകരം അവൻെറ ദേഹത്തു് മുറിവുണ്ടാക്കുകയും ചെയ്തു. അവൻ പഠിച്ച പണി പതിനെട്ടും നോക്കിയിട്ടും കയർ പൊട്ടിയില്ല. അതു് അസ്ഥിവരെ തുളച്ചു കയറി.

മന്ത്രവാദിനി സന്തോഷംകൊണ്ടു് തുള്ളിച്ചാടി.

''സർപ്പം എവിടെ?'' അവരം വിളിച്ചുചോദിച്ചു. ''വേഗം വന്നു് ബാസിൽ ഫെററ്ഫ്രൂമൊസിൻെറ കഥ കഴിക്കൂ!''

സർപ്പം ചീററിക്കൊണ്ടു് ഒളിസ്ഥലത്തുനിന്നു് പുറത്തുവന്നു. അതു് ഒരു വാളെടുത്തു് ബാസിലിനെ വെട്ടി തുണ്ടം തുണ്ടമാക്കി. അനന്തരം ആ കഷണങ്ങരം രണ്ടു പഴയ ജീനിസഞ്ചികളിൽ കെട്ടി കുതിരപ്പുറത്തു വച്ചിട്ടു് സർപ്പം കുതിരയെ ചാട്ടകൊണ്ടടിച്ചു.

''വേഗം ഓടിക്കോ കുതിരെ! ജീവനോടെ അവനെ കൊണ്ടുവന്നതെവിടെ നിന്നാണോ അങ്ങോട്ടു് അവൻെറ ശവം കൊണ്ടു പൊയ്ക്കോ,'' സർപ്പം പറ





ഞ്ഞു. കുതിര കുതിച്ചു പാഞ്ഞു. അതിൻെറ കുളമ്പടിയേററ് ഭൂമി കിടിലംകൊണ്ടു. അതു് ഇലാന കോസിൻസാനയുടെ വീട്ടിലെത്തി. അവിടെയാണല്ലൊ അതു ജനിച്ചു വളർന്നതു്. കുതിര മുൻവശത്തെ വാതിലിനടുത്തു ചെന്നു നിന്നു.

ഇലാന കോസിൻസാന വാതില്ക്കലേക്കു വന്നു. എന്നാൽ അവിടെ സവാരിചെയ്തു ക്ഷീണിച്ച യാത്രക്കാരെ ആരേയും അവശ കണ്ടില്ല. തൻെറ ചിറകുള്ള കുതിര നുരയും പതയും ഒലിപ്പിച്ചുകൊണ്ടു് അവിടെ നില്ക്കുന്നതാണു് അവശ കണ്ടതു്. കുതിരയുടെ ദേഹത്തു് രക്തത്തിൻെറ പാടുകളുണ്ടായിരുന്നു. അവശ ഓടിച്ചെന്നു് കുതിരപ്പുറത്തുണ്ടായിരുന്ന സഞ്ചികശ താഴെയിറക്കി തുറന്നു നോക്കി. തൽക്ഷണം അവശ ഞെട്ടി പിന്മാറി.

''പാവം ബാസിൽ ഫെററ്ഫ്രുമൊസ്!'' അവശ പറഞ്ഞു. ''അവർ നിങ്ങളോടു് ഇങ്ങനെ ചെയ്തുവല്ലോ!''

അവശ പല കഷണങ്ങളായിരുന്ന മൃതശരീരം കൂട്ടിച്ചേർത്തു് ഒന്നാക്കി വച്ചു.

അനന്തരം അവശ കലവറയിൽ ചെന്നു് അവിടെ സൂക്ഷിച്ചിരുന്ന ജീവജലവും മരണജലവും നിറച്ച സഞ്ചികളും പക്ഷിപ്പാലും കാട്ടു പന്നിയുടെ മാംസവും എടുത്തുകൊണ്ടു വന്നു. ബാസിലിൻെറ മൃതശരീരത്തിൽ മാംസം അടർന്നു പോയിരുന്ന ഭാഗങ്ങളിൽ അവശ കാട്ടുപന്നിയുടെ മാംസം മുറിച്ചു വച്ചു. അതു കഴിഞ്ഞു് മരണജലമെടുത്തു് അവശ മൃതദേഹത്തിൽ തളിച്ചു. കഷണങ്ങളെല്ലാം യോജിച്ചു. അവ മുറിച്ചുമാററപ്പെട്ടതിൻെറ പാടുകശപോലും അവശേഷിച്ചില്ല. പിന്നീടു് അവശ ആ ശരീരം ജീവജലംകൊണ്ടു് കുളിപ്പിച്ചു. പെട്ടെന്നു് ബാസിലിനു ജീവൻ വീണു.

''ഹോ! ഞാൻ ഒരുപാടു് ഉറങ്ങി,'' എന്നു പറഞ്ഞുകൊണ്ടു് അവൻ എണീററിരുന്നു.

''ഞാൻ ഇവിടെ ഇല്ലായിരുന്നെങ്കിൽ നിങ്ങശ ആ ഉറക്കത്തിൽനിന്നു് ഒരിക്കലും ഉണരുകില്ലായിരുന്നു,'' ഇലാന പറഞ്ഞു. അവശ പക്ഷിപ്പാൽ അവനു കുടിക്കാൻ കൊടുത്തു.

അവൻ അതു കുടിച്ചു തുടങ്ങി. ഓരോ കവിശ ഇറക്കുമ്പോഴും അവൻെറ ശക്തി വർദ്ധിച്ചുവന്നു. അതു മുഴുവൻ കുടിച്ചു കഴിഞ്ഞപ്പോശ അവൻ പൂർവ്വാധികം ശക്തനായിത്തീർന്നു.

അവൻ എണീററു നിന്നു. സർപ്പം തന്നോടു് എന്താണു ചെയ്തതെന്നു് അ

വന്നു് ഓർമ്മ വന്നു. അവൻ വടിയുമെടുത്തുകൊണ്ടു് പകരം വീട്ടാൻ കൊട്ടാരത്തിലേക്കു പാഞ്ഞു.

അവൻ എങ്ങും തങ്ങാതെ കുതിരയോടിച്ചു് കൊട്ടാരത്തിലെത്തി. അവിടെ മന്ത്രവാദിനിയും സർപ്പവും മേശയ്ക്കടുത്തിരുന്നു് ഭക്ഷണം കഴിക്കുകയായിരുന്നു. ബാസിലിൻെറ അമ്മ ഒരു വേലക്കാരിയെപ്പോലെ അവരെ പരിചരിച്ചുകൊണ്ടു നില്ക്കുന്നതു് ബാസിൽ കണ്ടു.

ബാസിൽ ഫെററ്ഫ്രൊമൊസിനെ കണ്ടയുടൻ മന്ത്രവാദിനിയും സർപ്പവും പേടിച്ചു വിറച്ചു. ബാസിൽ ഒരു കൈകൊണ്ടു് മന്ത്രവാദിനിയേയും മറുകൈകൊണ്ടു് സർപ്പത്തേയും പിടിച്ചു് മുററത്തേക്കു് ഇഴച്ചുകൊണ്ടുപോയി. മുററത്തുവച്ചു് അവൻ അവരെ കഷണങ്ങളായി വെട്ടിനുറുക്കി തീയിലിട്ടു ദഹിപ്പിച്ചു.

അവൻ കൊട്ടാരത്തിനുള്ളിൽ ചെന്നു് അമ്മയെ കെട്ടിപ്പിടിച്ചു. നടന്ന സംഭവങ്ങളെല്ലാം അവൻ അമ്മയോടു പറഞ്ഞു. താമസിയാതെ അവൻ ഇലാനകോസിൻസാനയെ കല്യാണം കഴിച്ചു.

കല്യാണം കഴിഞ്ഞു് അതിഗംഭീരമായ ഒരു സദ്യയുണ്ടായിരുന്നു. പല ദിക്കുകളിൽ നിന്നും അതിഥികൾ എത്തിയിരുന്നു. ഉജ്ജ്വലസൂര്യൻ മേശയ്ക്കടുത്തിരുന്നു് വീപ്പ കണക്കിനു് വീഞ്ഞു മോന്തിക്കൊണ്ടു് എല്ലാവരേയും നോക്കി പുഞ്ചിരിച്ചു.

ബാസിൽ ഫെററ്ഫ്രൊമൊസും ഇലാനയും അനേകകാലം ഒരുമിച്ചു സുഖമായി താമസിച്ചു. ഒരുപക്ഷേ അവർ ഇപ്പോഴും ജീവിച്ചിരിപ്പുണ്ടാകും.

വിവർത്തനം: ഓമന

# കുർമ്മബുദ്ധിയായ സർനിയ്യാറിൻെറ കഥ

## ഒരു അസെർബൈജാൻ നാടോടിക്കഥ



ഞാൻ ആരെപ്പററിയാണു പറയേണ്ടതു്? എനിക്കറിയാം. മിസാർ എന്ന നഗരത്തിലെ നിവാസിയും അന്യനാടുകളിൽ സഞ്ചരിച്ചു് പലതരം സാധനങ്ങൾ കച്ചവടം ചെയ്തുവന്നയാളുമായ മമേദ് എന്ന വ്യാപാരിയെപ്പററി.

വളരെ വിദൂരമായ ഒരു നാട്ടിലേക്കു തിരിക്കണമെന്നു് ഒരു ദിവസം മമേദ് തീരുമാനിച്ചു. അയാൾ പല വിധത്തിലുള്ള ഒട്ടേറെ സാധനങ്ങൾ വാങ്ങുകയും ഭൃത്യന്മാരെ കൂലിക്കെടുക്കുകയും വീട്ടുകാരോടു് വിടവാങ്ങി ചുമട്ടുമൃഗങ്ങളുമായി യാത്രതിരിക്കുകയും ചെയ്തു.

അയാൾ ഓരോ സ്ഥലങ്ങൾ സന്ദർശിച്ചു് അവസാനം മുമ്പു കേട്ടിട്ടേയില്ലാത്ത ഒരു നഗരത്തിലെത്തി.

തൻെറ ദീർഘയാത്ര കഴിഞ്ഞു് അവിടെ വിശ്രമിക്കാൻ നിശ്ചയിച്ചുകൊണ്ടു് അയാൾ ഭൃത്യന്മാരുമായി സത്രത്തിൽ താമസിച്ചു.

ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു അപരിചിതൻ അയാളുടെ അടുക്കൽ വന്നു.

''ഹേ, വ്യാപാരി!'' അയാൾ പറഞ്ഞു. ''നിങ്ങൾ ദൂരദേശത്തുനിന്നു വ

ന്നതുകൊണ്ടായിരിക്കും ഈ നഗരത്തിലെ ആചാരങ്ങൾ അറിയാൻവയ്യാത്തതു്.''

''എന്താണ് ഈ നഗരത്തിലെ ആചാരങ്ങൾ?'' മമേദ് ചോദിച്ചു.

''ഞാൻ പറയാം. ഇവിടെ വരുന്ന ഏതൊരു വ്യാപാരിയും ഇവിടത്തെ ഷായ്ക്കു് ഉചിതമായ ഒരു സമ്മാനം നൽകണം. പകരം ഷാ വ്യാപാരിയെ തന്റെ കൊട്ടാരത്തിലേക്കു ക്ഷണിച്ചു് അയാളുമായി പകിട കളിക്കും.''

മമേദ് എന്തു ചെയ്യാനാണ്? ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും ഷായെ പോയി കണ്ടേപറ്റൂ. അതുകൊണ്ടു് കൈവശമുള്ളതിൽവച്ചു് ഏറ്റവും വിലകൂടിയ ഏതാനും തുണിത്തരങ്ങൾ ഒരു സ്വർണ്ണത്തളികയിൽ വച്ചു് അയാൾ കൊട്ടാരത്തിലേക്കു തിരിച്ചു.

ഷാ സമ്മാനങ്ങൾ സ്വീകരിച്ചുകൊണ്ടു് അയാൾ ഏതു നഗരത്തിൽ നിന്നു വരുന്നു, എന്തെല്ലാം ചരക്കുകൾ കച്ചവടംചെയ്യുന്നു, എവിടെല്ലാം പോയിരുന്നു തുടങ്ങിയ വിവരങ്ങൾ ചോദിക്കാൻ തുടങ്ങി. മമേദ് ചോദ്യങ്ങൾക്കെല്ലാം സത്യസന്ധമായ മറുപടി നൽകി. അയാൾക്കു് പറയാനുള്ളതു് മുഴുവൻ കേട്ടുകഴിഞ്ഞപ്പോൾ ഷാ പറഞ്ഞു:

''ഇന്നു രാത്രി എന്റെ കൊട്ടാരത്തിൽ വരൂ. നമുക്കു രണ്ടുപേർക്കും പകിട കളിക്കാം.''

രാത്രി മമേദ് കൊട്ടാരത്തിൽ ചെന്നു. ഷാ പകിടകളുമായി കാത്തിരിപ്പുണ്ടു്.

''അല്ലയോ വ്യാപാരി, എന്റെ ചട്ടങ്ങൾ എന്തെല്ലാമാണെന്നു കേൾക്കൂ,'' ഷാ പറഞ്ഞു. ''എനിക്കു് പണ്ഡിതനായ ഒരു പൂച്ചയുണ്ടു്. കത്തിച്ചുവച്ച ഏഴു വിളക്കുകൾ രാത്രിമുഴുവൻ—പ്രദോഷം മുതൽ പ്രഭാതം വരെ—താഴെ വീഴാതെ വാലിൽ നിർത്താൻ അതിനു കഴിയും. നമ്മൾ കളിച്ചുകൊണ്ടിരിക്കുന്ന സമയം മുഴുവൻ അതിനു് വിളക്കുകൾ താഴെ വീഴാതെ നിർത്താൻ കഴിഞ്ഞാൽ നിങ്ങളുടെ എല്ലാ സ്വത്തും ചരക്കുകളും എന്റേതാകും. നിങ്ങളെ വരിഞ്ഞുകെട്ടി ഇരുട്ടറയിലടയ്ക്കാൻ ഞാൻ കല്പിക്കും. പക്ഷേ പൂച്ച ഒന്നനങ്ങുകപോലും ചെയ്താൽ എന്റെ ഖജനാവു് മുഴുവൻ നിങ്ങളുടേതാവും. നിങ്ങൾക്കു് എന്നെ എന്തുവേണമെങ്കിലും ചെയ്യാം.''

വ്യാപാരി എന്തു ചെയ്യാനാണ്? ഓടിരക്ഷപ്പെടാൻ സാദ്ധ്യമല്ല. പ്രതിഷേധിച്ചിട്ടു പ്രയോജനവുമില്ല. ഷായുടെ വ്യവസ്ഥകൾ സ്വീകരിക്കുകയേ നിർവ്വാഹമുള്ളൂ. താൻ ഈ നഗരത്തിൽ വന്നതിനു് തന്നത്താൻ ശപിച്ചുകൊണ്ടു് അയാൾ അവിടെ ഇരുന്നു.



''കയ്യിലുള്ള സാധനങ്ങൾ മാത്രമല്ല ജീവൻവരെ നഷ്ടപ്പെടാൻ ഇവിടെ എളുപ്പമാണ്,'' അയാൾ വിചാരിച്ചു.

ഷാ തന്റെ പണ്ഡിതനായ പൂച്ചയെ വിളിച്ചു. പൂച്ച വന്നു് വാലു ചുഴറ്റി അയാളുടെ മുമ്പിലിരുന്നു.

''വിളക്കുകൾ കൊണ്ടുവരിൻ!'' ഷാ കല്പിച്ചു.

ഉടൻ ഭൃത്യന്മാർ ഏഴു വിളക്കുകൾ കൊണ്ടുവന്നു് പൂച്ചയുടെ വാലിന്മേൽ വച്ചു.

ഷാ പകിടകളെടുത്തു. കളി തുടങ്ങി.

കരുക്കൾ നീക്കുമ്പോൾ വ്യാപാരി കൂടെക്കൂടെ പൂച്ചയെ നോക്കും. പൂച്ച അനങ്ങാതെ ഒരു പ്രതിമപോലെ ഇരിക്കുകയാണ്. യാതൊരു ഇളക്കവുമില്ല.

അങ്ങിനെ ഒരു പകലും രാത്രിയും കഴിഞ്ഞു. തുടർന്നു് രണ്ടു പകലും രണ്ടു രാത്രിയും കഴിഞ്ഞു. മമേദ് ഷായുമായി പകിടകളി തുടർന്നു. പൂച്ച അതേപടി ഇരിക്കുകയാണ്.

ഒടുവിൽ മമേദിനു് കൂടുതൽ താങ്ങാൻ വയ്യെന്നായി.

''എനിക്കിനി കളിക്കാൻ വയ്യ!'' അയാൾ പറഞ്ഞു. ''ഷാ, അങ്ങ് ജയിച്ചു!''

ഇതിനുവേണ്ടിയാണ് ഷാ കാത്തിരുന്നതു്. അയാൾ ഭൃത്യന്മാരെ വിളിച്ചു പറഞ്ഞു:

''ഈ വ്യാപാരിയുടെ കൈവശമുള്ള എല്ലാ ചരക്കുകളും സ്വർണ്ണവും എനിക്കു കൊണ്ടുത്തരിൻ. വ്യാപാരിയെ വരിഞ്ഞുകെട്ടി ഒരു ഇരുട്ടറയിലടയ്ക്കിൻ!''

ഷായുടെ ഭൃത്യന്മാർ മമേദിനെ പിടികൂടുകയും ഷായുടെ ഉത്തരവിൻ പ്രകാരം പ്രവർത്തിക്കുകയും ചെയ്തു.

ഇരുട്ടറയിൽ കിടന്നുകൊണ്ടു് മമേദ്, ഈ നഗരത്തിൽ നിൽക്കാതെ പോകാനുള്ള ബുദ്ധി തനിക്കില്ലാതെപോയതിൽ തന്നത്താൻ ശപിക്കുകയും ഷായേയും അയാളുടെ പണ്ഡിതനായ പൂച്ചയേയും മനസ്സിൽ പ്രാകുകയും ചെയ്തു.

പക്ഷേ നമുക്കു് മമേദിനെ അവിടെ വിട്ടിട്ടു് അയാളുടെ ഭാര്യ സർനിയ്യാറിന്റെ അടുത്തേക്കു പോകാം.

ഭർത്താവിന്റെ വരവും കാത്തു് സർനിയ്യാർ വീട്ടിൽ ശാന്തയായി കഴിഞ്ഞു. പക്ഷേ അയാൾ വന്നില്ല. അയാൾ വരുന്ന യാതൊരു ലക്ഷണവും കണ്ടില്ല.

''അദ്ദേഹത്തിനു് എന്തെങ്കിലും സംഭവിച്ചുകാണുമോ?'' അവൾ ആലോചിച്ചു.

ഇങ്ങനെ വ്യാകുലപ്പെട്ടുകൊണ്ടു് അവൾ വളരെ നാൾ കഴിഞ്ഞു. അങ്ങിനെയിരിക്കെ ഒരു ദിവസം മമേദിന്റെ ഭൃത്യൻ ചളിപുരണ്ട മുഖവും കീറിപ്പറിഞ്ഞ വസ്ത്രവുമായി അവളുടെയടുക്കൽ ഓടിയെത്തി.

''യജമാനത്തി, യജമാനത്തി,'' അയാൾ പറഞ്ഞു. ''വളരെ ദൂരദേശത്തുള്ള ഒരു ഷാ യജമാനനെ തടവിലാക്കുകയും അദ്ദേഹത്തിന്റെ എല്ലാ ചരക്കുകളും എല്ലാ സ്വർണ്ണവും പിടിച്ചെടുക്കുകയും ചെയ്തിരിക്കുകയാണു്. ഞാൻ മാത്രം ജീവനുംകൊണ്ടു് ഓടിരക്ഷപ്പെട്ടു. ഇനി നമ്മൾ എന്തു ചെയ്യാനാണു്?''

നടന്ന കാര്യങ്ങൾ മുഴുവൻ പറയാൻ സർനിയ്യാർ ഭൃത്യനോടു് ആവശ്യപ്പെട്ടു. അതിനുശേഷം കുറെയധികം ചുണ്ടെലികളെ പിടിച്ചു് ഒരു വലിയ പെട്ടിയിൽ നിറയ്ക്കാൻ അവൾ ആജ്ഞാപിച്ചു. അനന്തരം കുറെ വെള്ളിയും സ്വർണ്ണവും കയ്യിലെടുത്തു. നീണ്ട മുടി ഒരു പൊക്കമുള്ള രോമത്തൊപ്പിക്കടിയിലാക്കി പുരുഷവേഷവും ധരിച്ചു് അവൾ ഭർത്താവിനെ രക്ഷിക്കാനായി ചുമട്ടുമൃഗങ്ങളുമായി തിരിച്ചു.

വഴിക്കെങ്ങും തങ്ങുകയോ താമസം വരുത്തുകയോ ചെയ്യാതെ അവൾ യാത്ര ചെയ്തു് അവസാനം ഭർത്താവു് തടവറയിൽ കിടന്നു നരകിക്കുന്ന നഗരത്തിലെത്തി.

തന്റെ ഭൃത്യന്മാരിൽ ചിലരോടു് തനിക്കുവേണ്ടി സത്രത്തിൽ കാത്തിരിക്കാനും ബാക്കിയുള്ളവരോടു് ഷായുടെ കൊട്ടാരത്തിലേക്കു് തന്നെ അനുഗമിക്കാനും അവൾ ആജ്ഞാപിച്ചു.

പിന്നീടു് അവൾ കൊത്തുപണിചെയ്ത വലിയൊരു സ്വർണ്ണത്തളികയെടുത്തു് അതിൽ വിലപിടിച്ച പലതരം സമ്മാനങ്ങൾ നിരത്തിവച്ചു. അതുമായി കൊട്ടാരത്തിലേക്കു തിരിച്ചു. ചുണ്ടെലികളെ നിറച്ച പെട്ടിയും ചുമന്നുകൊണ്ടു് ഭൃത്യന്മാർ പുറകെ നടന്നു.

കൊട്ടാരത്തിനടുത്തെത്തിയപ്പോൾ സർനിയ്യാർ ഭൃത്യന്മാരോടു പറഞ്ഞു:

''ഞാൻ ഷായുമായി പകിടകളിക്കുമ്പോൾ നിങ്ങൾ ഓരോ ചുണ്ടെലിയെ വീതം മുറിക്കകത്തേയ്ക്കു് തുറന്നുവിടണം.''

ഭൃത്യന്മാർ പെട്ടിയുമായി വാതുക്കൽ നിന്നു. സർനിയ്യാർ ഷായുടെ മുറിയിൽ പ്രവേശിച്ചു.

അവൾ ഷായോടു പറഞ്ഞു:

''അല്ലയോ രാജാധിരാജാ! അങ്ങു് ദീർഘായുസ്സായിരിക്കട്ടെ! അങ്ങയു



ടെ നാട്ടിലെ ആചാരമനുസരിച്ചു് ഞാൻ അങ്ങേക്കു് വിലപിടിച്ച ഒരു സമ്മാനം കൊണ്ടുവന്നിട്ടുണ്ടു്.''

അവൾ ഒരു പുരുഷനാണെന്നു ധരിച്ചു് ഷാ സർനിയ്യാറിനെ ഉപചാരപൂർവ്വം സ്വീകരിക്കുകയും അവളുടെ മുമ്പിൽ ഏററവും സ്വാദുള്ള വിഭവങ്ങൾ നിരത്തിവയ്ക്കുകയും ചെയ്തു. അതിനുശേഷം അവളെ പകിട കളിക്കാൻ ക്ഷണിച്ചു.

''അല്ലയോ രാജാധിരാജാ, എന്തെല്ലാമാണു് അങ്ങയുടെ വ്യവസ്ഥകൾ?'' സർനിയ്യാർ ചോദിച്ചു.

ഷാ പറഞ്ഞു:

''എന്റെ പണ്ഡിതനായ പൂച്ച ഇരുന്നിടത്തുനിന്നു് അനങ്ങുന്നതു വരെ നമ്മൾ കളിക്കും.''

''അങ്ങയുടെ പണ്ഡിതനായ പൂച്ച ഇരുന്നിടത്തുനിന്നു് അനങ്ങിയാലോ?'' സർനിയ്യാർ ചോദിച്ചു.

''അനങ്ങിയാൽ ഞാൻ കളിയിൽ തോററെന്നു സമ്മതിക്കാം. നിങ്ങൾക്കു് എന്നെ എന്തു വേണമെങ്കിലും ചെയ്യാം.''

''ശരി,'' സർനിയ്യാർ പറഞ്ഞു. ''അങ്ങയുടെ ഇഷ്ടംപോലെ.''

ഷാ തന്റെ പണ്ഡിതനായ പൂച്ചയെ വിളിച്ചു. പൂച്ച ഒച്ചകേൾപ്പിക്കാതെ നടന്നുവന്നു് അയാളുടെ മുമ്പിലുള്ള കരിമ്പടത്തിൽ തികഞ്ഞ ഗാംഭീര്യത്തോടെ ഇരുന്നു. ഷായുടെ ഭൃത്യന്മാർ ഏഴു വിളക്കുകളുമായി വന്നു് അവ പൂച്ചയുടെ വാലിന്മേൽ വച്ചു.

ഷാ സർനിയ്യാറുമായി പകിട കളിക്കാൻ തുടങ്ങി. കളിക്കുമ്പോൾ അയാൾ പുഞ്ചിരിച്ചുകൊണ്ടിരുന്നു. ചെറുപ്പക്കാരനായ ഈ വ്യാപാരി തോൽവി സമ്മതിക്കുന്നതും കാത്തു് ഇരിക്കുകയാണയാൾ.

ആ സമയത്തു് സർനിയ്യാറിന്റെ ഭൃത്യന്മാർ പെട്ടി തുറന്നു് ഒരു ചുണ്ടെലിയെ ഷായുടെ മുറിയിലേക്കു വിട്ടു.

ചുണ്ടെലിയെ കണ്ടപ്പോൾ പൂച്ചയുടെ കണ്ണുകൾ തിളങ്ങാൻ തുടങ്ങി. അതു് ഇരുന്നിടത്തുനിന്നു് അനങ്ങാൻ ഭാവിച്ചു. പക്ഷേ ഷായുടെ രൂക്ഷമായ നോട്ടം കണ്ടയുടനെ അതു് അടങ്ങി. അതു് ഇരുന്നിടത്തു് ഉറച്ചുപോയതുപോലെ തോന്നി.

അല്പസമയം കഴിഞ്ഞു് സർനിയ്യാറിന്റെ ഭൃത്യന്മാർ ഏതാനും ചുണ്ടെലികളെക്കൂടി മുറിയിലേക്കു് തുറന്നുവിട്ടു. ചുണ്ടെലികൾ തറയിലൂടെ അങ്ങോട്ടുമിങ്ങോട്ടും ഓടിനടക്കുകയും ഭിത്തികളോടു ചേർന്നു് പരക്കം പാഞ്ഞു് ഓടുകയും ചെയ്തു. ഇത്രയുമായപ്പോൾ പണ്ഡിതനായ പൂച്ചയ്ക്കു് സഹിക്കാൻ കഴി

ഞ്ഞില്ല. അതു് ''ഞ്യാവൂ'' എന്നു കരഞ്ഞുകൊണ്ടു് പെട്ടെന്നു് എടുത്തുചാടി. അതോടെ വിളക്കുകൾ ഏഴും തറയിൽ വീണു.

ഷാ എത്ര അട്ടഹസിച്ചിട്ടും അയാളുടെ പണ്ഡിതനായ പൂച്ച അതു കേട്ടതായി ഭാവിച്ചില്ല.

അപ്പോൾ മാത്രമേ സർനിയ്യാർ തന്റെ ഭൃത്യന്മാരെ വിളിച്ചുള്ളു. അവർ മുറിയിലേക്കു പാഞ്ഞുവന്നു് ഷായുടെ കൈകാലുകൾ വരിഞ്ഞു കെട്ടുകയും അയാളെ തോൽവാറുകൊണ്ടു് പ്രഹരിക്കാൻ തുടങ്ങുകയും ചെയ്തു. അയാൾ ദയ യാചിച്ചു.

''ഞാൻ എന്റെ എല്ലാ തടവുകാരേയും മോചിപ്പിക്കാം,'' അയാൾ വിളിച്ചുപറഞ്ഞു. ''അവരുടെയടുത്തുനിന്നും എടുത്തതെല്ലാം മടക്കിക്കൊടുക്കാം. എന്നെ വെറുതെവിട്ടാൽ മാത്രം മതി.''

സർനിയ്യാറിന്റെ ഭൃത്യന്മാർ പ്രഹരം നിർത്താതെ തുടർന്നു. ഷാ ഉച്ചത്തിൽ നിലവിളിച്ചു. അയാളുടെ ആളുകൾ ആ നിലവിളികൾ കേട്ടെങ്കിലും ആരും സഹായത്തിനെത്തിയില്ല. കാരണം, അയാളുടെ ക്രൂരതയും ആർത്തിയും കൊണ്ടു് എല്ലാവരും മടുത്തുകഴിഞ്ഞിരുന്നു.

സർനിയ്യാർ തന്റെ ഭർത്താവിനേയും കൂടെയുള്ള എല്ലാവരേയും മോചിപ്പിക്കാൻ ആജ്ഞാപിക്കുകയും ഷായെ ഇരുട്ടറയിൽ അടയ്ക്കുകയും ചെയ്തു.

അതിനുശേഷം സർനിയ്യാറും മമേദും സ്വന്തം നഗരമായ മിസാറിലേക്കു മടങ്ങുകയും അവിടെ സുഭിക്ഷമായും സമാധാനമായും സന്തോഷമായും ജീവിക്കുകയും ചെയ്തു. നിങ്ങളും അങ്ങിനെയാണു് ജീവിക്കേണ്ടതു്.

മാനത്തുനിന്നു് മൂന്നു് ആപ്പിൾപ്പഴങ്ങൾ വീണിട്ടുണ്ടു്. ഒന്നു് എനിക്കും രണ്ടാമത്തേതു് ഈ കഥ പറഞ്ഞയാൾക്കും മൂന്നാമത്തേതു് അതു കേട്ടയാൾക്കുമുള്ളതാണു്.

വിവർത്തനം: ഗോപാലകൃഷ്ണൻ

# മടിയനായ ഷെയ്ദുല്ലാ

## ഒരു അസെർബൈജാൻ നാടോടിക്കഥ



പണ്ടു്പണ്ടു് ഒരിടത്തു് ഷെയ്ദ്ദുല്ലാ എന്നു പേരുള്ള ഒരാളുണ്ടായിരുന്നു. അയാൾ ഒരു കുഴിമടിയനും ഗുണംപിടിക്കാത്തവനുമായിരുന്നു.

അയാളുടെ ഭാര്യയും മക്കളും മിക്കസമയവും പട്ടിണിയായിരുന്നു. പുതിയ വസ്ത്രങ്ങൾ വാങ്ങുന്ന കാര്യം സ്വപ്നത്തിൽപ്പോലും ആലോചിക്കാൻ അവർ ധൈര്യപ്പെട്ടില്ല.

പണിയെടുക്കാൻ ആഗ്രഹിക്കാത്തതിനു് ഭാര്യ ഷെയ്ദ്ദുല്ലായെ ശകാരിക്കുമ്പോൾ അയാൾ പറയും:

''നീ വിഷമിക്കേണ്ട! നമ്മൾ ഇപ്പോൾ പാവങ്ങളാണു്, പക്ഷേ അടുത്തുതന്നെ പണക്കാരാകും.''

''എന്താണീ പറയുന്നതു്?'' ഭാര്യ അത്ഭുതപ്പെടും. ''നിങ്ങൾ സദാസമയവും ഒരു ചെറുവിരൽപോലും അനക്കാതെ ഇവിടെ കിടക്കുമ്പോൾ അതെങ്ങിനെ നടക്കാനാണു്!''

പക്ഷേ ഷെയ്ദ്ദുല്ലാ വീണ്ടും പറയും:

''നീ ക്ഷമിക്കു്! നമ്മൾ പണക്കാരാകുന്ന കാലം വരും!''

ഭാര്യ കാത്തിരുന്നു, കുട്ടികൾ കാത്തിരുന്നു, പക്ഷേ ഒന്നും സംഭവിച്ചില്ല. അവർ പഴയപടി ദരിദ്രരായി തുടർന്നു.

''കാത്തിരുന്നിട്ടു കാര്യമില്ല,'' ഭാര്യ പറഞ്ഞു. ഇങ്ങനെ പോയാൽ നമ്മൾ പട്ടിണികിടന്നു ചത്തുപോകും.''

തന്റെ ദാരിദ്ര്യം തീർക്കാനുള്ള മാർഗ്ഗത്തെപ്പററി ഒരു സിദ്ധന്റെ അടുത്തു

പോയി ഉപദേശം തേടാൻ ഷെയ്ഖ്ല്ലാ നിശ്ചയിച്ചു. യാത്രയ്ക്കുള്ള ഒരുക്കങ്ങളെല്ലാം ചെയ്ത് അയാൾ പുറപ്പെട്ടു.

ഷെയ്ഖ്ല്ലാ മൂന്നു പകലും മൂന്നു രാത്രിയും നടന്നു. അപ്പോൾ റോഡിൽ ശോഷിച്ച് എല്ലുന്തിയ ഒരു ചെന്നായ് നിൽക്കുന്നതു കണ്ടു.

''നല്ലവനായ മനുഷ്യാ, നിങ്ങൾ എങ്ങോട്ടു പോകുന്നു?'' ചെന്നായ് ചോദിച്ചു.

''പണക്കാരനാകാനുള്ള മാർഗ്ഗത്തെപ്പററി ഒരു സിദ്ധനെ കണ്ടു് ഉപദേശം വാങ്ങാൻ,'' ഷെയ്ഖ്ല്ലാ പറഞ്ഞു.

അയാൾ പറഞ്ഞതു മുഴുവൻ കേട്ടശേഷം ചെന്നായ് ഷെയ്ഖ്ല്ലായോടു പറഞ്ഞു:

''അദ്ദേഹത്തെ കാണുമ്പോൾ ദയവുചെയ്ത് ഞാൻ എന്താണു ചെയ്യേണ്ടതെന്നുകൂടി അദ്ദേഹത്തോടു ചോദിക്കണം. എനിക്ക് വയററിൽ ഒരു ഭയങ്കരവേദന തുടങ്ങിയിട്ട് ഇപ്പോൾ മൂന്നു വർഷമായി. രാവും പകലും ഒരു സ്വസ്ഥതയുമില്ല. എന്റെ വേദന എങ്ങിനെ മാററാമെന്ന് ഒരുപക്ഷേ സിദ്ധനു പറയാൻ കഴിയുമായിരിക്കും.''

''ശരി, ഞാൻ ചോദിക്കാം,'' ഷെയ്ഖ്ല്ലാ പറഞ്ഞു.

അയാൾ യാത്ര തുടർന്നു.

മൂന്നു പകലും മൂന്നു രാത്രിയും നടന്നപ്പോൾ ഒരു ആപ്പിൾമരം റോഡരുകിൽ നില്ക്കുന്നതു കണ്ടു.

''നല്ലവനായ മനുഷ്യാ, നിങ്ങൾ എങ്ങോട്ടു പോകുന്നു?'' ആപ്പിൾമരം അയാളോടു ചോദിച്ചു.

''പണിയെടുക്കാതെ സുഖമായി കഴിയാനുള്ള മാർഗ്ഗത്തെപ്പററി ഒരു സിദ്ധനെ കണ്ട് ഉപദേശം വാങ്ങാൻ.''

''ഞാൻ എന്താണു ചെയ്യേണ്ടതെന്നുകൂടി ദയവായി സിദ്ധനോടു ചോദിക്കു,'' ആപ്പിൾമരം പറഞ്ഞു. ''ഞാൻ എല്ലാ വസന്തത്തിലും പൂക്കും, പക്ഷേ എന്റെ പൂക്കൾ വിരിയുന്നയുടനെ അവ വാടിക്കരിഞ്ഞു വീണുപോകുന്നു. ഞാൻ ഒരിക്കലും കായ്ക്കുന്നില്ല. ഇതെന്തുകൊണ്ടാണെന്ന് സിദ്ധനോടു ചോദിക്കു.''

''ശരി, ചോദിക്കാം,'' എന്നു പറഞ്ഞുകൊണ്ട് ഷെയ്ഖ്ല്ലാ വീണ്ടും യാത്രതുടർന്നു.

വീണ്ടും മൂന്നു പകലും മൂന്നു രാത്രിയും നടന്നപ്പോൾ അയാൾ ഒരു ആഴമുള്ള തടാകത്തിന്റെ കരയിലെത്തി.

പെട്ടെന്ന് ഒരു വലിയ മീൻ വെള്ളത്തിൽനിന്ന് തല പൊക്കി.



''നല്ലവനായ മനുഷ്യാ, നിങ്ങൾ എങ്ങോട്ടു പോകുന്നു?'' മീൻ ചോദിച്ചു.

''ഒരു സിദ്ധനെ കണ്ട് ഉപദേശവും സഹായവും തേടാൻ.''

''ദയവുചെയ്ത് എനിക്കുവേണ്ടി കൂടി അദ്ദേഹത്തോട് ഒരു കാര്യം ചോദിക്കണം. എനിക്ക് തൊണ്ടയിൽ കലശലായ വേദന തുടങ്ങിയിട്ട് ഇപ്പോൾ ഏഴു വർഷമായി. ആ വേദന എങ്ങിനെ മാററാമെന്ന് സിദ്ധനോടു ചോദിക്കു.''

''ശരി, ചോദിക്കാം,'' എന്നു പറഞ്ഞുകൊണ്ട് ഷെയ്ഖ്ല്ലാ വീണ്ടും യാത്ര തുടർന്നു.

അയാൾ മൂന്നു പകലും മൂന്നു രാത്രിയും നടന്ന് അവസാനം പനിനീർച്ചെടികൾ കൂട്ടംകൂടി നിൽക്കുന്ന ഒരു തോപ്പിലെത്തി. നോക്കിയപ്പോൾ ചെടികൾക്കിടയിൽ നീണ്ട നരച്ച താടിയോടുകൂടി ഒരു വൃദ്ധൻ ഇരിക്കുന്നതു കണ്ടു.

ഷെയ്ഖ്ല്ലായെ കണ്ടയുടനെ വൃദ്ധൻ ചോദിച്ചു:

''ഷെയ്ഖ്ല്ലാ, നിനക്കെന്തു വേണം?''

ഷെയ്ഖ്ല്ലാ അത്ഭുതംകൊണ്ടു ഞെട്ടി പുറകോട്ടുമാറി.

''എന്റെ പേരെങ്ങിനെ അറിഞ്ഞു?'' അയാൾ ചോദിച്ചു. ''ഒരുപക്ഷേ അങ്ങായിരിക്കുമോ ഞാൻ അന്വേഷിച്ചുവന്ന സിദ്ധൻ?''

''അതെ, ഞാനാണ്,'' വൃദ്ധൻ പറഞ്ഞു. ''എന്താണു വേണ്ടതെന്നു വേഗം പറയൂ.''

താൻ വന്നതെന്തിനാണെന്നും തനിക്കു വേണ്ടതെന്താണെന്നും ഷെയ്ഖ്ല്ലാ അദ്ദേഹത്തോടു പറഞ്ഞു.

''എന്നോട് വേറെ ഒന്നും ചോദിക്കാനില്ലേ?'' സിദ്ധൻ ചോദിച്ചു.

''ഉണ്ട്,'' ഷെയ്ഖ്ല്ലാ പറഞ്ഞു. ചെന്നായുടേയും ആപ്പിൾമരത്തിന്റേയും മീനിന്റേയും അപേക്ഷകൾ അയാൾ സിദ്ധനെ അറിയിച്ചു.

സിദ്ധൻ പറഞ്ഞു:

''ഒരു വലിയ രത്നം മീനിന്റെ തൊണ്ടയിൽ കുടുങ്ങിയിട്ടുണ്ട്. ആ രത്നമെടുത്തുമാററിയാലുടനെ മീനിന്റെ വേദന മാറും. ആപ്പിൾമരത്തിന്റെ ചുവട്ടിൽ വലിയൊരു ഭരണി നിറയെ വെള്ളി കുഴിച്ചിട്ടിട്ടുണ്ട്. ആ ഭരണി എടുത്തു മാററിയാൽപ്പിന്നെ ആപ്പിൾമരത്തിലെ പൂക്കൾ വാടിക്കൊഴിയുകയില്ല. മരം ഉടൻ കായ്ക്കുന്നതാണ്. ചെന്നായുടെ വേദന മാറണമെങ്കിൽ അവൻ കാണുന്ന ആദ്യത്തെ മടിയനെ പിടിച്ചു വിഴുങ്ങിയാൽ മതി.''

''അപ്പോൾ എന്റെ അപേക്ഷയോ?'' ഷെയ്ഖ്ല്ലാ ചോദിച്ചു.

''നിന്റെ ആഗ്രഹം സാധിച്ചുതന്നിരിക്കുന്നു. ഇനി പോകൂ!''

ഷെയ്ഖ്ല്ലാസ്ക്ക് വലിയ സന്തോഷമായി. കൂടുതലൊന്നും ചോദിക്കാതെ അയാറം വീട്ടിലേക്ക തിരിച്ചു.

നടന്നുനടന്ന് തടാകത്തിനടുത്തെത്തിയപ്പോറം മീൻ അയാളെ അക്ഷമയോടെ കാത്തിരിക്കുന്നുണ്ടായിരുന്നു.

''ഞാൻ എന്തു ചെയ്യണമെന്നാണ് സിദ്ധൻ ഉപദേശിച്ചതു്?'' അതു ചോദിച്ചു.

''നിൻെറ തൊണ്ടയിൽ ഒരു രത്നം കുടുങ്ങിയിരിക്കുന്നുണ്ട്. അതെടുത്തുമാററിയാലുടൻ നിൻെറ വേദന മാറും.'' ഇത്രയും പറഞ്ഞിട്ട് ഷെയ്ഖ്ല്ലാ പോകാൻ ഭാവിച്ചു.

''നല്ലവനായ മനുഷ്യാ, എന്നോടു ദയ കാണിക്കൂ,'' മീൻ കരഞ്ഞുപറഞ്ഞു. ''ആ രത്നം എൻെറ തൊണ്ടയിൽനിന്ന് എടുത്തുമാററൂ. എൻെറ വേദന മാറുകയും ചെയ്യും നിങ്ങറക്ക് ആ രത്നം കിട്ടുകയും ചെയ്യും.''

''വേണ്ട വേണ്ട, ഞാൻ എന്തിനു മിനക്കെടണം!'' ഷെയ്ഖ്ല്ലാ പറഞ്ഞു. ''ഒരു ചെറുവിരൽപോലും അനക്കാതെ ഞാൻ പണക്കാരനാകാൻ പോവുകയാണ്.''

ഇത്രയും പറഞ്ഞുകൊണ്ട് അയാറം യാത്ര തുടർന്നു.

അയാറം ആപ്പിറംമരത്തിൻെറ അടുത്തെത്തി. അയാളെ കണ്ടമാത്രയിൽ അതിൻെറ കൊമ്പുകറം ആടാനും ഇലകറം ചലിക്കാനും തുടങ്ങി.

''എൻെറ രോഗം എങ്ങിനെ മാററാമെന്ന് സിദ്ധൻ പറഞ്ഞുതന്നോ?'' ആപ്പിറംമരം ചോദിച്ചു.

''പറഞ്ഞുതന്നു,'' ഷെയ്ഖ്ല്ലാ പറഞ്ഞു. ''നിൻെറ വേരുകറംക്കടിയിൽ ഒരു വലിയ ഭരണി നിറയെ വെള്ളി കുഴിച്ചിട്ടിട്ടുണ്ട്. അതെടുത്തു മാററിയാൽ നിൻെറ പൂക്കറം വാടിക്കൊഴിയുകയില്ല. നീ കായ്ക്കുന്നതാണ്.''

ഇത്രയും പറഞ്ഞുകൊണ്ട് ഷെയ്ഖ്ല്ലാ പോകാൻ തുടങ്ങി.

ആപ്പിറംമരം കേണുപറഞ്ഞു:

''ഷെയ്ഖ്ല്ലാ, ദയവുചെയ്ത് എൻെറ വേരുകറംക്കടിയിൽനിന്നും ആ വെള്ളി നിറച്ച ഭരണി കുഴിച്ചെടുക്കൂ. അതുകൊണ്ട് നിങ്ങറക്കും ഗുണമുണ്ട്. ആ വെള്ളി നിങ്ങറക്ക കിട്ടുമല്ലൊ.''

''വേണ്ട വേണ്ട, എനിക്ക് അതിനുവേണ്ടി മിനക്കെടാൻ പററില്ല. എന്തായാലും എനിക്ക് വേണ്ടതൊക്കെ കിട്ടുമെന്നാണ് സിദ്ധൻ പറഞ്ഞതു്,'' ഇങ്ങനെ പറഞ്ഞിട്ട് ഷെയ്ഖ്ല്ലാ യാത്ര തുടർന്നു.



നടന്നുനടന്ന് അയാറം ശോഷിച്ച ചെന്നായെ കണ്ടു. ഷെയ്ഖ്ല്ലായെ കണ്ടയുടനെ അതിൻെറ ദേഹം അക്ഷമയോടെ വിറയ്ക്കാൻ തുടങ്ങി.

''എൻെറ കാര്യത്തിൽ സിദ്ധൻെറ ഉപദേശമെന്താണ്?'' അവൻ ചോദിച്ചു. ''എനിക്കതു കേറംക്കാൻ ധൃതിയായി. വേഗം പറയൂ!''

''നീ ആദ്യം കാണുന്ന മടിയനെ പിടിച്ചു തിന്നാൽ മതി. നിനക്ക് അപ്പോറംത്തന്നെ സുഖമാകും,'' ഷെയ്ഖ്ല്ലാ പറഞ്ഞു.

ചെന്നായ് ഷെയ്ഖ്ല്ലായോടു നന്ദി പറഞ്ഞുകൊണ്ട് അയാറം വഴിയിൽ കണ്ടതും കേട്ടതുമായ കാര്യങ്ങളെപ്പററി ചോദിക്കാൻ തുടങ്ങി. മീനിനേയും ആപ്പിറംമരത്തേയും കണ്ട കാര്യവും അവർ തന്നോടു ചെയ്യാൻ പറഞ്ഞ കാര്യവും ഷെയ്ഖ്ല്ലാ ചെന്നായോടു പറഞ്ഞു.

''പക്ഷേ ഞാൻ അവർക്കുവേണ്ടി മിനക്കെട്ടില്ല.'' അയാറം പറഞ്ഞു. ''കാരണം, ഞാൻ ഏതായാലും പണക്കാരനാകും.''

ചെന്നായ്ക്ക് അതു കേട്ടപ്പോറം വലിയ സന്തോഷമായി.

''ഞാൻ ഒരു മടിയനെ അന്വേഷിച്ചുനടക്കേണ്ട ആവശ്യമില്ല,'' അവൻ വിചാരിച്ചു. ''കാരണം ആ മടിയൻതന്നെ എൻെറ അടുത്തു വന്നിരിക്കുകയാണ്. ഷെയ്ഖ്ല്ലായേക്കാറം മണ്ടനും മടിയനുമായ ഒരാറം ലോകത്തില്ല.''

അവിടെവച്ച് അപ്പോറംത്തന്നെ അവൻ ഷെയ്ഖ്ല്ലായുടെ മേൽ ചാടിവീണ് അയാളെ അതേപടി അകത്താക്കി.

മടിയനായ ഷെയ്ഖ്ല്ലായുടെ കഥ അങ്ങിനെ കഴിഞ്ഞു.

മാനത്തുനിന്ന് മൂന്ന് ആപ്പിറംപ്പഴങ്ങറം വീണിട്ടുണ്ട്. ഒന്ന് ഈ കഥ പറഞ്ഞയാറംക്ക് രണ്ടാമത്തേതു് അതു കേട്ടയാറംക്ക് മൂന്നാമത്തേതു് മററുള്ളവർക്ക്.

വിവർത്തനം: ഗോപാലകൃഷ്ണൻ

# രാജാവും നെയ്ത്തുകാരനും

## ഒരു ആർമീനിയൻ നാടോടിക്കഥ





പണ്ടുപണ്ട് ഒരിടത്ത് ഒരു രാജാവുണ്ടായിരുന്നു.

ഒരു ദിവസം അദ്ദേഹം സിംഹാസനത്തിലിരിക്കുമ്പോൾ ദൂരദേശത്തുള്ള മറ്റൊരു രാജാവിന്റെ ഒരു ദൂതൻ അവിടെ വന്നു. അയാൾ ഒന്നും പറയാതെ ചോക്കെടുത്ത് സിംഹാസനത്തിനു ചുറ്റും ഒരു വട്ടം വരച്ചു. എന്നിട്ട് മിണ്ടാതെ മാറിനിന്നു.

രാജാവ് അമ്പരന്നു.

''എന്താണിതിനർത്ഥം?'' അദ്ദേഹം ചോദിച്ചു.

പക്ഷേ ദൂതൻ ഒരക്ഷരം മിണ്ടിയില്ല. രാജാവിനു ഉൽക്കണ്ഠയായി. അദ്ദേഹം മന്ത്രിമാരേയും രാജസഭാംഗങ്ങളേയും വിളിച്ച് തന്റെ സിംഹാസനത്തിനു ചുറ്റുമുള്ള വരയുടെ അർത്ഥമെന്തായിരിക്കുമെന്നു ചോദിച്ചു.

മന്ത്രിമാരും രാജസഭാംഗങ്ങളും ആ വര സൂക്ഷിച്ചുനോക്കി, പക്ഷേ ഒന്നും പറയാൻ അവർക്കു കഴിഞ്ഞില്ല.

രാജാവിനു കലശലായ കോപം വന്നു.

''ലജ്ജാവഹം!'' അദ്ദേഹം വിളിച്ചുപറഞ്ഞു. ''ലജ്ജാവഹം! സിംഹാസനത്തിനു ചുറ്റുമുള്ള ഈ വരയുടെ അർത്ഥം ഊഹിക്കാൻ കഴിവുള്ള ഒരൊറ്റയാൾപോലും എന്റെ രാജ്യത്തില്ലേ?''

വരയുടെ ഗൂഢാർത്ഥം പറയാനായി രാജ്യത്തെ എല്ലാ ബുദ്ധിശാലികളേയും വിളിച്ചുകൂട്ടാൻ രാജാവ് കർശനമായി ഉത്തരവിട്ടു. ബുദ്ധിശാലികൾക്ക് അതു വിശദീകരിക്കാൻ കഴിഞ്ഞില്ലെങ്കിൽ അവരുടെ തല വീഴുമെന്നും ഉത്തരവിൽ പറഞ്ഞിരുന്നു.

ബുദ്ധിശാലികളെ തിരക്കി മന്ത്രിമാർ നാലുപാടും പാഞ്ഞു. അവർ നഗരം മുഴുവൻ തിരഞ്ഞു, ഗ്രാമങ്ങളെല്ലാം തിരഞ്ഞു, ഓരോ കതകിലും മുട്ടിവിളിച്ചു. അവസാനം അവർ ഒരു ചെറിയ വീട്ടിലെത്തി. അകത്തു കടന്നപ്പോൾ ആളും അനക്കവുമില്ല. ഒരു തൊട്ടിൽ മാത്രം തന്നത്താൻ കിടന്നാടുന്നുണ്ട്.

''എന്താണിതിനർത്ഥം?'' മന്ത്രിമാർ അത്ഭുതത്തോടെ പരസ്പരം ചോദിച്ചു. ''എന്തുകൊണ്ടാണ് ആ തൊട്ടിൽ ആടുന്നത്? ഇവിടെ ആരുമില്ലല്ലൊ.''

കുറച്ചുനേരം അത്ഭുതത്തോടെ അതു നോക്കിനിന്നശേഷം അവർ അടുത്ത മുറിയിലേക്കു കടന്നു. അതിലും ഒരു തൊട്ടിൽ ആടുന്നുണ്ടായിരുന്നു. അടുത്താരുമില്ലതാനും.

മന്ത്രിമാരുടെ അത്ഭുതം വർദ്ധിച്ചു. അവർ മേൽക്കൂരയിൽ കയറിനോക്കി. അവിടെ ഗോതമ്പ് ഉണക്കാനിട്ടിട്ടുണ്ട്. മുകളിൽ പക്ഷികൾ വട്ടമിട്ടു പറക്കുന്നു. അവയ്ക്ക് ഗോതമ്പു കൊത്തിത്തിന്നണമെന്നുണ്ട്, പക്ഷേ ധൈര്യമില്ല. കാരണം ഈറ്റകൊണ്ടുള്ള ഒരു പങ്ക മേൽക്കൂരയിൽ ഘടിപ്പിച്ചിട്ടുണ്ട്. അത് അങ്ങോട്ടുമിങ്ങോട്ടും ആടുന്നതുകൊണ്ട് പക്ഷികൾക്ക് അടുത്തു ചെല്ലാൻ ഭയമാണ്.

രാജദൂതന്മാർ പൂർവ്വാധികം അത്ഭുതസ്തബ്ധരായി.

''എന്തുകൊണ്ടാണ് ആ പങ്ക ആടുന്നത്?'' അവർ പരസ്പരം ചോദിച്ചു. ''കാറ്റ് അശേഷമില്ല. അടുത്തുള്ള മരങ്ങളിൽ ഒരു കൊമ്പോ ഇലയോ അനങ്ങുന്നില്ല.''

മേൽക്കൂരയിൽനിന്നു താഴെയിറങ്ങി അവർ വീണ്ടും വീടിനുള്ളിൽ പ്രവേശിച്ചു. അതിലെ മൂന്നാമത്തേതും അവസാനത്തേതുമായ മുറിയിൽ അവർ കടന്നു. അവിടെ ഒരു നെയ്ത്തുകാരൻ തറിയിൽ നെയ്തുകൊണ്ടിരുന്നു.

''എന്തത്ഭുതമാണ് നിങ്ങളുടെ വീട്ടിൽ നടക്കുന്നത്?'' രാജദൂതന്മാർ അയാളോടു ചോദിച്ചു. ''എന്തുകൊണ്ടാണ് ഒഴിഞ്ഞ മുറികളിൽ തൊട്ടിലുകൾ തനിയെ ആടുന്നത്? എന്തുകൊണ്ടാണ് കാറ്റില്ലെങ്കിലും ഈറ്റകൊണ്ടുള്ള പങ്ക മേൽക്കൂരയിൽ ആടിക്കൊണ്ടിരിക്കുന്നത്?''

''അതിൽ അത്ഭുതമൊന്നുമില്ല,'' നെയ്ത്തുകാരൻ പറഞ്ഞു. ''അതൊക്കെ ഞാനാണു ചെയ്യുന്നതു്.''

''നിങ്ങൾ ഞങ്ങളെ കളിയാക്കുകയാണോ?'' മന്ത്രിമാർ ആക്രോശിച്ചു. ''ഇവിടെയിരുന്നു നെയ്തുകൊണ്ടിരിക്കുന്ന നിങ്ങൾക്ക് അതെങ്ങിനെ ചെയ്യാൻ കഴിയും?''

''അതിലും എളുപ്പമായി മറ്റൊന്നില്ല,'' നെയ്ത്തുകാരൻ പറഞ്ഞു. ''എന്റെ തറിയിൽ മൂന്നു ചരടുകൾ ഘടിപ്പിച്ചിട്ടുണ്ട്. ഒരെണ്ണം ഒരു തൊട്ടിലിലും രണ്ടാമത്തേതു് മറ്റേ തൊട്ടിലിലും മൂന്നാമത്തേതു് പങ്കയിലും കെട്ടിയിരിക്കുകയാണ്. ഞാൻ നെയ്യുമ്പോൾ ചരടുകൾ ചലിക്കുന്നു. അതോടെ തൊട്ടിലുകളും മേൽക്കൂരയിലെ ഈറ്റകളും ആടുന്നു.''

സൂക്ഷിച്ചു നോക്കിയപ്പോൾ തറിയിൽ മൂന്നു ചരടുകൾ ഘടിപ്പിച്ചിരിക്കുന്നതു് രാജദൂതന്മാർ കണ്ടു. രണ്ടെണ്ണം തൊട്ടിലുകളുമായും ഒരെണ്ണം പങ്കയുമായും ബന്ധിച്ചിരിക്കുകയാണ്.

''ഇതു് വളരെ കേമമായിരിക്കുന്നു!'' അവർ വിളിച്ചുപറഞ്ഞു. ''നെയ്ത്തുകാരൻ ശരിക്കുമൊരു ബുദ്ധിശാലിതന്നെയാണ്. നമുക്കു വേണ്ടതു് ഇയാളെയാണ്! നെയ്ത്തുകാരാ, ഞങ്ങളോടൊപ്പം രാജാവിന്റെയടുത്തേക്കു വരൂ. ഒരു പക്ഷേ നിങ്ങൾക്ക് ഒരുപ്രശ്നത്തിന് ഉത്തരം കണ്ടുപിടിക്കാൻ കഴിഞ്ഞേക്കും.''

''ആദ്യംതന്നെ അതെന്താണെന്ന് എന്നോടു പറയൂ,'' നെയ്ത്തുകാരൻ പറഞ്ഞു.

മന്ത്രിമാർ പറഞ്ഞു:

''ഏതോ ഒരു നാട്ടിലെ രാജാവിന്റെ ദൂതൻ ഈയിടെ നമ്മുടെ രാജാവിന്റെയടുക്കൽ വന്നു. അയാൾ ഒരു ചോക്കെടുത്തു് സിംഹാസനത്തിനു ചുറ്റും ഒരു വട്ടം വരച്ചു. രാജാവിനോ അദ്ദേഹത്തിന്റെ പരിചരന്മാർക്കോ രാജസഭാംഗങ്ങൾക്കോ ആർക്കുംതന്നെ അതിന്റെ അർത്ഥമെന്താണെന്ന് ഊഹിക്കാൻ കഴിയുന്നില്ല. അതുകൊണ്ട് രാജകല്പനപ്രകാരം ഞങ്ങൾ ആ വരയുടെ അർത്ഥം വിശദീകരിക്കാൻ കഴിവുള്ള ഒരു ബുദ്ധിശാലിയെ അന്വേഷിച്ച് ഇറങ്ങിയിരിക്കുകയാണ്. നിങ്ങൾക്കതു കഴിയുമെങ്കിൽ രാജാവ് നിങ്ങൾക്ക് തക്കതായ പ്രതിഫലം തരും.''

രാജദൂതന്മാർ പറഞ്ഞതു് നെയ്ത്തുകാരൻ ശ്രദ്ധിച്ചുകേട്ടു. അയാൾ ചിന്തയിലാണ്ടു. പിന്നീട് കുട്ടികൾ സാധാരണ കളിക്കാനുപയോഗിക്കുന്ന തരത്തിലുള്ള രണ്ട് എല്ലിൻമുട്ടികളെടുത്തു് പോക്കറ്റിലിട്ടു. അടുത്തതായി മുറ്റത്തേക്കിറങ്ങി ഒരു കോഴിയെ പിടിച്ചു.



മന്ത്രിമാർ അമ്പരന്നു. അവരുടെ കണ്ണുകളിടഞ്ഞു.

''നിങ്ങൾക്ക് കോഴിയെ എന്തിനാണ്?'' അവർ ചോദിച്ചു.

''എനിക്കാവശ്യം വരും,'' എന്നു പറഞ്ഞുകൊണ്ട് നെയ്ത്തുകാരൻ കോഴിയെ ഒരു കൂടയിലിട്ടു.

ഇത്രയും കഴിഞ്ഞു് അവർ രാജകൊട്ടാരത്തിലേക്കു തിരിച്ചു.

നെയ്ത്തുകാരൻ കൊട്ടാരത്തിൽ പ്രവേശിച്ച് രാജാവിനെ വന്ദിച്ചു, സിംഹാസനത്തിനു ചുറ്റുമുള്ള വര നോക്കി. പിന്നീട് അതു വരച്ചയാളേയും നോക്കി. എന്നിട്ട് ഒരു പുഞ്ചിരിയോടെ അയാളുടെ മുമ്പിലേക്ക് രണ്ട് എല്ലിൻമുട്ടികൾ ഇട്ടു.

മറ്റേയാൾ ഒന്നും മിണ്ടാതെ പോക്കറ്റിൽനിന്ന് ഒരുപിടി ധാന്യമെടുത്തു് തറയിൽ വിതറി.

നെയ്ത്തുകാരൻ പൊട്ടിച്ചിരിച്ചു. അയാൾ കൂടയിൽനിന്നു കോഴിയെ പുറത്തെടുത്തു്, വിതറിയിട്ട ധാന്യത്തിന്റെ മുമ്പിൽ നിർത്തി. കോഴി ആർത്തിയോടെ അവ കൊത്തിത്തിന്നാൻ തുടങ്ങി. അല്പം കഴിഞ്ഞപ്പോൾ ഒരു മണി ധാന്യംപോലും തറയിൽ ശേഷിച്ചില്ല.

അപരിചിതൻ ഒരക്ഷരം മിണ്ടാതെ വേഗം സ്ഥലം വിട്ടു.

രാജാവും പരിചരന്മാരും അപരിചിതന്റേയും നെയ്ത്തുകാരന്റേയും പ്രവൃത്തികൾ അധികമധികം അത്ഭുതത്തോടെ നോക്കിക്കൊണ്ടിരിക്കുകയായിരുന്നു. രണ്ടുപേരുടേയും മനസ്സിലുള്ളതെന്താണെന്ന് ആർക്കും ഊഹിക്കാൻ കഴിഞ്ഞില്ല.

''ആ അപരിചിതന്റെ പ്രവൃത്തികളുടെ അർത്ഥമെന്തായിരുന്നു?'' രാജാവ് ചോദിച്ചു.

നെയ്ത്തുകാരൻ പറഞ്ഞു:

''തന്റെ നാട്ടിലെ രാജാവ് നമ്മുടെ നാട്ടിനെതിരായി യുദ്ധം പ്രഖ്യാപിക്കുന്നുവെന്നും നാലുപാടുനിന്നും നമ്മെ വളയാൻ ഉദ്ദേശിക്കുന്നുവെന്നും അങ്ങയെ ധരിപ്പിക്കാനാണ് അയാളാഗ്രഹിച്ചതു്. അങ്ങ് യുദ്ധംചെയ്യുമോ കീഴടങ്ങുമോ എന്ന് അറിയാനും അയാളാഗ്രഹിച്ചു. അങ്ങയുടെ സിംഹാസനത്തിനു ചുറ്റുമുള്ള വരയുടെ അർത്ഥം അതാണ്.''

''ശരിയാണ്,'' രാജാവു പറഞ്ഞു. ''ഇപ്പോൾ എനിക്കു മനസ്സിലായി. പക്ഷേ നിങ്ങൾ അയാളുടെ മുമ്പിലേക്ക് രണ്ട് എല്ലിൻമുട്ടികൾ എറിഞ്ഞതിന്റെ ഉദ്ദേശം എനിക്കിപ്പോഴും മനസ്സിലാകുന്നില്ല.''

നെയ്ത്തുകാരൻ പറഞ്ഞു:

''നമുക്ക് അവരേക്കാൾ ശക്തിയുണ്ടെന്നും അവർക്ക് നമ്മെ തോല്പിക്കാൻ സാദ്ധ്യമല്ലെന്നും അയാളെ അറിയിക്കാനാണ് ഞാൻ എല്ലിൻമുട്ടികൾ എറിഞ്ഞതു്. എന്റെ പ്രവൃത്തിയുടെ അർത്ഥം, ലളിതമായി പറഞ്ഞാൽ, ഇതായിരുന്നു: 'ഞങ്ങളെ അപേക്ഷിച്ച് നിങ്ങൾ വെറും കുട്ടികളാണ്. ഞങ്ങളോടു യുദ്ധത്തിനു വരുന്നതിനു പകരം വീട്ടിലിരുന്ന് എല്ലിൻമുട്ടികളെറിഞ്ഞു കളിക്കുകയാണു നല്ലതു്.''

''അതു ശരി!'' രാജാവു പറഞ്ഞു. ''നിങ്ങൾ പറഞ്ഞപ്പോൾ എല്ലാം വ്യക്തമായി. പക്ഷേ ആ അപരിചിതൻ ഒരുപിടി ധാന്യമെടുത്തു് തറയിൽ വിതറിയതും നിങ്ങൾ കോഴിയെ കൂടയിൽനിന്നു പുറത്തു വിട്ടതും എന്തിനാണെന്ന് എനിക്കെന്നിട്ടും മനസ്സിലാകുന്നില്ല.''

''അതും വിശദീകരിക്കാൻ പ്രയാസമില്ല,'' നെയ്ത്തുകാരൻ പറഞ്ഞു. ''തന്റെ രാജാവിന്റെ പട്ടാളം അസംഖ്യമാണെന്നു കാണിക്കാനാണ് അയാൾ ഒരുപിടി ധാന്യമെടുത്തു് തറയിൽ വിതറിയതു്. അവർ നമുക്കെതിരായി യുദ്ധത്തിനു വന്നാൽ അവരുടെ ഒരൊററ പോരാളിപോലും ജീവനോടെ രക്ഷപ്പെടുകയില്ലെന്നു കാണിക്കാനാണ് ഞാൻ ആ ധാന്യം മുഴുവൻ കൊത്തിത്തിന്നാൻ കോഴിയെ ഇറക്കിവിട്ടതു്.''

''നിങ്ങളുടെ ഉദ്ദേശം അയാൾക്കു മനസ്സിലായോ?''

''മനസ്സിലായിക്കാണും. കാരണം, അയാൾ വേഗം സ്ഥലം വിടുകയാണല്ലൊ ചെയ്തതു്.''

രാജാവ് നെയ്ത്തുകാരനു് വിലപിടിച്ച പല സമ്മാനങ്ങളും നല്കി. അദ്ദേഹം പറഞ്ഞു:

''നെയ്ത്തുകാരാ, നിങ്ങൾ എന്റെകൂടെ കൊട്ടാരത്തിൽ താമസിക്കു. ഞാൻ നിങ്ങളെ എന്റെ പ്രധാനമന്ത്രിയാക്കാം.''

''വേണ്ട,'' നെയ്ത്തുകാരൻ പറഞ്ഞു. ''അങ്ങയുടെ മന്ത്രിയാകാൻ എനിക്ക് ആഗ്രഹമില്ല. എനിക്ക് എന്റെ കാര്യം നോക്കണം.''

ഇത്രയും പറഞ്ഞുകൊണ്ടു് അയാൾ അവിടം വിട്ടു.

വിവർത്തനം: ഗോപാലകൃഷ്ണൻ

# അനയിത്

## ഒരു ആർമീനിയൻ നാടോടിക്കഥ



### I

വസന്തത്തിൽ ഒരു സുപ്രഭാതത്തിൽ വച്ചെ എന്ന രാജാവിന്റെ ഏകസന്താനമായ വച്ചഗാൻ ബാൽക്കണിയിൽ നിൽക്കുകയായിരുന്നു. തോട്ടത്തിൽ പലതരം കിളികൾ പാടുന്നുണ്ടു്. പക്ഷേ ഏററവും നന്നായി പാടിയതു് രാക്കുയിലാണ്. അതു് പാടാൻ തുടങ്ങിയ ഉടനെ മററെല്ലാ പക്ഷികളും കൂജനം നിർത്തി അതിന്റെ പാട്ടു ശ്രദ്ധിച്ചു, ആ പാട്ടിന്റെ രഹസ്യം പഠിക്കാൻ ശ്രമിച്ചു. ഒരു പക്ഷി രാക്കുയിലിന്റെ വിറയാർന്ന സ്വരവും വേറൊരെണ്ണം അതിന്റെ ശ്രുതിമാധുര്യവും മൂന്നാമതൊരെണ്ണം അതിന്റെ ചൂളംവിളിയും അനുകരിച്ചു. പിന്നീടു് അവ മൂന്നും ചേർന്ന് തങ്ങൾ പഠിച്ച രാഗം ആവർത്തിച്ചു പാടി. പക്ഷേ വച്ചഗാൻ അതൊന്നും ശ്രദ്ധിച്ചില്ല. അയാളുടെ ഹൃദയം അസ്വസ്ഥമായിരുന്നു.

അയാളുടെ അമ്മ, അഷ്ഹെൻ രാജ്ഞി, അടുത്തുവന്ന് പറഞ്ഞു:

''മകനെ, നീ വ്യസനിക്കുന്നുണ്ടെന്ന് എനിക്കു കാണാൻ കഴിയും. അതു് മറച്ചുവയ്ക്കാൻ ശ്രമിക്കാതെ നിന്റെ വ്യസനത്തിനുള്ള കാരണം പറയൂ.''

''അമ്മേ, ജീവിതസുഖങ്ങൾ ഞാൻ കാര്യമാക്കുന്നില്ല,'' വച്ചഗാൻ പറഞ്ഞു.

‘‘വല്ല ഏകാന്തസ്ഥലത്തേക്കും, ഉദാഹരണത്തിന് അത്സിക് ഗ്രാമത്തിലേക്ക്, പോകാനാണ് ഞാൻ കൂടുതൽ ഇഷ്ടപ്പെടുന്നത്.’’

‘‘അങ്ങിനെയാണോ? അല്ലാതെ ബുദ്ധിമതിയായ നിന്റെ അനയിത് അത്സിക്കിൽ താമസിക്കുന്നതുകൊണ്ടല്ലേ നീ അങ്ങോട്ടു പോകാൻ ആഗ്രഹിക്കുന്നത്?’’

‘‘അമ്മേ, അമ്മ അവളുടെ പേര് എങ്ങിനെ അറിഞ്ഞു?’’

‘‘നമ്മുടെ തോട്ടത്തിലെ രാക്കുയിലുകളാണ് എന്നോട് അവളെപ്പററി പറഞ്ഞത്. പൊന്നു വച്ചഗാൻ, നീ അഫ്ഗാൻരാജാവിന്റെ മകനാണെന്ന കാര്യം മറക്കരുത്. ഒരു രാജകുമാരൻ വധുവായി സ്വീകരിക്കേണ്ടത് ഒരു രാജകുമാരിയേയോ പ്രഭുകുമാരിയേയോ ആണ്, അല്ലാതെ വെറുമൊരു സാധാരണ കർഷകബാലികയെയല്ല. ജോർജ്ജിയയിലെ രാജാവിന് മൂന്നു പുത്രിമാരുണ്ട്. നിനക്ക് അവരിലൊരാളെ തിരഞ്ഞെടുക്കാം. ഗുഗാറിലെ ഇടപ്രഭുവിന് സുന്ദരിയായ ഒരു മകളുണ്ട്. അച്ഛന്റെ വമ്പിച്ച ഭൂസ്വത്തു മുഴുവൻ അവൾക്കു കിട്ടും. അത്രതന്നെ സുന്ദരിയാണ് സുനിക്കിലെ ഇടപ്രഭുവിന്റെ മകളും. അതുമല്ലെങ്കിൽ നമ്മുടെ പട്ടാളത്തലവന്റെ മകൾ വർസെനിക്കുണ്ട്. രാജാവും ഞാനുമാണ് അവളെ വളർത്തിയത്. നിന്റെ സ്നേഹം അവൾ അർഹിക്കുന്നില്ലെന്നാണോ?’’

‘‘അമ്മേ, എനിക്ക് അനയിത്തിനെ മാത്രം മതി!’’

ഇത്രയും പറഞ്ഞുകൊണ്ട് വച്ചഗാൻ തോട്ടത്തിലേക്കോടി.

## II

വച്ചഗാന് ഇരുപതുവയസ്സു കഴിഞ്ഞതേയുള്ളു. തീരെ ആരോഗ്യമില്ലാതെ വിളറിശോഷിച്ച ഒരു യുവാവായിരുന്നു അയാൾ.

‘‘മകനെ, വച്ചഗാൻ,’’ അച്ഛൻ അയാളോടു പറയും, ‘‘എന്റെ ആശ മുഴുവൻ നിന്നിലാണ്. നീ വിവാഹം ചെയ്യണം. അതാണ് ജീവിതത്തിന്റെ നിയമം.’’

പക്ഷേ രാജാവു പറഞ്ഞത് വച്ചഗാൻ ചെവിക്കൊണ്ടില്ല. അയാൾ അതിരാവിലെ നായാട്ടിന് മലയിലേക്കു പോകും. പാതിരാത്രേ തിരിച്ചുവരൂ. പല പ്രഭുകുമാരന്മാരും അയാളുടെ സ്നേഹം സമ്പാദിക്കാൻ ശ്രമിച്ചു. പക്ഷേ അയാൾ അവരിൽനിന്നും ഒഴിഞ്ഞുമാറി. ധീരനും വിശ്വസ്തനുമായ വഗിനാക്ക് എന്ന ഭൃത്യനേയും സങ്ങി എന്ന വിശ്വസ്തനായ വേട്ടപ്പട്ടിയേയും മാത്രമേ അയാൾ നായാട്ടിന് കൂടെ കൊണ്ടുപോയുള്ളു. നായാട്ടുസമയത്ത് അവരെ കാണുന്ന ആർക്കും തന്നെ അവരിൽ രാജകുമാരനേതാണ്, ഭൃത്യനേതാണ് എന്നു തിരിച്ചറിയാൻ സാദ്ധ്യമല്ലായിരുന്നു. കാരണം രണ്ടുപേരും ഒരുപോലെ ലളിതമായ നായാട്ടുവേഷമാണ് ധരിക്കാറ്. ഒരു തോളിൽ അമ്പും വില്ലും തൂങ്ങിക്കിടപ്പുണ്ടാവും. വീതികൂടിയ ഒരു കഠാരി അരപ്പട്ടയിൽ തിരുകിയിട്ടുണ്ടാവും.

നാട്ടുമ്പുറത്ത് ഇങ്ങനെ ചുററിത്തിരിയുന്നതുകൊണ്ട് വച്ചഗാന് ഗുണമാണുണ്ടായത്. അയാൾക്ക് കൂടുതൽ ശക്തിയും ആരോഗ്യവും പൗരുഷവും വച്ചു.

ഒരു ദിവസം വച്ചഗാനും വഗിനാക്കും ചുററിത്തിരിഞ്ഞ് അത്സിക്ക് എന്ന ഗ്രാമത്തിലെത്തി. വിശ്രമിക്കാനായി ഒരു അരുവിയുടെ കരയിലിരുന്നു. ആ സമയത്ത് ഏതാനും ഗ്രാമീണബാലികമാർ വെള്ളമെടുക്കാൻ അരുവിയുടെ അടുത്തേക്കു വന്നു. ദാഹം തോന്നിയ വച്ചഗാൻ കുടിക്കാൻ കുറച്ചു വെള്ളം ബാലികമാരോടു ചോദിച്ചു. അവരിൽ ഒരുവൾ ഒരു പാത്രത്തിൽ വെള്ളം നിറച്ച് അയാളുടെ നേരെ നീട്ടി. പക്ഷേ മറെറാരുവൾ അവളുടെ കയ്യിൽനിന്ന് പാത്രം പിടിച്ചുവാങ്ങി വെള്ളം ഒഴിച്ചുകളഞ്ഞു. അവൾ എന്നിട്ട് പാത്രത്തിൽ പിന്നെയും വെള്ളം നിറച്ചു. പക്ഷേ അതും ഒഴിച്ചുകളഞ്ഞു. വച്ചഗാന്റെ തൊണ്ട ദാഹം കൊണ്ടു വരണ്ടു. എന്നാൽ ആ ബാലിക അയാളെ കളിയാക്കുന്നതുപോലെ തോന്നി. കാരണം അവൾ പാത്രത്തിൽ വെള്ളം നിറയ്ക്കുകയും അതൊഴിച്ചുകളയുകയും ചെയ്തുകൊണ്ടിരുന്നു. ആറാമത്തെ തവണ പാത്രത്തിൽ വെള്ളം നിറച്ചപ്പോൾമാത്രമാണ് അവളത് വച്ചഗാന്റെ നേരെ നീട്ടിയത്.

വച്ചഗാൻ ആർത്തിയോടെ വെള്ളം കുടിച്ചു.

‘‘നീ എനിക്ക് ആദ്യത്തെ തവണ വെള്ളം തരാതിരുന്നതെന്താണ്?’’ അയാൾ ബാലികയോടു ചോദിച്ചു. ‘‘നീ എന്നെ കളിയാക്കാനോ ദേഷ്യപ്പെടുത്താനോ നോക്കുകയായിരുന്നോ?’’

‘‘ഒരു അപരിചിതനെ കളിയാക്കുന്നത് ഞങ്ങളുടെ പതിവല്ല,’’ ബാലിക പറഞ്ഞു. ‘‘നിങ്ങൾ തളർന്ന് ദേഹമാകെ ചൂടു പിടിച്ചിരിക്കുകയായിരുന്നു. തണുത്ത വെള്ളം നിങ്ങൾക്ക് ദ്രോഹം ചെയ്തേനെ. ഞാൻ അതു നിങ്ങൾക്കു തരാൻ കുറെ കാത്തത് അതുകൊണ്ടാണ്.’’

ബാലികയുടെ മറുപടി വച്ചഗാനെ അത്ഭുതപ്പെടുത്തി. അവളുടെ സൗന്ദര്യം അയാളെ വശീകരിച്ചു.

‘‘നിന്റെ പേരെന്താണ്?’’ അയാൾ ചോദിച്ചു.

‘‘അനയിത്,’’ ബാലിക പറഞ്ഞു.

‘‘അച്ഛനാരാണ്?’’

''എന്റെ അച്ഛൻ ഈ ഗ്രാമത്തിലെ ആട്ടിടയനാണ്. അറാൻ എന്നാണു പേര്. പക്ഷേ എന്തിനാണു ചോദിച്ചത്?''

''ചോദിക്കുന്നതു പാപമാണോ?''

''പാപമല്ലെങ്കിൽ നിങ്ങളും പറയണം നിങ്ങൾ ആരാണെന്നും എവിടുന്നു വരുന്നുവെന്നും.''

''ഞാൻ കളവു പറയണോ നേരു പറയണോ?''

''ഏതാണ് കൂടുതൽ ഉചിതമെന്നു തോന്നുന്നുവോ അതുപോലെ ചെയ്യൂ.''

''തീർച്ചയായും നേരു പറയുന്നതുതന്നെ. നേരു പറഞ്ഞാൽ, ഞാനാരാണെന്ന് ഇപ്പോൾ പറയാൻ നിർവ്വാഹമില്ല.'' പക്ഷേ അതു് അടുത്തുതന്നെ പറയാമെന്നു വാക്കു തരുന്നു.''

''ശരി. എന്നാൽ എന്റെ പാത്രം തിരിച്ചുതരൂ.''

രാജകുമാരനോട്ട് യാത്രപറഞ്ഞുകൊണ്ട് അനയിത് പാത്രവും വാങ്ങി അവിടുന്നു പോയി.

നായാട്ടുകാർ വീട്ടിൽ മടങ്ങിയെത്തിയപ്പോൾ വിശ്വസ്തഭൃത്യനായ വഗിനാക്ക് നടന്ന കാര്യങ്ങൾ മുഴുവൻ രാജ്ഞിയോടു പറഞ്ഞു. അങ്ങിനെയാണ് വച്ചഗാന്റെ അമ്മ അയാളുടെ രഹസ്യം അറിഞ്ഞത്.

## III

വച്ചഗാൻ അനയിത്തിനെ ഒഴിച്ച് മററാരെയും വിവാഹം ചെയ്യുകയില്ലെന്നു ശഠിച്ചു. അവസാനം രാജാവും രാജ്ഞിയും മകന്റെ അഭീഷ്ടത്തിനു വഴങ്ങി. വിവാഹം ഉറപ്പിക്കാനായി അവർ വഗിനാക്കിനേയും രണ്ടു പ്രഭുക്കന്മാരേയും അത്സിക്കിലേക്ക് അയച്ചു.

ആട്ടിടയനായ അറാൻ അവരെ സസന്തോഷം സ്വീകരിക്കുകയും അവർക്കിരിക്കാൻ ഒരു കമ്പളം വിരിക്കുകയും ചെയ്തു.

''എത്ര ഭംഗിയുള്ള കമ്പളം!'' വഗിനാക്ക് പറഞ്ഞു. ''ഇവിടുത്തെ ഗൃഹനായിക നെയ്തതായിരിക്കും, അല്ലെ?''

''എനിക്കു ഭാര്യയില്ല,'' അറാൻ പറഞ്ഞു. ''അവൾ പത്തു വർഷംമുമ്പു മരിച്ചു. എന്റെ മകൾ അനയിത് സ്വന്തം കൈകൊണ്ടു നെയ്തതാണ് ഈ കമ്പളം.''

''രാജകൊട്ടാരത്തിൽപോലും ഇത്ര സുന്ദരമായ ഒരു കമ്പളമില്ല. നിങ്ങളുടെ മകൾ ഇത്ര വിദഗ്ദ്ധയായ ഒരു നെയ്ത്തുകാരിയാണെന്നറിഞ്ഞതിൽ സന്തോഷമുണ്ട്,'' പ്രഭുക്കന്മാർ പറഞ്ഞു. ''അവളുടെ പ്രശസ്തി രാജാവിന്റെ ചെവിയിൽ എത്തിയിരിക്കുന്നു. അദ്ദേഹത്തിനുവേണ്ടി ഒരു വിവാഹനിർദ്ദേശവുമായിട്ടാണ് ഞങ്ങൾ വന്നിരിക്കുന്നത്. അടുത്ത കിരീടാവകാശിയായ അദ്ദേഹത്തിന്റെ ഏകസന്താനത്തിന് നിങ്ങളുടെ മകളെ വിവാഹംചെയ്തുകൊടുക്കണം എന്നാണ് അദ്ദേഹം അഭിലഷിക്കുന്നത്.''

അറാൻ അവിശ്വാസത്തോടെ തല കുലുക്കുകയോ സന്തോഷാധിക്യത്താൽ ചാടിയെഴുന്നേൽക്കുകയോ ചെയ്യുമെന്നായിരുന്നു പ്രഭുക്കന്മാരുടെ പ്രതീക്ഷ. പക്ഷേ ആ ആട്ടിടയൻ ഇതുരണ്ടും ചെയ്തില്ല. അയാൾ തല കുനിച്ചിരുന്നുകൊണ്ട് കമ്പളത്തിലൂടെ വിരലോടിച്ചതേയുള്ളു.

വഗിനാക്ക് പറഞ്ഞു:

''സഹോദരാ, അറാൻ, നിങ്ങൾ എന്തിനു വ്യസനിക്കുന്നു? ഞങ്ങൾ നിങ്ങളെ അറിയിച്ചതു് ഒരു സന്തോഷവർത്തമാനമാണ്, ദുഃഖ വർത്തമാനമല്ല. നിങ്ങളുടെ മകളെ ബലാൽക്കാരേണ കൊണ്ടുപോകണമെന്ന് ഞങ്ങൾക്ക് ആഗ്രഹമില്ല. അവളുടെ വിവാഹം നിങ്ങളുടെ അഭീഷ്ടത്തെ ആശ്രയിച്ചിരിക്കും.''

''പ്രിയപ്പെട്ട അതിഥികളേ,'' അറാൻ പറഞ്ഞു. ''ഞാൻ എന്റെ മകളെ നിർബ്ബന്ധിക്കുകയില്ല. രാജകുമാരനെ വിവാഹംചെയ്യാൻ അവൾക്കു സമ്മതമാണെങ്കിൽ എനിക്ക് എതിർപ്പില്ല.''

ആ സമയത്തു് അനയിത് ഒരു കുട നിറയെ പഴുത്ത പഴങ്ങളുമായി പ്രവേശിച്ചു. അവൾ സന്ദർശകരെ വന്ദിച്ചശേഷം പഴങ്ങൾ ഒരു തട്ടത്തിലാക്കി അവരുടെ മുമ്പിൽ വച്ചു. പിന്നീട് ഒരു വസ്ത്രത്തിൽ ചിത്രവേല ചെയ്യാനിരുന്നു. അവളുടെ വിരലുകളുടെ വേഗത കണ്ട് അത്ഭുതാധീനരായ പ്രഭുക്കന്മാർ അവളെത്തന്നെ നോക്കിയിരുന്നുപോയി.

''അനയിത്, നീ എന്തുകൊണ്ടാണ് ഒററയ്ക്കിരുന്നു നെയ്യുന്നത്?'' വഗിനാക്ക് ചോദിച്ചു. ''നിനക്ക് ധാരാളം ശിഷ്യകളുണ്ടെന്നു കേട്ടിട്ടുണ്ടല്ലോ.''

''ശരിയാണ്,'' അനയിത് പറഞ്ഞു. ''പക്ഷേ ഞാനവരെയെല്ലാവരേയും മുന്തിരി പറിക്കാൻ വിട്ടിരിക്കുകയാണ്.''

''നീ നിന്റെ ശിഷ്യകളെ എഴുത്തും വായനയും പഠിപ്പിക്കുന്നുണ്ടെന്നും കേട്ടല്ലോ.''

''ശരിയാണ്,'' അനയിത് വീണ്ടും പറഞ്ഞു. ''ഇപ്പോൾ ഞങ്ങളുടെ ഇടയന്മാർപോലും പററം മേയ്ക്കാൻ പോകുമ്പോൾ വായിക്കുകയും പരസ്പരം വായിക്കാൻ പഠിപ്പിക്കുകയും ചെയ്യുന്നുണ്ട്. ഞങ്ങളുടെ വനങ്ങളിലെ എല്ലാ വൃക്ഷങ്ങളുടേയും തടികളിൽ എഴുതിനിറച്ചിരിക്കുന്നതു കാണാം. കോട്ടമതിലുകളി

ന്മേലും പാറപ്പുറത്തും മലഞ്ചെരിവുകളിന്മേലും കരികൊണ്ട് എഴുതിവച്ചിട്ടുണ്ട്. ഒരാൾ ഒരു വാക്കെഴുതും, വേറൊരാൾ വേറൊന്നെഴുതും. അതങ്ങിനെ പോകുന്നു. ഞങ്ങളുടെ മലകളിലും മലയിടുക്കുകളിലും എവിടെയും എഴുതിനിറച്ചിരിക്കുന്നതു കാണാം.''

''ഞങ്ങൾ പഠിത്തത്തെ ഇത്രയേറെ വിലമതിക്കുന്നില്ല,'' വഗിനാക്ക് പറഞ്ഞു. ''പട്ടണത്തിലുള്ളവർ അലസരാണ്. പക്ഷേ നീ ഞങ്ങളോടൊപ്പം വന്നു താമസിക്കുകയാണെങ്കിൽ എല്ലാവരേയും ശുഷ്കാന്തിയോടെ പ്രവർത്തിക്കാൻ പഠിപ്പിക്കും. അനയിത്, ഒരു നിമിഷം തയ്യൽ നിർത്തു. ഇതാ ഇങ്ങോട്ടു നോക്കു. രാജാവ് എത്ര നല്ല സമ്മാനങ്ങളാണ് നിനക്ക് കൊടുത്തയച്ചിരിക്കുന്നതെന്ന് നോക്കു!''

വിലപിടിച്ച പല രത്നങ്ങളും പട്ടുമേലങ്കികളും വഗിനാക്ക് പുറത്തെടുത്തു. അനയിത് അവയെ അലക്ഷ്യമായിട്ടൊന്നു നോക്കി.

''രാജാവിനു് എന്നോട് ഇത്രയേറെ ദയ തോന്നാൻ കാരണമെന്താണ്?'' അവൾ ചോദിച്ചു.

''രാജാവിൻെറ മകൻ വച്ചഗാൻ ഒരു അരുവിക്കടുത്തുവച്ചു നിന്നെ കാണുകയുണ്ടായി. നീ അദ്ദേഹത്തിനു് കുടിക്കാൻ വെള്ളം കൊടുത്തു. അദ്ദേഹത്തിനു നിന്നെ ഇഷ്ടപ്പെട്ടു. വച്ചഗാനെ വിവാഹം ചെയ്യാൻ നിന്നോട് അഭ്യർത്ഥിക്കണമെന്ന രാജകല്പനയുമായിട്ടാണ് ഞങ്ങളിപ്പോൾ വന്നിരിക്കുന്നതു്. ഈ മോതിരവും മാലയും വളകളുമെല്ലാം നിനക്കാണ്.''

''അപ്പോൾ ഞാൻ കണ്ട നായാട്ടുകാരൻ രാജകുമാരനായിരുന്നോ?''

''അതെ.''

''അദ്ദേഹം നല്ലൊരു ചെറുപ്പക്കാരനാണ്. പക്ഷേ അദ്ദേഹത്തിനു് എന്തെങ്കിലും തൊഴിൽ അറിയാമോ?''

''അനയിത്, അദ്ദേഹം രാജാവിൻെറ മകനാണ്. രാജാവിൻെറ പ്രജകൾ മുഴുവൻ അദ്ദേഹത്തിൻെറ വരുതിയിലാണ്. അദ്ദേഹത്തിനു പിന്നെ തൊഴിൽകൊണ്ട് എന്തു കാര്യം?''

''ശരിയായിരിക്കാം. പക്ഷേ വിധി പല മറിമായങ്ങളും പ്രവർത്തിക്കാറുണ്ട്. ഇന്നു യജമാനനായിരിക്കുന്നയാൾ നാളെ ഭൃത്യനായെന്നു വരും. രാജാവായാലും രാജകുമാരനായാലും സാധാരണക്കാരനായാലും എല്ലാവരും എന്തെങ്കിലും തൊഴിൽ അറിഞ്ഞിരിക്കണം.''

അനയിത്തിൻെറ വാക്കുകൾ പ്രഭുക്കന്മാരെ അത്ഭുതപ്പെടുത്തിയെങ്കിലും ആട്ടിടയനായ അറാനു് മകളോടു സന്തോഷമാണു തോന്നിയതു്.



''അപ്പോൾ രാജകുമാരനു് തൊഴിലൊന്നും അറിഞ്ഞുകൂടെന്ന ഒററക്കാരണത്താൽ നീ അദ്ദേഹത്തെ വിവാഹംചെയ്യാൻ വിസമ്മതിക്കുകയാണോ?'' പ്രഭുക്കന്മാർ ചോദിച്ചു.

''അതെ. നിങ്ങൾ കൊണ്ടുവന്നതെല്ലാം തിരികെ കൊണ്ടുപോകു. എനിക്കു് രാജകുമാരനോട് ഇഷ്ടമാണെങ്കിലും ഞാനദ്ദേഹത്തോടു മാപ്പു ചോദിക്കുന്നുവെന്നു പറയണം. കാരണം തൊഴിലറിയാത്ത ഒരാളെ വിവാഹം ചെയ്യുകയില്ലെന്നു ഞാൻ ശപഥം ചെയ്തിരിക്കുകയാണ്.''

അനയിത് അവളുടെ തീരുമാനത്തിൽ ഉറച്ചുനിൽക്കുന്നുവെന്നു കണ്ടതുകൊണ്ട് രാജദൂതന്മാർ അവളെ കൂടുതൽ നിർബ്ബന്ധിച്ചില്ല. കൊട്ടാരത്തിൽ തിരിച്ചെത്തി അവർ നടന്ന കാര്യങ്ങൾ മുഴുവൻ രാജാവിനെ അറിയിച്ചു.

അനയിത്തിൻെറ തീരുമാനമറിഞ്ഞപ്പോൾ രാജാവിനും രാജ്ഞിക്കും സന്തോഷമായി. വച്ചഗാൻ ഇനി അവളെ വിവാഹംചെയ്യണമെന്നു ശഠിക്കുകയില്ലല്ലൊ. പക്ഷേ വച്ചഗാൻ പറഞ്ഞതിതാണ്:

''അനയിത് പറഞ്ഞതു ശരിയാണ്. മററെല്ലാവരേയുംപോലെ ഞാനും എന്തെങ്കിലും തൊഴിൽ പഠിച്ചേ തീരു.''

രാജാവ് പ്രഭുക്കന്മാരുടെ സഭ വിളിച്ചുകൂട്ടി. ഒരു രാജകുമാരനു് ഏററവും പററിയ കൈത്തൊഴിൽ കസവുപട്ടു നെയ്യലാണെന്നു് അവർ ഐകകണ്ഠ്യേന തീരുമാനിച്ചു.

ഒരു വിദഗ്ദ്ധനായ കരകൗശലക്കാരനെ ഉടൻതന്നെ പേർഷ്യയിൽ നിന്നു വരുത്തി. ഒരു വർഷത്തിനകം വച്ചഗാൻ നെയ്ത്തു പഠിച്ചു. നേർത്ത കസവുനൂൽകൊണ്ട് അദ്ദേഹം വിലപിടിച്ച ഒരു കസവുവസ്ത്രംനെയ്തു് വഗിനാക്കിൻെറ കൈവശം അനയിത്തിനു് കൊടുത്തയച്ചു.

അതു വാങ്ങിക്കൊണ്ട് അനയിത് പറഞ്ഞു:

''ഒരു ചൊല്ലുള്ളതുപോലെ, വിധിയുടെ പരീക്ഷണങ്ങളെ അദ്ദേഹം നിർഭയം നേരിടും. കാരണം, തൊഴിലറിയാവുന്ന ഒരാളിൽനിന്നും ദാരിദ്ര്യം ഓടിയകലും. രാജകുമാരനെ വിവാഹംചെയ്യാൻ എനിക്കു സമ്മതമാണെന്നു് അദ്ദേഹത്തോട് പറയൂ. എൻെറ സമ്മാനമായി ഈ കമ്പളം അദ്ദേഹത്തിനു കൊടുക്കു.''

വിവാഹത്തിനുള്ള ഒരുക്കങ്ങൾ ഉടൻ ആരംഭിച്ചു. വിവാഹാഘോഷങ്ങൾ ഏഴു പകലും ഏഴു രാത്രിയും നീണ്ടുനിന്നു.

## IV

പക്ഷേ വിവാഹം കഴിഞ്ഞു് അധികം താമസിയാതെ വച്ചഗാൻെറ വിശ്വസ്തസ്നേഹിതനായ വഗിനാക്കു് അപ്രത്യക്ഷനായി. അവർ വളരെക്കാലം അയാളെ അന്വേഷിച്ചു. അവസാനം അയാളെ കണ്ടെത്തുമെന്ന എല്ലാ ആശയും വെടിഞ്ഞു. ഇതിനിടയിൽ രാജാവും രാജ്ഞിയും വളരെ വയസ്സായതിനുശേഷം നാടുനീങ്ങുകയും വച്ചഗാൻ രാജാവാകുകയും ചെയ്തു.

ഒരു ദിവസം അനയിതു് ഭർത്താവിനോടു പറഞ്ഞു.

''പ്രഭോ, അങ്ങേയ്ക്കു് അങ്ങയുടെ രാജ്യത്തെക്കുറിച്ചു് വളരെക്കുറച്ചു കാര്യങ്ങളേ അറിയാവൂ എന്നു ഞാൻ കാണുന്നു. ആളുകൾ അങ്ങയോടു് സത്യം മുഴുവൻ പറയുന്നില്ല. എല്ലാം ഭംഗിയായി നടക്കുന്നുവെന്നു് അങ്ങയെ വിശ്വസിപ്പിക്കാൻ അവർ ആഗ്രഹിക്കുന്നു. ഒരുപക്ഷേ മുഴുവനും അങ്ങിനെയല്ലെങ്കിലോ? അങ്ങു് ഇടയ്ക്കിടെ ഒരു യാചകൻേറയോ വ്യാപാരിയുടേയോ വേഷത്തിൽ നാട്ടിലൂടെ സഞ്ചരിക്കുന്നതു കൊള്ളാം.''

''നീ പറഞ്ഞതു് ശരിയാണു്, അനയിതു്,'' വച്ചഗാൻ പറഞ്ഞു. ''നാട്ടുമ്പുറത്തു് വേട്ടയാടാൻ പൊയ്ക്കൊണ്ടിരുന്നപ്പോൾ എനിക്കു് ജനങ്ങളെ ഇന്നത്തേതിലും നന്നായി അറിയാമായിരുന്നു. പക്ഷേ ഞാനിപ്പോൾ എങ്ങിനെ പോകും? എൻെറ അഭാവത്തിൽ ആരു് രാജ്യം ഭരിക്കും?''

''ഞാൻ ഭരിച്ചുകൊള്ളാം,'' അനയിതു് പറഞ്ഞു. ''അങ്ങു് ഇവിടെയില്ലെന്ന കാര്യം ആരും അറിയേണ്ട.''

''എന്നാൽ അങ്ങിനെയാകട്ടെ. ഞാൻ നാളെത്തന്നെ യാത്രതിരിക്കാം. ഇരുപതു ദിവസത്തിനകം മടങ്ങിവന്നില്ലെങ്കിൽ ഞാൻ അപായപ്പെട്ടെന്നോ എനിക്കു് എന്തെങ്കിലും ആപത്തു പിണഞ്ഞെന്നോ ധരിച്ചുകൊള്ളണം.''

## V

അങ്ങിനെ ഒരു സാധാരണകൃഷിക്കാരൻെറ വേഷത്തിൽ രാജാവായ വച്ചഗാൻ തൻെറ രാജ്യത്തിലൂടെ അലഞ്ഞുനടന്നു. അദ്ദേഹം പലതും കണ്ടു, പലതും കേട്ടു. കുറെക്കഴിഞ്ഞു് അദ്ദേഹം പെറോഷ് എന്ന പട്ടണത്തിലെത്തി.

പട്ടണത്തിൻെറ മദ്ധ്യത്തിൽ വലിയൊരു മൈതാനവും കമ്പോളവുമുണ്ടു്. ചുററിനും കൈവേലക്കാരുടേയും കച്ചവടക്കാരുടേയും കടകളാണു്.



ഒരു ദിവസം ആ മൈതാനത്തിരിക്കുമ്പോൾ ഒരു കൂട്ടം ആളുകൾ വളരെ പ്രായംചെന്ന ഒരു വൃദ്ധൻെറ പുറകിൽ നടക്കുന്നതു് വച്ചഗാൻ കണ്ടു. വൃദ്ധൻ സാവധാനത്തിലാണു് നടന്നതു്. ആളുകൾ അയാളുടെ മുമ്പിലുള്ള വഴി വെടിപ്പാക്കുകയും ചവിട്ടാൻ കാലുകൾക്കടിയിൽ ഇഷ്ടികകൾ വയ്ക്കുകയും ചെയ്തു.

വൃദ്ധൻ ആരാണെന്നു് വച്ചഗാൻ ഒരു വഴിപോക്കനോടു ചോദിച്ചു.

''നിങ്ങൾക്കറിഞ്ഞുകൂടെന്നോ!'' അയാൾ ആശ്ചര്യപ്പെട്ടു. ''അദ്ദേഹം പ്രധാനപുരോഹിതനാണു്. ഏതെങ്കിലും പ്രാണിയെ ചവുട്ടിഞെരിക്കുമോ എന്നു ഭയന്നു് നിലത്തു് കാൽകുത്തുകയില്ല. അത്രയ്ക്കു് ധർമ്മിഷ്ഠനാണു് അദ്ദേഹം.''

മൈതാനത്തു് ഒരു കമ്പളം വിരിക്കുകയും പ്രധാനപുരോഹിതൻ അതിൽ മുട്ടു കുത്തി നിന്നു് വിശ്രമിക്കുകയും ചെയ്തു. വൃദ്ധൻ പറയുന്നതു കേൾക്കാനായി വച്ചഗാൻ ആൾക്കൂട്ടത്തിനിടയിലൂടെ തിക്കിത്തള്ളി അയാളുടെ അടുത്തേക്കു ചെന്നു. സൂക്ഷ്മദൃഷ്ടിയുള്ള പ്രധാനപുരോഹിതൻ വച്ചഗാനെ കണ്ടയുടനെ ആൾ അന്നാട്ടുകാരനല്ലെന്നു മനസ്സിലാക്കി.

''നിങ്ങൾ ആരാണു്? ജീവിതം പോക്കാൻ എന്തു ചെയ്യുന്നു?'' അയാൾ ചോദിച്ചു.

''ഞാൻ വളരെ ദൂരെനിന്നു വരുന്ന ഒരു പണിക്കാരനാണു്,'' വച്ചഗാൻ പറഞ്ഞു. ''പണിയന്വേഷിച്ചു് പട്ടണത്തിൽ വന്നതാണു്.''

''കൊള്ളാം. എൻെറകൂടെ വരൂ. ഞാൻ നിങ്ങൾക്കു പണി തരാം. നല്ല പ്രതിഫലവും തരാം.''

വച്ചഗാൻ സമ്മതത്തോടെ തലയാട്ടി. പ്രധാനപുരോഹിതൻ തൻെറ സഹായികളോടു് എന്തോ മന്ത്രിച്ചു. അവരും പുരോഹിതന്മാരായിരുന്നു. അവർ ഉടനെ പല വഴിക്കു പോയി.

കുറെക്കഴിഞ്ഞു് പലതരം സാമാനങ്ങൾ ചുമട്ടുകാരെക്കൊണ്ടു് എടുപ്പിച്ചുകൊണ്ടു് അവർ മടങ്ങിവന്നു. പ്രധാനപുരോഹിതൻ എഴുന്നേററു് മൈതാനത്തുനിന്നിറങ്ങി. വച്ചഗാൻ നിശ്ശബ്ദം അയാളെ അനുഗമിച്ചു.

അവർ അങ്ങിനെ നടന്നു് പട്ടണവാതുക്കൽ എത്തി.

അവിടെവച്ചു് പ്രധാനപുരോഹിതൻ ജനങ്ങളെ അനുഗ്രഹിച്ചു. അവർ താമസിയാതെ പിരിഞ്ഞുപോയി. പുരോഹിതന്മാരും ചുമട്ടുകാരും വച്ചഗാനും മാത്രം അവശേഷിച്ചു.

പട്ടണം വിട്ടു് കുറെ ചെന്നപ്പോൾ അവർ ഉയരംകൂടിയ ഒരു മതിലിനടുത്തെത്തി. അതിൽ ഒരു പടിവാതിലുണ്ടായിരുന്നു. പ്രധാനപുരോഹിതൻ വലിയൊരു താക്കോലെടുത്തു് പടിവാതിൽ തുറന്നു.

അകത്തു് വലിയൊരു അങ്കണമാണു്. ചുററും അറകളോടുകൂടിയ ഒരു ദേവാലയം അതിൻെറ മദ്ധ്യത്തിൽ ഉയർന്നുനിൽക്കുന്നു. ചുമട്ടുകാർ ചുമടുകൾ ഇറക്കിവച്ചു. പ്രധാനപുരോഹിതൻ അവരേയും വച്ചഗാനേയും ദേവാലയത്തിൻെറ മറുവശത്തേക്കു് കൂട്ടിക്കൊണ്ടുപോയി. ഒരു ഇരുമ്പുവാതിൽ തുറന്നിട്ടു് അയാൾ പറഞ്ഞു:

''അകത്തു പോകിൻ, നിങ്ങൾക്കു് അവിടെ ജോലി തരും.''

സ്തബ്ധരായ അവർ നിശ്ശബ്ദം അകത്തു കയറി. ഭൂമിക്കടിയിലുള്ള ഒരു ഇരുട്ടറയായിരുന്നു അതു്. പ്രധാനപുരോഹിതൻ അവരുടെ പിന്നിൽ വാതിലടച്ചു പൂട്ടി. തിരിച്ചുപോകാൻ മാർഗ്ഗമില്ലെന്നു മനസ്സിലാക്കിക്കൊണ്ടു് അവർ മുന്നോട്ടു നടന്നു.

## VI

അവർ വളരെ നേരം അങ്ങിനെ നടന്നു. പെട്ടെന്നു് ദൂരെ ഒരു അരണ്ട വെളിച്ചം കണ്ടു. അതിനെ ലക്ഷ്യമാക്കി നടന്നു് കുറെ ചെന്നപ്പോൾ അവർ കല്ലുകൊണ്ടുള്ള ഒരു ഗുഹയിലെത്തി. ഞരക്കങ്ങളും നിലവിളികളും അതിനകത്തുനിന്നു കേൾക്കാമായിരുന്നു. കൂടുതൽ കേൾക്കാനായി ചെവിയോർത്തുകൊണ്ടു് ആവർ അത്ഭുതത്തോടെ ചുററും നോക്കി. ആ സമയത്തു് ഇരുട്ടിൽ നിഴൽപോലൊരു രൂപം പ്രത്യക്ഷപ്പെട്ടു. അടുത്തടുത്തു വന്നപ്പോൾ അതിനു ക്രമേണ ഒരു ആകൃതിയുണ്ടായി. വച്ചഗാൻ അതിൻെറനേരെ ചെന്നു.

''നീ ആരാണു്? മനുഷ്യനോ പിശാചോ?'' അദ്ദേഹം ഉച്ചത്തിൽ വിളിച്ചുചോദിച്ചു. ''മനുഷ്യനാണെങ്കിൽ, ഞങ്ങൾ ഇപ്പോൾ എവിടെയാണെന്നു പറയൂ.''

ആ പ്രേതരൂപം കുറേക്കൂടി അടുത്തു വന്നു് അവരുടെ മുമ്പിൽ വിറച്ചുകൊണ്ടു നിന്നു. അതൊരു മനുഷ്യനായിരുന്നു. പക്ഷേ ഇത്ര ശോചനീയനായ ഒരു മനുഷ്യനെ സങ്കല്പിക്കാൻ സാദ്ധ്യമല്ല. കുഴിഞ്ഞ കണ്ണുകളോടും ഉന്തിയ കവിളെല്ലുകളോടും കൂടിയ അയാളുടെ മുഖം ഒരു പ്രേതത്തിൻേറതുപോലെ ഇരുന്നിരുന്നു. ദേഹത്തിലെ എല്ലുകൾ മുഴുവൻ പുറത്തു കാണാം. തേങ്ങിക്കൊണ്ടു് അയാൾ വിക്കിവിക്കി പറഞ്ഞു:

''എൻെറകൂടെ വരൂ. ഞാൻ എല്ലാം കാണിച്ചുതരാം.''

അവർ അയാളുടെ പിറകെ ഒരു ഇടുങ്ങിയ ഇടനാഴിയിലൂടെ നടന്നു് രണ്ടാമത്തെ ഗുഹയിലെത്തി. നഗ്നരായ അനേകംപേർ അവിടെക്കിടന്നു് മരണവെപ്രാളത്തോടെ പിടയ്ക്കുന്നുണ്ടു്. മൂന്നാമത്തെ ഗുഹയിൽ കൂററൻ കുട്ടകങ്ങളിൽ ഭ



ക്ഷണം പാകംചെയ്യുകയാണെന്നു തോന്നി. വച്ചഗാൻ അവയിൽ ഒന്നിൻെറനേരെ കുനിഞ്ഞു നോക്കി. ഉടൻ ഭയന്നു പുറകോട്ടു മാറി. താൻ കണ്ടതിനെപ്പററി മററാരോടും ഒരക്ഷരവും മിണ്ടിയില്ല. പിന്നീടവർ മറെറാരു ഇടനാഴിയിലെത്തി. അവിടെ അരണ്ട വെളിച്ചത്തിൽ മൃതപ്രായരായ നൂറുകണക്കിനാളുകൾ പണിയെടുക്കുകയാണു്. ചിലർ ചിത്രവേല ചെയ്യുന്നു, ചിലർ തുന്നുന്നു, മററുചിലർ നെയ്യുന്നു.

പ്രേതംപോലെ തോന്നിച്ച മനുഷ്യൻ പറഞ്ഞു:

''നിങ്ങളെ സൂത്രത്തിൽ ഈ ഇരുട്ടറയിൽ അകപ്പെടുത്തിയ ആ ദുഷ്ടനായ പുരോഹിതൻ ഞങ്ങളേയും അതേപോലെ കുരുക്കിൽപ്പെടുത്തി. ഞാനിവിടെ എത്ര വർഷമായി കഴിയുന്നുവെന്നു് എനിക്കറിഞ്ഞുകൂടാ. കാരണം ഇവിടെ പകലും രാത്രിയുമില്ല, ഈ അവസാനിക്കാത്ത സന്ധ്യ മാത്രമേയുള്ളു. എന്നോടൊപ്പം ഇവിടെ വന്ന സകലരും മരിച്ചുവെന്നുമാത്രം എനിക്കറിയാം. തൊഴിലറിയാവുന്നവരേയും അറിഞ്ഞുകൂടാത്തവരേയും പുരോഹിതർ ഇതിനകത്തേക്കു് വശീകരിച്ചു കൊണ്ടുവരുന്നു. ആദ്യത്തെ കൂട്ടരെ അവർ പണിയെടുപ്പിച്ചു കൊല്ലുന്നു. മററുള്ളവരെ കൊണ്ടുപോയി കശാപ്പുചെയ്തു് നിങ്ങളിപ്പോൾ കണ്ട ആ ഭയങ്കരകുട്ടകങ്ങളിലിട്ടുവേവിക്കുന്നു. ആ പിശാചായ പ്രധാനപുരോഹിതൻ ഒററയ്ക്കല്ല. മറെറല്ലാ പുരോഹിതരും അയാളുടെ തുണയ്ക്കുണ്ടു്.''

തന്നോടു സംസാരിക്കുന്നയാളെ സൂക്ഷിച്ചുനോക്കിയപ്പോൾ അതു തൻെറ വിശ്വസ്തസേവകനായ വഗിനാക്കല്ലാതെ മററാരുമല്ലെന്നു് വച്ചഗാനു മനസ്സിലായി. പക്ഷേ തങ്ങളുടെ പുനസ്സമാഗമത്തിൻെറ ആഹ്ലാദം വഗിനാക്കിനെ ജീവിതത്തോടു ബന്ധിച്ചിട്ടുള്ള നേരിയ ഇഴ പൊട്ടിച്ചുകളഞ്ഞാലോ എന്നു ഭയന്നു് അദ്ദേഹം ഒന്നും പറഞ്ഞില്ല.

## VII

വഗിനാക്കു് പൊയ്ക്കഴിഞ്ഞു് വച്ചഗാൻ തൻെറ കൂടെയുള്ളവരോടു് അവരാരൊക്കെയാണെന്നും അവർക്കു് എന്തെല്ലാം ജോലി അറിയാമെന്നും ചോദിച്ചു. ഒരാൾ ഒരു തയ്യൽക്കാരനാണെന്നു പറഞ്ഞു. മറെറാരാൾ നെയ്ത്തുകാരനാണെന്നു പറഞ്ഞു. മററുള്ളവർക്കു് തൊഴിലൊന്നും അറിഞ്ഞുകൂടാ. എങ്കിലും അവർ തൻെറ സഹായികളാണെന്നു പറയാൻ വച്ചഗാൻ തീരുമാനിച്ചു.

താമസിയാതെ അവർ കാൽപ്പെരുമാററം കേട്ടു. ഒരു സായുധസംഘവുമായി ഒരു പുരോഹിതൻ അവരുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. ദുഷ്ടതയും ക്രൗര്യവും ആ പുരോഹിതൻെറ മുഖത്തു് എഴുതിവച്ചിരുന്നു.

''നിങ്ങളാണോ പുതുതായി വന്നവർ?'' പുരോഹിതൻ ചോദിച്ചു.

''അല്ലയോ ദയാപരനായ പുരോഹിതാ, അങ്ങയുടെ ഭൃത്യന്മാരായ ഞങ്ങളാണു് പുതുതായി വന്നവർ,'' വച്ചഗാൻ പറഞ്ഞു.

''നിങ്ങളിലാർക്കെല്ലാം തൊഴിലറിയാം?''

''എല്ലാവർക്കും!'' വച്ചഗാൻ പറഞ്ഞു. ''പൊന്നിനേക്കാൾ നൂറുമടങ്ങു് വിലപിടിപ്പുള്ള കസവുപട്ടു നെയ്യാൻ ഞങ്ങൾക്കറിയാം.''

''വാസ്തവമോ?''

''ആണോയെന്നു് അങ്ങേയ്ക്കുതന്നെ മനസ്സിലാക്കാൻ കഴിയും.''

''ശരി, ഞാൻ മനസ്സിലാക്കിക്കൊള്ളാം. നിങ്ങൾക്കു് എന്തെല്ലാം പണിയായുധങ്ങളും സാമഗ്രികളും ആവശ്യമുണ്ടെന്നു പറയണം. എന്നിട്ടു് പൊതുപണിശാലയിൽ പണി തുടങ്ങണം.''

''ഞങ്ങൾക്കു് അവിടെയിരുന്നു പണിയെടുക്കാൻ സാധിക്കുകയില്ല. ഞങ്ങൾ ഇവിടെയിരുന്നു് പണിയെടുത്തോളാം. ഞങ്ങളുടെ ഭക്ഷണത്തിൻെറ കാര്യം. ഞങ്ങളാരും മാംസം കഴിക്കുകയില്ലെന്നു മനസ്സിലാക്കണം. ഞങ്ങളെ അതു് നിർബ്ബന്ധിച്ചു തീററുകയാണെങ്കിൽ ഞങ്ങൾ മരിച്ചുപോകാനിടയുണ്ടു്.''

''ശരി,'' പുരോഹിതൻ പറഞ്ഞു. ''നിങ്ങൾക്കു് റൊട്ടിയും പഴങ്ങളും തരും. പക്ഷേ നിങ്ങൾ എന്നെ പറഞ്ഞു ധരിപ്പിച്ചിരിക്കുന്നത്ര വിലപിടിച്ചതല്ല നിങ്ങളുടെ പണി എന്നു തെളിഞ്ഞാൽ ഞാൻ നിങ്ങളെ കശാപ്പുശാലയിലയയ്ക്കും. മരിക്കുന്നതിനുമുമ്പു് നിങ്ങളെ ഭേദ്യം ചെയ്യും.''

പുരോഹിതൻ കുറെ പഴങ്ങളും റൊട്ടിയും അവർക്കു കൊടുത്തയച്ചു. അവരതു് വഗിനാക്കും മററു പലരുമായി പങ്കിട്ടു. വച്ചഗാൻ പണി തുടങ്ങി. അദ്ദേഹം വളരെ വേഗം അതിമനോഹരമായ ഒരു കസവുവസ്ത്രംനെയ്തെടുത്തു. താൻ അകപ്പെട്ട ഭയങ്കര ഇരുട്ടറയിലെ എല്ലാ ഭീകരതകളേയും വിവരിച്ചുകൊണ്ടുള്ള ഒരു സന്ദേശം അതിൽ തുന്നിച്ചേർത്തു. പക്ഷേ വളരെക്കുറച്ചുപേർക്കു മാത്രമേ അതു വായിക്കാൻ കഴിയുമായിരുന്നുള്ളു.

വച്ചഗാൻെറ കരകൗശലത്തിൽ പുരോഹിതൻ സന്തുഷ്ടനായി.

വച്ചഗാൻ പറഞ്ഞു:

''ഞങ്ങൾ നെയ്യുന്ന കസവുപട്ടു് പൊന്നിനേക്കാൾ നൂറുമടങ്ങു വിലപിടിച്ചതാണെന്നു ഞാൻ അങ്ങയോടു നേരത്തെ പറഞ്ഞില്ലേ. വാസ്തവത്തിൽ അതിൻേറയും ഇരട്ടി വിലയുണ്ടു് ഇതിനു്. കാരണം, ചില രക്ഷകൾ ഇതിൽ തുന്നിച്ചേർത്തിട്ടുണ്ടു്. നിർഭാഗ്യവശാൽ സാധാരണക്കാർക്കു് അവയുടെ വില



അറിഞ്ഞുകൂടാ. സർവ്വജ്ഞയായ അനയിതു് രാജ്ഞിക്കു മാത്രമേ അവയുടെ അർത്ഥം മനസ്സിലാകൂ.''

ആർത്തിപൂണ്ട പുരോഹിതൻ ഇതു കേട്ടു് അത്ഭുതപ്പെട്ടു. കസവുവസ്ത്രം വിൽക്കാനും അതിൻെറ ആദായം മുഴുവൻ സ്വന്തമാക്കാനും അയാൾ തീരുമാനിച്ചു. അതുകൊണ്ടു് പ്രധാനപുരോഹിതനെ കസവുവസ്ത്രം കാണിക്കുകയോ അയാളോടു് അതേപ്പററി ഒരക്ഷരം മിണ്ടുകയോ ചെയ്യാതെ അയാൾ അതുമെടുത്തു് വച്ചഗാൻെറ കൊട്ടാരത്തിലേക്കു പുറപ്പെട്ടു.

## VIII

അനയിതു് രാജ്യഭാരം ഭംഗിയായി നടത്തി. എല്ലാവരും സംതൃപ്തരായിരുന്നു. രാജാവു് സ്ഥലത്തില്ലെന്ന കാര്യം ആരും സംശയിച്ചില്ല. എന്നാൽ രാജ്ഞിക്കു് ഉൽക്കണ്ഠയായി. മടങ്ങിവരേണ്ട സമയം കഴിഞ്ഞു് പത്തുദിവസമായിട്ടും വച്ചഗാനെ കണ്ടില്ല. രാത്രി അനയിതു് ദുസ്വപ്നങ്ങൾ കണ്ടു. പകൽസമയത്തു് വിചിത്രഭൂതദർശനങ്ങളുണ്ടായി. വച്ചഗാൻെറ പട്ടി സങ്ങി നിർത്താതെ കുരയ്ക്കുകയും മോങ്ങുകയും ചെയ്തുകൊണ്ടിരുന്നു. അദ്ദേഹത്തിൻെറ കുതിര, തീററി തിന്നാതെ, തള്ളയെ നഷ്ടപ്പെട്ട കുതിരക്കുട്ടിയെപ്പോലെ ദയനീയമായി ചിനച്ചുകൊണ്ടിരുന്നു. കോഴിക്കുഞ്ഞുങ്ങൾ പൂവൻകോഴികളെപ്പോലെ കരഞ്ഞു. പൂവൻകോഴികൾ വാൻകോഴികളെപ്പോലെ നീട്ടിക്കൂവി. ആററിലെ വെള്ളം ഇരമ്പുകയോ പതഞ്ഞുതെറിക്കുകയോ ചെയ്യാതെ പതിഞ്ഞ ശബ്ദത്തിൽ ഓളം തല്ലിക്കൊണ്ടിരുന്നു. പ്രകൃത്യാ നിർഭയയായിരുന്ന അനയിത്തിനു ഭീതി തോന്നി. സ്വന്തം നിഴൽപോലും അവളെ ഭയപ്പെടുത്തി.

ഒരു സുപ്രഭാതത്തിൽ വിലപിടിച്ച ചരക്കുകളുമായി ഒരു വ്യാപാരി വന്നിട്ടുള്ള വിവരം അവളറിഞ്ഞു.

അയാളെ വിളിച്ചുകൊണ്ടുവരാൻ അനയിതു് കല്പിച്ചു.

ഹാജരായ മനുഷ്യൻെറ മുഖം ഭയങ്കരമായിരുന്നു. അയാൾ രാജ്ഞിയെ വന്ദിച്ചശേഷം കസവുവസ്ത്രം വച്ച ഒരു വെള്ളിത്തട്ടം അവളുടെ നേരെ നീട്ടി. അനയിതു് അതിൻെറ നേരെ നോക്കിയെങ്കിലും അതിലെ ചിത്രവേലകൾ ശ്രദ്ധിച്ചില്ല.

''ഈ കസവുവസ്ത്രത്തിനു് എന്താണു വില?'' അവൾ ചോദിച്ചു.

''മഹാറാണി തിരുമനസ്സേ, കരകൗശലവും സാമഗ്രിയും മാത്രം കണക്കിലെടുത്താൽത്തന്നെ ഇതു് സ്വർണ്ണത്തേക്കാൾ മുന്നൂറു മടങ്ങു് വിലപിടിച്ചതാ

ണ്ട്. ഇതു് ഇവിടെ കൊണ്ടുവരാനുള്ള എന്റെ അദ്ധ്വാനത്തിന്റേയും ഉത്സാഹത്തിന്റേയും വില അവിടുന്നുതന്നെ തീരുമാനിച്ചാൽ മതി.''

''എന്തുകൊണ്ടാണ് ഇതു് ഇത്രയേറെ വിലപ്പെട്ടതു്?''

''കരുണാനിധിയായ തിരുമനസ്സേ, വിലമതിക്കാനാവാത്ത ഒരു ശക്തി ഇതിനുണ്ട്. ഇതിലെ ചിത്രവേല നോക്കൂ. ഇതു വെറും രൂപങ്ങളല്ല, രക്ഷകളാണ്. ഈ കസവുവസ്ത്രം ധരിക്കുന്നയാൾ വിഷാദമോ ദുഃഖമോ അറിയുകയില്ല.''

''വാസ്തവമോ?'' അനയിത് ചോദിച്ചു. അവൾ കസവുവസ്ത്രം നിവർത്തി. അവൾ അതിൽ കണ്ടതു് രക്ഷകളല്ല, വളരെ കൗശലമായി തുന്നിച്ചേർത്ത അക്ഷരങ്ങളാണ്. അനയിത് നിശ്ശബ്ദം ആ സന്ദേശം വായിച്ചു:

''എന്റെ നിരുപമയായ അനയിത്, ശരിക്കുമൊരു നരകത്തിൽ ഞാൻ തടവുകാരനായി കഴിയുകയാണ്. അതിന്റെ ദുഷ്ടരായ സൂക്ഷിപ്പുകാരിലൊരാളാണ് ഈ കസവുവസ്ത്രം കൊണ്ടുവരുന്നയാൾ. വഗിനാക്ക് എന്റെകൂടെയുണ്ട്. പെറോഷിന്റെ കിഴക്കുഭാഗത്തു് ഉയർന്ന മതിലുകളാൽ ചുററപ്പെട്ട ഒരു ദേവാലയത്തിന്റെ ഇരുട്ടറകളിൽ ഞങ്ങളെ അന്വേഷിക്കുക. നിന്റെ സഹായമില്ലാതെ ഞങ്ങൾ മരിച്ചുപോകും. വച്ചഗാൻ.''

ഉൾക്കിടിലത്തോടെ അനയിത്, ചിത്രവേലയുടെ ഭംഗി ആസ്വദിക്കുകയാണെന്ന നാട്യത്തിൽ, ആ സന്ദേശം രണ്ടാമതും മൂന്നാമതും വായിച്ചു.

''നിങ്ങൾ പറഞ്ഞതു് ശരിയാണ്,'' അവൾ പറഞ്ഞു. ''ഈ രൂപങ്ങൾക്ക് മനസ്സിനെ ഉന്മേഷമാക്കാനുള്ള ശക്തിയുണ്ട്. ഇന്നു രാവിലെപോലും ഞാൻ വിഷാദം പൂണ്ട് ഇരിക്കുകയായിരുന്നു. ഇപ്പോഴാകട്ടെ എനിക്ക് ഹൃദയലാഘവത്വവും ഉല്ലാസവും തോന്നുന്നു. നിങ്ങളുടെ കസവുവസ്ത്രം വാസ്തവത്തിൽ വിലമതിക്കാനാവാത്തതാണ്. അതിനുവേണ്ടി എന്റെ രാജ്യത്തിന്റെ പകുതി കൈവെടിയുന്നതിൽപോലും എനിക്കു ഖേദമില്ല. പക്ഷേ ഒരു കലാശില്പവും അതിന്റെ നിർമ്മാതാവിനേക്കാൾ മഹത്തരമല്ലെന്നു നിങ്ങൾ മനസ്സിലാക്കണം.''

''മഹാറാണി തിരുമനസ്സേ, ദൈവം അവിടുത്തേക്ക് ദീർഘായുസ്സ് നൽകട്ടെ. അവിടുന്നു പറഞ്ഞതു് നേരാണ്.''

''അങ്ങിനെയാണെങ്കിൽ ഈ കസവുവസ്ത്രം നെയ്തയാളിനെ നിങ്ങൾ എ





ന്റെ മുമ്പിൽ കൊണ്ടുവരണം. നിങ്ങളോടൊപ്പം അയാൾക്കും തക്കതായ പ്രതിഫലം നൽകാൻ ഞാനാഗ്രഹിക്കുന്നു.''

''ദയാപരയായ മഹാറാണിതിരുമനസ്സേ,'' ആർത്തിപൂണ്ട പുരോഹിതൻ പറഞ്ഞു. ''അയാളാരെന്ന് എനിക്കറിഞ്ഞുകൂടാ. ഞാൻ ഈ കസവുവസ്ത്രം ഇന്ത്യയിൽവച്ച് ഒരു ജൂതനിൽനിന്നു വാങ്ങിയതാണ്. അയാളതു വാങ്ങിയതു് ഒരു അറബിയിൽനിന്നാണ്. ആ അറബിക്ക് അതു് എവിടന്നു കിട്ടിയെന്ന് ആർക്കറിയാം!''

''പക്ഷേ പണിക്കും സാമഗ്രികൾക്കുമായി വളരെയേറെ പണച്ചെലവുവന്നെന്ന് നിങ്ങൾതന്നെയല്ലേ എന്നോട് കുറച്ചുമുമ്പു പറഞ്ഞതു്. അതിനർത്ഥം നിങ്ങൾ ഈ കസവുവസ്ത്രം വാങ്ങിയതല്ല പറഞ്ഞുചെയ്യിച്ച എന്നാണ്.''

''ദയാപരയായ മഹാറാണിതിരുമനസ്സേ, ഇന്ത്യയിൽവച്ച് എന്നോടു പറഞ്ഞതു് അങ്ങിനെയാണ്, ഞാൻ....''

''വായ് മൂട്! '' അനയിത് ക്രോധത്തോടെ വിളിച്ചുപറഞ്ഞു. ''നിങ്ങളാരാണെന്ന് എനിക്കറിയാം. ആരവിടെ? ഇയാളെ പിടിച്ച് ഇരുട്ടറയിലെറിയിൻ!''

## IX

തന്റെ ആജ്ഞ നിറവേററിക്കഴിഞ്ഞപ്പോൾ പെരുമ്പറ മുഴക്കി ആപൽസൂചന നൽകാൻ അനയിത് കല്പനകൊടുത്തു. ഉൽക്കണ്ഠയോടെ പരസ്പരം മന്ത്രിച്ചുകൊണ്ട് നഗരവാസികൾ കൊട്ടാരത്തിനുമുമ്പിൽ തടിച്ചുകൂടി. സംഭവിച്ചതെന്താണെന്ന് ആർക്കും അറിഞ്ഞുകൂടായിരുന്നു.

അടിമുടി ആയുധമണിഞ്ഞുകൊണ്ട് അനയിത് ബാൽക്കണിയിലേക്കു ഇറങ്ങിവന്നു.

''നഗരവാസികളേ, ഞാൻ പറയുന്നതു കേൾക്കൂ,'' അവൾ പറഞ്ഞു. ''നിങ്ങളുടെ രാജാവിന്റെ ജീവൻ അപകടത്തിലാണ്. അദ്ദേഹത്തെ സ്നേഹിക്കുകയും അദ്ദേഹത്തിന്റെ ജീവനെ വിലമതിക്കുകയും ചെയ്യുന്നവരെല്ലാം എന്റെ പിന്നാലെ വരൂ! ഉച്ചയ്ക്കുമുമ്പ് നമുക്ക് പെറോഷിലെത്തണം.''

ഒരു മണിക്കൂറിനുള്ളിൽ എല്ലാവരും ആയുധം ധരിച്ചു. അനയിത് നല്ല ചുറുചുറുക്കുള്ള ഒരു കുതിരയുടെ പുറത്തു കയറി. ''മുന്നോട്ട്! എന്റെ പിന്നാലെ വരിൻ!'' എന്നു വിളിച്ചുപറഞ്ഞുകൊണ്ട് പെറോഷിന്റെനേരെ കുതിരയെ കുതിച്ചോടിച്ചു. വഴിക്കെങ്ങും അവൾ നിന്നില്ല. പെറോഷിലെ പ്രധാന മൈതാനത്തെത്തിയപ്പോൾമാത്രമാണ് അവൾ ആവി പറക്കുന്ന കുതിരയുടെ ക

ടിഞ്ഞാൺ വലിച്ചതു്. ആകാശത്തുനിന്നു് ഇറങ്ങിവന്ന ഒരു ദേവതയാണെന്നു കരുതി പെറോഷിലെ ജനങ്ങൾ അവളുടെ മുമ്പിൽ സാഷ്ടാംഗം നമസ്കരിച്ചു.

''ഈ പട്ടണത്തിന്റെ തലവൻ എവിടെ?'' അനയിത് ആധികാരികസ്വരത്തിൽ ചോദിച്ചു.

''തിരുമനസ്സേ, അവിടുത്തെ ദാസനായ ഞാനാണു് തലവൻ,'' ഗവർണ്ണർ മുന്നോട്ടു നീങ്ങിനിന്നുകൊണ്ടു പറഞ്ഞു.

''നിങ്ങൾക്കു തീരെ ശ്രദ്ധയില്ല. നിങ്ങളുടെ ദേവാലയത്തിൽ നടക്കുന്നതെന്താണെന്നു് നിങ്ങൾക്കറിഞ്ഞുകൂടാ.''

''തിരുമനസ്സേ, എനിക്കു സത്യത്തിൽ അറിഞ്ഞുകൂടാ,'' അയാൾ വന്ദിച്ചുകൊണ്ടു പറഞ്ഞു.

''ദേവാലയം എവിടെയാണെന്നെങ്കിലും അറിയാമോ?''

''തിരുമനസ്സേ, അവിടുന്നു് നേരമ്പോക്കു പറയുകയാണു്, എനിക്കു തീർച്ചയായും അറിയാം.''

''എന്നാൽ എന്നെ അങ്ങോട്ടു കൊണ്ടുപോകൂ.''

പട്ടണത്തലവൻ അനയിത്തിനെ ദേവാലയത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. നഗരവാസികൾ കൂട്ടത്തോടെ അവരെ പിന്തുടർന്നു.

തീർത്ഥാടകർ വന്നിരിക്കുകയാണെന്നു കരുതി പുരോഹിതന്മാർ പുറത്തെ ഇരുമ്പുവാതിൽ തുറന്നു. അനയിത് തൽക്ഷണംതന്നെ അകത്തെ അങ്കണത്തിലേക്കു് കുതിരയോടിച്ചുകയറി ദേവാലയത്തിന്റെ എല്ലാ വാതിലുകളും തുറക്കാൻ ആജ്ഞാപിച്ചു. നടന്നതെന്താണെന്നു് അപ്പോൾ മാത്രമാണു് പുരോഹിതന്മാർക്കു മനസ്സിലായതു്. പ്രധാനപുരോഹിതൻ കുതിരപ്പുറത്തിരിക്കുന്ന രാജ്ഞിയുടെനേരെ പാഞ്ഞടുത്തു. പക്ഷേ അനയിത്തിന്റെ സമർത്ഥനായ കുതിര അയാളെ കുളമ്പുകൾകൊണ്ടു് ചവുട്ടിക്കൊന്നു.

അപ്പോഴേക്കും അനയിത്തിന്റെ പോരാളികളെത്തി വേഗംതന്നെ ശേഷമുള്ള പുരോഹിതന്മാരുടെ കഥ കഴിച്ചു. ആളുകൾ ഭയത്തോടും അമ്പരപ്പോടും നോക്കിനിന്നു.

''അടുത്തു വരിൻ!'' അനയിത് വിളിച്ചുപറഞ്ഞു. ''നിങ്ങളുടെ ദേവന്മാരുടെ പവിത്രസന്നിധിയിൽ എന്താണു് ഒളിച്ചുവച്ചിരിക്കുന്നതെന്നു നോക്കിൻ!''

ദേവാലയത്തിന്റെ കതകുകൾ വേഗം തല്ലിപ്പൊളിച്ചു തുറന്നു. ഒരു ഭയങ്കര കാഴ്ചയാണു് ജനങ്ങളുടെ കണ്ണിൽ പെട്ടതു്.

പ്രേതങ്ങളെപ്പോലെ തോന്നിച്ച മനുഷ്യർ ഇരുട്ടറകളിൽനിന്നു് ഇഴഞ്ഞിറങ്ങിവരാൻ തുടങ്ങി. ചിലർ മരണത്തിന്റെ വക്കത്തെത്തിയിരുന്നു. അവർക്കു് എഴുന്നേറ്റുനിൽക്കാൻ ശേഷിയില്ലായിരുന്നു. പകൽ വെളിച്ചം തട്ടി കണ്ണു കാണാൻ വയ്യാതെ മറ്റു ചിലർ കാലൊടിഞ്ഞ ഉറുമ്പുകളെപ്പോലെ വേച്ചുവേച്ചു നടന്നു. അവസാനം ഇറങ്ങിവന്നതു് വച്ചഗാനും വഗിനാക്കുമാണു്. ശക്തിയായ വെളിച്ചം തങ്ങളെ അന്ധരാക്കുമോ എന്നു ഭയന്നു കണ്ണടച്ചുകൊണ്ടാണു് അവർ നടന്നതു്.

പോരാളികൾ ഇരുട്ടറകളിലേക്കു പാഞ്ഞുകയറി മൃതശരീരങ്ങളും ബന്ധനായുധങ്ങളും പുറത്തെടുത്തു. ലജ്ജിതരായ നഗരവാസികൾ അവരെ സഹായിച്ചു.

വച്ചഗാനും വഗിനാക്കും ഒരു കൂടാരത്തിൽ അനയിത്തിനെ കാത്തിരിക്കുകയായിരുന്നു. അവൾ അങ്ങോട്ടു ചെന്നു. ആ കൂടാരം അവർക്കു വേണ്ടി ധൃതിയിൽ ഒരുക്കിയതാണു്. ആ ദമ്പതികൾ അടുത്തിരുന്നു് ദീർഘനേരം പരസ്പരം നോക്കി. വഗിനാക്ക് കരഞ്ഞുകൊണ്ടു് അനയിത്തിന്റെ കയ്യിൽ ചുണ്ടമർത്തി.

''നിരുപമയായ മഹാറാണിതിരുമനസ്സേ, ഇന്നു് അവിടുന്നാണു് ഞങ്ങളുടെ ജീവൻ രക്ഷിച്ചതു്!'' അയാൾ പറഞ്ഞു.

''അങ്ങിനെയല്ല, വഗിനാക്ക്,'' വച്ചഗാൻ അയാളോടു പറഞ്ഞു. ''വളരെക്കാലം മുമ്പു് നിന്റെ രാജാവിന്റെ മകനു് തൊഴിലറിയാമോ എന്നു് അനയിത് ചോദിച്ചില്ലേ. അന്നാണു് അവൾ നമ്മെ രക്ഷിച്ചതു്. നീ ആ ചോദ്യം കേട്ടു് ചിരിച്ചതു് ഓർമ്മിക്കുന്നില്ലേ?''

# X

വച്ചഗാൻ രാജാവിന്റെ വീരപരാക്രമത്തെക്കുറിച്ചുള്ള വാർത്ത എല്ലാ നഗരങ്ങളിലും ഗ്രാമങ്ങളിലും പരന്നു. അന്യനാടുകളിൽപോലും ആ വാർത്ത എത്തി. എല്ലാവരും വച്ചഗാനേയും അനയിത്തിനേയും പ്രശംസിച്ചു. ഗായകകവികൾ അവരെക്കുറിച്ചു പാട്ടുകളുണ്ടാക്കി. കഷ്ടം! ആ പാട്ടുകൾ നഷ്ടപ്പെട്ടിരിക്കുന്നു. എങ്കിലും വച്ചഗാന്റേയും അനയിത്തിന്റേയും കഥ ഭാഗ്യവശാൽ ശേഷിച്ചിട്ടുണ്ടു്.

വിവർത്തനം: ഗോപാലകൃഷ്ണൻ

# മൃഗകുമാരനും സുന്ദരിയായ യെലേനയും

## ഒരു ജോർജ്ജിയൻ നാടോടിക്കഥ





ഈ കഥ നടന്നതായിരിക്കാം, അല്ലായിരിക്കാം. ഏതായാലും, പണ്ട് വളരെ ധനികനായ ഒരു രാജാവുണ്ടായിരുന്നുവത്രെ. ഒരു ദിവസം അദ്ദേഹം തന്റെ നായാട്ടുകാരോടു പറഞ്ഞു:

''നിങ്ങൾ പോയി ആദ്യം കാണുന്ന മൃഗത്തെ കൊല്ലിൻ!''

നായാട്ടുകാർ കാട്ടിലേക്കു പോയി. വെളിസ്ഥലത്തു നിന്നിരുന്ന ഒരു പേടമാനാണ് അവർ കണ്ട ആദ്യത്തെ മൃഗം. രാജാവിന്റെ കല്പനപ്രകാരം അവർ അതിനെ വെടിവയ്ക്കാൻ ഉന്നം പിടിച്ചു. അപ്പോഴാണ് ഒരു കൊച്ചുബാലൻ അതിന്റെ മുല കുടിച്ചുകൊണ്ടു നിൽക്കുന്നത് അവർ കണ്ടത്. അവരെ കണ്ടയുടനെ കുട്ടി മുലകുടി നിർത്തി പേടമാനിന്റെ കഴുത്തിൽ കൈചുറ്റിക്കൊണ്ട് അതിനെ ഉമ്മവയ്ക്കാനും താലോലിക്കാനും തുടങ്ങി.

നായാട്ടുകാർ അത്ഭുതപ്പെട്ടു.

അവർ കുട്ടിയേയും എടുത്തുകൊണ്ട് രാജാവിന്റെയടുക്കൽ ചെന്ന് തങ്ങൾ കണ്ട കാര്യങ്ങൾ പറഞ്ഞു.



നായാട്ടുകാർ കണ്ടെത്തിയ ബാലന്റെ പ്രായത്തിൽത്തന്നെയുള്ള ഒരു കൊച്ചുമോൻ രാജാവിനുണ്ടായിരുന്നു. അതുകൊണ്ട് രാജാവ് അവർക്ക് ഒന്നിച്ചു പേരിട്ടു. കാട്ടിൽനിന്നു കണ്ടുകിട്ടിയ കുട്ടിക്ക് മൃഗകുമാരൻ എന്നാണു പേരിട്ടത്.

മൃഗകുമാരനെ രാജകുമാരനോടൊപ്പം വളർത്തിക്കൊണ്ടുവന്നു. അവർ ഒരേ മുറിയിൽ കിടന്നുറങ്ങി, ഒരേ പോറ്റമ്മയുടെ മുല കുടിച്ചു.

ചില കുട്ടികൾ വർഷംതോറും വളർന്നുവരുന്നു. എന്നാൽ ഇവർ രണ്ടുപേരും ദിവസംതോറും വളർന്നു. വയസ്സ് പന്ത്രണ്ടായത് അവർ അറിഞ്ഞതേയില്ല. തന്റെ മക്കൾ രണ്ടുപേരും കൊട്ടാരത്തിൽ വളർന്നുവരുന്നതു കണ്ട് രാജാവ് സന്തോഷിച്ചു.

ഒരു ദിവസം ബാലന്മാർ രണ്ടുപേരും കൂടി അമ്പും വില്ലുമെടുത്ത് പാടത്തു പോയി. രാജകുമാരൻ ഒരു അമ്പ് എയ്തു. വെള്ളം ചുമന്നുകൊണ്ടുപോകുന്ന ഒരു വൃദ്ധയുടെ കുടത്തിൽ അമ്പു ചെന്നുമുട്ടി, അതിന്റെ പിടി അറ്റുപോയി.

വൃദ്ധ തിരിഞ്ഞുനിന്നു പറഞ്ഞു:

''നീ ഏകസന്താനമാകയാൽ നിന്നെ ഞാൻ ശപിക്കുന്നില്ല. എങ്കിലും സുന്ദരിയായ യെലേനയോടു പ്രേമം തോന്നി നിന്റെ ഹൃദയം തപിക്കട്ടെ.''

അതു കേട്ട് മൃഗകുമാരൻ അത്ഭുതപ്പെട്ടു.

''അവർ പറയുന്നതിന്റെ അർത്ഥമെന്താണ്?'' അവൻ ചോദിച്ചു.

പക്ഷേ ആ നിമിഷംതൊട്ട് രാജകുമാരന് സുന്ദരിയായ യെലേനയെപ്പറ്റി മാത്രമായി വിചാരം. കാരണം അവന്റെ ഹൃദയത്തിൽ വേരൂന്നിക്കഴിഞ്ഞിരുന്ന പ്രേമത്തിന്റെ വിത്തുകൾ അവന് ഒരു സൈ്വരവും നൽകിയില്ല.

എന്താണു ചെയ്യുക? മൂന്നാഴ്ച കഴിഞ്ഞു. രാജകുമാരൻ അർദ്ധപ്രജ്ഞനായി നടക്കുകയാണ്. ഒരിക്കലും കാണാത്ത കന്യകയോടുള്ള പ്രേമം അവന്റെ ആരോഗ്യത്തേയും ശേഷിയേയും കാർന്നുതിന്നുകൊണ്ടിരുന്നു.

ഒരു ദിവസം മൃഗകുമാരൻ അവനോടു പറഞ്ഞു:

''സുന്ദരിയായ യെലേനയെ നിനക്കുവേണ്ടി കൊണ്ടുവന്നില്ലെങ്കിൽ നിന്റെ വളർത്തുസഹോദരൻ മരിച്ചുപോകട്ടെ!''

അവൻ രാജാവിന്റെ അടുക്കൽ ചെന്നു പറഞ്ഞു:

''അച്ഛാ, എനിക്ക് ഇരുമ്പുകാലുറകളും ഇരുമ്പുകൊണ്ടുള്ള വില്ലും അമ്പുകളും കൊല്ലനെക്കൊണ്ടു തീർപ്പിച്ചുതരൂ. കാരണം എനിക്ക് സുന്ദരിയായ യെലേനയെ അന്വേഷിച്ചു പുറപ്പെടണം.''

രാജാവ് സമ്മതിച്ചു. ഇരുനൂറു റാത്തൽ ഭാരം വരുന്ന വില്ലും അമ്പുകളും

ഒരു ജോടി ഇരുമ്പുകാലുറകളും മൃഗകമാരനുവേണ്ടി തയ്യാറാക്കപ്പെട്ടു. അവനും രാജകമാരനും കൂടി യാത്രതിരിച്ചു.

വളർത്തച്ഛനോടു വിടവാങ്ങുമ്പോഠം മൃഗകമാരൻ പറഞ്ഞു:

''അച്ഛാ, പേടിക്കണ്ട. അച്ഛനു് മൃഗകമാരനെ വിശ്വസിക്കാം. ഞങ്ങഠം ക്കവേണ്ടി രണ്ടുകൊല്ലം കാത്തിരിക്കു. അച്ഛൻ ഒരു കാര്യം ഓർക്കണം: ഞങ്ങഠം കാര്യം നേടിയേ മടങ്ങിവരു. ഇല്ലെങ്കിൽ വരികയില്ല.''

അങ്ങിനെ രണ്ടു സഹോദരന്മാരും കൂടി പുറപ്പെട്ടു. അവർ നടന്നു നടന്നു് മരങ്ങഠം ഇടതൂർന്നുനില്ക്കുന്ന ഒരു വലിയ കാടിന്റെ വക്കത്തെത്തി. അതിലൂടെ കുറെ ദൂരം നടന്നപ്പോഠം ചെങ്കുത്തായ ഒരു പാറയുടെ പുറത്തു് വളരെ പൊക്കത്തിൽ ഒരു കൂററൻ വീടും അതിന്റെ മുമ്പിൽ മനോഹരമായ ഒരു ഉദ്യാനവും കണ്ടു. അഞ്ചു തലകളും ഒമ്പതു തലകളുമുള്ള മനുഷ്യഭക്ഷകരായ രാക്ഷസന്മാർ പാർക്കുന്ന വീടായിരുന്നു അതു്.

രാജകമാരൻ മൃഗകമാരനോടു പറഞ്ഞു:

''സഹോദരാ, ഞാൻ തളർന്നു. നമുക്കു് ഇവിടെ കുറച്ചുനേരം വിശ്രമിക്കാം.''

''ശരി,'' മൃഗകമാരൻ സമ്മതിച്ചു.

രാജകമാരൻ നിലത്തു് കണ്ണടച്ചു കിടന്നു.

''ഇവിടെ കിടന്നു് ഉറങ്ങിക്കോളൂ,'' മൃഗകമാരൻ പറഞ്ഞു. ''ഞാൻ അക്കാണുന്ന തോട്ടത്തിൽ പോയി അതിലെ സ്വാദേറിയ പഴങ്ങഠം കുറെ പറിച്ചുകൊണ്ടുവരാം.''

ഒരു സഹോദരൻ മറെറാരു സഹോദരനോടെന്നപോലല്ല, ഒരച്ഛൻ മകനോടെന്നപോലാണു് മൃഗകമാരൻ രാജകമാരനോടു പെരുമാറിയതു്.

അവൻ തോട്ടത്തിലെത്തി അതിലെ ഏററവും നല്ല ആപ്പിഠംമരം തിരഞ്ഞുപിടിച്ചു് പഴങ്ങഠം പറിക്കാൻ തുടങ്ങി.

പെട്ടെന്നു് ഒമ്പതു തലയുള്ള ഒരു രാക്ഷസൻ ഓടിയടുത്തു.

''ഈ തോട്ടത്തിൽ കയറാൻ ആരാണു ധൈര്യപ്പെട്ടതു്?'' അയാഠം അലറി. ''ഇവിടെ എന്നെ പേടിച്ചു് ആകാശത്തിലൂടെ ഒരൊററ പക്ഷിയും പറക്കുകയില്ല, നിലത്തുടെ ഒരൊററ ഉറുമ്പും ഇഴയുകയില്ല.''

''ഞാൻ മൃഗകമാരനാണു്!'' ആ യുവാവു് ഉച്ചത്തിൽ വിളിച്ചുപറഞ്ഞു.

അതു കേട്ടമാത്രയിൽ രാക്ഷസൻ ഭയവും കോപവുംകൊണ്ടു് പിറുപിറുത്തുകൊണ്ടു് പുറകോട്ടു വലിഞ്ഞു. കാരണം, മൃഗകമാരൻ വന്നാൽപ്പിന്നെ രക്ഷയില്ലെന്നു് മറെറല്ലാ രാക്ഷസന്മാരേയുംപോലെ അയാഠംക്കറിയാമായിരുന്നു.



ഭയന്നുവിറണ്ട രാക്ഷസന്മാർ ഒളിക്കാനിടമന്വേഷിച്ചു് നാലുപാടും പാഞ്ഞു. പക്ഷേ തട്ടുംപുറത്തു കയറി ഒളിച്ചിരുന്ന അഞ്ചുതലയുള്ള ഒരു രാക്ഷസനെയൊഴികെ മറെറല്ലാവരേയും മൃഗകമാരൻ പിടികൂടി കൊന്നു.

ഈ സമയത്തെല്ലാം രാജകമാരൻ തണലത്തു് സുഖമായി ഉറങ്ങുകയായിരുന്നു.

വീട്ടിൽനിന്നു രാക്ഷസന്മാരെ മുഴുവൻ തുത്തുകളഞ്ഞശേഷംമാത്രമേ മൃഗകമാരൻ മടങ്ങിവന്നു് തന്റെ സഹോദരനെ വിളിച്ചുണർത്തിയുള്ളു. ഇപ്പോഠം രാക്ഷസന്മാരുടെ വീടും എല്ലാ സ്വത്തുക്കളും അവരുടേതായിത്തീർന്നു.

സഹോദരന്മാർ തോട്ടത്തിലൂടെ ഉലാത്തുകയും പല വിധത്തിൽ നേരംപോക്കുകയും ചെയ്തു. അപ്പോഴെല്ലാം അഞ്ചുതലയുള്ള രാക്ഷസനായ ബബ ഖാൻജൊമി പേടിച്ചുവിറച്ചു് തട്ടുംപുറത്തു് ഇരിക്കുകയായിരുന്നു.

അവസാനം ധൈര്യം സംഭരിച്ചുകൊണ്ടു് അയാഠം, താൻ പതുങ്ങിയിരുന്നിരുന്ന മൂലയിൽനിന്നും ഇഴഞ്ഞു പുറത്തുവന്നു് മൃഗകമാരനോടു് കേണപേക്ഷിച്ചു:

''എന്നെ കൊല്ലരുതേ. ഞാൻ നിങ്ങളെ ശല്യപ്പെടുത്തുകയില്ല. ഞങ്ങളുടെ സ്വത്തെല്ലാം നിങ്ങഠംക്കു് എടുക്കാം.''

മൃഗകമാരൻ പുഞ്ചിരിച്ചു. അഞ്ചു തലയുള്ള രാക്ഷസൻ തുടർന്നു:

''നിങ്ങഠം എന്തിനാണു് വീടു വിട്ടു് ഇങ്ങനെ ഗ്രാമങ്ങഠം തോറും നഗരങ്ങഠം തോറും അലഞ്ഞുനടക്കുന്നതു്?''

മൃഗകമാരൻ പറഞ്ഞു:

''ഞങ്ങഠംക്കു് ഒരു കാര്യം സാധിക്കാനുണ്ടു്. അതു സാധിക്കാൻ നീ സഹായിക്കുകയില്ലെങ്കിൽ മററു രാക്ഷസന്മാരെ കൊന്നപോലെ ഞാൻ നിന്നെയും കൊല്ലും. ഞങ്ങഠം സുന്ദരിയായ യെലേനയെ അന്വേഷിച്ചു് ഇറങ്ങിയിരിക്കുകയാണു്. നീയും ഞങ്ങളോടൊപ്പം അവളെ അന്വേഷിക്കണം.''

പുറത്തു് ചുമന്നുകൊണ്ടു നടക്കാവുന്ന ഒരു കൊച്ചു വീടു് ബബഖാൻജൊമിക്കുണ്ടായിരുന്നു.

അയാഠം പറഞ്ഞു:

''എന്റെ ഈ കൊച്ചുവീട്ടിൽ കയറിയിരുന്നോളൂ. നമുക്കു് സുന്ദരിയായ യെലേനയെ അന്വേഷിച്ചുനോക്കാം. പക്ഷേ അവളെ സ്വന്തമാക്കാൻ എളുപ്പമല്ല. അതിനു് ആഗ്രഹിക്കുന്ന പലരുമുണ്ടു്.''

സഹോദരന്മാർ രണ്ടുപേരും രാക്ഷസന്റെ വീട്ടിൽ കടന്നിരുന്നു് അയാളുടെ പുറത്തു് സഞ്ചരിച്ചു.

അവരങ്ങിനെ കറഞ്ഞതു് മൂന്നു മാസമെങ്കിലും സഞ്ചരിച്ചു. അവസാനം അവർ ഒരു പുഴവക്കിലെത്തി.

''ഞാൻ ക്ഷീണിച്ചു,'' രാജകമാരൻ മൃഗകമാരനോട് പറഞ്ഞു. ''നമുക്ക വിശ്രമിക്കാം.''

ബബഖാൻജൊമി അതിലേറെ തളർന്നിരുന്നു. സഹോദരന്മാർ അയാളുടെ കൊച്ചുവീട്ടിൽനിന്നു് പുറത്തു കടന്നു് പുഴവക്കിൽ വിശ്രമിക്കാനിരുന്നു. കലശലായ ദാഹം തോന്നിയതിനാൽ അവർ പുഴയിലെ വെള്ളം കടിക്കാൻ ശ്രമിച്ചു. പക്ഷേ വെള്ളത്തിനു് ഉപ്പുരസമായിരുന്നു.

''ഈ വെള്ളത്തിനു് ഉപ്പുരസം വന്നതെങ്ങിനെ?'' മൃഗകമാരൻ അത്ഭുതത്തോടെ ചോദിച്ചു.

''ഇതു വെള്ളമല്ല, കണ്ണീരാണു്,'' ബബഖാൻജൊമി പറഞ്ഞു. ''ഈ പുഴയുടെ കറെ മുകളിലായി അഞ്ചു തലയുള്ള ഒരു രാക്ഷസൻ പാർക്കുന്നുണ്ടു്. അയാളും സുന്ദരിയായ യെലേനയെ പ്രേമിക്കുന്നു. പക്ഷേ അവരം അയാളെ നിരസിച്ചിരിക്കുകയാണു്. അവളോടുള്ള പ്രേമംകൊണ്ടു് അയാരം നീറിക്കഴിയുന്നു, കണ്ണനീർപ്പുഴകരം ഒഴുകുന്നു.''

അതിയായ അത്ഭുതത്തോടെയാണു് മൃഗകമാരൻ ഇതു കേട്ടതു്.

''സുന്ദരിയായ യെലേനയെ എൻെറ സഹോദരനുവേണ്ടി നേടിയില്ലെങ്കിൽ എൻെറ പേര് മൃഗകമാരനെന്നല്ല,'' അവൻ പറഞ്ഞു.

പുഴയുടെ മുകരം ഭാഗത്തു താമസിക്കുന്ന രാക്ഷസനെ അവർ ചെന്നുകണ്ടു. മൃഗകമാരൻ അയാളോട് പറഞ്ഞു:

''രാക്ഷസാ, നിനക്കു് സുന്ദരിയായ യെലേനയോട് അത്ര കടുത്ത പ്രേമമുണ്ടോ?''

രാക്ഷസൻ കരഞ്ഞുകൊണ്ടിരുന്നു. അയാളുടെ കണ്ണീരൊഴുകി ഒരു പുഴയായി.

''എനിക്കവളെ ഒരു നോക്കു കാണാൻ കഴിഞ്ഞാൽ, പിന്നെ മരിച്ചാലും സങ്കടമില്ല,'' അയാരം പറഞ്ഞു.

''ശരി,'' മൃഗകമാരൻ പറഞ്ഞു. ''ഞങ്ങരം അവളെ വീട്ടിലേക്കു് കൂട്ടിക്കൊണ്ടുപോകുമ്പോരം നിനക്കു് അവളെ കാണാൻ കഴിയും. ഞാൻ വാക്കു തരുന്നു.''

അവർ പിന്നെയും യാത്ര തുടർന്നു.

മാസങ്ങരം ചിലതു കടന്നുപോയി. അവർ എന്നിട്ടും യാത്ര തുടർന്നു. കണ്ണിൽപ്പെട്ട വന്യമൃഗങ്ങളെ വേട്ടയാടി അവർ വിശപ്പടക്കി. എങ്കിലും അവർക്കു തിന്നാനുള്ള വക കുറഞ്ഞുവന്നു. നടന്നുനടന്നു് അവർ അവസാനം ഒരു ചെറിയ തോപ്പിലെത്തി. സുന്ദരിയായ യെലേനയുടെ യാതൊരു ലക്ഷണവുമില്ല.



മൃഗകമാരൻ പറഞ്ഞു:

''ദൂരെ ഒരു ഗ്രാമമുണ്ടു്. ഞാൻ അവിടെ പോയി ചോദിക്കാം. സുന്ദരിയായ യെലേനയെ തിരക്കേണ്ടതെവിടെയാണെന്നു് ഒരുപക്ഷേ ആ ഗ്രാമത്തിലെ ആർക്കെങ്കിലും അറിയാമായിരിക്കും.''

ബബഖാൻജൊമിയേയും അയാളുടെ കൊച്ചു വീട്ടിനകത്തിരുന്നിരുന്ന രാജകമാരനേയും അവിടെ വിട്ടിട്ടു് മൃഗകമാരൻ ഗ്രാമത്തിലേക്കു തിരിച്ചു. ഒരു വൃദ്ധ ഒരു കടിലിനടുത്തു നിൽക്കുന്നതു കണ്ടു് അവൻ പറഞ്ഞു:

''പുത്രവാത്സല്യത്തിൻെറ പേരിൽ പറയു, അമ്മൂമ്മേ, സുന്ദരിയായ യെലേന എവിടെ കാണുമെന്നു് അറിയാമോ?''

വൃദ്ധയ്ക്കു് അതിയായ അത്ഭുതം തോന്നി. സുന്ദരിയായ യെലേനയെ കാണാൻ എത്രത്തോളം പ്രയാസമാണെന്നു് അവർക്കറിയാം. കമാരൻെറ നിർവ്യാജമായ സംസാരം കേട്ടു് അവർ അത്ഭുതപ്പെട്ടു.

''അവളെ കാണാൻ വളരെവളരെ പ്രയാസമാണു്, മകനെ,'' അവർ പറഞ്ഞു. ''നിനക്കു് അവളെപ്പററി അധികമൊന്നും അറിഞ്ഞുകൂടെന്നു തോന്നുന്നു. മഹാനായ വായുരാജാവു് അവളെ പ്രേമിക്കുന്നുണ്ടു്. അവളെ വീട്ടിൽനിന്നു തട്ടിക്കൊണ്ടുപോകാൻ അദ്ദേഹം സദാ ശ്രമിച്ചുകൊണ്ടിരിക്കുകയാണു്. അതുകൊണ്ടാണു് അവളെ ഒമ്പതു താഴിട്ടു പൂട്ടിവച്ചിരിക്കുന്നതു്. ഒരു സൂര്യകിരണം പോലും അവരം കാണുന്നില്ല. അവളെ തട്ടിക്കൊണ്ടുപോകുമോ എന്നാണു അവളുടെ വീട്ടുകാരുടെ ഭയം.''

സുന്ദരിയായ യെലേന എവിടെ കാണുമെന്നു് വൃദ്ധ മൃഗകമാരനോടു് തുടർന്നു പറഞ്ഞു.

''അവളുടെ കോട്ട വലിയൊരു തോട്ടത്തിൻെറ പിൻഭാഗത്തു് സ്ഥിതിചെയ്യുന്നു,'' അവർ പറഞ്ഞു. ''ചുററിനും ഉയരംകൂടിയ മതിലുണ്ടു്. അമ്മയും സഹോദരന്മാരുമൊന്നിച്ചു് സുന്ദരിയായ യെലേന പാർക്കുന്നതു് അവിടെയാണു്.''

''പക്ഷേ അവിടെ എങ്ങിനെ എത്താം?'' മൃഗകമാരൻ ചോദിച്ചു. ''എൻെറ സഹോദരൻ അവളെ വിവാഹംചെയ്യാൻ ആഗ്രഹിക്കുന്നു.''

''അതു് എളുപ്പമല്ല,'' വൃദ്ധ പറഞ്ഞു. ''സുന്ദരിയായ യെലേനയ്ക്കു് പല വിവാഹാർത്ഥികളുമുണ്ടു്. നിൻെറ സഹോദരനെ വിവാഹംചെയ്യാൻ അവളുടെ

വീട്ടുകാർ സമ്മതിക്കുകയില്ല. അവൾ തന്റെ വിവാഹാർത്ഥികളെ മൂന്നു ജോലികൾ ഏല്പിക്കും. അവ നിറവേറ്റുന്നയാളെ വിവാഹംചെയ്യാമെന്നു വാക്കുകൊടുക്കും. പക്ഷേ അതിൽ പരാജയപ്പെടുന്നവരെ അവളുടെ സഹോദരന്മാർ വധിക്കും.''

മൃഗകുമാരൻ പുഞ്ചിരിച്ചു. തനിക്കും തന്റെ സഹോദരനും നിറവേറ്റാൻ കഴിയാത്ത ഏതെങ്കിലും ജോലി സുന്ദരിയായ യെലേനയ്ക്ക് ആലോചിക്കാൻ കഴിയുമോ?.... തന്റെ സഹോദരനേയും ബബഖാൻജൊമിയേയും വിട്ടുപോന്ന ഇടത്തേയ്ക്ക് അവൻ മടങ്ങി.

മൃഗകുമാരനും രാജകുമാരനും ഇരിക്കുന്ന കൊച്ചുവീട് രാക്ഷസൻ മുതുകിലേറ്റി. അവർ വീണ്ടും യാത്ര തുടർന്നു.

അവർ സുന്ദരിയായ യെലേനയുടെ കോട്ടയിലെത്തി. ആദ്യം അകത്തു കടന്നതു് മൃഗകുമാരനാണ്.

സുന്ദരിയായ യെലേനയുടെ അമ്മ ഒരു മന്ത്രവാദിനിയായിരുന്നു. അവർക്ക് ഒരാളെ കൊല്ലാനും ജീവിപ്പിക്കാനും കഴിയുമായിരുന്നു.

അവർ മൃഗകുമാരനെ നോക്കി. നല്ല പൊക്കവും കരുത്തുമുള്ള ആ സുന്ദരരൂപത്തിൽനിന്ന് അവർക്ക് കണ്ണെടുക്കാൻ തോന്നിയില്ല.

''നീ ആരാണ്? എന്തിനിവിടെ വന്നു?'' അവർ ചോദിച്ചു.

മൃഗകുമാരൻ പറഞ്ഞു:

''ഞാൻ വന്നിട്ടുള്ളതു് ശത്രുവായിട്ടല്ല, മിത്രമായിട്ടാണ്.''

''പക്ഷേ നിനക്ക് എന്താണ് വേണ്ടതു്?''

''നിങ്ങളുടെ മകൾ സുന്ദരിയായ യെലേനയെ എന്റെ സഹോദരപത്നിയായി എനിക്കു വേണം.''

യെലേനയ്ക്ക് മൂന്നു സഹോദരന്മാരാണുള്ളതു്. ആ സമയത്തു് അവർ മൂന്നുപേരും നായാട്ടിനായി കാട്ടിൽ പോയിരിക്കുകയായിരുന്നു.

''നീ ഇവിടെ ഇരിക്കു്,'' സുന്ദരിയായ യെലേനയുടെ അമ്മ പറഞ്ഞു. ''എന്റെ പുത്രന്മാർ തിരിച്ചുവരുന്നതുവരെ കാക്കു്. നീ അവരോടു സംസാരിച്ചതിനുശേഷം കാര്യങ്ങളെല്ലാം തീരുമാനിക്കാം.''

അങ്ങിനെ, സുന്ദരിയായ യെലേനയുടെ സഹോദരന്മാർ മടങ്ങിവരുന്നതും കാത്തു് മൃഗകുമാരൻ തോട്ടത്തിൽ ഇരുന്നു.

ഈ സമയത്തു് മൃഗകുമാരനെ കാത്തു് ഇരുന്നിരുന്ന രാജകുമാരനും ബബഖാൻജൊമിയും ഭയന്നു, മഹാനായ വായുരാജാവ് അവനുമായി ഏറ്റുമുട്ടി അവനെ വധിച്ചേക്കുമോ എന്നു്. അതുകൊണ്ടു് അവന്റെ സ്ഥിതിയെന്താണെന്നു പോയി നോക്കാൻ അവർ തീരുമാനിച്ചു.



നേരമിരുട്ടിത്തുടങ്ങിയപ്പോഴാണ് സുന്ദരിയായ യെലേനയുടെ സഹോദരന്മാർ മടങ്ങിയെത്തിയതു്. ഒരാൾ തോളിൽ ഒരു മാനിനെ അതേപടി ചുമന്നുകൊണ്ടാണ് വന്നതു്. രണ്ടാമൻ ഒരു പെൺമാനിനേയും മൂന്നാമൻ തീകത്തിക്കാൻ ഒരു മരവും അതേപടിയും ചുമന്നുകൊണ്ടു വന്നു.

ഒരു അപരിചിതന്റെ സാന്നിദ്ധ്യം മണത്തറിഞ്ഞിട്ട് അവർ അമ്മയോടു ചോദിച്ചു:

''അമ്മേ, ഇവിടെ ആരാണു വന്നിരിക്കുന്നതു്?''

''കുട്ടികളേ, മിത്രമായി വന്നിരിക്കുന്ന ഒരാളാണ്. നിങ്ങൾ അവനെ ഉപദ്രവിക്കരുതു്,'' അമ്മ പറഞ്ഞു.

ഇതിനകം ബബഖാൻജൊമി രാജകുമാരനെ കോട്ടയ്ക്കകത്തു് എത്തിച്ചുകഴിഞ്ഞിരുന്നു. എന്തു നടക്കാൻപോകുന്നുവെന്നു കാണാൻവേണ്ടി രാജകുമാരൻ അവിടെ കാത്തുനിന്നു.

സുന്ദരിയായ യെലേനയുടെ സഹോദരന്മാർ മാനിന്റെ തോലുരിക്കാൻ തുടങ്ങി. മൃഗകുമാരനും സഹായിക്കാൻ കൂടി. അവർ ഒരു കാലിലെ തോൽ ഉരിച്ചുകളയാനെടുത്ത സമയംകൊണ്ടു് മൃഗകുമാരൻ മിന്നൽ വേഗത്തിൽ മാനിന്റെ ദേഹത്തുനിന്നു മുഴുവൻ തോലുരിച്ചുമാറ്റി. സഹോദരന്മാർ മൂന്നുപേരും അവനെ അത്ഭുതത്തോടെ നോക്കി.

അവർ ഭക്ഷണത്തിനിരുന്നു. മൃഗകുമാരൻ വലിയ വലിയ മാംസത്തുണ്ടുകളെടുത്തു് വിഴുങ്ങി. വീണ്ടും സഹോദരന്മാർ മൂവരും അവനെ അത്ഭുതത്തോടെ നോക്കി.

അത്താഴം കഴിഞ്ഞു് അവർ ഉറങ്ങാൻ പോയി. പിറേറന്നു രാവിലെ സുന്ദരിയായ യെലേന പറഞ്ഞു:

''ഞാൻ ഏല്പിക്കുന്ന മൂന്നു ജോലികൾ രാജകുമാരൻ നിറവേററിയാൽ ഞാൻ അദ്ദേഹത്തെ വിവാഹംചെയ്യാം. അതിൽ പരാജയപ്പെട്ടാൽ, ഞാൻ വിവാഹം ചെയ്യുകയില്ല.''

രാജകുമാരനെ അവളുടെ മുമ്പിൽ ഹാജരാക്കി. സുന്ദരിയായ യെലേന അയാളോടു സംസാരിച്ചു. പക്ഷേ ആ സാധുയുവാവ് ഒരക്ഷരം മിണ്ടാതെ, അവിടെ നടക്കുന്നതെന്താണെന്നു മനസ്സിലാവാതെ, സ്തംഭിച്ചുനിന്നു. വാസ്തവം പറഞ്ഞാൽ, സുന്ദരിയായ യെലേനയുടെ അമ്മ അയാളെ മന്ത്രശക്തികൊണ്ടു് മയക്കിനിർത്തിയിരിക്കുകയായിരുന്നു.

‘‘എന്റെ മുമ്പിൽനിന്നു പോകൂ!’’

സുന്ദരിയായ യെലേന വിളിച്ചുപറഞ്ഞു. അവൾ രാജകുമാരനെ മുറിയിൽനിന്നു് ഇറക്കിവിട്ടു.

രാജകുമാരൻ ഒരു ഉന്മത്തനെപ്പോലെ വേച്ചുവേച്ചു് പുറത്തിറങ്ങി. മൃഗകുമാരൻ അയാളുടെ അടുത്തേക്കു് ഓടിച്ചെന്നു് ചോദിച്ചു:

‘‘അവൾ എന്തു പറഞ്ഞു?’’

‘‘സഹോദരാ, എനിക്കറിഞ്ഞുകൂടാ. ഞാൻ സ്തംഭിച്ചുനിൽക്കുകയായിരുന്നു,’’ രാജകുമാരൻ പറഞ്ഞു.

മൃഗകുമാരനു് കോപം സഹിച്ചില്ല. അവൻ സുന്ദരിയായ യെലേനയുടെ അടുത്തു പോയി തന്റെ സഹോദരനെ രണ്ടാമതൊന്നുകൂടി കാണണമെന്നു പറഞ്ഞു.

പക്ഷേ രണ്ടാമത്തെ തവണയും അവളുടെ മുമ്പിൽ രാജകുമാരൻ മൗനം പൂണ്ടു നിൽക്കുകയാണു ചെയ്തതു്. ഒരു സ്വപ്നാടനക്കാരനെപ്പോലെയാണു് അയാൾ സുന്ദരിയായ യെലേനയുടെ മുമ്പിൽനിന്നു് ഇറങ്ങിപ്പോയതു്.

നടന്ന കാര്യങ്ങൾ മൃഗകുമാരൻ ബബഖാൻജൊമിയോടു പറഞ്ഞു. അവർ കൂടിയാലോചിച്ചു് എന്തു ചെയ്യണമെന്നതിനെപ്പററി ഒരു തീരുമാനത്തിലെത്തി.

മൃഗകുമാരൻ വീണ്ടും സുന്ദരിയായ യെലേനയെ സമീപിച്ചു് രാജകുമാരനെ മൂന്നാമതൊരിക്കൽക്കൂടി കാണണമെന്നു് അപേക്ഷിച്ചു.

കൊത്തിവച്ച പ്രതിമപോലെയാണു് രാജകുമാരൻ സുന്ദരിയായ യെലേനയുടെ മുമ്പിൽ നിന്നതു്. കാരണം അവളുടെ അമ്മ അയാളെ വീണ്ടും മന്ത്രശക്തിയാൽ മയക്കിയിരുന്നു. പക്ഷേ ബബഖാൻജൊമി മന്ത്രശക്തി മാററാൻ ഉപയോഗിക്കുന്ന തരത്തിലുള്ള ചില എഴുത്തോലകളെടുത്തു്, സുന്ദരിയായ യെലേന രാജകുമാരനോടു സംസാരിച്ചുകൊണ്ടിരുന്ന മുറിയിലേക്കു് എറിഞ്ഞു.

പെട്ടെന്നു് ചുമരുകൾ ആടി. രാജകുമാരനു് പ്രജ്ഞ വന്നു. മന്ത്രശക്തി മാറിക്കഴിഞ്ഞതിനാൽ സുന്ദരിയായ യെലേനയെ കണ്ടയുടൻ അയാൾ അവളുടെ അടുത്തേക്കു് ഓടിച്ചെന്നു് അവളുടെ കൈ പിടിച്ചു.

‘‘നീ എന്റേതാണു്, നീ എന്റേതാണു്,’’ അയാൾ പറഞ്ഞു.

മൃഗകുമാരൻ ആഹ്ലാദിച്ചു. സുന്ദരിയായ യെലേനയ്ക്കും വലിയ സന്തോഷമായി. കാരണം, താൻ വിവാഹം കഴിക്കാതിരിക്കാൻവേണ്ടി തന്റെ അമ്മ വിവാഹാർത്ഥനയുമായി വരുന്നവരെ മന്ത്രശക്തിയാൽ മയക്കുന്നുണ്ടെന്നു് അവൾക്കറിയാമായിരുന്നു. അവളും രാജകുമാരനും കൂടി സന്തോഷഭരിതരായി പുഞ്ചിരിച്ചുകൊണ്ടു് പുറത്തേക്കു വന്നു.

പിറേറന്നു രാവിലെ വധൂവരന്മാർ തോട്ടത്തിൽ ഉലാത്താനിറങ്ങി. അവരങ്ങിനെ പോകുന്നതു കണ്ടു് സന്തോഷിച്ചുകൊണ്ടു് മൃഗകുമാരൻ അടുത്തു നില്പുണ്ടായിരുന്നു. പെട്ടെന്നു് മഹാനായ വായുരാജാവു് ഒരു കൊടുങ്കാററു പോലെ വന്നു് രാജകുമാരനെ നിലത്തെറിഞ്ഞു; സുന്ദരിയായ യെലേനയെ പിടികൂടി ആകാശത്തേക്കു കൊണ്ടുപോയി.

സഹോദരൻ നിലത്തു് നിർജ്ജീവമായി കിടക്കുന്നതു കണ്ടപ്പോൾ മൃഗകുമാരനു് ദുഃഖം സഹിച്ചില്ല. അവൻ സുന്ദരിയായ യെലേനയുടെ കാര്യം മറന്നു. താൻ കണ്ട വൃദ്ധ മഹാനായ വായുരാജാവിനെപ്പററി തനിക്കു മുന്നറിയിപ്പു തന്ന കാര്യം അവൻ ഓർത്തു. പക്ഷേ, കഷ്ടം! ഓർത്തതു വൈകിപ്പോയി.

മൃഗകുമാരൻ ഇരുന്നു് വാവിട്ടു കരഞ്ഞു. സുന്ദരിയായ യെലേനയുടെ അമ്മ വന്നു് അവനോടു പറഞ്ഞു:

‘‘നീ കരയണ്ട. നിന്റെ സഹോദരനെ ഞാൻ ജീവിപ്പിക്കാം. പക്ഷേ മഹാനായ വായുരാജാവു് സുന്ദരിയായ യെലേനയെ തട്ടിക്കൊണ്ടുപോയല്ലൊ. അവളെ എങ്ങിനെ തിരികെ കൊണ്ടുവരാനൊക്കുമെന്നു് എനിക്കറിഞ്ഞുകൂടാ.’’

അവർ ഒരു തുവാലയെടുത്തു് രാജകുമാരന്റെ മുഖം തുടച്ചു. അയാൾക്കു് ഉടനെ ജീവൻ വന്നു. എഴുന്നേററു് കണ്ണു തിരുമ്മിക്കൊണ്ടു് അയാൾ പറഞ്ഞു:

‘‘ഞാൻ ഒരുപാടു നേരം ഉറങ്ങിപ്പോയി.’’

പക്ഷേ ചുററും നോക്കിയപ്പോൾ സുന്ദരിയായ യെലേനയെ കാണാഞ്ഞു് അയാൾ തേങ്ങിക്കരയാൻ തുടങ്ങി. എന്തു ചെയ്യണമെന്നു് അയാൾക്കു നിശ്ചയമില്ലായിരുന്നു.

മൃഗകുമാരൻ ബബഖാൻജൊമിയുടെ അടുത്തു പോയി പറഞ്ഞു:

‘‘മഹാനായ വായുരാജാവു് വധുവിനെ തട്ടിക്കൊണ്ടു പോയി. നമുക്കു് എന്തു വില കൊടുത്തും അവളെ തിരിച്ചു കൊണ്ടുവരണം.’’

രാക്ഷസൻ പറഞ്ഞു:

‘‘നിങ്ങളെ സഹായിക്കാൻ കഴിഞ്ഞില്ലെങ്കിൽ ബബഖാൻജൊമി നിന്ന നില്പിൽ മരിച്ചുവീഴട്ടെ! എന്റെ വലത്തെ ചെവിയിൽ നോക്കൂ. അവിടെ ഒരു ജീനി കാണും. എന്റെ ഇടത്തെ ചെവിയിൽ നോക്കൂ. അവിടെ ഒരു കടിഞ്ഞാണും ചാട്ടയും കാണും. അവ പുറത്തെടുത്തു് എന്നെ കടിഞ്ഞാണിടൂ. നമുക്കു് ഉടൻ പുറപ്പെടാം.’’

രാജകുമാരനെ സുന്ദരിയായ യെലേനയുടെ വീട്ടിലിരുത്തിയിട്ട് മൃഗകുമാരൻ ബബഖാൻജൊമിക്ക് കടിഞ്ഞാണിട്ടു. അയാളുടെ പുറത്ത് ജീനി വച്ച് ഒമ്പതു വാറിട്ടു കെട്ടി അയാളുടെ വായിൽ ഒമ്പതു കടിവാളമിട്ടു.

''ഇനി എന്റെ പുറത്ത് ചാടിക്കയറി ഇരിക്കു,'' ബബഖാൻജോമി പറഞ്ഞു. ''ചാട്ടുകൊണ്ട് എന്നെ മൂന്നു തവണ ശക്തിയായി അടിക്കണം. ആ അടിയേറ്റ് എന്റെ പുറത്തെ തൊലിയുടെ ഒമ്പതു തുണ്ടുകൾ ഉരിഞ്ഞുപോകണം. അതു കഴിഞ്ഞ് മുറുകെ പിടിച്ചിരുന്നോളൂ. പേടിക്കേണ്ട. ഞാൻ വായുവേഗത്തിലായിരിക്കും പറക്കുക!''

ബബഖാൻജൊമി പറഞ്ഞ കാര്യങ്ങൾ ചെയ്യുന്നതിനുമുമ്പ് മൃഗകുമാരൻ സഹോദരനായ രാജകുമാരനോടു വിടവാങ്ങാൻ പോയി.

''ഇവിടെ ഞങ്ങൾക്കുവേണ്ടി കാത്തിരിക്കു,'' അവൻ പറഞ്ഞു. ''ഞങ്ങൾ സുന്ദരിയായ യെലേനയെ തേടി പോവുകയാണ്.''

അവൻ രാക്ഷസന്റെ പുറത്ത് ചാടിക്കയറി ഇരുന്നു. പുറത്തെ തൊലിയുടെ ഒമ്പതു തുണ്ടുകൾ ഉരിഞ്ഞുപോകുമാറ് മൂന്നു പ്രാവശ്യം ചാട്ടു വീശി. രാക്ഷസൻ മോങ്ങുകയും ചൂളംവിളിക്കുകയും ചെയ്തു. തറയിൽ ദേഹം ആഞ്ഞമർത്തിയിട്ട് മുകളിലോട്ടു കുതിച്ച് മേഘങ്ങൾക്കപ്പുറം കടന്നു. ആകാശത്തുകൂടി അവർ അങ്ങിനെ പറന്നുപറന്ന് പോയി. ഒരുപാടം കണ്ടപ്പോൾ മാത്രമേ അവർ താഴെ ഇറങ്ങിയുള്ളു. പാടത്ത് ഒരു വൃദ്ധ നില്പുണ്ടായിരുന്നു. മഹാനായ വായുരാജാവ് പാർക്കുന്നതെവിടെയാണെന്ന് അറിയാമോയെന്ന് മൃഗകുമാരൻ അവരോടു ചോദിച്ചു.

വൃദ്ധ തേങ്ങിക്കരയാനും നിലവിളിക്കാനും തുടങ്ങി.

''കുഞ്ഞേ, കുഞ്ഞേ,'' അവർ കരഞ്ഞുകൊണ്ടു പറഞ്ഞു. ''നീ എന്തിന് ഇവിടെ വന്നു? നീ ഇവിടെ വരാൻ എങ്ങിനെ ധൈര്യപ്പെട്ടു? ഒരു അപരിചിതൻ വന്നിട്ടുണ്ടെന്ന് മഹാനായ വായുരാജാവ് മണത്തറിയും. നീ ഇവിടെയുള്ള കാര്യം അദ്ദേഹത്തിനു മനസ്സിലാവും. അദ്ദേഹം നമ്മെ എല്ലാവരേയും കൊല്ലും. കുറച്ചു മുമ്പാണ് അദ്ദേഹം ഇവിടെ ഒരു യുവസുന്ദരിയെ കൊണ്ടുവന്നത്. സൂര്യനു കീഴിലുള്ള യാതൊന്നിനും അവളുടെ സൗന്ദര്യത്തോട് കിടപിടിക്കാൻ സാദ്ധ്യമല്ല. വായുരാജാവ് എത്ര ശക്തിയായിട്ടാണ് വീശിയതെന്നോ. അദ്ദേഹത്തിന്റെ മോങ്ങലും ചൂളംവിളിയും മാത്രമേ കേൾക്കാൻ കഴിഞ്ഞുള്ളു. ചുറ്റുമുള്ള സർവ്വതും നിലംപരിശായി.''

''ആ പെൺകുട്ടിയെത്തന്നെയാണ് ഞാൻ തിരക്കുന്നത്,'' മൃഗകുമാരൻ പറഞ്ഞു. ''മഹാനായ വായുരാജാവിന്റെ പാർപ്പിടം എനിക്കു കാട്ടിത്തരണം.''



''അങ്ങിനെതന്നെ,' വൃദ്ധ സമ്മതിച്ചു. എങ്കിലും അവർ ഭയന്നുവിറയ്ക്കുന്നുണ്ടായിരുന്നു. ശ്വാസം വിടാൻതന്നെ വിഷമിച്ചു.

മൃഗകുമാരൻ താഴെയിറങ്ങി. ജീനിയും കടിഞ്ഞാണും ചാട്ടയും രാക്ഷസന്റെ ഇരുചെവികളിലും ഒളിച്ചുവച്ചശേഷം വൃദ്ധയുടെ പിറകെപോയി.

ബബഖാൻജൊമി അവരുടെകൂടെ പോയില്ല. അയാൾ അവിടെല്ലാം ചുറ്റിനടന്ന് എല്ലാം പരിശോധിച്ചു, മനസ്സിൽ തോന്നിയതു ചെയ്തു, വായുരാജാവിന്റെ കോഴിക്കുഞ്ഞുങ്ങളെയെല്ലാം പിടിച്ചുതിന്നുകപോലും ചെയ്തു.

വൃദ്ധ മൃഗകുമാരനെ മഹാനായ വായുരാജാവിന്റെ കൊട്ടാരത്തിന്റെയടുക്കൽ കൊണ്ടാക്കിയശേഷം പോയി.

അന്നു രാവിലെ വായുരാജാവ് നായാട്ടിനു പോയതിനാൽ സുന്ദരിയായ യെലേന കൊട്ടാരത്തിൽ ഒറ്റയ്ക്കിരുന്ന് കരയുകയായിരുന്നു.

മൃഗകുമാരൻ അവളുടെ മുറിയുടെ വാതിലിനടുത്തു വന്നു. അതു ചവുട്ടിത്തുറന്ന് അകത്തു കടന്നു.

''എങ്ങിനെ ഇവിടെ വന്നു?'' സുന്ദരിയായ യെലേന ചോദിച്ചു. ''എന്റെ സാധുവായ വരന് എന്തു പറ്റി?''

അവൾ മൃഗകുമാരനെ ആശ്ലേഷിക്കുകയും ചുംബിക്കുകയും ചെയ്തു. നടന്ന കാര്യങ്ങൾ മുഴുവൻ അവൻ അവളോടു പറഞ്ഞു.

''നിന്നെ ഇവിടുന്നു കൊണ്ടുപോകാനാണു ഞാൻ വന്നത്,'' അവൻ പറഞ്ഞു.

''അതൊരിക്കലും സാദ്ധ്യമല്ല!'' സുന്ദരിയായ യെലേന പറഞ്ഞു. ''മഹാനായ വായുരാജാവ്—അയാൾ തുലയട്ടെ!—നമ്മെ രണ്ടുപേരേയും കൊല്ലും!''

മഹാനായ വായുരാജാവിന്റെ കൊട്ടാരത്തിലേക്കുള്ള വഴി കാട്ടിക്കൊടുത്ത വൃദ്ധയുടെ അടുക്കലേക്ക് മൃഗകുമാരൻ പോയി. സുന്ദരിയായ യെലേനയെ അവിടുന്നു കൊണ്ടുപോകാനും മഹാനായ വായുരാജാവിനെ നീക്കംചെയ്യാനുമുള്ള വഴിയെക്കുറിച്ച് അവരുടെ ഉപദേശം തേടി.

വൃദ്ധ പറഞ്ഞു:

''അടുത്ത തവണ മഹാനായ വായുരാജാവ് നായാട്ടിനു പോകുമ്പോൾ വേഗം വീടിന്റെ ഒരു കോണ് പൂക്കൾകൊണ്ട് അലങ്കരിക്കണമെന്നും അദ്ദേഹം തിരിച്ചുവരുമ്പോൾ അത്രനേരം അദ്ദേഹത്തെ കാണാതിരുന്നതിൽ ദുഃഖം അഭിനയിക്കണമെന്നും ആദ്യംതന്നെ സുന്ദരിയായ യെലേനയോടു പോയിപ്പറയു.''

പിറേറന്നു രാവിലെ മഹാനായ വായുരാജാവു് കൊട്ടാരത്തിൽനിന്നു് ഇറങ്ങിയ ഉടനെ സുന്ദരിയായ യെലേന തോട്ടത്തിൽ പോയി കുറെ പൂക്കൾ പറിക്കുകയും ഒരു കൊച്ചുകുട്ടിയെപ്പോലെ അവകൊണ്ടു് വീടിന്റെ ഒരു കോണു് അലങ്കരിച്ചു് സമയം പോക്കുകയും ചെയ്തു.

രാജാവു് വൈകുന്നേരം മടങ്ങിവന്നപ്പോൾ അവളെ കണ്ടു് അതിശയിച്ചു.

''നീ എന്താണു് ഒരു കൊച്ചുകുട്ടിയെപ്പോലെ പൂക്കൾകൊണ്ടു് കളിക്കുന്നതു്?'' അദ്ദേഹം ചോദിച്ചു.

''ഞാൻ വേറെ എന്തു ചെയ്യാനാണു്?'' അവൾ പറഞ്ഞു. ''അങ്ങു് ഇവിടെ ഇല്ലാത്തപ്പോൾ നേരം പോകാൻ എന്തെങ്കിലും ചെയ്യണ്ടേ. അങ്ങയുടെ ആത്മാവിനെ ഒളിച്ചുവച്ചിരിക്കുന്നതു് എവിടെയാണെന്നു് എന്നെ കാണിച്ചുതന്നിരുന്നെങ്കിൽ ഞാൻ ഇങ്ങനെ ഒററയ്ക്കിരുന്നു മുഷിയുകയില്ലായിരുന്നു.''

''എന്റെ ആത്മാവു് നിനക്കെന്തിനാണു്, എന്റെ സുന്ദരി?''

''അങ്ങെന്താണു് ഇങ്ങനെ ചോദിക്കുന്നതു്? അതു് എവിടെയാണെന്നു് അറിയാമായിരുന്നെങ്കിൽ എനിക്കു് ഒന്നുമില്ലെങ്കിലും അതിനെ ചുംബിച്ചു താലോലിച്ചുകൊണ്ടു് അങ്ങയുടെ തിരിച്ചുവരവും കാത്തു് ഇരിക്കാമായിരുന്നു. ഞാൻ അങ്ങയുടെ ഭാര്യയാണെന്നു് മറക്കരുതു്. അതെവിടെയാണെന്നു് ദയവുചെയ്തു് എന്നോടു പറയൂ.''

''ശരി,'' മഹാനായ വായുരാജാവു് പറഞ്ഞു. ''നിനക്കു് അതറിയാൻ ആഗ്രഹമുള്ളതിനാൽ ഞാൻ പറയാം.''

അവളെ കൊട്ടാരത്തിന്റെ മേൽക്കൂരയിലേക്കു കൂട്ടിക്കൊണ്ടുപോയിട്ടു് അദ്ദേഹം പറഞ്ഞു:

''ദൂരെ വെളിപ്രദേശത്തു് ഒരു മാൻ നിൽക്കുന്നതു കണ്ടോ? മൂന്നുപേർ അവനു് പുല്ലു വെട്ടിക്കൊടുക്കുന്നുണ്ടു്. പക്ഷേ അവൻ അതു മുഴുവൻ വേഗം തിന്നുന്നതുകൊണ്ടു് അവർ അവനു് ഒപ്പമെത്താൻ വിഷമിക്കുകയാണു്. ആ മാനിന്റെ തലയ്ക്കകത്തു് മൂന്നു കൊച്ചുപെട്ടികളുണ്ടു്. എന്റെ ആത്മാവിരിക്കുന്നതു് അവയ്ക്കുള്ളിലാണു്.''

''പക്ഷേ ആരെങ്കിലും ആ മാനിനെ കൊല്ലുകയില്ലേ?'' സുന്ദരിയായ യെലേന ചോദിച്ചു.

''ഇല്ല. കാരണം, എന്റെ അമ്പും വില്ലുംകൊണ്ടു മാത്രമേ അവനെ കൊല്ലാനൊക്കൂ,'' രാജാവു പറഞ്ഞു. ''ആ പെട്ടികളിലോരോന്നിലും ഓരോ കിളിയുണ്ടു്. അവയിൽ ഒരെണ്ണത്തിനെ കൊന്നാൽ ഞാൻ പാദംമുതൽ മുട്ടുവരെ കല്ലായിത്തീരും. രണ്ടാമത്തേതിനെ കൊന്നാൽ ഞാൻ അരവരെ കല്ലാകും.



മൂന്നാമത്തേതിനെ കൊന്നാൽ ഞാൻ മരിക്കും. എന്റെ ആത്മാവു് എവിടെയാണെന്നു് ഇപ്പോൾ മനസ്സിലായില്ലേ?''

പ്രഭാതമായി. മഹാനായ വായുരാജാവു് എന്തോ കാര്യംപ്രമാണിച്ചു് പുറത്തുപോയി. സുന്ദരിയായ യെലേന അദ്ദേഹത്തിന്റെ വില്ലും അമ്പുകളുമെടുത്തു് മൃഗകുമാരനെ ഏല്പിക്കുകയും മഹാനായ വായുരാജാവിനെ എങ്ങിനെ കൊല്ലാൻ കഴിയുമെന്നു് അവനു പറഞ്ഞുകൊടുക്കുകയും ചെയ്തു.

മൃഗകുമാരൻ ആഹ്ലാദിച്ചു. അവൻ അമ്പും വില്ലുമെടുത്തു് മാൻ മേഞ്ഞുകൊണ്ടു നിന്നിരുന്ന വെളിപ്രദേശത്തേക്കു പോയി. ഒരു അമ്പെയ്തു് മാനിനെ കൊന്നു. ഓടിച്ചെന്നു് അതിന്റെ തല വെട്ടിപ്പിളർന്നു് പെട്ടികൾ പുറത്തെടുത്തു.

മാൻ ചത്തു വീണയുടനെ എന്തോ കുഴപ്പം പിണഞ്ഞിട്ടുണ്ടെന്നു മഹാനായ വായുരാജാവിനു തോന്നി. അദ്ദേഹം ധൃതിയിൽ വീട്ടിലേക്കു മടങ്ങി.

പക്ഷേ മൃഗകുമാരൻ ആദ്യത്തെ കിളിയുടെ കഴുത്തു ഞെരിച്ചു. ഉടൻ മഹാനായ വായുരാജാവിന്റെ കാലുകൾ കല്ലായിത്തീർന്നു. രണ്ടാമത്തെ കിളിയുടെ കഴുത്തു ഞെരിച്ചപ്പോൾ മഹാനായ വായുരാജാവിനു് ദേഹമാകെ ഒരു മരവിപ്പു് അനുഭവപ്പെട്ടു. വളരെ പ്രയാസപ്പെട്ടാണു് അദ്ദേഹം പടിവരെ വലിഞ്ഞിഴഞ്ഞു വന്നതു്.

മഹാനായ വായുരാജാവു് സുന്ദരിയായ യെലേനയോടു പറഞ്ഞു:

''സുന്ദരിയായ യെലേനാ! നീ എന്നെ വഞ്ചിച്ചു!'' ഇങ്ങനെ പറഞ്ഞുകൊണ്ടു് അദ്ദേഹം കോവണി കയറാൻ തുടങ്ങി. പക്ഷേ മൃഗകുമാരൻ മൂന്നാമത്തെ കിളിയെ കൈയ്ക്കുള്ളിലാക്കി.

''നിങ്ങൾ വരുത്തിവച്ച ദ്രോഹത്തിനുള്ള പ്രതിഫലമാണിതു്!'' എന്നു വിളിച്ചുപറഞ്ഞുകൊണ്ടു് അവൻ മൂന്നാമത്തെ കിളിയുടെ കഴുത്തു ഞെരിച്ചു.

മഹാനായ വായുരാജാവു് നിലത്തേക്കു് മരിച്ചുവീണു. മൃഗകുമാരൻ സുന്ദരിയായ യെലേനയുടെ അടുത്തു ചെന്നു് അവർക്കു് യാത്ര പുറപ്പെടാനുള്ള സമയമായെന്നു പറഞ്ഞു.

''അങ്ങിനെയാവട്ടെ,'' സുന്ദരിയായ യെലേന പറഞ്ഞു. ''പക്ഷേ ആദ്യംതന്നെ ഈ കൊട്ടാരത്തിന്റെ ഒമ്പതു മുറികളിലൂടെ കടന്നുപോകണം. പത്താമത്തെ മുറിയിൽ മഹാനായ വായുരാജാവിന്റെ കുതിരയെ കെട്ടിയിട്ടിരിക്കുന്നതു കാണാം. അതിനു് വായുവിന്റെ വേഗതയുണ്ടു്. ഞൊടിയിടയിൽ അതു നമ്മെ വീട്ടിലെത്തിക്കും.''

മൃഗകുമാരൻ മഹാനായ വായുരാജാവിന്റെ കുതിരയെ കണ്ടു. അവൻ ബ

ബഖാൻജൊമിയെ വിളിച്ച് അയാളുടെ ചെവികൾക്കുള്ളിൽനിന്ന് കുതിരക്കോപ്പെല്ലാം പുറത്തെടുത്തു. അവൻ രാക്ഷസന്റെ പുറത്തിരുന്നു. സുന്ദരിയായ യെലേനയെ കുതിരപ്പുറത്തിരുത്തി. എന്നിട്ട് വീട്ടിലേക്കു പറന്നു.

ഇങ്ങനെയാണ് സുന്ദരിയായ യെലേനയും രാജകുമാരനും വീണ്ടും ഒന്നിച്ചത്. അവരുടെ വിവാഹം ആർഭാടമായി ആഘോഷിച്ചു. അതു സാദ്ധ്യമാക്കിയതിന് എല്ലാവരും മൃഗകുമാരനോട് നന്ദിപറഞ്ഞു.

ഈ സമയമത്രയും രാജകുമാരന്റെ പിതാവും മൃഗകുമാരന്റെ വളർത്തച്ഛനുമായ വൃദ്ധരാജാവ് തന്റെ മക്കൾ മരിച്ചുപോയെന്നു കരുതി തീവ്രദുഃഖത്തിലാണ്ടു കഴിയുകയായിരുന്നു. അദ്ദേഹം തന്റെ രാജ്യത്തൊട്ടുക്ക് ദുഃഖാചരണം നടത്താൻ കല്പിക്കുകയും കരഞ്ഞുകരഞ്ഞ് കാലം കഴിക്കുകയും ചെയ്തു.

വധൂഗൃഹത്തിലെ സദ്യ കഴിഞ്ഞ് രാജകുമാരനും മൃഗകുമാരനും സുന്ദരിയായ യെലേനയും ബബഖാൻജൊമിയുടെ പുറത്തുള്ള കൊച്ചുവീട്ടിൽ കയറി വീട്ടിലേക്കു തിരിച്ചു.

സുന്ദരിയായ യെലേനയോടുള്ള പ്രേമം കാരണം കണ്ണുനീർപ്പുഴ ഒഴുക്കിയ രാക്ഷസനെ കടന്നുപോകുമ്പോൾ മൃഗകുമാരൻ പറഞ്ഞു:

‘‘അല്ലയോ രാക്ഷസാ, നിനക്ക് സുന്ദരിയായ യെലേനയെ കാണണമെന്നുണ്ടോ?’’

‘‘ഹാ! മൃഗകുമാരാ! ഞാൻ അവളെ നോക്കാൻ ആരു സമ്മതിക്കും?’’ രാക്ഷസൻ പറഞ്ഞു.

‘‘അവൾ ഇവിടെയുണ്ട്. വേണമെങ്കിൽ നോക്കിക്കോളൂ,’’ മൃഗകുമാരൻ പറഞ്ഞു.

രാക്ഷസൻ നോക്കി. സുന്ദരിയായ യെലേനയുടെ സൗന്ദര്യത്താൽ കണ്ണു കാണാതായിത്തീർന്ന അയാൾ ശോഷിച്ചുശോഷിച്ച് അവരുടെ മുമ്പിൽ മരിച്ചുവീണു.

മൃഗകുമാരനും കൂടെയുള്ളവരും യാത്ര തുടർന്നു. ഒമ്പതു തലയുള്ള രാക്ഷസന്മാരുടെ ഒഴിഞ്ഞ വീട്ടിൽ രാത്രി ചെലവഴിച്ചശേഷം അവർ വീണ്ടും പുറപ്പെട്ടു.

അഞ്ചു മാസത്തെ യാത്ര ശേഷിച്ചപ്പോൾ അവർ ഒരു കാട്ടിനരികിൽ വിശ്രമിക്കാനിരുന്നു.

രാത്രി പെട്ടെന്ന് മൂന്നു പ്രാവുകൾ പറന്നുവന്ന് ഒരു മരക്കൊമ്പിൽ ഇരുന്നു. ഒരു പ്രാവ് പറഞ്ഞു:

‘‘തന്റെ മകൻ സുന്ദരിയായ യെലേനയേയുംകൊണ്ട് വരുന്നുവെന്നറിയുമ്പോൾ വൃദ്ധനായ രാജാവ് സമ്മാനമായി അയാൾക്കൊരു തോക്കു കൊടുത്ത



യയ്ക്കും. തോക്കിൽനിന്നു വെടിപൊട്ടി രാജകുമാരൻ കൊല്ലപ്പെടും. പക്ഷേ ഇപ്പറയുന്നത് ആരെങ്കിലും കേട്ട് പുറത്തുപറഞ്ഞാൽ അയാൾ കല്ലായിത്തീർന്ന് മരിക്കും.’’

‘‘അത് അങ്ങിനെതന്നെ സംഭവിക്കും!’’ മററു രണ്ടു പ്രാവുകൾ ഏററുപറഞ്ഞു.

രണ്ടാമത്തെ പ്രാവ് പറഞ്ഞു:

‘‘തന്റെ മകൻ അടുത്തെത്തിയെന്ന് അറിയുമ്പോൾ വൃദ്ധനായ രാജാവ്, മകനു കൊടുക്കാൻ ഒരു കുതിരയുമായി അയാളെ കാണാൻ പുറപ്പെടും. ആ കുതിര രാജകുമാരനെ പുറത്തുനിന്നു താഴെയിട്ട് കൊല്ലും.’’

‘‘അത് അങ്ങിനെതന്നെ സംഭവിക്കും!’’ മററു രണ്ടു പ്രാവുകൾ ഏററുപറഞ്ഞു. ‘‘പക്ഷേ ഇപ്പറയുന്നത് ആരെങ്കിലും കേട്ട് പുറത്തുപറഞ്ഞാൽ അയാൾ കല്ലായിത്തീർന്ന് മരിക്കും,’’ അവ തുടർന്നുപറഞ്ഞു.

മൂന്നാമത്തെ പ്രാവു പറഞ്ഞു:

‘‘വധൂവരന്മാർ വീട്ടിലെത്തുമ്പോൾ ഗെലെഷപി എന്ന ഭയങ്കരരാക്ഷസൻ രാത്രി വന്ന് അവരെ രണ്ടുപേരെയും കഴുത്തുഞെക്കി കൊല്ലും. പക്ഷേ ഇപ്പറയുന്നത് ആരെങ്കിലും കേട്ട് പുറത്തുപറഞ്ഞാൽ അയാൾ കല്ലായിത്തീർന്ന് മരിക്കും.’’

ഇത്രയും പറഞ്ഞിട്ട് അവ പറന്നുപോയി.

മൃഗകുമാരൻ അതെല്ലാം കേട്ടു, പക്ഷേ പുറത്തു പറഞ്ഞില്ല.

പ്രഭാതമായി. അവർ രാക്ഷസന്റെ കൊച്ചു വീട്ടിൽ കയറി യാത്ര തുടർന്നു.

മകൻ ജീവനോടെ സുഖമായി ഇരിപ്പുണ്ടെന്നും സുന്ദരിയായ യെലേനയോടൊപ്പം വീട്ടിലേക്കു വരുന്നുണ്ടെന്നും അറിഞ്ഞ വൃദ്ധനായ രാജാവ് സമ്മാനമായി അയാൾക്കൊരു തോക്കു കൊടുത്തയച്ചു. പക്ഷേ രാജകുമാരന് അതു തൊടാൻപോലും കഴിയുന്നതിനുമുമ്പ് മൃഗകുമാരൻ ഓടിച്ചെന്ന് അതു പിടിച്ചുവാങ്ങി ദൂരെയെറിഞ്ഞു.

‘‘എന്റെ അച്ഛൻ സമ്മാനമായി എനിക്കൊരു തോക്കു കൊടുത്തയച്ചിട്ട് മൃഗകുമാരൻ എന്നെ അതു തൊടാൻ സമ്മതിച്ചില്ല,’’ അങ്ങേയററത്തെ നിരാശയോടെ രാജകുമാരൻ സ്വയം പറഞ്ഞു.

അവർ വീണ്ടും യാത്ര തുടർന്നു. വൃദ്ധനായ രാജാവ് മകന് ഒരു കുതിരയെ കൊടുത്തയച്ചു. പക്ഷേ അതിനെ തൊടാൻ മൃഗകുമാരൻ രജകുമാരനെ അനുവദിച്ചില്ല. അവൻ അതിനെ തിരിച്ചയയ്ക്കുകയാണു ചെയ്തത്. ഇത് രാജകുമാരനെ കൂടുതൽ സങ്കടപ്പെടുത്തി.

അവർ വീട്ടിലെത്തി. വൃദ്ധനായ രാജാവു് അവരെ സ്നേഹപുരസ്സരം സ്വീകരിച്ചു. വിവാഹം ആഘോഷിക്കാൻ ഒരു സദ്യകൂടി നടത്തപ്പെട്ടു.

അതു കഴിഞ്ഞു് മൃഗകുമാരൻ കൊട്ടാരത്തിൽനിന്നു പുറത്തിറങ്ങി ബബഖാൻജൊമിയോടു പറഞ്ഞു:

''നിന്റെ വിശ്വസ്തസേവനത്തിനു നന്ദി. നീ പോയി ഇഷ്ടമുള്ളയിടത്തു് സമാധാനമായി താമസിച്ചോ.''

രാക്ഷസൻ പോയി. പക്ഷേ മൃഗകുമാരൻ ആരും കാണാതെ മണവറയ്ക്കകത്തു കടന്നു് വാതുക്കൽ കാത്തുനിന്നു. വധൂവരന്മാർ ഉറക്കമാണു്. പക്ഷേ മൃഗകുമാരൻ ഉണർന്നിരുന്നു. അവൻ വാളൂരിപ്പിടിച്ചു് തയ്യാറായി അവർക്കു കാവൽ നിന്നു. തന്റെ വളർത്തുസഹോദരന്റെ ജീവൻ തന്റെ കൈകളിലാണെന്നു് അവനറിയാമായിരുന്നു.

കൃത്യം പാതിരായ്ക്കു് ഗെലെഷപി എത്തി. അവൻ വധൂവരന്മാർ ഉറങ്ങിക്കിടക്കുന്ന മെത്തയുടെ അടുത്തേക്കു് പതുങ്ങിച്ചെന്നു. വാപൊളിച്ചുകൊണ്ടു് അവരെ ഞെക്കിക്കൊല്ലാൻ തുടങ്ങുമ്പോഴേയ്ക്കു് മൃഗകുമാരൻ വാൾ വീശി ഒററ വെട്ടിനു് ആ രാക്ഷസനെ കൊന്നു. പിന്നീടു് അവന്റെ ദേഹം തുണ്ടംതുണ്ടമായി വെട്ടിനുറുക്കി മെത്തയുടെ കീഴിലിട്ടു.

നേരം പുലർന്നു. രാത്രി നടന്നതൊന്നും അറിയാതെ വധൂവരന്മാർ ഉണർന്നെണീററു.

പക്ഷേ മണവറ വെടിപ്പാക്കാനെത്തിയ ഭൃത്യന്മാർ മെത്തയുടെ കീഴിൽ മാംസത്തുണ്ടങ്ങൾ കിടക്കുന്നതു കണ്ടു. രാജാവു് വളരെയേറെ കോപിച്ചു. ആരോ തന്നെ പരിഹസിച്ചുചെയ്തതാണതെന്നു് അദ്ദേഹം വിചാരിച്ചു.

അവർ അതേപ്പററി പറയുകയും ആലോചിക്കുകയും അതു ചെയ്തതാരാണെന്നു് തമ്മിൽത്തമ്മിൽ ചോദിക്കുകയും ചെയ്തു. കുററം മുഴുവൻ മൃഗകുമാരന്റേതാണെന്നു് അവർ തീരുമാനിച്ചു. കാരണം രാജാവു കൊടുത്തയച്ച തോക്കു് ദൂരെയെറിയുകയും കുതിരയെ തിരിച്ചയയ്ക്കുകയും ചെയ്തുകൊണ്ടു് അവൻ രാജകുമാരനെ അവഹേളിച്ചില്ലേ? മണവറയിൽ മാംസത്തുണ്ടങ്ങളിട്ടു് അവരെയെല്ലാം പരിഹാസപാത്രമാക്കിയതു് മൃഗകുമാരനല്ലാതെ മററാരാകാനാണു്?

മൃഗകുമാരൻ പറഞ്ഞു:

''നിങ്ങൾക്കു നന്മ വരണമെന്നു മാത്രമേ എനിക്കു് ഉദ്ദേശമുണ്ടായിരുന്നുള്ളൂ. നിങ്ങൾ സുഖമായി ജീവിക്കുമ്പോൾ ഞാൻ മരിക്കണമെന്നു് നിങ്ങൾക്കു് ആഗ്രഹമുണ്ടോ?''

പക്ഷേ അവർക്കു് അവനോടു് കടുത്ത അമർഷമാണു തോന്നിയതു്. മാം



സത്തുണ്ടങ്ങൾ എങ്ങിനെ വന്നുവെന്നു പറയാൻ അവർ അവനോടു് ആവശ്യപ്പെട്ടു.

''ശരി,'' മൃഗകുമാരൻ പറഞ്ഞു. ''നിങ്ങൾ അറിയാൻ ആഗ്രഹിക്കുന്നതു ഞാൻ പറയാം. പക്ഷേ നിങ്ങൾക്കു സന്തുഷ്ടി കൈവരുത്താൻ വേണ്ടി വളരെയേറെ പ്രയത്നിച്ച ഒരാളിന്റെ മരണത്തിനു് നിങ്ങൾ ഇടവരുത്തിയെന്നു മനസ്സിലാവുമ്പോൾ നിങ്ങൾ ദുഃഖിക്കരുതെന്നേ എനിക്കു പ്രാർത്ഥനയുള്ളൂ. ഇനി കേട്ടോളൂ. നമ്മൾ കാട്ടിനരികിലുള്ള പാടത്തിൽ വിശ്രമിച്ചുകൊണ്ടിരുന്നപ്പോൾ മൂന്നു് പ്രാവുകൾ രാത്രി പറന്നുവന്നു് ഒരു മരക്കൊമ്പിലിരുന്നു സംസാരിച്ചുതുടങ്ങി. ആദ്യത്തെ പ്രാവു പറഞ്ഞു: 'വധൂവരന്മാർ അടുത്തെത്തുമ്പോൾ വൃദ്ധനായ രാജാവു് മകനു് ഒരു തോക്കു കൊടുത്തയയ്ക്കും. അതിൽനിന്നു വെടി പൊട്ടി അയാൾ കൊല്ലപ്പെടും. പക്ഷേ ഇക്കാര്യം പുറത്തു പറയുന്നയാൾ കല്ലായിത്തീരും.'''

ഈ വാക്കുകൾ നാവിൽനിന്നു വീണമാത്രയിൽ മൃഗകുമാരൻ പാദംതൊട്ടു് മുട്ടുവരെ കല്ലായി.

അവൻ മുമ്പു സംസാരിക്കാതിരുന്നതിന്റെ കാരണം ഇപ്പോഴാണു് അവർക്കു മനസ്സിലായതു്. അവനോടു് സംസാരിക്കാതിരിക്കാൻ അവർ കേണപേക്ഷിച്ചു. അവർ പറഞ്ഞു:

''മൃഗകുമാരാ, കൂടുതലൊന്നും പറയേണ്ട, കൂടുതലൊന്നും പറയേണ്ട!''

പക്ഷേ മൃഗകുമാരൻ പറഞ്ഞു:

''ഇല്ല, ഞാൻ പറഞ്ഞുതുടങ്ങിയ സ്ഥിതിക്കു് മുഴുവനും പറയും. കേട്ടോളൂ... രണ്ടാമത്തെ പ്രാവു പറഞ്ഞു: 'വൃദ്ധനായ രാജാവു് മകനു് ഒരു കുതിരയെ കൊടുത്തയയ്ക്കും. രാജകുമാരൻ അതിന്റെ പുറത്തുനിന്നു വീണു് കൊല്ലപ്പെടും. പക്ഷേ ഇക്കാര്യം പുറത്തുപറയുന്നയാൾ കല്ലായിത്തീരും.''

മൃഗകുമാരൻ അരവരെ കല്ലായി.

''നിർത്തൂ! കൂടുതലൊന്നും പറയരുതു്!'' അവരെല്ലാവരും കേണുപറഞ്ഞു.

''ഇല്ല,'' മൃഗകുമാരൻ പറഞ്ഞു. ''നിങ്ങൾ എന്നെ നേരത്തെ വിശ്വസിച്ചില്ലല്ലോ. ഇനി പറഞ്ഞിട്ടു കാര്യമില്ല. അതുകൊണ്ടു കേട്ടോളൂ. മൂന്നാമത്തെ പ്രാവു പറഞ്ഞു: 'രാത്രി വധൂവരന്മാർ മണവറയിൽ പോകുമ്പോൾ ഗെലെഷപി വന്നു് അവരെ കഴുത്തു ഞെക്കി കൊല്ലും....'''

കൂടുതൽ എന്തെങ്കിലും പറയാൻ കഴിയുംമുമ്പു് മൃഗകുമാരൻ പൂർണ്ണമായി കല്ലായിത്തീർന്നു.

വൃദ്ധരാജാവും രാജകുമാരനും വളരെയേറെ കരഞ്ഞു. പക്ഷേ അതുകൊണ്ട് ഫലമുണ്ടായില്ല.

സുന്ദരിയായ യെലേനയ്ക്ക് ഗർഭമുണ്ട്. പക്ഷേ അതുപോലും രാജകുമാരന് സന്തോഷമരുളിയില്ല.

''എന്തു വിലകൊടുത്തും എനിക്ക് എന്റെ വിശ്വസ്തസ്നേഹിതനും സഹോദരനുമായ മൃഗകുമാരന്റെ ജീവൻ തിരിച്ചുകൊണ്ടുവരണം!'' രാജകുമാരൻ വിചാരിച്ചു.

അയാൾ ഇരുമ്പുകാലുറകൾ ധരിച്ച് ഒരു ഇരുമ്പുവടിയുമെടുത്ത് ഊരുചുററാനിറങ്ങി. അയാൾ പലേടത്തും ചുററിനടന്നു. കണ്ടവരോടൊക്കെ തന്റെ വളർത്തുസഹോദരനെ എങ്ങിനെ ജീവിപ്പിക്കാമെന്ന് അറിയാമോ എന്നു ചോദിച്ചു. ഒരു ദിവസം അയാൾ തളർന്ന് ഒരു കാട്ടിനരികിൽ വിശ്രമിക്കാനിരുന്നു. പെട്ടെന്ന് ആ കാട്ടിൽനിന്ന് ഒരു വൃദ്ധൻ ഇറങ്ങിവന്നു. മററുള്ളവരോടു ചോദിച്ച കാര്യം രാജകുമാരൻ അയാളോടും ചോദിച്ചു.

വൃദ്ധൻ പറഞ്ഞു:

''വീട്ടിൽ പോകൂ. എന്തെന്നാൽ, നിന്റെ വളർത്തുസഹോദരനെ ജീവിപ്പിക്കാൻ കഴിയുന്നത് നിന്റെ വീട്ടിൽത്തന്നെയുണ്ട്.''

പക്ഷേ അപ്പറഞ്ഞതിന്റെ അർത്ഥം രാജകുമാരനു മനസ്സിലാവാത്തതിനാൽ വൃദ്ധൻ വീണ്ടും പറഞ്ഞു:

''നിനക്ക് സ്വർണ്ണമുടിയുള്ള ഒരു കുഞ്ഞുമോൻ ജനിച്ച കാര്യം അറിഞ്ഞില്ലേ? നിന്റെ വളർത്തുസഹോദരനെ ജീവിപ്പിക്കണമെന്നുണ്ടെങ്കിൽ നിന്റെ മകനെ ബലികൊടുത്തേ തീരൂ. അവനെ തൊട്ടിലിൽവച്ച് കൊല്ലുക. അവനെ വേവിച്ചിട്ട് ആ വെള്ളം നിന്റെ വളർത്തുസഹോദരന്റെ ദേഹത്തൊഴിക്കുക. അപ്പോൾ അവൻ ജീവിക്കും.''

വൃദ്ധന്റെ വാക്കുകൾ കേട്ട് രാജകുമാരൻ വീട്ടിലേക്കു തിരിച്ചു.

അയാൾ സ്വയം പറഞ്ഞു:

''കുഞ്ഞുങ്ങൾ എനിക്ക് ഇനിയുമുണ്ടാകും. പക്ഷേ മൃഗകുമാരനെപ്പോലുള്ള ഒരു സ്നേഹിതനും സഹോദരനും വേറെയുണ്ടാവുകയില്ല.''

അയാൾ വീട്ടിൽ വന്നപ്പോൾ മകൻ തൊട്ടിലിൽ കിടക്കുന്നതു കണ്ടു. അവന്റെ സ്വർണ്ണമുടിച്ചുരുളുകൾ വെട്ടിത്തിളങ്ങി. അവൻ ആകാശത്തിലെ ചന്ദ്രബിംബത്തെപ്പോലെ ശോഭിച്ചു.

തന്നോടു ചെയ്യാൻ പറഞ്ഞ കാര്യം രാജകുമാരൻ സുന്ദരിയായ യെലേനയെ അറിയിച്ചു. അതു ചെയ്യേണ്ടതാണെന്ന് അവളും സമ്മതിച്ചു.



''കാരണം, മൃഗകുമാരനെ വീണ്ടും ജീവിപ്പിക്കാൻ നമ്മൾ വേണ്ടതെല്ലാം ചെയ്യണം,'' അവൾ പറഞ്ഞു. ''എന്തു വില കൊടുത്തും സ്നേഹിതന്മാരോടു കൂറു പുലർത്തണം.''

വൃദ്ധൻ പറഞ്ഞതുപോലെ അവർ ചെയ്തു. മൃഗകുമാരൻ അനങ്ങി, കണ്ണു തുറന്നു. അവനു വീണ്ടും ജീവൻ കിട്ടി.

രാവിലെ സുന്ദരിയായ യെലേന മകന്റെ തൊട്ടിലിനടുത്തേക്കു പോയി. അവൾ ഒരമ്മയാണ്. സൗഹൃദത്തിനുവേണ്ടി അവൾ തന്റെ മകനെ ബലി കൊടുത്തെങ്കിലും അവളുടെ ഹൃദയം അവനെ ഓർത്ത് പൊട്ടിക്കരഞ്ഞു. പെട്ടെന്ന് തൊട്ടിലിനകത്ത് ഒരു അനക്കം കണ്ടു. തുണിയെടുത്തു മാററിയപ്പോഴുണ്ട്, അതാ അവളുടെ മകൻ ജീവനോടെ സുഖമായി കിടക്കുന്നു!

എല്ലാവരും ആഹ്ലാദിച്ചു.

അവർ ഒരു പശുവിനേയും പതിനഞ്ച് ആടുകളേയും കശാപ്പുചെയ്തു. അവയെ അതേപടി കനലിൽ ചുട്ടെടുത്തു. പതിനാലു ദിവസം അവർ നിർത്താതെ രാപകൽ തിന്നു മദിച്ചു.

വിവർത്തനം: ഗോപാലകൃഷ്ണൻ

# സിംഹവും മുയലും

## ഒരു ജോർജ്ജിയൻ നാടോടിക്കഥ





ഒരു കാട്ടിൽ പല മൃഗങ്ങളും ഒന്നിച്ചുകൂടുക പതിവായിരുന്നു. പക്ഷേ ഓരോ തവണയും സിംഹം വന്ന് അവരിൽ ആരുടെയെങ്കിലും മീതെ ചാടിവീണ് അവനെ അവിടെവച്ചുതന്നെ അകത്താക്കും. അതു കാരണം ആ ദുഃഖിതരായ മൃഗങ്ങൾ സദാ ഭയപ്പെട്ടു കഴിഞ്ഞു.

ഒരു ദിവസം അവരെല്ലാവരും പതിവുപോലെ കാട്ടിൽ ഒന്നിച്ചുകൂടി. തങ്ങളെ സദാ അലട്ടുന്ന ഭീതിയിൽനിന്നും എങ്ങിനെ വിടുതിനേടാമെന്നതിനെപ്പററി അവർ ചർച്ച തുടങ്ങി. അവർ ഒന്നിച്ചു കൂടിയാലോചിക്കുകയും പല വഴികളേയും പററി വളരെനേരം ചർച്ചചെയ്യുകയും ചെയ്തു. അവസാനം സിംഹത്തിനു് ആജീവനാന്തം കപ്പംകൊടുക്കാനും അവർതന്നെ അതു് സിംഹത്തെ ഏല്പിക്കാനും പകരമായി തങ്ങളെ സദാ അലട്ടുന്ന ആപൽഭയത്തിൽനിന്നു തങ്ങൾക്കു വിടുതി നൽകണമെന്നു് അപേക്ഷിക്കാനും അവർ തീരുമാനിച്ചു. ഇങ്ങനെ തീരുമാനിച്ചശേഷം അവർ. വിവരം സിംഹത്തെ അറിയിച്ചു.

ഒരു നിമിഷംപോലും വൈകാതെ നിശ്ചിതസമയത്തു് കപ്പം തന്നെ ഏല്പിക്കണമെന്ന വ്യവസ്ഥയിൽ സിംഹം ആ നിർദ്ദേശത്തോടു യോജിച്ചു.



''ഇല്ലെങ്കിൽ ഞാൻ നിങ്ങളെ എല്ലാവരേയും കൊല്ലും,'' അവൻ പറഞ്ഞു.

അന്നു മുതൽ മൃഗങ്ങൾ തങ്ങളിലൊരാളെ ഭക്ഷണത്തിനായി സിംഹത്തെ ഏല്പിച്ചുതുടങ്ങി.

ഒരു ദിവസം സിംഹത്തിൻെറ അടുക്കൽ പോകാൻ മുയലിൻെറ മുറ വന്നു.

''ഇന്നു് എൻെറ മുറയാണു്, അതേപ്പററി വിഷമിച്ചിട്ടു കാര്യമില്ല,'' മുയൽ പറഞ്ഞു. ''ദയവുചെയ്തു് ഒററയ്ക്കു സിംഹത്തിൻെറ അടുക്കൽ പോകാൻ എന്നെ അനുവദിക്കണം. ഞാൻ അവനെ വകവരുത്താൻ ശ്രമിക്കാം. ചിലപ്പോൾ എനിക്കു മരണത്തിൽനിന്നു രക്ഷനേടാനും നിങ്ങളെ ഈ കെടുതിയിൽനിന്നു മോചിപ്പിക്കാനും കഴിഞ്ഞേക്കും.''

മൃഗങ്ങൾ പൊട്ടിച്ചിരിച്ചു. ഭീരുവായ ഈ കോങ്കണ്ണൻ മുയലിൻെറ വീമ്പിളക്കൽ കേട്ടില്ലേ!

സിംഹം ഗുഹയിൽ കിടക്കുകയാണു്. അവനു കലശലായി വിശക്കുന്നുണ്ടായിരുന്നു. തീ പാറുന്ന കണ്ണുകളോടെ, പല്ലു കടിച്ചുകൊണ്ടു്, അവൻ തൻെറ ഇരയുടെ വരവു കാത്തിരുന്നു... ഇറങ്ങിച്ചെന്നു് എല്ലാ മൃഗങ്ങളേയും വകവരുത്താൻ ആലോചിക്കുമ്പോഴാണു് മുയൽ വന്നതു്. അവൻ വൈകിവന്നതു് മനപ്പൂർവ്വമാണു്.

മുയലിനെ രൂക്ഷമായി നോക്കിക്കൊണ്ടു് സിംഹം പറഞ്ഞു:

''നീ ഇത്ര വൈകിവരാൻ എങ്ങിനെ ധൈര്യപ്പെട്ടു!''

''തിരുമനസ്സേ,'' മുയൽ വിനീതമായി പറഞ്ഞു. ''ഒരു മുയലിനെ അങ്ങയുടെ ഭക്ഷണത്തിനുവേണ്ടി കൊണ്ടുവരാൻ എന്നെ നിയോഗിച്ചതാണു്. ഞാൻ അവനേയുംകൊണ്ടു് വരുമ്പോൾ വഴിക്കു് മറെറാരു സിംഹം ഞങ്ങളെ ആക്രമിച്ചു. അവൻ മറേറ മുയലിനെ പിടിച്ചു് ഒരു ആഴമുള്ള ഗുഹയിലേക്കു് വലിച്ചിഴച്ചുകൊണ്ടുപോയി.''

''എവിടെ അവൻ എന്നു കാണിച്ചുതാ!'' സിംഹം അലറി.

മുയൽ സിംഹത്തെ ഒരു കിണററിനടുത്തേക്കു കൂട്ടിക്കൊണ്ടുപോയി.

''തിരുമനസ്സേ, അവൻ ഇതിനകത്തുണ്ടു്,'' അവൻ പറഞ്ഞു. ''എനിക്കു് ഒററയ്ക്കു് അവനെ നോക്കാൻ ഭയമാണു്. അങ്ങു് കൈപ്പത്തികൾകൊണ്ടു് എന്നെ എടുത്തുപൊക്കു. ഞാൻ അവനെ കാണിച്ചുതരാം.''

സിംഹം മുയലിനെ കൈപ്പത്തികളിലെടുത്തു പൊക്കി. അവൻ കിണററിൽ നോക്കിയപ്പോൾ അടിയിൽ അവരുടെ പ്രതിബിംബം കണ്ടു: ഒരു സിംഹം ഒരു മുയലിനെ കൈപ്പത്തികൾക്കുള്ളിലാക്കി അവരുടെനേരെ നോക്കുകയാണു്.

കുപിതനായ സിംഹം മുയലിനെ ദൂരെ എറിഞ്ഞിട്ട് തൻെറ പ്രതിയോഗിയെ ശിക്ഷിക്കാനും തൻെറ ഇരയെ കൈക്കലാക്കാനും വേണ്ടി കിണററിലേക്ക് എടുത്തുചാടി. പക്ഷേ കിണററിന് വളരെയേറെ ആഴമുണ്ടായിരുന്നു. ആ ക്രൂരനായ സിംഹം മുങ്ങിച്ചത്തു.

ക്രൂരനായ ശത്രുവിൽനിന്നും വിടുതി ലഭിച്ചതിൽ മൃഗങ്ങൾ സന്തോഷിച്ചു. അവർ മുയലിനോട് ഹൃദയംഗമമായി കൃതജ്ഞത പ്രകാശിപ്പിച്ചു.

വിവർത്തനം: ഗോപാലകൃഷ്ണൻ

# കരടി വിവേകം പഠിപ്പിച്ചതെങ്ങിനെ

## ഒരു ജോർജ്ജിയൻ നാടോടിക്കഥ



ഒരിക്കൽ ഒരു കരടിയും ചെന്നായും കുറുക്കനും കണ്ടുമുട്ടി. വളരെനേരം വിശന്നിരിക്കേണ്ടിവരുന്നതുകൊണ്ട് തങ്ങൾക്കു വയററിൽ കൊളുത്തു വീഴുന്നുവെന്ന് അവർ അന്യോന്യം ആവലാതിപ്പെട്ടു. അവർ തങ്ങളുടെ ദുർവിധിയെ പഴിക്കുകയും അവസാനം സഹോദരന്മാരായി കഴിയാൻ തീരുമാനിക്കുകയും ചെയ്തു. ഇന്നുമുതൽ എന്തു് ആഹാരം കിട്ടിയാലും നമ്മൾ അതു് പങ്കിട്ടെടുക്കും, അവർ പറഞ്ഞു. അങ്ങിനെ തീരുമാനിച്ച് അവർ സഹോദരബോധത്തോടെ ആശ്ലേഷിക്കുകയും പരസ്പരം കൂറു പുലർത്തുമെന്നു ശപഥംചെയ്യുകയും ചെയ്തു. അവർ ഒരുമിച്ച് ഇരതേടാൻ ഇറങ്ങി.

അവർ നടന്ന് കുറേ ചെന്നപ്പോൾ ഒരു മാൻ പരുക്കേററു കിടക്കുന്നതു കണ്ടു. അതിനെ അപ്പോൾത്തന്നെ കൊന്നിട്ട് അവർ പുൽപ്പുറത്ത് ഒരു മരത്തണലിൽ ഇരുന്ന് ഇര പങ്കിടാൻ തുടങ്ങി.

വിശന്നു പല്ലു ഞെരിച്ചുകൊണ്ടിരുന്ന ചെന്നായോട് കരടി പറഞ്ഞു:

''ചെന്നായേ, മാനിനെ പങ്കിടുന്നതു നീയാകട്ടെ.''

''ശരി,'' ചെന്നായ് പറഞ്ഞു. ''കരടി, അങ്ങ് ഞങ്ങളുടെ നാഥനും യജമാനനുമായതുകൊണ്ട് തല അങ്ങേക്കാണ്. ഉടൽ എനിക്ക്. കുറുക്കൻെറ കാലുകൾക്ക് നല്ല വേഗതയുള്ളതുകൊണ്ട് കാലുകൾ അവനുള്ളതാണ്.''

പക്ഷേ ചെന്നായ് ഇതു പറഞ്ഞുതീരും മുമ്പ് കരടി കൈപ്പത്തിവീശി

അവൻെറ തലയ്ക്ക് ആഞ്ഞൊരടി കൊടുത്തു. അതിൻെറ ശബ്ദം മലകളിൽ മാറ്റൊലിക്കൊണ്ടു. ചെന്നായ് വേദനകൊണ്ട് നിലവിളിച്ച് നിലത്തേക്കു വീണു. കുറുക്കൻെറ നേരെ തിരിഞ്ഞ് കരടി പറഞ്ഞു:

''കുറുക്കാ, മാനിനെ നീ പങ്കിട്.''

സൂത്രക്കാരനായ കുറുക്കൻ എഴുന്നേററിട്ട് കരടിയെ സ്തുതിച്ചുകൊണ്ടു പറഞ്ഞു:

''കരടി, മാനിൻെറ തല അങ്ങേയ്ക്ക് അവകാശപ്പെട്ടതാണ്; കാരണം, അങ്ങാണ് ഞങ്ങളുടെ നാഥനും യജമാനനും. മാനിൻെറ ഉടലും അങ്ങേയ്ക്കുള്ളതാണ്; കാരണം, അങ്ങ് എപ്പോഴും ഒരച്ഛനെപ്പോലെയാണ് ഞങ്ങളെ നോക്കി വരുന്നത്. മാനിൻെറ കാലുകളും അങ്ങേയ്ക്കാണ്. കാരണം, ഞങ്ങൾക്കുവേണ്ടി അങ്ങ് എപ്പോഴും മുന്നോട്ടുവരുന്നുണ്ട്.''

''കുറുക്കാ, നീ വലിയ ബുദ്ധിമാനാണല്ലൊ,'' കരടി പറഞ്ഞു. ''ഇത്ര ബുദ്ധിയോടും വിവേകത്തോടും ഇര പങ്കിടാൻ നിന്നെ ആരാണു പഠിപ്പിച്ചത്?''

''പ്രഭോ, ഞാൻ എങ്ങിനെ വിവേകം പഠിക്കാതിരിക്കും,'' കുറുക്കൻ പറഞ്ഞു. ''അങ്ങ് ചെന്നായെ വിവേകം പഠിപ്പിച്ചതു ഞാൻ കണ്ടതല്ലേ.''

വിവർത്തനം: ഗോപാലകൃഷ്ണൻ

# അൽത്തീൻ–സക്കാ അഥവാ സ്വർണ്ണ എല്ലിൻമുട്ടി

## ഒരു ബഷ്കീർ നാടോടിക്കഥ



പണ്ടൊരിക്കൽ ഒരിടത്ത് ഒരു വൃദ്ധനും വൃദ്ധയുമുണ്ടായിരുന്നു. അവർക്ക് ഒരു മകനേ ഉണ്ടായിരുന്നുള്ളു. ആളുകൾ അവനെ അൾത്തീൻ—സക്കാ അഥവാ സ്വർണ്ണ എല്ലിൻമുട്ടി എന്നു വിളിച്ചുവന്നു. കാരണം അവനു് സ്വർണ്ണംകൊണ്ടുണ്ടാക്കിയ ഒരു എല്ലിൻമുട്ടി ഉണ്ടായിരുന്നു. അൾത്തീൻ—സക്കാ മററാരേക്കാളും നന്നായി എല്ലിൻമുട്ടി എറിഞ്ഞു കളിക്കുമായിരുന്നു. ആർക്കും അവനെ ആ കളിയിൽ തോല്പിക്കാൻ കഴിഞ്ഞില്ല.

ഒരു ദിവസം കുതിരകൾക്കു വെള്ളം കൊടുക്കാൻ വൃദ്ധൻ തടാകത്തിൻെറ അടുത്തേക്കു പോയി. അയാൾ കുതിരപ്പററത്തെ വെള്ളത്തിനടുത്തേക്കു കൊണ്ടുപോയി. പക്ഷേ തടാകത്തിനടുത്തുനിന്നും പുറകോട്ടു പോകാൻ ശാഠ്യം പിടിച്ചുകൊണ്ട് കുതിരകൾ കുഞ്ചിരോമവും വാലുമാട്ടുകയും കുളമ്പുകൾകൊണ്ട് തറ മാന്തുകയും പേടിച്ചു ചിനയ്ക്കുകയുമാണു ചെയ്തത്. ആരോ അവയെ വെള്ളം കുടിക്കാൻ അനുവദിക്കാതെ അവയുടെ കുഞ്ചിരോമത്തിൽ പിടിച്ചുവലിക്കുകയും വായ് പുറകോട്ടു മാററുകയും ചെയ്യുന്നുണ്ടെന്നു തോന്നി.

''ഇതെന്തായിരിക്കും? ഞാൻ പോയി നോക്കട്ടെ,'' വൃദ്ധൻ തന്നത്താൻ പറഞ്ഞു.

പക്ഷേ അയാൾ വെള്ളത്തിലേക്കു കുനിയാത്ത താമസം, ആരോ പെട്ടെ

ന്നു് അയാളുടെ താടിയിൽ കടന്നുപിടിച്ചു. വൃദ്ധൻ കുതറിമാറാൻ നോക്കി, പക്ഷേ കഴിഞ്ഞില്ല.

നോക്കിയപ്പോൾ വൃദ്ധമന്ത്രവാദിനിയായ ഉബീറാണു് തന്റെ താടിക്കു പിടിച്ചിരിക്കുന്നതെന്നു് അയാൾ കണ്ടു.

''ഉബീർ, എന്റെ താടിക്കു പിടിക്കല്ലെ, എന്നെ വിടൂ.'' വൃദ്ധൻ പറഞ്ഞു. ''എന്നെ വിട്ടാൽ നിനക്കു് ഒരു പററം ആടുകളെ തരാം.''

''എനിക്കു നിങ്ങളുടെ ആടുകളെ വേണ്ട,'' ഉബീർ പറഞ്ഞു.

''ഒരു പററം കുതിരകളെ തരാം.''

''എനിക്കു നിങ്ങളുടെ കിഴട്ടുകുതിരകളെ വേണ്ട.''

''പിന്നെന്താണു ഞാൻ തരേണ്ടതു്?''

''നിങ്ങളുടെ യുർത്ത*യിൽ നിങ്ങൾക്കു് ഒരെണ്ണം മാത്രമായിട്ടെന്തുണ്ടോ അതെനിക്കു തരണം.''

തനിക്കു് ഒരെണ്ണം മാത്രമായിട്ടുള്ളതു് എന്താണെന്നു് പരിഭ്രമത്തിനിടയിൽ വൃദ്ധൻ ആലോചിച്ചില്ല.

''ശരി, തന്നേക്കാം,'' അയാൾ പറഞ്ഞു. ''എന്നെ വിടൂ.''

പിടി വിട്ടുകൊണ്ടു് ഉബീർ പറഞ്ഞു:

''നിങ്ങൾ എവിടെപ്പോയാലും ഞാൻ കണ്ടുപിടിക്കുമെന്നു് ഓർത്തുകൊള്ളുക. എന്റെ കണ്ണു വെട്ടിക്കാൻ ആർക്കും സാദ്ധ്യമല്ല.''

വൃദ്ധൻ വീട്ടിൽ വന്നു. അപ്പോൾ മാത്രമാണു് ഉബീർ തന്നോടു് ആവശ്യപ്പെട്ടതു് എന്താണെന്നു് അയാൾക്കു മനസ്സിലായതു്. തന്റെ മകനെ—തന്റെ പ്രിയപ്പെട്ട അൾത്തീൻ–സക്കായെ—ഉദ്ദേശിച്ചാണു് അവളതു പറഞ്ഞതു്. കാരണം അയാൾക്കു് ആകെ ഒരു മകനേ ഉണ്ടായിരുന്നുള്ളു.

വൃദ്ധൻ ധർമ്മസങ്കടത്തിലായി. പക്ഷേ അയാൾ ഭാര്യയോടോ മകനോടോ അതേപ്പററി ഒന്നും പറഞ്ഞില്ല.

''നമുക്കു വേറെ മേച്ചിൽസ്ഥലത്തേക്കു മാറാം. ഇവിടെ ഭൂമി മോശമാണു്''—ഇത്രമാത്രമേ അയാൾ പറഞ്ഞുള്ളു.

അങ്ങിനെ അവർ പുതിയ താവളത്തിലേക്കു മാറി കൂടാരമടിച്ചു. പക്ഷേ പിറേറന്നു തന്നെ അൾത്തീൻ–സക്കായുടെ സ്വർണ്ണ എല്ലിൻമുട്ടി കാണാതായി.

''എന്റെ സ്വർണ്ണ എല്ലിൻമുട്ടി എവിടെ?'' അവൻ ചോദിച്ചു.

---

* യുർത്ത—കട്ടിയുള്ള കമ്പിളിത്തുണിയടിച്ച കൂടാരം.—എഡി.



വൃദ്ധൻ പറഞ്ഞു:

''നമ്മൾ അതു് പഴയ താവളത്തിൽ ഇട്ടേച്ചുപോന്നു കാണും. പക്ഷേ നീ അവിടെ പോകരുതു്. കാരണം ഉബീർ നിന്നെ പിടികൂടും.''

തടാകതീരത്തു തനിക്കു സംഭവിച്ച കാര്യങ്ങളെല്ലാം അയാൾ അൾത്തീൻ–സക്കായോടു പറഞ്ഞു.

അച്ഛൻ പറഞ്ഞതു ശ്രദ്ധിച്ചു കേട്ടശേഷം അൾത്തീൻ–സക്കാ പറഞ്ഞു:

''എനിക്കു് ഉബീറിനെ പേടിയില്ല! അവൾ എന്നെ ഒരിക്കലും പിടിക്കുകയില്ല. ഞാൻ അങ്ങോട്ടു പോവുകയാണു്. ഞാൻ ഏതു കുതിരയുടെ പുറത്തു പോകണമെന്നുമാത്രം പറഞ്ഞാൽ മതി.''

മകനെ പിന്തിരിപ്പിക്കാൻ അച്ഛൻ കഴിവതു ശ്രമിച്ചു. പക്ഷേ അൾത്തീൻ–സക്കാ തന്റെ നിശ്ചയത്തിൽ ഉറച്ചുനിന്നു. അവനു് ഉബീറിനെ പേടിയില്ല. അവൻ പോകുകതന്നെ ചെയ്യും. അവൻ തീരുമാനിച്ച കാര്യത്തിൽനിന്നു് അവനെ പിന്തിരിപ്പിക്കാൻ സാദ്ധ്യമല്ലായിരുന്നു.

അച്ഛൻ പറഞ്ഞു:

''ശരി, എന്നാൽ നിന്റെ ഇഷ്ടംപോലെ. കുതിരപ്പററത്തിന്റെ അടുത്തു പോയി നിന്റെ കൊറോക്ക്* വീശുകയും കടിഞ്ഞാൺ കിലുക്കുകയും ചെയ്യു്. നിന്റെ അടുത്തേക്കു് ഓടിവരുന്ന കുതിര ഏതാണെന്നുവെച്ചാൽ അതിന്റെ പുറത്താണു് നീ പോകേണ്ടതു്.''

അൾത്തീൻ–സക്കാ കുതിരകൾ മേയുന്ന സ്ഥലത്തു പോയി കൊറോക്ക് വീശുകയും കടിഞ്ഞാൺ കിലുക്കുകയും ചെയ്തു. ഉടൻതന്നെ പരുപരുത്ത തൊലിയോടുകൂടിയ ഒരു മെലിഞ്ഞ കുതിരക്കുട്ടി അവന്റെ അടുത്തേക്കു് ഓടിവന്നു.

അൾത്തീൻ–സക്കാ അവനെ വിരട്ടിയോടിച്ചശേഷം അച്ഛന്റെയടുത്തു ചെന്നു ചോദിച്ചു:

''ഞാൻ ഏതു കുതിരയുടെ പുറത്താണു പോകേണ്ടതെന്നു പറയാമോ, അച്ഛാ?''

''നീ കൊറോക്ക് വീശുകയും കടിഞ്ഞാൺ കിലുക്കുകയും ചെയ്യണമെന്നു പറഞ്ഞില്ലേ?'' അച്ഛൻ പറഞ്ഞു.

അൾത്തീൻ–സക്കാ വീണ്ടും കുതിരകൾ മേയുന്ന സ്ഥലത്തു പോയി കൊറോക്ക് വീശുകയും കടിഞ്ഞാൺ കിലുക്കുകയും ചെയ്തു. നേരത്തേ ഓടിവന്ന അതേ കുതിരക്കുട്ടി വീണ്ടും അവന്റെ അടുത്തേക്കു് ഓടിവന്നു.

---

* കൊറോക്ക്—അററത്തു് കുരുക്കുകയറോടുകൂടിയ, ഘനം കുറഞ്ഞ നീണ്ട വടി.—എഡി.

''ഞാൻ ഈ കുതിരക്കുട്ടിയുടെ പുറത്തു കയറി പോകണമെന്നു തോന്നുന്നു,'' അറംത്തീൻ—സക്കാ പറഞ്ഞു.

അവൻ കുതിരക്കുട്ടിയുടെ കഴുത്തിൽ തൊട്ടു. അത്ഭുതം! രോമം കെട്ടിപ്പിണഞ്ഞു് അഴുക്കുപിടിച്ച് ഇരുന്നിരുന്ന അതിന്റെ തൊലി ഊരിപ്പോയി. അവൻ അതിനു് കടിഞ്ഞാണിട്ടു. കുതിരക്കുട്ടി ശക്തനും സുന്ദരനുമായിത്തീർന്നു. അവൻ അതിനെ വളപ്പിൽനിന്നു പുറത്തേക്കു കൊണ്ടുവന്നു. ഉടൻ ആ കുതിരക്കുട്ടി നല്ല ഉയരമുള്ള ഒരു ഒത്ത കുതിരയായിത്തീർന്നു. അവൻ അതിനു ജീനി കെട്ടി. അതോടെ അതു് ആ പററത്തിലെ ഏററവും നല്ല, ഏററവും സുന്ദരനായ കുതിരയായിത്തീർന്നു.

കുതിര അറംത്തീൻ—സക്കായോടു ചോദിച്ചു:

''അറംത്തീൻ—സക്കാ, നീ എവിടെ പോകുന്നു?''

''എന്റെ സ്വർണ്ണ എല്ലിൻമുട്ടി എടുക്കാൻ ഞങ്ങളുടെ പഴയ താവളത്തിൽ പോവുകയാണു്,'' അറംത്തീൻ—സക്കാ പറഞ്ഞു.

''ഉബീർ നിന്നെയും കാത്തു് അവിടെ ഇരിപ്പുണ്ടു്,'' കുതിര പറഞ്ഞു. ''എന്റെ പുറത്തുനിന്നു താഴെയിറങ്ങി എല്ലിൻമുട്ടി എടുത്തുകൊള്ളാൻ അവരം പറയും. പക്ഷേ അവരം പറയുന്നതു് ചെവിക്കൊള്ളരുതു്. കാരണം, നീ എന്റെ പുറത്തുനിന്നു താഴെ ഇറങ്ങിയാൽ അവരം നിന്നെ പിടിച്ചു തിന്നും. ഒരു പരുന്തിനേക്കാരം വേഗത്തിൽ കുനിഞ്ഞു് നിന്റെ സ്വർണ്ണ എല്ലിൻമുട്ടി കയ്യിലെടുക്കുകയാണു വേണ്ടതു്.''

അറംത്തീൻ—സക്കാ കുതിരപ്പുറത്തേക്കു ചാടിക്കയറി പഴയ താവളത്തിലേക്കു് ഓടിച്ചുപോയി. നോക്കിയപ്പോരം ഉബീർ തീകൂട്ടി കൈചൂടാക്കിക്കൊണ്ടിരിക്കുന്നതു കണ്ടു.

അറംത്തീൻ—സക്കാ പറഞ്ഞു:

''അമ്മൂമ്മേ, എനിക്കു് എന്റെ സ്വർണ്ണ എല്ലിൻമുട്ടി തിരികെ തരൂ.''

''മകനേ, നിന്റെ എല്ലിൻമുട്ടി നിലത്തു കിടപ്പുണ്ടു്,'' ഉബീർ പറഞ്ഞു. ''നീ കുതിരപ്പുറത്തുനിന്നു താഴെയിറങ്ങി അതെടുത്തോ. നടുവേദനിക്കുന്നതു കാരണം എനിക്കു് എഴുന്നേൽക്കാൻ വയ്യ.''

അറംത്തീൻ—സക്കായുടെ കുതിര താഴോട്ടു കുനിഞ്ഞു. അറംത്തീൻ—സക്കാ സ്വർണ്ണ എല്ലിൻമുട്ടി കയ്യിലെടുത്തു് കുതിച്ചോടിച്ചുപോയി. ഉബീർ കോപാട്ടഹാസത്തോടെ ചാടി എഴുന്നേററു. അവരം ഒരു തവണ തുപ്പിയപ്പോരം കറുത്ത ഒരു കുററൻകുതിര അവളുടെ അരികിൽ പ്രത്യക്ഷപ്പെട്ടു. രണ്ടാമതു തുപ്പിയപ്പോരം





കടിഞ്ഞാണുകൾ വന്നു. ഉബീർ ആ കുതിരയുടെ പുറത്തേക്കു ചാടിക്കയറി അൾത്തീൻ—സക്കായുടെ പുറകെ പാഞ്ഞുചെന്നു.

അവർ വായുവേഗത്തിൽ സഞ്ചരിച്ചു—അൾത്തീൻ—സക്കാ ചെമ്പൻകുതിരയുടെ പുറത്തും ഉബീർ കറുത്ത കുററൻകുതിരയുടെ പുറത്തും. അവൾ അവന്റെ വളരെയടുത്തെത്തി. പിടികിട്ടാറായപ്പോൾ പെട്ടെന്ന് അവളുടെ കുതിരയുടെ കാലിടറി. അതു് ഉറക്കെ മുക്രയിട്ടുകൊണ്ടു് മുടന്തിമുടന്തി ഓടി. അതു് പിന്നിലായി.

ഉബീർ കടിഞ്ഞാൺ വലിക്കുകയും കുതിരയുടെ പള്ളകളിൽ ഉപ്പൂററി അമർത്തുകയും ചെയ്തു. പക്ഷേ അതിന്റെ വേഗത കുറഞ്ഞുകുറഞ്ഞു വന്നു. ഉബീറിനു് കലശലായ ക്ഷോഭം തോന്നി. കോപം സഹിക്കവയ്യാതെ അവൾ ആ കുതിരയെ പിടിച്ചു തിന്നു. എന്നിട്ടു് വെറുംകാലിൽ അൾത്തീൻ—സക്കായുടെ പുറകെ ഓടി.

വേഗത കൂട്ടാൻവേണ്ടി പുറത്തും പള്ളയ്ക്കും തന്നത്താൻ മുഷ്ടിചുരുട്ടി ഇടിച്ചുകൊണ്ടു് ഉബീർ ഓടിയോടി ചെമ്പൻകുതിരയുടെ ഒപ്പമെത്തി. അവൾ അവന്റെ വലതുകാലിൽ കടിച്ചു. പക്ഷേ അവൻ മൂന്നു കാലുകളിൽ കുതിച്ചോടിക്കൊണ്ടിരുന്നു. ഉബീർ വിട്ടുകൊടുത്തില്ല. അവൾ വീണ്ടും ചെമ്പന്റെ ഒപ്പമെത്തി അവന്റെ ഇടതുകാലിൽ കടിച്ചു. ശേഷിച്ച ശക്തി മുഴുവൻ സംഭരിച്ചു് കുതിര അൾത്തീൻ—സക്കായേയും വഹിച്ചുകൊണ്ടു് മുന്നോട്ടു കുതിച്ചു. പക്ഷേ അവന്റെ ശക്തി തീരാറായിരുന്നു. ഒരു തടാകത്തിന്റെ കരയിലേക്കു് കുതിച്ചെത്തിക്കൊണ്ടു് അവൻ പറഞ്ഞു:

''എനിക്കിനി ഓടാൻ വയ്യ. ഉബീർ കാണാതെ ഞാൻ ഈ തടാകത്തിൽ ഒളിച്ചിരുന്നുകൊള്ളാം. നീ ഓടിപ്പോയി അക്കാണുന്ന ഓക്കുമരത്തിൽ കയറിയിരിക്കണം. എന്റെ കാലുകൾ സുഖപ്പെടുമ്പോൾ ഞാൻ നിന്നെ വീണ്ടും കൊണ്ടുപോകാം.''

ഇത്രയും പറഞ്ഞുകൊണ്ടു് കുതിര തടാകത്തിനകത്തേക്കു ചാടി. അൾത്തീൻ—സക്കാ വേഗം ഓക്കുമരത്തിൽ കയറി തലപ്പത്തു് കൊമ്പുകൾക്കിടയിൽ ഒളിച്ചിരുന്നു.

ഉബീർ ഓടിയെത്തി. അൾത്തീൻ—സക്കാ ഓക്കുമരത്തിൽ കയറിയിരിക്കുന്നതു കണ്ടു് അവൾ പറഞ്ഞു:

''എനിക്കു നിന്നെ കിട്ടിപ്പോയി! ഞാൻ നിന്നെ വലിച്ചിറക്കിപിടിച്ചു തിന്നും!''

അവൾ ഒരു തവണ തുപ്പിയപ്പോൾ ഒരു കോടാലി പ്രത്യക്ഷപ്പെട്ടു. ഒരു പ

ല്ലു് പിഴുതെടുത്തിട്ടു് അവൾ അതിൽ കോടാലിയുടെ വായു് തേച്ചു് മൂർച്ചപ്പെടുത്തി. എന്നിട്ടു് ഓക്കുമരം വെട്ടാൻ തുടങ്ങി. മരപ്പൂളുകൾ നാലുപാടും ചിതറി.

ഒച്ചകേട്ടു് ഒരു കുറുക്കൻ ഓടിവന്നു.

''അമ്മൂമ്മേ, എന്തിനാണു് ഓക്കുമരം വെട്ടുന്നതു്?'' കുറുക്കൻ ചോദിച്ചു.

''അതിൽ ഇരിക്കുന്നതു് ആരാണെന്നു കണ്ടില്ലേ?'' ഉബിർ ചോദിച്ചു. ''ഞാൻ ഓക്കുമരം വെട്ടിയിട്ടു് അൾത്തീൻ—സക്കായെ പിടിച്ചുതിന്നും.''

കുറുക്കൻ മുകളിലോട്ടു നോക്കിയപ്പോൾ മരത്തിന്റെ തലപ്പത്തു് സുമുഖനായ ഒരു ബാലൻ ഇരിക്കുന്നതു കണ്ടു. അവനു് കുമാരനോടു് ദയ തോന്നി. അവൻ പറഞ്ഞു:

''ഉബീർ, നിങ്ങൾക്കു വയസ്സായി. ഇങ്ങനെ പാടുപെടാൻ പാടില്ല. ഈ മരം ഞാൻ വെട്ടിത്തരാം.''

''വേണ്ടവേണ്ട!'' ഉബീർ പറഞ്ഞു. ''ഇതു ഞാൻതന്നെ വെട്ടിക്കൊള്ളാം. എന്നിട്ടു ഞാൻ അൾത്തീൻ—സക്കായെ തിന്നും.''

പക്ഷേ കുറുക്കൻ വിട്ടുകൊടുത്തില്ല. അവൻ പറഞ്ഞു:

''ഞാൻ ഓക്കുമരം വെട്ടിയിടാം, നിങ്ങൾ അൾത്തീൻ—സക്കായെ തിന്നോളൂ.''

ഉബീർ കുറുക്കന്റെ കയ്യിൽ കോടാലി കൊടുത്തിട്ടു് ഓക്കുമരത്തിന്റെ ചുവട്ടിൽ കിടന്നു, തൽക്ഷണം ഉറങ്ങുകയും ചെയ്തു. അവൾ ഉറക്കത്തിൽ കൂർക്കം വലിച്ചു. അവളുടെ മൂക്കിൽനിന്നും വായിൽനിന്നും തീപ്പൊരികളും പുകച്ചുരുളുകളും ഉയർന്നു. ഉബീർ ഉറങ്ങുന്ന സമയത്തു് കുറുക്കൻ കോടാലിയും ചാണക്കല്ലായി ഉപയോഗിച്ച അവളുടെ പല്ലും തടാകത്തിലേക്കു് എറിഞ്ഞു. മരപ്പൂളുകളെല്ലാം പെറുക്കിയെടുത്തു്, ഉബീർ കോടാലികൊണ്ടു് മരത്തിൽ വെട്ടിമുറിച്ച ഭാഗങ്ങളിൽ ചേർത്തുവച്ചു. കുറുക്കൻ ആ ഭാഗങ്ങളിൽ തുപ്പുകയും നക്കുകയും ചെയ്തു. ഉടനെ പൂളുകൾ മരത്തിൽ ഒട്ടിച്ചേർന്നിരുന്നു. മരം വീണ്ടും പഴയപടിയായി.

കുറുക്കൻ അൾത്തീൻ—സക്കായോടു വിടവാങ്ങിക്കൊണ്ടു് ഓടിപ്പോയി.

ഉബീർ ഉണർന്നു് ഓക്കുമരത്തിൽ നോക്കി. അവൾ പറഞ്ഞു:

''ഞാൻ എന്താണു കാണുന്നതു്! ഞാൻ തൊട്ടിട്ടില്ലെന്ന മട്ടിൽ ഓക്കുമരം മുഴുവനോടെ അതേപടി നില്ക്കുകയാണല്ലോ!''

അവൾ കുറുക്കനെ പ്രാകാനും മനസ്സിൽ തോന്നിയ ചീത്ത മുഴുവൻ വിളിക്കാനും തുടങ്ങി. അവൾ ഒരു തവണ തുപ്പിയപ്പോൾ ഒരു കോടാലി പ്രത്യക്ഷപ്പെട്ടു. ഒരു പല്ലുകൂടി പറിച്ചെടുത്തു് അവൾ അതിന്മേൽ കോടാലി മൂർച്ചപ്പെടു



ത്താൻ തുടങ്ങി. ഇടയ്ക്കിടെ അവൾ അൾത്തീൻ—സക്കായെ നോക്കിക്കൊണ്ടു് പറയും:

''ഞാൻ ഓക്കുമരം വെട്ടിയിട്ടു് നിന്നെ പിടിച്ചുതിന്നും.''

കോടാലിക്കു മൂർച്ച വച്ചപ്പോൾ ഉബീർ വീണ്ടും ഓക്കുമരം വെട്ടാൻ തുടങ്ങി. പൂളുകൾ നാലുപാടും ചിതറി. മരം കുലുങ്ങിവിറച്ചു. ഒരൊററ വെട്ടുകൂടി മതി, അതു താഴെ വീഴും!

പെട്ടെന്നു് വേറൊരു കുറുക്കൻ ഓടിവന്നു.

''അമ്മൂമ്മേ, എന്താണു ചെയ്യുന്നതു്? അവൾ ഉബീറിനോടു ചോദിച്ചു.

''ഓക്കുമരം വെട്ടുകയാണു്.''

''എന്തിനാണു്?''

''എനിക്കു് ഇതിന്റെ മുകളിലിരിക്കുന്ന അൾത്തീൻ—സക്കായെ പിടിച്ചു തിന്നണം.''

കുറുക്കൻ പറഞ്ഞു:

''അമ്മൂമ്മ ഇത്രയധികം പാടുപെടരുതു്. ഞാൻ വെട്ടിത്തരാം ഓക്കുമരം.''

''വേണ്ടവേണ്ട,'' ഉബീർ മുറുമുറുത്തു. ''ഞാൻ തന്നെ ചെയ്തോളാം. അൾത്തീൻ—സക്കായെ എനിക്കുതന്നെ തിന്നണം.''

''അങ്ങിനെതന്നെ ആയിക്കോളൂ,'' കുറുക്കൻ പറഞ്ഞു. ''ഞാൻ ഓക്കുമരം വെട്ടുകമാത്രമേയുള്ളു.''

''വേണ്ട!'' ഉബീർ പറഞ്ഞു. ''ഞാൻ നിനക്കു് കോടാലി തരികയില്ല. എന്നെ സഹായിക്കാമെന്നും പറഞ്ഞു് വേറൊരു കുറുക്കൻ ഇവിടെ വന്നിരുന്നു. അവൻ എന്നെ പററിക്കുകയാണു ചെയ്തതു്.''

''ആ കുറുക്കന്റെ നിറമെന്തായിരുന്നു?'' കുറുക്കൻ ചോദിച്ചു.

''ചുവപ്പു്.''

''അമ്മൂമ്മേ, ചുവന്ന കുറുക്കന്മാരെ ഒരിക്കലും വിശ്വസിക്കരുതു്,'' കുറുക്കൻ പറഞ്ഞു. ''ചുവന്ന കുറുക്കന്മാരെല്ലാം കള്ളന്മാരാണു്. കറുത്ത കുറുക്കന്മാരായ ഞങ്ങളെ മാത്രമേ വിശ്വസിക്കാവൂ.''

ഉബീർ നോക്കിയപ്പോൾ, ശരിയാണു്, ഈ കുറുക്കൻ കറുത്തതാണു്. അതുകൊണ്ടു് കുറുക്കനെ കോടാലി ഏല്പിച്ചിട്ടു് അവൾ കിടന്നു. ഉടൻതന്നെ കൂർക്കംവലിച്ചു തുടങ്ങി. അവളുടെ വായിൽനിന്നും മൂക്കിൽനിന്നും പുകയും തീപ്പൊരികളും പാറി.

കറുത്ത കുറുക്കൻ ഉബീറിന്റെ കോടാലിയും പല്ലും തടാകത്തിലേക്കെറിഞ്ഞു. പൂളുകൾ വീണ്ടും മരത്തിൽ ചേർത്തുവച്ചു. അവയിൽ തുപ്പുകയും നക്കുക

യും ചെയ്തു. അത്ഭുതം! അവ മരത്തോട് ഒട്ടിയിരുന്നു. മരം വീണ്ടും ഒന്നായി.

അന്ത്തീൻ—സക്കായോട് യാത്രപറഞ്ഞിട്ട് കുറുക്കൻ ഓടിപ്പോയി.

കുറച്ചുകഴിഞ്ഞപ്പോൾ ഉബീർ ഉറക്കമുണർന്നു. ഓക്കുമരത്തിലേക്കു നോക്കിക്കൊണ്ട് അവൾ വിളിച്ചുപറഞ്ഞു:

''എന്ത്? എന്തൊരത്ഭുതം!... ഓക്കുമരം വീണ്ടും ഒന്നായിരിക്കുന്നു!''

ഉബീർ തുപ്പിയപ്പോൾ ഒരു കോടാലി പ്രത്യക്ഷപ്പെട്ടു. അവൾ വായിൽനിന്നു മൂന്നാമത്തെ പല്ല് പറിച്ചെടുത്തിട്ട് കോടാലി മൂർച്ചപ്പെടുത്താൻ തുടങ്ങി. നല്ല മൂർച്ചയായപ്പോൾ വീണ്ടും ഓക്കുമരം വെട്ടാൻ തുടങ്ങി. മരം വെട്ടുമ്പോൾ അവൾ അന്ത്തീൻ—സക്കായേയും കുറുക്കനേയും പ്രാകുകയും മനസ്സിൽ തോന്നിയ ഏററവും ചീത്ത വാക്കുകൾ വിളിക്കുകയും ചെയ്തു.

അവസാനം ഓക്കുമരം പകുതി വെട്ടിക്കഴിഞ്ഞു. അന്ത്തീൻ—സക്കാ താഴോട്ടു നോക്കി വിചാരിച്ചു:

''ഇത്തവണ ഉബീർ എന്നെ പിടിക്കും.''

പെട്ടെന്ന് ഒരു വെളുത്ത കുറുക്കൻ ഓക്കുമരത്തിന്റെ അടുത്തേക്ക് ഓടിവന്നിട്ട് ഉബീറിനോടു പറഞ്ഞു:

''അമ്മൂമ്മേ, ഓക്കുമരം വെട്ടാൻ ഞാൻ സഹായിക്കാം.''

''നിനക്കു ജീവൻ വേണമെങ്കിൽ ഉടൻ സ്ഥലം വിട്ടോ!'' ഉബീർ വിളിച്ചുപറഞ്ഞു. ''രണ്ടു പ്രാവശ്യമായി കുറുക്കന്മാർ എന്നെ പററിച്ചിട്ട് ഓടിപ്പോകുന്നു.''

''അമ്മൂമ്മേ, അവരുടെ നിറമെന്തായിരുന്നു?'' കുറുക്കൻ ചോദിച്ചു.

''ഒന്നു ചുവപ്പും മറേറതു കറുപ്പും,'' ഉബീർ പറഞ്ഞു.

''അമ്മൂമ്മേ, ചുവന്ന കുറുക്കന്മാരേയും കറുത്ത കുറുക്കന്മാരേയും ഒരിക്കലും വിശ്വസിച്ചുകൂടാ,'' കുറുക്കൻ പറഞ്ഞു. ''അവർ ഭയങ്കര കള്ളന്മാരാണ്. വെളുത്ത കുറുക്കന്മാരായ ഞങ്ങളെ മാത്രമേ വിശ്വസിക്കാവൂ. ഞാൻ നിങ്ങളെ പററിക്കുകയില്ല. സഹായിക്കാം.''

കുറുക്കൻ പറഞ്ഞതു് ഉബീർ വിശ്വസിച്ചു. കോടാലി ഏല്പിച്ചിട്ട് അവൾ കിടന്നുറങ്ങി. കോടാലിയും ചാണക്കല്ലായി ഉബീർ ഉപയോഗിച്ച പല്ലും തടാകത്തിലേക്കെറിഞ്ഞശേഷം കുറുക്കൻ വേഗം പൂളുകൾ പെറുക്കിയെടുത്ത് മരത്തിൽ ചേർത്തുവച്ചു. അവൻ അവയിൽ തുപ്പുകയും നക്കുകയും ചെയ്തപ്പോൾ അവ മരത്തിൽ ഒട്ടിപ്പിടിച്ചിരുന്നു.

കുറുക്കൻ അന്ത്തീൻ—സക്കായോടു പറഞ്ഞു:

''അന്ത്തീൻ—സക്കാ, ഞാൻ നിന്നെ മൂന്നു തവണ സഹായിച്ചു. ഉബീർ



തിരിച്ചറിയാതിരിക്കാൻവേണ്ടി ഞാൻ എന്റെ ദേഹത്ത് കരിയും പിന്നീട് വെളുത്ത കളിമണ്ണും പുരട്ടി. കൂടുതലായി നിന്നെ സഹായിക്കാൻ എനിക്കു സാദ്ധ്യമല്ല.''

അവനോടു യാത്രപറഞ്ഞുകൊണ്ട് കുറുക്കൻ ഓടിപ്പോയി.

താമസിയാതെ ഉബീർ ഉറക്കമുണർന്നു.

''ഞാൻ എന്താണ് ഇക്കാണുന്നത്!'' അവൾ വിളിച്ചുപറഞ്ഞു. ''ഞാൻ ഈ മരം തൊട്ടിട്ടേയില്ലെന്നു തോന്നുമല്ലൊ.''

അവൾ തുപ്പിയപ്പോൾ ഒരു കോടാലി പ്രത്യക്ഷപ്പെട്ടു. അവസാനത്തെ പല്ലു പറിച്ചെടുത്തുകൊണ്ട് അവൾ കോടാലി മൂർച്ചപ്പെടുത്താൻ തുടങ്ങി. കോടാലിക്കു മൂർച്ച വച്ചപ്പോൾ അവൾ ഓക്കുമരം വെട്ടിത്തുടങ്ങി. ആ സമയത്തെല്ലാം അവൾ പിറുപിറുത്തുകൊണ്ടിരുന്നു:

''ഞാൻ ഇനി ആരുടെ സഹായവും സ്വീകരിക്കുകയില്ല. ഞാൻതന്നെ വെട്ടിക്കോളാം.''

പൂളുകൾ നാലുപാടും ചിതറി. ഓക്കുമരം ആടുകയും കിറുകിറശബ്ദം പുറപ്പെടുവിക്കുകയും ചെയ്തു. അതു് ഏതു നിമിഷവും താഴെ വീഴുമെന്നായി.

അന്ത്തീൻ—സക്കാ മുകളിൽ ഇരിക്കുകയാണ്. ഇത്തവണ ഉബീർ തന്നെ പിടിക്കുമെന്ന് അവനു മനസ്സിലായി. ''ഞാൻ എന്താണു ചെയ്യുക?'' അവൻ വിചാരിച്ചു.

പെട്ടെന്ന് ഒരു വലിയ കാക്ക പറന്നുവന്ന് മരത്തിന്റെ തലപ്പത്ത് ഇരുന്നു.

''കാക്കേ, എന്റെ പൊന്നുസ്നേഹിതാ, ഞാൻ പറയുന്നതു കേൾക്കു,'' അന്ത്തീൻ—സക്കാ പറഞ്ഞു. ''നീ എല്ലായിടത്തും പറക്കാറുണ്ട്. എല്ലായിടത്തും പോകാറുണ്ട്. നീ ദയവു ചെയ്ത് ഞങ്ങളുടെ പുതിയ താവളത്തിലേക്കു പറന്നു ചെന്ന് അക്കലാക് എന്നും അക്തിർനാക് എന്നും പേരുള്ള എന്റെ രണ്ടു പട്ടികളെ കണ്ടുപിടിച്ച് അവരോട് വേഗം ഇവിടെ വരാൻ പറയൂ. കാരണം, എനിക്ക് അവരുടെ സഹായം കൂടിയേ കഴിയൂ.''

''ഞാൻ പോവുകയില്ല!'' കാക്ക പറഞ്ഞു. ''ഉബീർ നിന്നെ പിടിക്കുമെന്നു ഞാൻ ആശിക്കുന്നു. അപ്പോൾ എനിക്കും ഒരു വീതം കിട്ടുമല്ലൊ.''

ഒരു മരക്കൊമ്പിൽ സുഖമായി ഇരുന്നുകൊണ്ട് അവൻ അതിനുവേണ്ടി കാത്തു.

അന്ത്തീൻ—സക്കാ സഹായത്തിനുവേണ്ടി നാലുപാടും നോക്കി. പെട്ടെന്ന് ഒരു കുയിൽ പറന്നുവന്നു.

അൾത്തീൻ—സക്കാ പറഞ്ഞു:

''കുയിലേ, പൊന്നുചങ്ങാതി, ഞാൻ പറയുന്നതു കേൾക്കൂ! നീ എല്ലായിടത്തും പറക്കാറുണ്ട്, എല്ലായിടത്തും പോകാറുണ്ട്. നീ ദയവു ചെയ്ത് ഞങ്ങളുടെ പുതിയ താവളത്തിലേക്കു പറന്നുചെന്ന് അക്കലാക് എന്നും അക്തിർനാക് എന്നും പേരുള്ള എന്റെ രണ്ടു പട്ടികളെ കണ്ടുപിടിച്ച് അവരോട് വേഗം ഇവിടെ വരാൻ പറയൂ. എനിക്ക് അവരുടെ സഹായം കൂടിയേ കഴിയൂ.''

''ഞാൻ പോവുകയില്ല!'' കുയിൽ പറഞ്ഞു. ''ഉബീർ നിന്നെ പിടിക്കുമെന്നു ഞാൻ ആശിക്കുന്നു. അപ്പോൾ എനിക്കും ചെറിയൊരു വീതം കിട്ടുമല്ലൊ.''

അൾത്തീൻ—സക്കായുടെ മനസ്സിടിഞ്ഞു. അവൻ വളരെ ദുഃഖിച്ചു.

''എന്റെ അവസാനം അടുത്തു,'' അവൻ വിചാരിച്ചു.

പെട്ടെന്ന് ഒരു കുരുവിക്കൂട്ടം അവന്റെ തലയ്ക്കു തൊട്ടു മീതേക്കൂടി പറന്നു.

അൾത്തീൻ—സക്കാ പറഞ്ഞു:

''കുരുവികളേ, എന്റെ പൊന്നുചങ്ങാതികളേ, ഞാൻ പറയുന്നതു കേൾക്കൂ! ദയവു ചെയ്ത് ഞങ്ങളുടെ പുതിയ താവളത്തിലേക്കു പറന്നുചെന്ന് അക്കലാക് എന്നും അക്തിർനാക് എന്നും പേരുള്ള എന്റെ രണ്ടു പട്ടികളെ കണ്ടുപിടിച്ച്, വൃദ്ധമന്ത്രവാദിനിയായ ഉബീർ അവരുടെ യജമാനനെ പിടിച്ചുതിന്നാൻ ശ്രമിക്കുന്നുവെന്നു പറയൂ.''

''ഞങ്ങൾ അവരെ കണ്ടുപിടിക്കാം! ഞങ്ങൾ അവരെ കണ്ടുപിടിക്കാം! ഞങ്ങൾ അവരോടു പറയാം! ഞങ്ങൾ അവരോടു പറയാം!'' എന്നിങ്ങനെ ചിലച്ചുകൊണ്ട് കുരുവികൾ അൾത്തീൻ—സക്കായുടെ താവളത്തിന്റെനേരെ അതിവേഗം പറന്നു.

താവളത്തിൽ എത്തിയപ്പോൾ അൾത്തീൻ—സക്കായുടെ രണ്ടു പട്ടികൾ ഗാഢനിദ്രയിലാണ്ടിരിക്കുന്നതാണ് അവർ കണ്ടത്. ആ പട്ടികൾ തങ്ങളുടെ യജമാനനെ തിരക്കി ഓടിനടക്കുകയായിരുന്നു. അതുകാരണം അവർ തളർന്ന്, വെട്ടിയിട്ട മരംപോലെ കിടന്നുറങ്ങുകയാണ്. പട്ടികളെ ഉണർത്താനുള്ള ശ്രമത്തിൽ കുരുവികൾ അവരുടെ ചെവികളിൽ കൊത്തുകയും നിർത്താതെ ഉറക്കെ ചിലയ്ക്കുകയും ചിറകിട്ടടിക്കുകയും ചെയ്തു.

''എണീക്ക്, അക്കലാക്! എണീക്ക്, അക്തിർനാക്!'' അവർ ചിലച്ചു. ''വേഗം തടാകതീരത്തു നിൽക്കുന്ന വലിയ ഓക്കുമരത്തിന്റെ അടുത്തേക്ക് ഓടിച്ചെന്ന് നിങ്ങളുടെ യജമാനനെ രക്ഷിക്കിൻ! ഉബീർ അവനെ പിടിച്ചു തിന്നാൻ ശ്രമിക്കുകയാണ്.''



അക്കലാക്കും അക്തിർനാക്കും ചാടിയെഴുന്നേറ്റ് തടാകത്തിന്റെ നേരെ പാഞ്ഞു. കുരുവികൾ റോഡിന്റെ മീതേക്കൂടി പറന്നു. പട്ടികൾ പൊടിപടലം ഉയർത്തിക്കൊണ്ട് അവരെ പിന്തുടർന്നു.

പൊടിപടലം കണ്ട് ഉബീർ അൾത്തീൻ—സക്കായോടു പറഞ്ഞു:

''നോക്ക്, അൾത്തീൻ—സക്കാ, നോക്ക്! റോഡിൽ പൊടിപടലം കാണുന്നതെന്താണ്?''

''അതുകൊണ്ട് എനിക്ക് ഗുണവും നിനക്കു ദോഷവുമാണ് ഉണ്ടാകാൻ പോകുന്നത്,'' അൾത്തീൻ—സക്കാ പറഞ്ഞു.

പട്ടികൾ ഓടിവരുന്ന ശബ്ദം കേട്ട് ഉബീർ ചോദിച്ചു:

''അൾത്തീൻ—സക്കാ, നീ അതു കേട്ടോ? എന്താണ് ആ ഇടിമുഴക്കം?''

''അതുകൊണ്ട് എനിക്കു ഗുണവും നിനക്കു ദോഷവുമാണ് ഉണ്ടാകാൻ പോകുന്നത്,'' അൾത്തീൻ—സക്കാ പറഞ്ഞു.

അപ്പോഴേക്കും അക്കലാക്കും അക്തിർനാക്കും ഓടിയെത്തി. അവർ ഉബീറിന്റെ നേരെ പാഞ്ഞുചെന്ന് അവളെ കടിക്കുകയും മാന്തുകയും ചെയ്തു.

ഉബീർ പേടിച്ച് കോടാലി തടാകത്തിലേക്കു വലിച്ചെറിഞ്ഞു. പുറകെ അവളും എടുത്തുചാടി.

പട്ടികൾ അൾത്തീൻ—സക്കായോടു പറഞ്ഞു:

''ഞങ്ങൾ ഉബീറിന്റെ പിന്നാലെ എടുത്തുചാടാൻ പോവുകയാണ്. യജമാനൻ, ഇവിടെയിരുന്ന് വെള്ളം നോക്കണം. ഞങ്ങൾ ഉബീറിനെ കൊല്ലുകയാണെങ്കിൽ തടാകത്തിലെ വെള്ളം കറുപ്പാകും. ഉബീർ ഞങ്ങളെ കൊല്ലുകയാണെങ്കിൽ അതു ചുവപ്പാകും.''

ഇത്രയും പറഞ്ഞുകൊണ്ട് അവർ തടാകത്തിലേക്കു എടുത്തുചാടി.

വെള്ളം കലങ്ങിമറിയാൻ തുടങ്ങി.

അൾത്തീൻ—സക്കാ നോക്കിയപ്പോൾ അതു ചുവപ്പായിത്തുടങ്ങുന്നതു കണ്ടു.

''ഉബീർ എന്റെ പട്ടികളെ കൊന്നു!'' അവൻ സ്വയം പറഞ്ഞു.

അവൻ വീണ്ടും നോക്കി. അത്ഭുതം! വെള്ളം ഇപ്പോൾ കറുപ്പാണ്!

അൾത്തീൻ—സക്കാ അത്യന്തം സന്തോഷിച്ചു. ആഹ്ലാദത്തോടെ പൊട്ടിച്ചിരിച്ചുകൊണ്ട് അവൻ മരത്തിൽനിന്നു താഴെയിറങ്ങി. അക്കലാക്കും അക്തിർനാക്കും വെള്ളത്തിൽനിന്നു കയറി ദേഹം കുടഞ്ഞു.

''തടാകത്തിലെ വെള്ളം ആദ്യം ചുവപ്പായതു് എന്തുകൊണ്ടാണ്?'' അൾത്തീൻ—സക്കാ ചോദിച്ചു.

അക്തിർനാക് പറഞ്ഞു:

''കാരണം, ഉബീർ ഞങ്ങളെ കീഴടക്കാൻ തുടങ്ങി. അവരു എന്റെ ഒരു ചെവി കടിച്ചെടുക്കുകപോലും ചെയ്തു. എങ്കിലും വേഗംതന്നെ ഞങ്ങരു അവളെ വകവരുത്തി.''

പട്ടികളുടെ പുറകെ ചെമ്പൻ കുതിരയും തടാകത്തിൽനിന്നു കയറിവന്നു.

''അരുത്തീൻ—സക്കാ, വരൂ.'' അവൻ പറഞ്ഞു. ''എന്റെ പുറത്തു് ചാടിക്കയറി ഇരുന്നോളൂ. ഞാൻ നിന്നെ വീട്ടിൽ കൊണ്ടാക്കാം.''

അങ്ങിനെ അരുത്തീൻ—സക്കാ സുഖമായും ഭദ്രമായും താവളത്തിലെത്തി. അവന്റെ അച്ഛനും അമ്മയും വലിയ സന്തോഷമായി. ബന്ധുമിത്രാദികളെ എല്ലാവരേയും വിളിച്ചു് അവർ വലിയൊരു വിരുന്നു നടത്തി. ഒമ്പതു ദിവസം മുഴുവൻ അവർ തിന്നും കുടിച്ചും ആഹ്ലാദിച്ചു.

വിവർത്തനം: ഗോപാലകൃഷ്ണൻ

# ത്സർക്കിൻ ഖാനും വില്ലാളിയും

## ഒരു കൽമിക്ക് നാടോടിക്കഥ



പണ്ടുപണ്ടു് ത്സർക്കിൻ ഖാന്റെ രാജ്യത്തു് സുമുഖനും ബലവാനും ധീരനുമായ ഒരു വില്ലാളിയുണ്ടായിരുന്നു. ഒരു ദിവസം അയാരു കാട്ടുകോഴികളെ വേട്ടയാടാൻവേണ്ടി ഒരു തടാകത്തിന്റെ കരയിലേക്കു പോയി. അവിടെ അയാരു മഞ്ഞത്തലയുള്ള മൂന്നു് അരയന്നങ്ങളെ കണ്ടു. വില്ലാളി ഉടൻ തറപറ്റികിടന്നു് കുററിച്ചെടികരുക്കിടയിൽ ഒളിച്ചിരുന്നു.

മഞ്ഞത്തലയുള്ള മൂന്നു് അരയന്നങ്ങരു തടാകതീരത്തേക്കു പറന്നുവന്നു് തുവലുകരു അഴിച്ചുമാററി. അപ്പോരു അവർ മൂന്നു യുവസുന്ദരികളായി മാറി. അവർ ഉടനെ കുളിക്കാൻ വെള്ളത്തിലേക്കിറങ്ങി.

വില്ലാളി ഇഴഞ്ഞുചെന്നു് ഒരു അരയന്നത്തിന്റെ തുവലുകരു കയ്യിലാക്കി വീണ്ടും കുററിച്ചെടികരുക്കിടയിൽ ഒളിച്ചിരുന്നു.

അരയന്നപ്പെൺകിടാങ്ങരു കുളി കഴിഞ്ഞു് വെള്ളത്തിൽനിന്നു കയറിവന്നു. രണ്ടുപേർ ഉടനെ അവരുടെ തുവലുകളണിഞ്ഞു. പക്ഷേ മൂന്നാമത്തവളുടെ തുവലുകരു കണ്ടില്ല. രണ്ടു് അരയന്നങ്ങരു മുകളിലോട്ടു പറന്നു് തങ്ങളുടെ സഹോദരിയുടെ തുവലുകരു തിരഞ്ഞു, പക്ഷേ ഒരിടത്തും കണ്ടില്ല.

''സഹോദരി, ഇതു് വിധിവിഹിതമാണു്!'' എന്നു പറഞ്ഞുകൊണ്ടു് അവർ പറന്നുപോയി.

അരയന്നപ്പെൺകിടാവു് ഒററയ്ക്കായി. സങ്കടം സഹിക്കവയ്യാതെ പൊട്ടി

കരഞ്ഞുകൊണ്ടു് അവൾ ത്തുവലുകം അന്വേഷിച്ചു് അവിടെല്ലാം ഓടിനടന്നു.

''എന്റെ ത്തുവലുകം കണ്ടുപിടിച്ചു് തിരികെ ഏല്പിക്കുന്നയാൾ ദരിദ്രനാണെങ്കിൽ ഞാനയാളെ ധനികനാക്കാം,'' അവൾ പറഞ്ഞു. ''വിരൂപിയാണെങ്കിൽ ഞാനയാളെ സുന്ദരനാക്കാം. അയാൾ ചോദിക്കുന്നതെന്തും ഞാൻ കൊടുക്കാം.... അതെ, അയാളുടെ ഏതാഗ്രഹവും ഞാൻ സാധിച്ചുകൊടുക്കാം.''

ഇതു പറയുമ്പോൾ അവൾ ദയനീയമായി തേങ്ങിക്കരഞ്ഞുകൊണ്ടു് തടാകതീരത്തുകൂടി അങ്ങോട്ടുമിങ്ങോട്ടും ഓടിനടക്കുകയായിരുന്നു.

ആ സമയത്തു് വില്ലാളി കുറ്റിച്ചെടികളുടെ പിന്നിൽനിന്നു പുറത്തേക്കു വന്നുകൊണ്ടു പറഞ്ഞു:

''അരയന്നപ്പെൺകിടാവേ, സങ്കടപ്പെടാതെ. അടുത്തു വരൂ. നിന്റെ ത്തുവലുകം എന്റെ പക്കലുണ്ടു്.''

തന്റെ ത്തുവലുകം സുന്ദരനായ വില്ലാളിയുടെ കയ്യിലിരിക്കുന്നതു കണ്ടു് അരയന്നപ്പെൺകിടാവു് സന്തോഷിച്ചു. അവൾ ലജ്ജയോടെ അയാളുടെ അടുത്തേക്കു നടന്നുചെന്നു.

''സഹോദരാ,'' അവൾ പറഞ്ഞു. ''നിങ്ങൾ എന്റെ ത്തുവലുകം കണ്ടുപിടിച്ചതു് ഉപകാരമായി. ഒരു ഉപകാരംകൂടി ചെയ്യണം. ആ ത്തുവലുകം എനിക്കു തിരിച്ചു തരൂ. പകരം നിങ്ങൾക്കു് എന്തു വേണമെങ്കിലും ചോദിക്കാം. നിങ്ങളുടെ ഏതാഗ്രഹവും ഞാൻ സാധിച്ചുതരാം.''

''എനിക്കു് പ്രിയങ്കരയായ നിന്നെ മാത്രം മതി,'' വില്ലാളി പറഞ്ഞു. ''നീ എന്റെ ഭാര്യയാകാമോ?''

അരയന്നപ്പെൺകിടാവു് വില്ലാളിയെ നോക്കി. നല്ല ഉയരമുള്ള ഒരു യുവസുഭഗനാണു് അയാൾ എന്നു് അവൾ കണ്ടു.

''ഭാര്യയാകാം,'' അവൾ മൃദുവായി പറഞ്ഞു.

വില്ലാളി അവളെ കൈപിടിച്ചു് അയാൾ താമസിക്കുന്ന നാടോടിത്താവളത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. അവിടെവച്ചു് അവളെ വിവാഹം ചെയ്തു. വീടായിട്ടു് അവർക്കു് വില്ലാളിയുടെ ദരിദ്രകൂടാരം മാത്രമേയുണ്ടായിരുന്നുള്ളു. എങ്കിലും അവർ പരസ്പരം അങ്ങേയറ്റം സ്നേഹത്തിൽ കഴിഞ്ഞു. നിമിഷനേരത്തേക്കുപോലും വിട്ടുപിരിഞ്ഞിരിക്കുന്നതു് അവർക്കു സങ്കടകരമായിരുന്നു.

കുറച്ചു കാലം കഴിഞ്ഞു. തന്റെ വില്ലാളി അസാധാരണതേജസ്സുള്ള ഒരു അതിസുന്ദരിയെ വിവാഹം ചെയ്തിരിക്കുന്ന വിവരം ത്സർക്കിൻ ഖാന്റെ ചെവിയിലെത്തി. താൻ കേട്ടതു വാസ്തവമാണോ എന്നറിയാൻ വേണ്ടി ഖാൻതന്നെ വില്ലാളിയുടെ കൂടാരത്തിൽ പോയി. അയാളുടെ ഭാര്യയെക്കുറിച്ചു താൻ കേട്ടതു് അല്പംപോലും അതിശയോക്തിയല്ലെന്നു് ഖാനു മനസ്സിലായി. ഇത്രയും സൗന്ദര്യമുള്ള ഒരു സ്ത്രീയെ അയാൾ കണ്ടിട്ടേയില്ല. സൂര്യപുത്രിയെപ്പോലെ സുന്ദരിയാണവൾ. അവളെ എത്ര നോക്കിയാലും മതിവരില്ല. തന്റെ രാജ്യത്തുള്ള ഒരൊറ്റ സ്ത്രീപോലും അവളോടു കിടപിടിക്കുകയില്ല.

അരയന്നപ്പെൺകിടാവിന്റെ സൗന്ദര്യം കൺകുളർക്കെ കണ്ടശേഷം ത്സർക്കിൻ ഖാൻ കൊട്ടാരത്തിലേക്കു മടങ്ങി. ഉടൻതന്നെ തന്റെ മന്ത്രിമാരേയും ഉപദേഷ്ടാക്കളേയും വിളിച്ചുകൂട്ടി. അവരെ വിഭവസമൃദ്ധമായി സല്ക്കരിച്ചശേഷം അയാൾ പറഞ്ഞു:

''ഞാൻ ജീവനു തുല്യം സ്നേഹിക്കുന്ന അല്ലയോ മന്ത്രിമാരേ, ഞാൻ നിങ്ങളുടെ ഉപദേശം തേടുകയാണു്.''

''അല്ലയോ ഖാൻ, അങ്ങേയ്ക്കു് അതു ലഭിക്കുന്നതാണു്!'' മന്ത്രിമാർ ഏകസ്വരത്തിൽ പറഞ്ഞു.

ത്സർക്കിൻ ഖാൻ പറഞ്ഞു:

''എന്റെ വില്ലാളികളിൽ ഒരുവനു് ഈ ഭൂമുഖത്തു് ഒരിക്കലും കാണാത്ത്ര സൗന്ദര്യമുള്ള ഒരു ഭാര്യയുണ്ടു്. അവളോടു് കിടപിടിക്കാൻ ആരുമില്ല. അവളെപ്പോലെ ഒരുവളെ കാണാൻ സാദ്ധ്യമല്ല. അവൾ സർവ്വരേയും വെല്ലുന്നു!''

വില്ലാളിയുടെ യുവപത്നിയുടെ പ്രൗഢമായ പെരുമാറ്റത്തേയും ശബ്ദമാധുര്യത്തേയും അഴകുറ്റ നടത്തയേയും അവളുടെ കണ്ണുകളേയും പിന്നിയിട്ട നീണ്ട മുടിയേയുമെല്ലാം കുറിച്ചു് ത്സർക്കിൻ ഖാൻ വിവരിച്ചുകേൾപ്പിച്ചു.

''സൂര്യരശ്മികളെപ്പോലെ അനിതരസാധാരണമായ സൗന്ദര്യമുള്ള ഈ സ്ത്രീ കേവലം ഒരു വില്ലാളിയുടെ ഭാര്യയാണു്,'' അയാൾ അവസാനം പറഞ്ഞു. ''എന്നെ ഉപദേശിക്കൂ. എനിക്കു് അവളെ എങ്ങിനെ സ്വന്തമാക്കാനൊക്കുമെന്നു പറഞ്ഞുതരൂ.''

മന്ത്രിമാരിൽ ചിലർ ആലോചിച്ചശേഷം പറഞ്ഞു:

''അവളെ വീട്ടിൽനിന്നു തട്ടിക്കൊണ്ടുവന്നു് കൊട്ടാരത്തിൽ രഹസ്യമായി സൂക്ഷിക്കൂ.''

മറ്റുള്ളവർ ഗാഢമായി ആലോചിച്ചശേഷം പറഞ്ഞു:

''വില്ലാളിയെ വധിച്ചിട്ടു് അവളെ വിവാഹം ചെയ്യൂ.''

വേറെ ചിലർ പറഞ്ഞു:

''വില്ലാളിയെ വധിക്കേണ്ട. അയാളെ നാടുകടത്തിയാൽ മതി. അപ്പോൾ

അങ്ങേയ്ക്ക് പ്രയാസമൊന്നുമില്ലാതെ അയാളുടെ ഭാര്യയെ കൊണ്ടുവരാൻ കഴിയും.''

മറ്റെല്ലാവരും സംസാരിച്ചുതീർന്നപ്പോൾ ഖാന്റെ വലതുവശത്ത് ഇരുന്നിരുന്ന പ്രധാനമന്ത്രി എഴുന്നേറ്റു.

''ഈ ഉപദേശങ്ങളൊന്നും ബുദ്ധിപൂർവ്വമല്ല,'' അയാൾ പറഞ്ഞു. ''ഒരു സ്ത്രീയെ അവളുടെ വീട്ടിൽനിന്നു തട്ടിക്കൊണ്ടുവന്ന് ഖാന്റെ കൊട്ടാരത്തിൽ രഹസ്യമായി സൂക്ഷിക്കുന്നത് അവിവേകമായിരിക്കും. കാരണം, ആളുകൾ എന്നെങ്കിലും അതറിയും. വില്ലാളിയെ വധിച്ച് വിധവയെ വിവാഹംചെയ്യുന്നത് അപകടകരമാണ്. കാരണം, ആളുകൾ കലാപം നടത്തിയെന്നു വരും. അവസാനിക്കാത്ത വൈഷമ്യങ്ങളായിരിക്കും അതുകൊണ്ടുണ്ടാവുക. വില്ലാളിയെ നാടുകടത്തുന്നത് ബുദ്ധിശൂന്യമായിരിക്കും. കാരണം, അയാൾ രഹസ്യമായി മടങ്ങിവന്ന് ഭാര്യയെ കൊണ്ടുപോകും. നാം പ്രയോഗിക്കേണ്ടത് കൗശലമാണ്.''

''എന്താണ് നിങ്ങളുടെ ഉപദേശം?'' ത്സർക്കിൻ ഖാൻ ചോദിച്ചു.

പ്രധാനമന്ത്രി പറഞ്ഞു:

''സൂര്യൻ അസ്തമിക്കുന്ന നാട്ടിൽ വീതിയേറിയ ഒരു നദിയുടെ ചെങ്കുത്തായ കരയിൽ ഒരു പെൺകടുവായും കുട്ടികളുമുണ്ടെന്നു ഞാൻ കേട്ടിട്ടുണ്ട്. ഭൂമിയിലെ മറ്റേതു മൃഗത്തേക്കാളും ക്രൗര്യവും ശൗര്യവും ആ കടുവായ്ക്കുണ്ടത്രെ. അല്ലയോ ഖാൻ, ആ കടുവായുടെ പാൽ കറച്ചു കൊണ്ടുവരാൻ അങ്ങ് വില്ലാളിയോടു കല്പിക്കണം. അയാൾ മടങ്ങിവരികയില്ല. കടുവാ അയാളെ പിച്ചിച്ചീന്തുമെന്നു തീർച്ചയാണ്. അപ്പോൾ അയാളുടെ സുന്ദരിയായ ഭാര്യയെ അങ്ങേയ്ക്ക് എളുപ്പത്തിൽ സ്വന്തമാക്കാൻ കഴിയും. വില്ലാളിയെ ഈ ദൗത്യത്തിന് അയയ്ക്കാൻ ബുദ്ധിമുട്ടുണ്ടാവില്ല. തന്റെ ഖാന്റെ ആജ്ഞയെ ധിക്കരിക്കാൻ അയാൾ ധൈര്യപ്പെടുകയില്ല.''

പ്രധാനമന്ത്രിയുടെ കൗശലപൂർവ്വമായ ഈ പദ്ധതിയെ ത്സർക്കിൻ ഖാനും ഉപദേഷ്ടാക്കളും അനുകൂലിച്ചു.

''ബുദ്ധിപൂർവ്വമായ ഒരു പദ്ധതിയാണിത്,'' അവർ പറഞ്ഞു.

ത്സർക്കിൻ ഖാൻ തന്റെ മന്ത്രിയുടെ ഉപദേശപ്രകാരം പ്രവർത്തിച്ചു. ഗുരുതരമായ രോഗം നടിച്ചു കിടന്നുകൊണ്ട് അയാൾ വില്ലാളിക്ക് ആളയച്ചു.

വില്ലാളി വന്നു. ഉറക്കെ ഞരങ്ങുകയും നെടുവീർപ്പിടുകയും ചെയ്തുകൊണ്ട് ഖാൻ അയാളോടു പറഞ്ഞു:

''എനിക്ക് ഗുരുതരവും മാരകവുമായ ഒരു രോഗം പിടിപെട്ടിരിക്കുകയാ



ണെന്നു നിനക്കുതന്നെ കാണാമല്ലോ. എന്റെ ഈ രോഗം മാറ്റാനുള്ള ഔഷധം സൂര്യൻ അസ്തമിക്കുന്ന നാട്ടിലുണ്ട്. അവിടെ, വിശാലമായ ഒരു നദിയുടെ ചെങ്കുത്തായ കരയിൽ ഒരു കൂറ്റൻ പെൺകടുവാ അതിന്റെ കുട്ടികളുമായി താമസിക്കുന്നുണ്ട്. ആ കടുവായുടെ പാൽ കുടിച്ചാൽ മാത്രമേ എനിക്ക് ആരോഗ്യവും ശക്തിയും വീണ്ടെടുക്കാൻ കഴിയൂ. നീ ഉടൻ പോയി ആ പാൽ കറച്ചു കൊണ്ടുവരണം.''

ത്സർക്കിൻ ഖാൻ കൂടുതൽ ഉച്ചത്തിൽ മോങ്ങുകയും വേദനകൊണ്ടെന്നവണ്ണം ഞെരിപിരികൊള്ളുകയും ചെയ്തു.

വില്ലാളി കൂടാരത്തിൽ മടങ്ങിവന്ന് ഒരു ദീർഘയാത്രയ്ക്കു തയ്യാറെടുത്തു. അയാൾ ഏറ്റവും നല്ല വസ്ത്രങ്ങളും ഏറ്റവും നല്ല ആയുധങ്ങളും ധരിച്ചു.

''എവിടെ പോകുന്നു?'' ഭാര്യ ചോദിച്ചു.

''ഖാനു് രോഗം കലശലാണ്. സൂര്യൻ അസ്തമിക്കുന്ന നാട്ടിൽ വിശാലമായൊരു നദിയുടെ കുത്തനെയുള്ള കരയിൽ പാർക്കുന്ന പെൺകടുവായുടെ പാൽ കുടിച്ചാൽ മാത്രമേ അദ്ദേഹത്തിന്റെ രോഗം മാറ്റാൻ കഴിയൂ. അങ്ങോട്ട് ഉടൻ തിരിക്കാൻ അദ്ദേഹം എന്നോടു കല്പിച്ചിരിക്കുകയാണ്. എനിക്കു പോകാനിഷ്ടമില്ല. പക്ഷേ ആജ്ഞ ധിക്കരിക്കാൻ സാദ്ധ്യമല്ലല്ലോ.''

ത്സർക്കിൻ ഖാൻ തന്റെ ഭർത്താവിനെ കടുവാപ്പാലിനുവേണ്ടി അയയ്ക്കുന്നതിന്റെ പിന്നിൽ എന്തോ ഗൂഢോദ്ദേശമുണ്ടെന്നും ഏതോ ദുഷ്ടബുദ്ധി അയാളുടെ മനസ്സിലുണ്ടെന്നും വില്ലാളിയുടെ ഭാര്യയ്ക്കു മനസ്സിലായി. മഞ്ഞപ്പൂക്കളുള്ള തന്റെ തൂവാല ഭർത്താവിനു കൊടുത്തിട്ട് അവൾ പറഞ്ഞു:

''ഈ തൂവാല എപ്പോഴും കയ്യിൽ കാണണം. ഇത് അങ്ങയെ മരണത്തിൽനിന്നു രക്ഷിക്കും. കടുവാ അങ്ങയുടെ നേരെ ചാടാൻ തുടങ്ങുമ്പോൾ ഇതു വലിച്ചെടുത്ത് വീശണം. അവൾ ഉടനെ വണക്കവും ഇണക്കവുമുള്ളവളായിത്തീരും. അങ്ങയെ പാൽ കറക്കാൻ സമ്മതിക്കും. അവൾക്ക് എന്നെ അറിയാം. എന്റെ കൂടെ താമസിച്ചിട്ടുണ്ട്.''

വില്ലാളി മഞ്ഞപ്പൂക്കളുള്ള തൂവാല എടുത്തു. കുതിരയ്ക്കു ജീനി കെട്ടി. തന്റെ യുവപത്നിയോടു യാത്രപറഞ്ഞുകൊണ്ട് അയാൾ സൂര്യൻ അസ്തമിക്കുന്ന നാട്ടിലേക്കു കുതിരയെ കുതിച്ചോടിച്ചു പോയി.

മേഘങ്ങൾക്കു കീഴെ, നാടോടിക്കൂടാരങ്ങളുടെ മീതേക്കൂടി, കുന്നുകളും താഴ്‌വരകളും ലവണജലതടാകങ്ങളും മണൽച്ചുഴികളും പിന്നിട്ടുകൊണ്ട്, അയാൾ കുതിച്ചുപാഞ്ഞു. ഖാന്റെ കല്പന നിറവേറ്റി ഭാര്യയുടെ അടുത്തു മടങ്ങിയെത്താനുള്ള തിടുക്കത്തിൽ അയാൾ പകൽസമയത്ത് ഭക്ഷണം കഴിക്കാ

നോ രാത്രി ഉറങ്ങാനോ നിന്നില്ല. ദിനരാത്രങ്ങൾ എണ്ണാൻപോലും അയാൾ മറന്നു.

അങ്ങിനെ ദീർഘനാൾ സഞ്ചരിച്ചശേഷം അയാൾ അവസാനം കടൽപോലെ വിശാലമായ ഒരു നദിയുടെ ചെങ്കുത്തായ കരയിലെത്തി. ക്രൂരൻ കടുവായും കുട്ടികളും പാർക്കുന്നതവിടെയാണ്.

വില്ലാളി അവിടെ എത്തുന്നതിനു് ഒരു ദിവസംമുമ്പുതന്നെ കടുവാ അയാളെ കണ്ടിരിക്കുന്നു. ചെവി പൊട്ടുമാറു് ഉച്ചത്തിൽ ഗർജ്ജിച്ചുകൊണ്ടു്, അയാളെ തുണ്ടംതുണ്ടമായി പിച്ചിച്ചീന്താൻ അവൾ മുന്നോട്ടു കുതിച്ചു. പക്ഷേ വില്ലാളി മിന്നൽവേഗത്തിൽ ഭാര്യ കൊടുത്ത മഞ്ഞപ്പൂക്കളുള്ള തുവാല വലിച്ചെടുത്തു വീശി. കടുവാ നിന്നിടത്തു് അനങ്ങാതെ നിന്നു. ഗർജ്ജനം നിർത്തി.

''വില്ലാളിവീരാ, നിനക്കു് ആ തുവാല എവിടന്നു കിട്ടിയെന്നു പറയൂ,'' അവൾ പറഞ്ഞു.

''എൻെറ ഭാര്യ തന്നതാണു്,'' വില്ലാളി പറഞ്ഞു.

''നീ ഇവിടെ വന്നതു് എന്തിനാണു്?'' കടുവാ അടുത്തതായി ചോദിച്ചു.

''എൻെറ ഖാനു് കലശലായ രോഗമാണു്,'' വില്ലാളി പറഞ്ഞു. ''നിൻെറ പാൽ കുറച്ചു് കൊണ്ടുചെല്ലാൻ അദ്ദേഹം എന്നോടു് ആജ്ഞാപിച്ചു.''

''അങ്ങിനെയാണെങ്കിൽ വേഗം കുതിരപ്പുറത്തുനിന്നു് ഇറങ്ങിവരൂ,'' കടുവാ പറഞ്ഞു. ''പാൽ കറക്കാൻ ഞാൻ സമ്മതിക്കാം. നിൻെറ ബൊർത്താഗൊ* നിറച്ചു് പാൽ കറന്നെടുത്തുകൊള്ളൂ.''

വില്ലാളി താഴെയിറങ്ങി കടുവായുടെ പാൽ കറന്നു. ബൊർത്താഗൊ നിറഞ്ഞപ്പോൾ അയാൾ അതു് ജീനിയോടു ചേർത്തു് അമർത്തിക്കെട്ടി. അയാൾ കടുവായോടു് നന്ദിപറയുകയും അവൾക്കു് ആയുരാരോഗ്യങ്ങൾ നേരുകയും ചെയ്തു.

''നിനക്കും ആയുരാരോഗ്യങ്ങൾ നേരുന്നു,'' കടുവാ പറഞ്ഞു. ''ഭാര്യയുടെ അടുത്തേക്കു ചെല്ലൂ. നിൻെറ ഖാൻെറ രോഗം മാറട്ടെ. ഭാഗ്യദേവത നിന്നെ എപ്പോഴും കടാക്ഷിക്കട്ടെ.''

ഇത്രയും പറഞ്ഞുകൊണ്ടു് കടുവാ കുട്ടികളുടെ അടുത്തേക്കു് മടങ്ങിപ്പോയി. വില്ലാളി കുതിരപ്പുറത്തു ചാടിക്കയറി വീട്ടിലേക്കു തിരിച്ചു.

വീട്ടിലെത്തിയ ഉടനെ അയാൾ ബൊർത്താഗൊയുമായി ഖാനെ കണ്ടു.

ത്സർക്കിൻ ഖാനു് എന്തു ചെയ്യാൻ കഴിയും? പാൽ ലേശം രുചിച്ചുനോക്കിയിട്ടു് അയാൾ പറഞ്ഞു:

* ബൊർത്താഗൊ—തുകൽകൊണ്ടുള്ള ഒരു പരന്ന പാത്രം.—എഡി.



''എൻെറ രോഗമെല്ലാം മാറി.''

വില്ലാളിയോടു് പൊയ്ക്കൊള്ളാൻ പറഞ്ഞിട്ടു് അയാൾ ഉടനെ വീണ്ടും മന്ത്രിമാരെ വിളിച്ചുകൂട്ടി.

''എൻെറ പ്രധാനമന്ത്രിയുടെ ഉപദേശം ബുദ്ധിപൂർവ്വമായിരുന്നു,'' അയാൾ പറഞ്ഞു. ''പക്ഷേ അതുകൊണ്ടു് പ്രയോജനമൊന്നും ഉണ്ടായില്ല. കടുവാ വില്ലാളിയെ പിച്ചിച്ചീന്തേണ്ടതായിരുന്നു. പക്ഷേ അയാൾ സുരക്ഷിതമായി മടങ്ങിവന്നിരിക്കുന്നു. അയാൾ ഒരിക്കലും മടങ്ങിവരാതിരിക്കത്തക്കവണ്ണം ഏതു ദൗത്യത്തിനാണു് അയാളെ അയയ്ക്കാവുന്നതു്?''

മന്ത്രിമാർ വീണ്ടും ആലോചന തുടങ്ങി. പക്ഷേ എത്ര തലപുകഞ്ഞാലോചിച്ചിട്ടും അവർ ഒരു പോംവഴി കണ്ടില്ല. ബുദ്ധിപൂർവ്വമായി ഒരു വാക്കു പോലും അവർ പറഞ്ഞില്ല.

അപ്പോൾ ഖാൻെറ ഇടതുവശത്തു് ഇരുന്നിരുന്ന പ്രധാനമന്ത്രി എഴുന്നേററു പറഞ്ഞു:

''വില്ലാളി കൊല്ലപ്പെട്ടുമെന്നു കരുതി നാം അയാളെ ഒരിടത്തേക്കു് അയച്ചു. പക്ഷേ അതു സംഭവിച്ചില്ല. അയാളെ ഒഴിവാക്കാനുള്ള യാതൊരു മാർഗ്ഗവും നമുക്കു് അറിഞ്ഞുകൂടെന്നാണു് അതിനർത്ഥം. ഇനി നമുക്കു ചെയ്യാൻ ഒന്നേയുള്ളുവെന്നാണു് എനിക്കു തോന്നുന്നതു്: നാട്ടിലുള്ള ഏററവും കൊള്ളരുതാത്ത തെമ്മാടികളേയും റൗഡികളേയും വിളിച്ചുകൂട്ടി മൂക്കററം മദ്യവും വിഭവസമൃദ്ധമായ ഭക്ഷണവും കൊടുക്കുക. വില്ലാളിയെ കൊലപ്പെടുത്താനും അങ്ങിനെ ഖാനു് എന്നെന്നേക്കുമായി അയാളെ ഒഴിവായിക്കിട്ടാനും എന്തെങ്കിലും മാർഗ്ഗം അവർക്കറിയാമോ എന്നു കണ്ടുപിടിക്കാൻ ശ്രമിക്കുക.''

''പ്രധാനമന്ത്രി പറഞ്ഞതു വാസ്തവമാണു്. അതാണു് നാം ചെയ്യേണ്ടതു്,'' എല്ലാവരും യോജിച്ചു.

നിശ്ചിതദിവസം ത്സർക്കിൻ ഖാനും മന്ത്രിമാരും സർവ്വവിധ പോക്കിരികളേയും തെമ്മാടികളേയും മോഷ്ടാക്കളേയും തട്ടിപ്പുകാരേയും കൊട്ടാരത്തിലേക്കു രഹസ്യമായി ക്ഷണിച്ചു. അവർക്കു മൂക്കററം മദ്യവും വിഭവസമൃദ്ധമായ ഭക്ഷണവും കൊടുത്തു. ഖാനു് തൻെറ വില്ലാളിയെ ഒഴിവായിക്കിട്ടാൻ അവരിൽ ആരെങ്കിലും വിചാരിച്ചാൽ കഴിയുമോ എന്നറിയാനുള്ള ശ്രമം തുടങ്ങി.

''ഖാനെ സഹായിക്കാൻ നിങ്ങൾക്കാർക്കും കഴിഞ്ഞില്ലെങ്കിൽ, ഒരുപക്ഷേ വില്ലാളിയെ രഹസ്യമായി വകവരുത്താൻ തയ്യാറുള്ള ആരെയെങ്കിലും നിങ്ങൾക്കറിയാമായിരിക്കുമോ?'' അവർ ചോദിച്ചു.

ഇങ്ങനെ ചോദിച്ചുകൊണ്ടു് ത്സർക്കിൻ ഖാനും മന്ത്രിമാരും ആ സങ്കര

സമൂഹത്തിനിടയിലൂടെ അങ്ങോട്ടുമിങ്ങോട്ടും നടക്കാൻ തുടങ്ങി. ആ തെമ്മാടികൾക്കും പോക്കിരികൾക്കും മറുപടിയായി പറയാനുള്ളതെന്താണെന്നു കേൾക്കാൻ അവർ കാത്തു. പക്ഷേ മറുപടിയൊന്നുമുണ്ടായില്ല. തെമ്മാടികളും പോക്കിരികളും വാ പൂട്ടിയിരുന്നു. അവർ തിന്നുകൊണ്ടിരുന്ന മാംസം അവരുടെ വാ നിറച്ചിരിക്കുകയാണെന്നു തോന്നി. മന്ത്രിമാർ ചോദ്യം ആവർത്തിച്ചു. വീണ്ടും ആ തെമ്മാടികളും പോക്കിരികളും മൗനം പൂണ്ടു. പെട്ടെന്ന് അവരിലൊരാൾ—സൂത്രശാലിയായ ഒരു ഒറ്റക്കണ്ണൻ—ഇരുന്നിടത്തുനിന്നു ചാടിയെണീറ്റു. മേലങ്കി തുറന്നുകൊണ്ട് അയാൾ മുഷ്ടി ചുരുട്ടി നെഞ്ചത്തിടിച്ച് വിളിച്ചു പറഞ്ഞു:

''എന്തു ചെയ്യണമെന്ന് എനിക്കറിയാം!''

ത്സർക്കിൻ ഖാന് സന്തോഷമായി. അയാൾ ഉറക്കെ പറഞ്ഞു:

''എന്തു ചെയ്യണമെന്നു പറയൂ!''

ഒറ്റക്കണ്ണൻ പറഞ്ഞു:

''ആർക്കുമറിഞ്ഞുകൂടാത്ത സ്ഥലത്തു പോയി ആർക്കുമറിഞ്ഞുകൂടാത്ത സാധനം കൊണ്ടുവരാൻ അങ്ങ് വില്ലാളിയോട് കല്പിക്കണം. ആകൃതിയോ രൂപമോ ഇടമോ ഇല്ലാത്ത സാധനം തേടി അയാൾ പോകും. അതു കണ്ടുപിടിക്കാൻ കഴിയാത്തതുകൊണ്ട് അയാൾ തിരിച്ചുവരാൻ ധൈര്യപ്പെടുകയില്ല.''

ഒറ്റക്കണ്ണന്റെ നിർദ്ദേശം ത്സർക്കിൻ ഖാനേയും മന്ത്രിമാരേയും അതീവ സന്തുഷ്ടരാക്കി. വിലപിടിച്ച സമ്മാനങ്ങൾ നൽകിക്കൊണ്ട് അവർ അയാളെ പറഞ്ഞയച്ചു.

പുതിയ കല്പനയുള്ള ഒഴികഴിവെന്ന നിലയ്ക്ക് ത്സർക്കിൻ ഖാൻ വീണ്ടും കലശലായ രോഗം നടിച്ച് കിടന്നു. വില്ലാളിയെ വിളിച്ചുവരുത്തി, വളരെയേറെ മോങ്ങുകയും ഞരങ്ങുകയും ചെയ്തുകൊണ്ട് അയാൾ പറഞ്ഞു:

''എനിക്കു വീണ്ടും രോഗം കലശലായിരിക്കുകയാണ്. നീ ആർക്കുമറിഞ്ഞുകൂടാത്ത സ്ഥലത്തു പോയി ആർക്കുമറിഞ്ഞുകൂടാത്ത സാധനം കൊണ്ടുവന്നാൽ മാത്രമേ എന്റെ രോഗം സുഖപ്പെടൂ. നിനക്കു മാത്രമേ അതു സാധിക്കൂ. നീ ഉടൻ പോയി ആകൃതിയോ രൂപമോ ഇടമോ ഇല്ലാത്ത സാധനം കൊണ്ടുവരൂ.''

''പക്ഷേ ഞാൻ എവിടെയാണു പോകേണ്ടത്? എന്താണു കൊണ്ടുവരേണ്ടത്?'' വില്ലാളി ചോദിച്ചു.

''എനിക്കറിഞ്ഞുകൂടാ,'' ത്സർക്കിൻ ഖാൻ പറഞ്ഞു. ''നിന്നെക്കൊണ്ടേ അതു സാധിക്കൂ എന്നുമാത്രം എനിക്കറിയാം. നീ അതു കൊണ്ടുവന്നില്ലെങ്കിൽ ഞാൻ മരിച്ചുപോകും.''



അയാൾ കൂടുതൽ ഉച്ചത്തിൽ മോങ്ങാനും വേദനകൊണ്ടെന്നവണ്ണം ഞെരിപിരിക്കൊള്ളാനും തുടങ്ങി.

വില്ലാളി കൂടാരത്തിലേക്കു മടങ്ങി. എന്തു ചെയ്യണമെന്നായിരുന്നു അയാളുടെ ആലോചന. മൂന്നു പകലും രാത്രിയും അയാൾ ആലോചിച്ചു. പകൽസമയത്ത് അയാൾ ഒരു കുന്നിന്റെ മുകളിൽ പോയി ഇരിക്കും. രാത്രി അയാൾക്ക് ഉറക്കം വന്നില്ല. കട്ടിയുള്ള കമ്പിളിമെത്തയിൽ തിരിഞ്ഞും മറിഞ്ഞും കിടന്നതേയുള്ളു. അയാൾ ദീർഘനേരം, തലപുകഞ്ഞ് ആലോചിച്ചു. പക്ഷേ പോംവഴിയൊന്നും കണ്ടില്ല. എങ്കിലും ഭാര്യയ്ക്ക് മനോവൈഷമ്യമുണ്ടാകുമോയെന്നു ഭയന്ന് അയാൾ അവളോട് അതേപ്പറ്റി ഒരക്ഷരവും മിണ്ടിയില്ല.

മൂന്നു ദിവസം കഴിഞ്ഞപ്പോൾ വില്ലാളി കുതിരയ്ക്കു ജീനികെട്ടി.

''ഒരുപക്ഷേ ഞാൻ എങ്ങോട്ടെന്നില്ലാതെ പോവുകയാണെങ്കിൽ ഖാൻ ഉദ്ദേശിക്കുന്ന സ്ഥലത്ത് എത്തുമായിരിക്കും,'' അയാൾ സ്വയം പറഞ്ഞു. കുതിരപ്പുറത്ത് ചാടിക്കയറിക്കൊണ്ട് അയാൾ യാത്രപറയാനായി ഭാര്യയെ വിളിച്ചു.

''എവിടെ പോകുന്നു?'' അവൾ ചോദിച്ചു.

''ഖാന് വീണ്ടും രോഗം കലശലാണ്,'' വില്ലാളി പറഞ്ഞു. ''ആർക്കുമറിഞ്ഞുകൂടാത്ത സ്ഥലത്തു പോയി ആർക്കുമറിഞ്ഞുകൂടാത്ത സാധനം കൊണ്ടുവരാൻ അദ്ദേഹം എന്നോട് കല്പിച്ചിരിക്കുകയാണ്.''

അതു കേട്ടപ്പോൾ വില്ലാളിയുടെ ഭാര്യ പറഞ്ഞു:

''അങ്ങ് കുതിരപ്പുറത്തു പോയാൽ അവിടെ എത്തുകയില്ല. നടന്നുപോയാൽ മതി. ഈ ഉണ്ടനൂൽ എടുത്തോളൂ. മൂന്നു ചുവടു വച്ചശേഷം അതു താഴോട്ടിടണം. അത് ഉരുണ്ടുപോകുന്ന വഴി പോകണം. ഈ സ്വർണ്ണച്ചീപ്പും എടുത്തോളൂ. എന്നും രാവിലെ ഇതുകൊണ്ടു വേണം തല ചീകാൻ.''

വില്ലാളി തന്റെ യുവപത്നിയോടു വിടവാങ്ങി. മൂന്നു ചുവടു വച്ചശേഷം ഉണ്ടനൂൽ താഴോട്ടിട്ടു. അത് അതിവേഗം ഉരുണ്ടുപോകാൻ തുടങ്ങി. വില്ലാളി പുറകേ പോയി.

അയാൾ അതിന്റെ പുറകെ ചതുപ്പുനിലങ്ങളും മണൽച്ചുഴികളും ഉയരമുള്ള കുന്നുകളും ആഴമുള്ള ഇടുക്കുകളും മേച്ചിൽത്താവളങ്ങളും ഇടതൂർന്നു നിൽക്കുന്ന കുറ്റിക്കാടുകളും കടന്ന് മുന്നോട്ടു നടന്നു. അയാൾ പകൽസമയം ഭക്ഷണം കഴിക്കാൻ നിന്നില്ല, രാത്രി ഉറങ്ങിയില്ല. എത്ര ദിവസങ്ങളും ആഴ്ചകളും മാസങ്ങളും കടന്നുപോയെന്ന് അയാൾക്കു തിട്ടമില്ലാതായി. അവസാനം ഉണ്ടനൂൽ ഇരുളടഞ്ഞ ഒരു കൊടുംകാട്ടിലേക്ക് ഉരുണ്ടുപോയി. വില്ലാളി കാട്ടിലേക്കു

കയറി അതിനെ പിന്തുടർന്നു. വിശ്രമവും ഉറക്കവുമില്ലാതെ അനേകം രാപകലുകൾ അയാൾ നടന്നു. ഉണ്ടനൂൽ ഉരുണ്ടുപൊയ്ക്കൊണ്ടേയിരുന്നു. ഒടുവിൽ അതു് കമ്പിളിത്തുണിയടിച്ച ചെറിയൊരു കൂടാരത്തിന്റെ മുമ്പിലെത്തി. അപ്പോൾത്തന്നെ അപ്രത്യക്ഷമാവുകയും ചെയ്തു. അതു് വായുവിൽ അലിഞ്ഞുപോയതുപോലെ തോന്നി.

''ഇനി എന്താണു ചെയ്യുക?'' വില്ലാളി സ്വയം ചോദിച്ചു. ''അകത്തു കയറുകതന്നെ.''

കട്ടിയുള്ള കമ്പിളിത്തുണികൊണ്ടുള്ള മറ പൊക്കി അയാൾ കൂടാരത്തിനകത്തു കടന്നു. അവിടെ അതിസുന്ദരിയായ ഒരു ചെറിയ സ്ത്രീയെ കണ്ടു.

''നിങ്ങൾ ആരാണു്? എവിടന്നു വരുന്നു? എങ്ങോട്ടു പോകുന്നു?'' അവർ ചോദിച്ചു.

''ഞാൻ ഖാന്റെ വില്ലാളിയാണു്,'' അയാൾ പറഞ്ഞു. ''ആർക്കുമറിഞ്ഞുകൂടാത്ത സാധനം അന്വേഷിച്ചു് ആർക്കുമറിഞ്ഞുകൂടാത്ത സ്ഥലത്തേക്കു പോവുകയാണു്.''

ചെറിയ സ്ത്രീ കൂടുതലൊന്നും ചോദിച്ചില്ല. അവൾ അയാളുടെ മുമ്പിൽ ആഹാരം കൊണ്ടുവയ്ക്കുകയും അതു കഴിഞ്ഞു് അയാൾക്കു് ഉറങ്ങാനുള്ള സൗകര്യമുണ്ടാക്കിക്കൊടുക്കുകയും ചെയ്തു. കിടന്നയുടൻ വില്ലാളി ഉറങ്ങിപ്പോയി.

രാവിലെ എഴുന്നേററു് കയ്യും മുഖവും കഴുകി അയാൾ സ്വർണ്ണച്ചീപ്പെടുത്തു് മുടി ചീകാൻ തുടങ്ങി. ആ ചെറിയ കൂടാരത്തിന്റെ ഉടമസ്ഥയായ ചെറിയ സ്ത്രീ അതു കണ്ടു് ചോദിച്ചു:

''നിങ്ങൾക്കു് ഈ സ്വർണ്ണച്ചീപ്പു് എവിടന്നു കിട്ടി?''

''എന്റെ ഭാര്യ തന്നതാണു്,'' വില്ലാളി പറഞ്ഞു.

ചെറിയ സ്ത്രീക്കു് വലിയ സന്തോഷമായി.

''അപ്പോൾ നിങ്ങൾ എന്റെ ചാർച്ചക്കാരനാണു്,'' അവൾ പറഞ്ഞു. ''കാരണം നിങ്ങളുടെ ഭാര്യ എന്റെ അനുജത്തിയാണു്. ഇക്കാര്യം ഇന്നലെ പറയാതിരുന്നതെന്തു്?''

രുചികരമായ പലതരം ഭക്ഷണവിഭവങ്ങളും പാനീയങ്ങളും അയാളുടെ മുമ്പിൽ വച്ചുകൊണ്ടു് അവൾ പറഞ്ഞു:

''ക്ലേശകരമായ ഈ ദീർഘയാത്ര കഴിഞ്ഞു് നിങ്ങളുടെ തളർന്ന കാലുകൾക്കു് വിശ്രമം കൊടുക്കൂ. എന്റെകൂടെ മൂന്നു ദിവസം കൂടി താമസിക്കൂ.''

വില്ലാളി സസന്തോഷം സമ്മതിച്ചു. അയാൾ മൂന്നു ദിവസംകൂടി ചെറിയ സ്ത്രീയുടെ കൂടാരത്തിൽ പാർത്തു.



വില്ലാളി വേണ്ടത്ര വിശ്രമിച്ചുകഴിഞ്ഞശേഷം മൂന്നാംദിവസം ചെറിയ സ്ത്രീ പറഞ്ഞു:

''എവിടെ എന്തിനു പോകുന്നുവെന്നു് എന്നോടു് ഇനി പറയൂ.''

വില്ലാളി പറഞ്ഞു:

''എന്റെ ഖാൻ കലശലായ രോഗം പിടിപെട്ടു് കിടക്കുകയാണു്. ആർക്കുമറിഞ്ഞുകൂടാത്ത സ്ഥലത്തു പോയി ആർക്കുമറിഞ്ഞുകൂടാത്ത സാധനം കൊണ്ടുവരണമെന്നു് അദ്ദേഹം എന്നോടു് ആജ്ഞാപിച്ചിരിക്കുന്നു. അതെന്താണെന്നു് എനിക്കറിഞ്ഞുകൂടാ. നിന്റെ അനുജത്തിയായ എന്റെ ഭാര്യ എനിക്കു് ഒരു ഉണ്ടനൂൽ തന്നു് അതിന്റെ പുറകേ പോകാൻ പറഞ്ഞു. അതു് എന്നെ ഇവിടെക്കൊണ്ടെത്തിച്ചു. പക്ഷേ ഇനി എങ്ങോട്ടു പോകണമെന്നു് എനിക്കു് അറിഞ്ഞുകൂടാ. ആ ഉണ്ടനൂൽ അപ്രത്യക്ഷമായി.''

ഇതു കേട്ടു് ആ ചെറിയ കൂടാരത്തിന്റെ ഉടമസ്ഥയായ ചെറിയ സ്ത്രീ വില്ലാളിക്കു് പട്ടുനൂലിന്റെ ഒരു ഉണ്ട കൊടുത്തിട്ടു പറഞ്ഞു:

''ഈ ഉണ്ടനൂലിനെ പിന്തുടരുക. അതു് നിങ്ങളെ എന്റെ ചേച്ചിയുടെ അടുത്തെത്തിക്കും. ആകൃതിയും രൂപവും ഇടവുമില്ലാത്ത സാധനം എവിടെച്ചെന്നു കണ്ടുപിടിക്കാമെന്നു് ഒരുപക്ഷേ ചേച്ചി പറഞ്ഞുതരുമായിരിക്കും.''

അങ്ങിനെ വില്ലാളി വീണ്ടും ആ ഉണ്ടനൂലിന്റെ പുറകെ പോയി. വിശ്രമിക്കാൻ നിൽക്കാതെ അയാൾ അനേകം പകലുകളും രാത്രികളും നടന്നു. ഇരുൾമൂടിയ കൊടുംകാടിനെ പിന്നിട്ടുകൊണ്ടു് അയാൾ ഒരു പുൽപ്രദേശത്തുകൂടി മുപ്പതു പകലും രാത്രിയും നടന്നു. അവസാനം ആദ്യത്തെപ്പോലെതന്നെ ഇരുൾമൂടിയ മറെറാരു കൊടുംകാട്ടിലെത്തി.

ഉണ്ടനൂൽ മരങ്ങളുടേയും കുററിച്ചെടികളുടേയും ഇടയിലൂടെ വളഞ്ഞുതിരിഞ്ഞു പൊയ്ക്കൊണ്ടിരുന്നു. മരക്കമ്പുകൾ തട്ടി വില്ലാളിയുടെ കൈകളും ദേഹവും പോറി. അവ അയാളുടെ മുഖത്തടിച്ചു. പക്ഷേ അയാൾ ഒരിടത്തും നിൽക്കാതെ നടപ്പു തുടർന്നു.

അവസാനം ഉണ്ടനൂൽ, കാടിന്റെ നടുവിൽ നിന്നിരുന്ന, കമ്പിളിത്തുണികൊണ്ടുള്ള തീരെച്ചെറിയ ഒരു കൂടാരത്തിന്റെ വാതുക്കലേക്കു് ഉരുണ്ടുചെല്ലുകയും അപ്പോൾത്തന്നെ അപ്രത്യക്ഷമാവുകയും ചെയ്തു.

അതിസുന്ദരിയായ ഒരു തീരെച്ചെറിയ സ്ത്രീ കൂടാരത്തിൽനിന്നു് ഇറങ്ങിവന്നു.

''നിങ്ങൾ ആരാണു്? എവിടന്നു വരുന്നു? എങ്ങോട്ടു പോകുന്നു?'' അവർ വില്ലാളിയോടു ചോദിച്ചു.

''ഞാൻ ഒരു വഴിപോക്കനാണ്.'' വില്ലാളി പറഞ്ഞു. ''വളരെ അകലെ നിന്നാണു വരുന്നത്. വളരെ ദൂരം പോകാനുണ്ട്.''

ആ തീരെച്ചെറിയ കൂടാരത്തിന്റെ ഉടമസ്ഥയായ തീരെച്ചെറിയ സ്ത്രീ കൂടുതലൊന്നും ചോദിച്ചില്ല. അവൾ അയാളെ അകത്തേക്കു ക്ഷണിക്കുകയും ഭക്ഷണം നൽകി ഉറങ്ങാനുള്ള സൗകര്യമുണ്ടാക്കിക്കൊടുക്കുകയും ചെയ്തു.

വില്ലാളി രാവിലെ എഴുന്നേററ് കയ്യും മുഖവും കഴുകി സ്വർണ്ണച്ചീപ്പെടുത്ത് മുടി ചീകാൻ തുടങ്ങി. അതു കണ്ട് ആ തീരെച്ചെറിയ കൂടാരത്തിന്റെ ഉടമസ്ഥയായ തീരെച്ചെറിയ സ്ത്രീ ചോദിച്ചു:

''നിങ്ങൾക്ക് ഈ സ്വർണ്ണച്ചീപ്പ് എവിടന്നു കിട്ടി?''

''എന്റെ ഭാര്യ തന്നതാണ്,'' വില്ലാളി പറഞ്ഞു.

തീരെച്ചെറിയ സ്ത്രീയുടെ മുഖം പ്രസന്നമായി. അവൾ പറഞ്ഞു:

''അപ്പോൾ നിങ്ങൾ എന്റെ ചാർച്ചക്കാരനാണ്. നിങ്ങളുടെ ഭാര്യ എന്റെ ഏററവും ഇളയ സഹോദരിയാണ്. ഇക്കാര്യം നേരത്തേതന്നെ പറയാഞ്ഞതെന്ത്?''

അവൾ വീട്ടിലുള്ള സർവ്വതും—ഏററവും നല്ല ഭക്ഷണവിഭവങ്ങളും പാനീയങ്ങളും—കൊണ്ടുവന്ന് വില്ലാളിയെ സൽക്കരിക്കാൻ തുടങ്ങി.

അയാൾ വയർനിറയെ ഭക്ഷണം കഴിച്ചശേഷം അവൾ പറഞ്ഞു:

''നിങ്ങൾ നിങ്ങളുടെ തളർന്ന കാലുകൾക്ക് ദീർഘമായ വിശ്രമം കൊടുക്കണം. എന്റെകൂടെ കുറച്ചു ദിവസം താമസിക്കൂ.''

അങ്ങിനെ വില്ലാളി ആ തീരെച്ചെറിയ സ്ത്രീയുടെ കൂടാരത്തിൽ മൂന്നു പകലും രാത്രിയും കഴിച്ചുകൂട്ടി. നാലാംദിവസം, അയാൾ എങ്ങോട്ട് എന്തിനു പോകുന്നുവെന്ന് അവൾ ചോദിച്ചു.

''ഒന്നും ഒളിച്ചുവയ്ക്കണ്ട,'' അവൾ പറഞ്ഞു.

എങ്ങോട്ടു പോകുന്നുവെന്നും എന്തിനു പോകുന്നുവെന്നുമുള്ള കാര്യങ്ങളെല്ലാം വില്ലാളി തീരെച്ചെറിയ സ്ത്രീയോടു പറഞ്ഞു. അവൾ അതു കേട്ട് തല കുലുക്കിയശേഷം പറഞ്ഞു:

''നിങ്ങൾ പോകേണ്ടയിടം എവിടെയാണെന്ന് എനിക്കറിഞ്ഞുകൂടാ. ഞാൻ എന്റെ സഹായികളോടു ചോദിക്കാം.''

അവൾ തന്റെ സ്വർണ്ണക്കുഴലെടുത്ത് കൂടാരത്തിനു പുറത്തേക്കിറങ്ങി ഉറക്കെ ഊതി.

നൂറെറട്ടു ശോകസ്വരങ്ങളും അറുപത്തിരണ്ട് ആഹ്ലാദസ്വരങ്ങളും മുഴങ്ങി. ഉടനെ പുൽപ്രദേശത്തും കാട്ടിലുമുള്ള വന്യമൃഗങ്ങളും ആകാശത്തെ പറവകളും



ഭൂമിക്കടിയിൽനിന്നു പുഴക്കളുമെന്നുവേണ്ട ജീവജാലം മുഴുവനും പാഞ്ഞും പറന്നും ഇഴഞ്ഞും ചാടിയും അവിടെ എത്തി. അവർ വന്ന്, തീരെച്ചെറിയ കൂടാരത്തിന്റെ ഉടമസ്ഥയായ തീരെച്ചെറിയ സ്ത്രീയുടെ ചുററും വട്ടത്തിൽ നിന്നു.

തീരെച്ചെറിയ സ്ത്രീ പറഞ്ഞു:

''എല്ലായിടത്തും പോവുകയും പാഞ്ഞും പറന്നും വളരെ ദൂരം എത്തുകയും എല്ലാം അറിയുകയും എല്ലാം കേൾക്കുകയും ചെയ്യുന്ന അല്ലയോ പക്ഷിമൃഗാദികളേ, ആകൃതിയും രൂപവും ഇടവുമില്ലാത്ത സാധനം എവിടെയാണെന്ന് നിങ്ങളിൽ ആർക്കെങ്കിലും അറിയാമോ? അറിയാവുന്നയാൾ മുന്നോട്ടു വന്ന് 'എനിക്കറിയാം' എന്നു പറയണം. അറിഞ്ഞുകൂടാത്തവർ 'ഞങ്ങൾക്ക് അറിഞ്ഞുകൂടാ' എന്നു പറയണം. അതു കഴിഞ്ഞ് എല്ലാവർക്കും തിരിച്ചുപോകാം.''

''ഞങ്ങൾക്ക് അറിഞ്ഞുകൂടാ'' എന്നു പറഞ്ഞുകൊണ്ട് പക്ഷികൾ പറന്നുപോയി.

''ഞങ്ങൾക്ക് അറിഞ്ഞുകൂടാ'' എന്നു പറഞ്ഞുകൊണ്ട് മൃഗങ്ങൾ പുൽപ്രദേശങ്ങളിലേക്കും കാടുകളിലേക്കും ഓടിപ്പോയി.

''ഞങ്ങൾക്ക് അറിഞ്ഞുകൂടാ'' എന്നു പറഞ്ഞുകൊണ്ട് പുഴക്കളും പ്രാണികളും ഇഴഞ്ഞുപോയി.

അപ്പോൾ തീരെച്ചെറിയ സ്ത്രീ കുഴലെടുത്ത് ഒന്നുകൂടി ഊതി. നൂറെറട്ട് ശോകസ്വരങ്ങളും അറുപത്തിരണ്ട് ആഹ്ലാദസ്വരങ്ങളും മുഴങ്ങി. ഉടനെ മത്സ്യങ്ങൾ, ആമകൾ, തവളകൾ, പാമ്പുകൾ, ഞണ്ടുകൾ, കൊഞ്ചുകൾ, തുടങ്ങിയ എല്ലാ ജലജന്തുക്കളും അവളുടെ ചുററും കൂടി.

തീരെച്ചെറിയ കൂടാരത്തിന്റെ ഉടമസ്ഥയായ തീരെച്ചെറിയ സ്ത്രീ പറഞ്ഞു:

''എല്ലായിടത്തും പോവുകയും വിദൂരജലാശങ്ങളിൽ നീന്തിനടക്കുകയും എല്ലാം അറിയുകയും എല്ലാം കേൾക്കുകയും ചെയ്യുന്ന പാമ്പുകളേ, മത്സ്യങ്ങളേ, എന്നോടു പറയൂ: ആകൃതിയും രൂപവും ഇടവുമില്ലാത്ത സാധനം എവിടെക്കാണുമെന്ന് നിങ്ങളിലാർക്കെങ്കിലും അറിയാമോ? അറിയാവുന്നയാൾ മുന്നോട്ടു വന്ന് 'എനിക്കറിയാം' എന്നു പറയണം. അറിഞ്ഞുകൂടാത്തവർ 'ഞങ്ങൾക്ക് അറിഞ്ഞുകൂടാ' എന്നു പറയണം. അതു കഴിഞ്ഞ് എല്ലാവർക്കും മടങ്ങിപ്പോകാം.''

''ഞങ്ങൾക്ക് അറിഞ്ഞുകൂടാ! ഞങ്ങൾക്ക് അറിഞ്ഞുകൂടാ! ഞങ്ങൾക്ക് അറിഞ്ഞുകൂടാ!'' എന്നുവിളിച്ചുപറഞ്ഞുകൊണ്ട് മത്സ്യങ്ങളും ആമകളും പാമ്പുകളും തവളകളും ഞണ്ടുകളും കൊഞ്ചുകളുമെല്ലാം അവരുടെ തടാകങ്ങളിലേക്കും നദികളിലേക്കും ചതുപ്പുനിലങ്ങളിലേക്കും മടങ്ങിപ്പോയി.

ഒരു വലിയ ഞണ്ടു മാത്രം പോയില്ല. അവൻ ആദ്യം വെള്ളത്തിനടുത്തേക്കു് ഇഴഞ്ഞുപോയി, ഉടനെ കൂടാരത്തിലേക്കു തിരിച്ചുവന്നു, വീണ്ടും വെള്ളത്തിനടുത്തേക്കു് ഇഴഞ്ഞുപോയി.

ഞണ്ടു് സംശയിച്ചു നിൽക്കുന്നതു കണ്ടു് തീരെച്ചെറിയ കൂടാരത്തിന്റെ ഉടമസ്ഥയായ തീരെച്ചെറിയ സ്ത്രീ പറഞ്ഞു:

''നീ ഞണ്ടുകളുടെ രാജാവാണു്, അല്ലേ?''

''അതെ,'' ഞണ്ടു പറഞ്ഞു.

''നിനക്കു് അറിയാവുന്നതെന്താണു്? നീ കേട്ടതെന്താണു്? പറയാൻ ആഗ്രഹിക്കുന്നതെന്താണു്? അതു വാസ്തവമാണെങ്കിലും അല്ലെങ്കിലും തുറന്നു പറയൂ.''

ഞണ്ടു പറഞ്ഞു:

''എനിക്കറിയാമോ ഇല്ലയോ എന്നു തീർച്ചയില്ല.''

''അതെങ്ങിനെയുമാവട്ടെ. നിനക്കു പറയാനുള്ളതു് പറയണം,'' തീരെച്ചെറിയ കൂടാരത്തിന്റെ ഉടമസ്ഥയായ തീരെച്ചെറിയ സ്ത്രീ നിർബ്ബന്ധമായി പറഞ്ഞു.

''എന്നാൽ ശരി,'' ഞണ്ടു പറഞ്ഞുതുടങ്ങി. ''ആകൃതിയും രൂപവും ഇടവുമില്ലാത്ത സാധനം തേടുന്നയാൾ തെക്കോട്ടു പോകണം. ഒരു മാസത്തെ യാത്രയ്ക്കുശേഷം അയാൾ വലിയൊരു കടലിനടുത്തെത്തും. ആ കടൽ കടക്കാൻ കഴിഞ്ഞില്ലെങ്കിൽ അയാൾ പടിഞ്ഞാറോട്ടു പോകണം. ഒരു മാസം കൂടി യാത്രചെയ്തുകഴിയുമ്പോൾ ഒരു കടത്തിനടുത്തെത്തും. അതു കടന്നു് കടലിന്റെ മറുകര എത്തുമ്പോൾ വിശാലമായ ഒരു റോഡു കാണും. ആ റോഡു് തെക്കോട്ടു പോകുന്നു. അതിലൂടെ ഒരു മാസം നടക്കുമ്പോൾ കിഴക്കുവശത്തായി ഇടതൂർന്നു നിൽക്കുന്ന വലിയൊരു കാടു കാണാം. റോഡിൽനിന്നു കാട്ടിലേക്കു് രണ്ടു ചക്രച്ചാലുകളുള്ള ഒരു വഴി പോകുന്നുണ്ടു്. വഴി അവിടെ അവസാനിക്കുന്നു. അതിനപ്പുറമുള്ളതെന്താണെന്നു് എനിക്കു് അറിഞ്ഞുകൂടാ.''

ഇത്രയും പറഞ്ഞുകൊണ്ടു് ഞണ്ടു് തടാകത്തിലേക്കു് ഇഴഞ്ഞുപോയി.

''വില്ലാളിവീരാ, ഞണ്ടുകളുടെ രാജാവു പറഞ്ഞതു് കേട്ടില്ലേ?'' തീരെച്ചെറിയ സ്ത്രീ ചോദിച്ചു.

''കേട്ടു,'' വില്ലാളി മറുപടി പറഞ്ഞു.

''എന്നാൽ പുറപ്പെട്ടു. ഒരുപക്ഷേ നിങ്ങൾ അന്വേഷിക്കുന്നതു് കണ്ടെത്തിയെന്നുവരും. മറ്റാർക്കും അതേപ്പറ്റി യാതൊന്നും അറിഞ്ഞുകൂടാ. ഇനി മുതൽ നിങ്ങളുടെ കാര്യം നിങ്ങൾതന്നെ നോക്കിക്കൊള്ളണം.''



അവൾ വില്ലാളിക്കു് ഭക്ഷണം നൽകുകയും യാത്രയ്ക്കൊരുങ്ങാൻ സഹായിക്കുകയും ചെയ്തു. അവളോടു് യാത്രപറഞ്ഞുകൊണ്ടു് അയാൾ തിരിച്ചു.

നിമിഷനേരത്തെ വിശ്രമംപോലും ഇല്ലാതെ അയാൾ അനേകദിവസങ്ങൾ നടന്നു. കടലിനടുത്തു് എത്താൻ ഒരു മാസം മുഴുവൻ എടുത്തു. കടലിലേക്കു നോക്കിയപ്പോൾ അതു കടക്കാൻ സാദ്ധ്യമല്ലെന്നു് മനസ്സിലായി. അയാൾ അതുകൊണ്ടു് കടൽക്കരയിലൂടെ പടിഞ്ഞാറോട്ടു നടന്നു. അങ്ങിനെ ഒരു മാസം നടന്നപ്പോൾ കടത്തു കാണുകയും അതു കടന്നു് മറുകരയിലുള്ള വിശാലമായ റോഡിൽ എത്തുകയും ചെയ്തു. ആ റോഡിലൂടെ അയാൾ ഒരു മാസംകൂടി നടന്നു. അവസാനം കിഴക്കു ഭാഗത്തായി ഇടതൂർന്നു നിൽക്കുന്ന ഒരു കൊടുംകാടു കണ്ടു് അയാൾ ഇടയ്ക്കു് ഒരു നിമിഷംപോലും നിൽക്കാതെ അങ്ങോട്ടു നടന്നു. ഒടുവിൽ അയാൾ രണ്ടു ചക്രച്ചാലുകളുള്ള വിശാലമായ ഒരു വഴിയിലെത്തി. റോഡിൽനിന്നു തിരിഞ്ഞു് ആ വഴിയിലൂടെ നടന്നു. മൂന്നു പകലും രാത്രിയും കഴിഞ്ഞപ്പോൾ അവസാനം കാട്ടിലെത്തി.

കാട്ടിലേക്കു കടന്നപ്പോൾ വഴി മരങ്ങൾക്കിടയിലൂടെ വളഞ്ഞുതിരിഞ്ഞു പോകുന്നതു് അയാൾ കണ്ടു. അതിലൂടെ നടന്നുനടന്നു് അയാൾ അഗമ്യമായ ഒരു കുറ്റിക്കാട്ടിലെത്തി. വഴി അവിടെ പെട്ടെന്നു് അവസാനിക്കുകയും ചെയ്തു. വില്ലാളി കുറ്റിക്കാട്ടിലൂടെ നടന്നുതുടങ്ങി. ഇരുണ്ടു് ഉയരംകൂടിയ മരങ്ങൾ ശിഖരങ്ങൾകൊണ്ടു് ആകാശം മറച്ചു. ഒരു സൂര്യകിരണമോ ഒരു തരി വെളിച്ചമോ അവയ്ക്കിടയിലൂടെ വന്നില്ല. മുന്നോട്ടോ ഇടത്തോട്ടോ വലത്തോട്ടോ എങ്ങും ഒരു വഴിയും കണ്ടില്ല. വില്ലാളി നടപ്പുനിർത്തി സ്വയം പറഞ്ഞു:

''ഇനി എന്താണു ചെയ്യുക? ഞാൻ ഒരുപാടു ദൂരം വന്നുകഴിഞ്ഞു. ഇനി പുറകോട്ടു പോകാൻ സാദ്ധ്യമല്ല.''

ചുറ്റും നോക്കിയപ്പോൾ അയാൾ പെട്ടെന്നു് തറയിൽ ഒരു ഗുഹ കണ്ടു. അയാൾ ആ ഗുഹയിലൂടെ താഴോട്ടിറങ്ങി. ഒരു തുരങ്കത്തിലെത്തിയിരിക്കുകയാണെന്നു മനസ്സിലായി. അയാൾ അതിലൂടെ തപ്പിത്തടഞ്ഞു മുന്നോട്ടു നടന്നു. നടന്നുനടന്നു് അവസാനം ഭൂമിക്കടിയിൽ കുഴിച്ചുണ്ടാക്കിയ ഒരു കുടിലിലെത്തി. അയാൾ കുടിലിനുള്ളിൽ കയറി ചുറ്റും നോക്കി. ആരുമില്ല. ചെവിയോർത്തു. യാതൊരു ശബ്ദവും കേൾക്കുന്നില്ല. എങ്കിലും ആരോ അവിടെ പതിവായി വരാറുണ്ടെന്നു് അയാൾക്കു മനസ്സിലായി.

''ഇവിടെ താമസിക്കുന്നതു് ആരാണെന്നു് എനിക്കറിയാൻ വയ്യ,'' വില്ലാളി വിചാരിച്ചു. ''എങ്കിലും എനിക്കു കുഴപ്പമൊന്നും വരാതെ സൂക്ഷിക്കണം.''

ചുമരിൽ ഒരു പൊത്തു കണ്ടു് അയാൾ അതിൽ ഇഴഞ്ഞുകയറി. തൽക്ഷണം ഉറങ്ങുകയും ചെയ്തു.

അയാൾ ഉറക്കത്തിൽ വണ്ടിച്ചക്രങ്ങളുടെ ശബ്ദം കേട്ടു. ശബ്ദം അത്യുച്ചത്തിലായിരുന്നതുകൊണ്ടു് അതു സാധാരണ വണ്ടിയല്ലെന്നു് അയാൾക്കു മനസ്സിലായി.

അയാൾ കഴിയുന്നത്ര ഭദ്രമായി ഒളിച്ചിരുന്നു. ഒരു ചുണ്ടെലിയെപ്പോലെ പതുങ്ങിക്കിടന്നുകൊണ്ടു് അയാൾ ആലോചിച്ചു:

''ഇനി എന്താണാവോ സംഭവിക്കുക!''

അദ്യം വണ്ടി കുടിലിൻെറ വാതുക്കൽ വന്നു നിൽക്കുന്ന ശബ്ദമാണു് കേട്ടതു്. പിന്നീടു് ആജാനുബാഹുവായ ഒരു യുവഭീമൻ പ്രവേശിച്ചു. മോടിയുള്ള വസ്ത്രങ്ങളാണു് അയാൾ ധരിച്ചിരുന്നതു്. വിലപിടിച്ച ആയുധങ്ങൾ അരപ്പട്ടയിൽ തൂങ്ങിക്കിടപ്പുണ്ടു്. ഭീമൻ ആയുധങ്ങളഴിച്ചു് ഭിത്തിയിൽ തൂക്കിയിട്ടു. പിന്നീടു് വസ്ത്രങ്ങളഴിച്ചു് എതിരെയുള്ള ഭിത്തിയിൽ തൂക്കിയിട്ടു. അതു കഴിഞ്ഞു് ചമ്രം പടിഞ്ഞിരുന്നുകൊണ്ടു് അയാൾ പറഞ്ഞു:

''വാ, മുർസാ, എനിക്കു വിശക്കുന്നു!''

ഇത്രയും പറഞ്ഞുതീരുംമുമ്പു് മഞ്ഞപ്പൂക്കളുള്ള ഒരു തുണി അയാളുടെ മുമ്പിൽ ചതുരം നിവർന്നു. സ്വാദേറിയ വിഭവങ്ങളും പാനീയങ്ങളും വിശിഷ്ട ഫലങ്ങളും—വായ്ക്കു രുചിയും മനസ്സിനു് ഉന്മേഷവും പകരുന്ന സർവ്വതും—അതിൽ വന്നുനിരന്നു.

വയർനിറയെ ഭക്ഷണം കഴിച്ചശേഷം ഭീമൻ പറഞ്ഞു:

''വാ, മുർസാ, എടുത്തുകൊണ്ടുപോ!''

ഉടൻതന്നെ മഞ്ഞപ്പൂക്കളോടുകൂടിയ തുണിയും പിഞ്ഞാണികളും പാത്രങ്ങളുമെല്ലാം അപ്രത്യക്ഷമായി. അവ വായുവിൽ ലയിച്ചുപോയതുപോലെ തോന്നി.

ഭീമൻ വസ്ത്രങ്ങളും ആയുധങ്ങളും ധരിച്ചു് കുടിലിനു പുറത്തേക്കു പോയി. വണ്ടിച്ചക്രങ്ങൾ അകന്നുപോകുന്ന ശബ്ദം കേട്ടു. ഭീമൻ പോയെന്നർത്ഥം.

വില്ലാളി ഒളിച്ചിരുന്നിടത്തുനിന്നും ഇറങ്ങിവന്നു് ചുററും നോക്കി. പക്ഷേ ആരേയും കണ്ടില്ല. അത്ഭുതാധീനനായി അവിടെ നിന്നുകൊണ്ടു് അയാൾ ആലോചിച്ചു:

''ഇവിടെ വണ്ടിയോടിച്ചു വന്ന ഭീമൻ ആരാണു്? ആ സ്വാദേറിയ വിഭവങ്ങൾ അയാൾക്കു വിളമ്പിയതു് ആരാണു്? അയാൾ ബാക്കിവച്ച ഭക്ഷണം





എവിടെപ്പോയി? അയാരം ചെയ്യതുപോലെ ഞാനം ഒന്ന പരീക്ഷിച്ചനോക്കാം.''

വില്ലാളി തൻെറ ആയുധങ്ങരം അഴിച്ച് ഭീമൻ ഉപയോഗിച്ച അതേ കൊളത്തിൽ തൂക്കിയിട്ടു. വസ്ത്രങ്ങരം ഊരി ഭീമൻ ഉപയോഗിച്ച മറേറ കൊളത്തിൽ തൂക്കിയിട്ടു. അതിനശേഷം കമ്പിളിപ്പായിൽ ചമ്രം പടിഞ്ഞു് ഇരുന്നുകൊണ്ടു് അയാരം പറഞ്ഞു:

''വാ, മൂർസാ, എനിക്കു വിശക്കുന്നു!''

ഉടൻതന്നെ മഞ്ഞപ്പൂക്കളോടുകൂടിയ ഒരു തുണി അയാളുടെ മുമ്പിൽ ചുരുരം നിവരുകയും വായ്ക്കു രുചിയും മനസ്സിനു് ഉന്മേഷവും പകരുന്ന സ്വാദേറിയ വിഭവങ്ങളും പാനീയങ്ങളും അതിന്മേൽ പ്രത്യക്ഷപ്പെടുകയും ചെയ്തു.

വില്ലാളി ഭക്ഷണം കഴിച്ചു. അയാരം പറഞ്ഞു:

''മൂർസാ, നീ എവിടെയാണു്? വന്നിരുന്നു് വയർനിറയെ ആഹാരം കഴിക്കു്.''

ഇതു പറഞ്ഞയുടനെ മൂർസാ വന്നു് ഭക്ഷണം കഴിക്കാൻ തുടങ്ങി. ഭക്ഷണം കഴിച്ചശേഷം അയാരം പറഞ്ഞു:

''കുറച്ചുമുമ്പു് ഇവിടെ വന്നിരുന്ന ഭീമനു് ഞാൻ മുപ്പതു വർഷമായി ഭക്ഷണം വിളമ്പുകയാണു്. ഒരിക്കൽപ്പോലും അദ്ദേഹം എന്നെ ഭക്ഷണത്തിനു ക്ഷണിച്ചിട്ടില്ല. നിങ്ങരം അങ്ങിനെയല്ല. ഞാൻ ഒരിക്കലേ നിങ്ങരംക്കു വിളമ്പിത്തന്നിട്ടുള്ളു. എങ്കിലും നിങ്ങരം എൻെറ കാര്യം ഓർത്തു, നിങ്ങളോടൊത്തു് ഭക്ഷണം കഴിക്കാൻ ക്ഷണിച്ചു. നിങ്ങളുടെകൂടെ കഴിയുന്നതാണു് എനിക്കു് കൂടുതൽ നല്ലതു്. എന്നെക്കൂടി കൊണ്ടുപോകൂ.''

''എനിക്കതിനു സന്തോഷമേയുള്ളു,'' വില്ലാളി പറഞ്ഞു. ''അറിയാതെയാണെങ്കിലും നിന്നെ തിരക്കിയാണു് ഞാൻ വന്നതെന്നു് ഇപ്പോരം എനിക്കു മനസ്സിലായി. എന്നിട്ടിതാ ഇപ്പോരം അപ്രതീക്ഷിതമായി നിന്നെ കണ്ടെത്തിയിരിക്കുന്നു.''

''ഇന്നുതൊട്ടു് ഞാൻ നിങ്ങളുടേതായിരിക്കും. നിങ്ങരം പോകുന്നിടത്തെല്ലാം ഞാനും കൂടെക്കാണും,'' മൂർസാ പറഞ്ഞു.

''ശരി, അങ്ങിനെയാവട്ടെ,'' വില്ലാളി സമ്മതിച്ചു.

ഭൂമിക്കടിയിലുള്ള കുടിലിൽനിന്നു് അവർ ഒന്നിച്ചു പുറത്തിറങ്ങി തുരങ്കത്തിലൂടെ നടന്നു. മൂർസാ എപ്പോഴും വില്ലാളിയുടെ തൊട്ടടുത്തുതന്നെ ഉണ്ടായിരുന്നു. അവൻ അദൃശ്യനായിരുന്നുവെന്നു മാത്രം.

അവർ അങ്ങിനെ എത്ര ദൂരം നടന്നുവെന്നു് ആർക്കും അറിഞ്ഞുകൂടാ. പെട്ടെന്നു് ചക്രങ്ങളുടെ ഉച്ചത്തിലുള്ള ശബ്ദം കേട്ടു.

മുർസാ വില്ലാളിയോടു പറഞ്ഞു:

''എൻെറ പഴയ യജമാനൻ നെററിയിൽ വെളുത്ത നക്ഷത്രക്കലയുള്ള എട്ടു കറുത്ത കുതിരകളെ പൂട്ടിയ വണ്ടി ഓടിച്ചു വരികയാണ്. അദ്ദേഹത്തിനു വിശക്കുന്നുണ്ടാവും. അദ്ദേഹം ഭക്ഷണം വിളമ്പാൻ എന്നെ വിളിക്കും. പക്ഷേ വിളി കേൾക്കാൻ ആരും കാണുകയില്ല.''

അവർ പിന്നെയും യാത്ര തുടർന്നു. രാത്രി വളരെ വൈകിയിട്ട് അവർ ഏകാന്തവും വിജനവുമാണെന്നു തോന്നിച്ച ഒരു സ്ഥലത്തെത്തി. ഇരുണ്ടു് മങ്ങിയ ഒരു കൂടാരം അവിടെ ഉണ്ടായിരുന്നു. അതിൻെറ കമ്പിളിത്തുണി കീറിപ്പറിഞ്ഞും ദ്വാരം വീണും ഇരുന്നിരുന്നു.

വില്ലാളി കൂടാരത്തിനകത്തു കടന്നപ്പോൾ ഒരു മുനി പ്രണാമം ചെയ്തുകൊണ്ടിരിക്കുന്നതു കണ്ടു. ധ്യാനത്തിൽ മുഴുകിയിരുന്നതിനാൽ വില്ലാളി വന്ന കാര്യം മുനി ശ്രദ്ധിച്ചതേയില്ല.

''അല്ലയോ അഭിവന്ദ്യനായ മുനിശ്രേഷ്ഠാ,'' വില്ലാളി പറഞ്ഞു. ''എനിക്കു് അങ്ങയോട് ഒരപേക്ഷയുണ്ടു്. ഈ രാത്രി അങ്ങയുടെ കൂടാരത്തിൽ കഴിച്ചുകൂട്ടാൻ എന്നെ അനുവദിക്കുക.''

മുനി തൻെറ പ്രാർത്ഥന ഇടയ്ക്കു നിർത്തിയിട്ട് പറഞ്ഞു:

''ഈ ഭാഗത്തു് ആരും ഇതിനുമുമ്പു വന്നിട്ടില്ല. നിങ്ങൾ എവിടുന്നു വരുന്നു? എങ്ങോട്ടു പോകുന്നു?''

''എൻെറ ഖാൻെറ ആജ്ഞയനുസരിച്ചു് ദൂരദേശങ്ങളിൽ സഞ്ചരിച്ചശേഷം ഞാൻ മടങ്ങിപ്പോവുകയാണ്,'' വില്ലാളി പറഞ്ഞു.

മുനി പറഞ്ഞു:

''നിങ്ങൾ രാത്രി ഇവിടെ ചെലവഴിക്കുന്നതിൽ എനിക്കു സന്തോഷമേയുള്ളു. പക്ഷേ നിങ്ങൾക്കു തരാൻ എൻെറ കയ്യിൽ ആഹാരമൊന്നുമില്ല. മാംസക്കറിയോ ചായയോ യാതൊന്നുമില്ല. എൻെറ കൂടാരത്തിൽ ഒരു പാത്രമോ മുക്കാലിപ്പലകയോ പോലുമില്ല.''

''എനിക്കു യാതൊന്നും വേണ്ട,'' വില്ലാളി പറഞ്ഞു. ''രാത്രി കിടക്കാൻ ഒരിടം മാത്രം മതി.''

''എന്നാൽ ശരി, ഇവിടെ കഴിഞ്ഞോളൂ,'' എന്നു പറഞ്ഞുകൊണ്ടു് മുനി വീണ്ടും പ്രാർത്ഥന തുടങ്ങി. പക്ഷേ ഉറങ്ങാൻ പോകുന്നതിനുമുമ്പു് അദ്ദേഹം ഭക്ഷണം കഴിക്കാനിരുന്നു. പാറകളുടെ ഇടുക്കിൽനിന്നും കാട്ടിൽനിന്നും ശേഖരിച്ച ചില പഴങ്ങളും ഉണക്കമുന്തിരിയുമായിരുന്നു വിഭവങ്ങൾ.

ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുമ്പോൾ മുനി വില്ലാളിയോടു പറഞ്ഞു:



''ഞാൻ തിന്നുന്നതു് എന്താണെന്നു കണ്ടില്ലേ? ഇത്ര തുച്ഛമായ ആഹാരം നിങ്ങൾക്കു തരാൻ ഞാൻ മടിക്കുന്നു. അതുതന്നെ വേണ്ടത്രയില്ല. പഴങ്ങൾ ശേഖരിക്കാൻ എനിക്കു് കുറച്ചേ സമയമുള്ളു. എനിക്കു പ്രാർത്ഥനയിൽ മുഴുകിയിരിക്കേണ്ടിയിരിക്കുന്നു.''

പക്ഷേ അതു കേട്ട് വില്ലാളി കുലുങ്ങിയില്ല.

''അങ്ങു് അങ്ങയുടെ ഭക്ഷണം കഴിച്ചോളൂ,'' അയാൾ പറഞ്ഞു. ''ഞാൻ എൻെറ ഭക്ഷണം കഴിച്ചോളാം.'' എന്നിട്ട് അയാൾ ഉറക്കെ ഇങ്ങനെ പറഞ്ഞു:

''വാ, മുർസാ, എനിക്കു വിശക്കുന്നു!''

അയാൾ പറയാത്ത താമസം, പലതരം വിഭവങ്ങളും കുമീസു* നിറച്ച ഭരണികളുമായി മഞ്ഞപ്പൂക്കളോടുകൂടിയ ഒരു തുണി ചുരുൾ നിവർന്നു. വായ്ക്കു് രുചിയും മനസ്സിനു് ഉന്മേഷവും പകരുന്ന സർവ്വതും അവിടെ ഉണ്ടായിരുന്നു.

സദ്യയുണ്ണാൻ ഇരിക്കുമ്പോൾ വില്ലാളി മുനിയോടു പറഞ്ഞു:

''അഭിവന്ദ്യനായ മുനിശ്രേഷ്ഠാ, അങ്ങുകൂടി വന്നിരുന്നു് എൻെറ ഭക്ഷണം രുചിച്ചുനോക്കാത്തതെന്താണ്?''

മുനി അത്ഭുതത്തോടെ വില്ലാളിയുടെ അടുത്തിരുന്നു് ഭക്ഷണം കഴിക്കാനും കഴിക്കുന്ന ഭക്ഷണത്തെ സ്തുതിക്കാനും തുടങ്ങി. വില്ലാളി മുർസായേയും സദ്യയിൽ പങ്കുചേരാൻ ക്ഷണിച്ചു.

എല്ലാവർക്കും വയർ നിറഞ്ഞപ്പോൾ അവർ എഴുന്നേററു. വില്ലാളി പറഞ്ഞു:

''ഇതെടുത്തു മാററൂ, മുർസാ!''

ഉടൻതന്നെ മഞ്ഞപ്പൂക്കളോടുകൂടിയ വസ്ത്രവും അതിന്മേലുണ്ടായിരുന്ന സർവ്വതും അപ്രത്യക്ഷമായി.

താൻ കഴിച്ച സ്വാദേറിയ ഭക്ഷണത്തിൽ സന്തുഷ്ടി പൂണ്ട മുനി മുർസായെ വച്ചുമാറാൻ വില്ലാളിയോട് അപേക്ഷിച്ചു.

''അല്ലയോ വില്ലാളിവീരാ, മാന്ത്രികത്തുണിയുള്ള നിങ്ങളുടെ മുർസായെ ദയവായി എനിക്കു തരൂ,'' അദ്ദേഹം യാചിച്ചു. ''പകരം ഞാൻ നല്ലൊരു സാധനം തരാം.''

''അതു സാദ്ധ്യമല്ല,'' വില്ലാളി പറഞ്ഞു. ''മുർസായെ ഞാൻ ഒന്നിനുവേണ്ടിയും വച്ചുമാറുകയില്ല. അവനെ എനിക്കാവശ്യമുണ്ട്.''

പക്ഷേ മുനി വിട്ടുകൊടുത്തില്ല. രാത്രി മുഴുവൻ അദ്ദേഹം വില്ലാളിയോട് യാചിച്ചുകൊണ്ടിരുന്നു.

* കുമീസ്—പുളിപ്പിച്ച കുതിരപ്പാൽകൊണ്ടുണ്ടാക്കുന്ന ഒരു പാനീയം.—എഡി.

‘‘വില്ലാളിവീരാ,’’ അദ്ദേഹം പറഞ്ഞു. ‘‘നിങ്ങളുടെ മൂർസായേക്കാൾ അതിശയകരമായ ഒരു സാധനം ഞാൻ നിങ്ങൾക്കു പകരം തരാം.’’

‘‘അതെന്താണ്?’’ വില്ലാളി ചോദിച്ചു.

‘‘ഞാൻ കാണിച്ചുതരാം,’’ മുനി പറഞ്ഞു. അദ്ദേഹം നീളമുള്ള ഒരു പട്ടുതുവാല എടുത്ത് തന്നോടൊപ്പം പുറത്തു വരാൻ വില്ലാളിയോടു പറഞ്ഞു. വില്ലാളി അപ്രകാരം ചെയ്തു. തുവാല വീശിക്കൊണ്ട് മുനി പറഞ്ഞു:

‘‘കൊട്ടാരം വരട്ടെ!’’

ആ നിമിഷത്തിൽ അതിമനോഹരമായ ഒരു കൊട്ടാരം അവരുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. അതിന്റെ മേൽക്കൂര ആകാശത്തോളം ഉയർന്നു നിന്നിരുന്നു. അതിന്റെ ഭംഗി അന്യാദൃശമായിരുന്നു. പുറത്ത് സ്വർണ്ണവും വെള്ളിയും കൊണ്ടുള്ള കൊത്തുപണികളിൽ പവിഴങ്ങളും മുത്തുകളും അമൂല്യരത്നങ്ങളും പതിച്ചിരിക്കുന്നു. കണ്ണഞ്ചിക്കുന്ന അലങ്കാരവിതാനങ്ങളാണ് അകത്ത്. ഏററവും പ്രതാപവാന്മാരായ ഖാന്മാരുടെ കൊട്ടാരങ്ങളിൽപ്പോലും ഇതുപോലുള്ള ആർഭാടമോ ആഡംബരമോ കാണാൻ സാദ്ധ്യമല്ല.

മുനി വില്ലാളിയോടു പറഞ്ഞു:

‘‘വില്ലാളിവീരാ, നിങ്ങൾ ചെറുപ്പമാണ്. നിങ്ങൾക്ക് കൊട്ടാരത്തിന്റെ ആവശ്യം വരും. എനിക്കാണെങ്കിൽ വാസ്തു രുചിയുള്ള എന്തെങ്കിലും മാത്രം മതി. അതുകൊണ്ട് എന്റെ ഈ മാന്ത്രികത്തുവാല എടുത്തിട്ട് മഞ്ഞപ്പൂക്കളോടുകൂടിയ തുണിയുള്ള മൂർസായെ എനിക്കു തരൂ.’’

പക്ഷേ മുനി എത്ര യാചിച്ചിട്ടും വില്ലാളി വഴങ്ങിയില്ല.

‘‘ഇല്ല, ഇല്ല,’’ അയാൾ പറഞ്ഞു. ‘‘എനിക്ക് എന്റെ മൂർസായെ ഉപേക്ഷിക്കാൻ സാദ്ധ്യമല്ല.’’

പക്ഷേ മൂർസാ അയാളുടെ ചെവിയിൽ മന്ത്രിച്ചു:

‘‘അദ്ദേഹവുമായി വച്ചുമാറിക്കോളൂ. കൊട്ടാരം നിങ്ങൾക്കു കിട്ടും. ഞാനും നിങ്ങളുടെ കൂടെ കാണും, കണ്ടോളൂ.’’

മൂർസാ പറഞ്ഞതനുസരിച്ച് വില്ലാളി മുനിയുമായി വച്ചുമാറാൻ സമ്മതിച്ചു.

മാന്ത്രികത്തുവാല വീശിയിട്ട് മുനി പറഞ്ഞു: ‘‘കൊട്ടാരം മറയട്ടെ!’’ തൽക്ഷണം കൊട്ടാരം അപ്രത്യക്ഷമായി.

വില്ലാളി അദ്ദേഹത്തിന്റെ കയ്യിൽനിന്നു തുവാല വാങ്ങിക്കൊണ്ടു പറഞ്ഞു:

‘‘ഇപ്പോൾ മൂർസാ അങ്ങയുടേതാണ്.’’



മുനിയോടു വിടവാങ്ങിക്കൊണ്ട് അയാൾ യാത്ര തുടർന്നു.

അയാൾ ഒരു മലയിടുക്കിലെത്തി അതിനപ്പുറം കടന്നു. അയാൾ വിചാരിച്ചു:

‘‘ഞാൻ ആലോചനയില്ലാതെ പ്രവർത്തിച്ചു. അങ്ങിനെ വച്ചുമാറേണ്ടായിരുന്നു. ഇപ്പോൾ എനിക്ക് ഈ മനോഹരമായ കൊട്ടാരമുണ്ട്, പക്ഷേ മൂർസായില്ല. അവൻ എവിടെയാണാവോ? ഇപ്പോൾ എന്തു ചെയ്യുകയായിരിക്കും?’’

പെട്ടെന്ന് മൂർസാ ഇങ്ങനെ പറയുന്നത് അയാൾ കേട്ടു:

‘‘വില്ലാളിവീരാ, സങ്കടപ്പെടേണ്ട. ഞാൻ നിങ്ങളുടെ അടുത്തുതന്നെയുണ്ട്. ഞാൻ ഒരിക്കലും നിങ്ങളെ വിട്ടുപിരിയുകയില്ല!’’

‘‘അപ്പോൾ മുനിയുടെ കാര്യമോ?’’ വില്ലാളി ചോദിച്ചു.

‘‘അദ്ദേഹം പ്രാർത്ഥനയുമായി കഴിയട്ടെ,’’ മൂർസാ പറഞ്ഞു. ‘‘ഞാൻ അദ്ദേഹത്തിന്റെ ഭൃത്യനാവുകയില്ല.’’

വില്ലാളിക്കു വലിയ സന്തോഷമായി. അയാൾ യാത്ര തുടർന്നു. ചിലപ്പോൾ അയാൾ നടക്കും, ചിലപ്പോൾ ഓടും. യുവതിയും സുന്ദരിയുമായ തന്റെ ഭാര്യയുടെയടുക്കൽ തിരിച്ചെത്താൻ അത്രകണ്ടു ധൃതിയായിരുന്നു അയാൾക്ക്. വഴിക്കെങ്ങും നിൽക്കാതെ, എത്ര രാപ്പകലുകൾ കടന്നുപോകുന്നുവെന്നു നോക്കാതെ, അയാൾ നടന്നുകൊണ്ടേയിരുന്നു. അങ്ങിനെ അവസാനം കടൽക്കരയിലെത്തി.

‘‘ഞാൻ ഈ കടൽ ചുററി പോവുകയാണെങ്കിൽ ഒരു മാസംകൂടി യാത്ര ചെയ്യേണ്ടിവരും,’’ അയാൾ വിചാരിച്ചു. ‘‘ഒരുപക്ഷേ വല്ല തോണിക്കാരേയും കാണാനൊക്കുമായിരിക്കും.’’

കടൽത്തീരത്തുകൂടി നടന്നപ്പോൾ അതാ വലിയൊരു കപ്പൽ നങ്കൂരമടിച്ചു കിടക്കുന്നു. കപ്പലിൽ നിരവധി ഭടന്മാരുണ്ട്. അവരെല്ലാവരും കടൽ കടക്കാൻ കാത്തു നിൽക്കുകയാണ്. വില്ലാളി അവരുടെ അടുത്തു ചെന്ന് പറഞ്ഞു:

‘‘ധീരഭടന്മാരേ, ഞാൻ വളരെവളരെ ദൂരെനിന്നു വരികയാണ്. എനിക്ക് ഒരു ഉപകാരം ചെയ്യണം. എന്നെക്കൂടി മറുകര എത്തിക്കണം.’’

ഭടന്മാരുടെ തലവൻ പറഞ്ഞു:

‘‘അങ്ങിനെയാവട്ടെ. കയറിക്കോളൂ.’’

വില്ലാളി കപ്പലിൽ കയറി ഭടന്മാരുമൊന്നിച്ച് യാത്രയായി.

കുറച്ചു കഴിഞ്ഞപ്പോൾ ഭടന്മാർക്കു വിശന്നു. അവർ ഭക്ഷണം കഴിക്കാനിരുന്നു.

''വില്ലാളി പറഞ്ഞു:

''നിങ്ങൾ എനിക്കുകൂടി വല്ലതും തിന്നാൻ തരില്ലേ?''

''ഇതു നല്ല കാര്യം!'' ഭടന്മാർ പറഞ്ഞു. ''നിങ്ങളെ കപ്പലിൽ കയററിയതും പോരാ, തീററുകയും വേണമെന്നാണോ? അതുകൊണ്ടു് ഞങ്ങൾക്കെന്തൊണൊരു മെച്ചം? ഞങ്ങൾക്കു് ഓരോരുത്തർക്കും കിട്ടുന്ന ഭക്ഷണത്തിന്റെ അളവു നിശ്ചയിച്ചിട്ടുണ്ടു്. അതു് മററാരെങ്കിലുമായി പങ്കിടാൻ നിവൃത്തിയില്ല.''

വില്ലാളി പറഞ്ഞു:

''നിങ്ങൾക്കു് കണക്കുവച്ചാണു് ഭക്ഷണം തരുന്നതു്. എന്നാൽ എനിക്കു് അങ്ങിനെയല്ല. ഞാൻ വിചാരിച്ചാൽ നിങ്ങളെ എല്ലാവരേയും ഊട്ടാൻ കഴിയും. അത്രയും പേർക്കുള്ള ഭക്ഷണം മിച്ചം വരികയും ചെയ്യും.''

ഭടന്മാർ ക്ഷോഭിച്ചു.

''നിങ്ങൾ വീമ്പടിക്കുകയാണു്! കള്ളം പറയുകയാണു്!'' അവർ കോപത്തോടെ വിളിച്ചുപറഞ്ഞു. അവർ പോയി അവരുടെ തലവനോടു് കാര്യങ്ങളെല്ലാം പറഞ്ഞു.

തലവൻ ഉടനെ വില്ലാളിയെ വിളിച്ചുവരുത്തി. അയാൾ പറഞ്ഞു:

''എന്റെ ഭടന്മാർക്കെല്ലാം ഉടൻ ഭക്ഷണം നൽകാൻ കഴിയുമെന്നു നിങ്ങൾ വീമ്പടിച്ചതായി കേട്ടല്ലൊ.''

''ഞാൻ പറഞ്ഞതു് നേരാണു്,'' വില്ലാളി പറഞ്ഞു.

''എന്നാൽ കാണട്ടെ. നിങ്ങൾ സത്യസന്ധനും നേരുപറയുന്നവനുമാണെന്നു് അപ്പോൾ ഞങ്ങൾ വിശ്വസിക്കാം. പക്ഷേ നിങ്ങൾ പറഞ്ഞതു് വാസ്തവമല്ലെന്നു തെളിഞ്ഞാൽ യാതൊരു ദാക്ഷിണ്യവും പ്രതീക്ഷിക്കരുതു്. ഞങ്ങൾ കാളയോളം വലിപ്പമുള്ള ഒരു കല്ലു് കഴുത്തിൽകെട്ടി നിങ്ങളെ കടലിലെറിയും.''

''സമ്മതിച്ചു,'' വില്ലാളി പറഞ്ഞു. ''ഞാൻ പറഞ്ഞതു് നേരാണെന്നു തെളിയിക്കാം. എല്ലാവരും രണ്ടു വരിയായി ഇരിക്കിൻ. ഇടയ്ക്കു് കുറെ സ്ഥലമിടണമെന്നുമാത്രം.''

ഭടന്മാർ വില്ലാളി പറഞ്ഞതുപോലെ ചെയ്തു. അവർ മുഖത്തോടു മുഖമായി രണ്ടു വരിയായി ഇരുന്നു. അവർ വളരെപ്പേർ ഉണ്ടായിരുന്നതുകൊണ്ടു് വരികൾ കപ്പലിന്റെ ഒരററം മുതൽ മറേറ അററം വരെ നീണ്ടുകിടന്നു.

''വാ, മുർസാ,'' വില്ലാളി പറഞ്ഞു. ''ഈ ഭടന്മാർക്കു വിശക്കുന്നു. അവർക്കു് വയർനിറയെ ഭക്ഷണം കൊടുക്കു്!''



ആ നിമിഷത്തിൽത്തന്നെ കപ്പലിന്റെ ഒരററം മുതൽ മറേറ അററം വരെ രണ്ടു വരികൾക്കിടയിലുള്ള സ്ഥലത്തു് മഞ്ഞപ്പൂക്കളോടുകൂടിയ ഒരു തുണിചുരുൾനിവർന്നു. പലതരം വിഭവങ്ങളും പാനീയങ്ങളും പഴങ്ങളും അതിന്മേൽ നിരന്നു. വായ്ക്കു രുചിയും മനസ്സിനു് ഉന്മേഷവും പകരുന്ന സർവ്വതും അവിടെ ഉണ്ടായിരുന്നു.

ഭടന്മാർ വയർനിറയെ ഭക്ഷണം കഴിച്ചു. പക്ഷേ അത്രയും പേർക്കു് പിന്നെയും നൽകാവുന്ന ഭക്ഷണം മിച്ചം വന്നു.

''മതിയായോ?'' വില്ലാളി ചോദിച്ചു.

''മതിയായി!'' ഭടന്മാർ വിളിച്ചുപറഞ്ഞു.

''കൊള്ളാം!'' വില്ലാളി പറഞ്ഞു. ''വാ, മുർസാ, ഇതൊക്കെ എടുത്തുമാററു്!''

ആ നിമിഷത്തിൽത്തന്നെ തുണിയും പിഞ്ഞാണികളും ഭരണികളും കോപ്പകളുമെല്ലാം അപ്രത്യക്ഷമായി.

ഭടന്മാർ അത്ഭുതംകൊണ്ടു് വാപൊളിച്ചു.

''ഇത്ര അത്ഭുതകരമായ ഒന്നു് ഞങ്ങൾ കണ്ടിട്ടേയില്ല!'' അവർ പറഞ്ഞു.

മുർസായേയും മാന്ത്രികത്തുണിയേയും എങ്ങിനെ കൈക്കലാക്കാമെന്നു് അവർ കൂടിയാലോചിച്ചു.

''അവനെ ഞങ്ങൾക്കു വിൽക്കൂ,'' അവർ പറഞ്ഞു.

''സാദ്ധ്യമല്ല,'' വില്ലാളി പറഞ്ഞു. ''അവൻ വില്പനയ്ക്കുള്ളതല്ല.''

അവർ കഴിയുന്നത്ര യാചിച്ചുനോക്കി, ധാരാളം സ്വർണ്ണം കൊടുക്കാമെന്നു പറഞ്ഞു: നോക്കി, പക്ഷേ വില്ലാളിയെക്കൊണ്ടു് സമ്മതിപ്പിക്കാൻ അവർക്കു കഴിഞ്ഞില്ല.

''അവനെ വിൽക്കാൻ ഇഷ്ടമില്ലെങ്കിൽ നമുക്കു് വച്ചുമാറാം,'' അവർ പറഞ്ഞു. ''ഇത്രതന്നെ അത്ഭുതകരമായ ഒന്നു് ഞങ്ങൾ പകരം തരാം.''

''നിങ്ങൾക്കു് എന്തു തരാൻ കഴിയും?'' വില്ലാളി ചോദിച്ചു. ''എന്റെ മുർസായേക്കാൾ വിലപ്പെട്ടതായി എനിക്കു യാതൊന്നുമില്ല. എനിക്കു് മുർസായെ മററന്തിനേക്കാളും ആവശ്യമാണു്.''

ഭടന്മാർ ഒരു സ്വർണ്ണവടി പുറത്തെടുത്തു. അതിന്റെ ഒരററം നേർത്തതും മറേറ അററം തടിച്ചതുമായിരുന്നു. വടി വില്ലാളിയെ കാണിച്ചുകൊണ്ടു് അവർ പറഞ്ഞു:

''ഞങ്ങൾ ഈ വടി നിങ്ങൾക്കു തരാം. ഇതൊരു മന്ത്രവടിയാണു്. തടിച്ച അററംകൊണ്ടു് നിലത്തടിച്ചാൽ വെട്ടിത്തിളങ്ങുന്ന പടച്ചട്ടയും ഉരുക്കുകൊണ്ടുള്ള

വാളും ധരിച്ച എണ്ണമററ കതിരപ്പടയാളികഠം പ്രത്യക്ഷപ്പെടും. നേർത്ത അററം കൊണ്ട് നിലത്തടിച്ചാൽ അമ്പും വില്ലുമായി എണ്ണമററ വില്ലാളികഠം പ്രത്യക്ഷപ്പെടും.''

മന്ത്രവടി കണ്ട് മൂർസാ വില്ലാളിയുടെ ചെവിയിൽ മന്ത്രിച്ചു:

''വില്ലാളിവീരാ, നിങ്ങഠം വച്ചുമാറൂ. വടി നിങ്ങളുടേതാവും. ഞാനും കൂടെ കാണും.''

അവന്റെ വാക്കുകഠം കേട്ട് വില്ലാളി മൂർസായെ കൊടുത്തു് പകരം സ്വർണ്ണവടി വാങ്ങി.

താമസിയാതെ അവർ മറുകര എത്തി കപ്പലിൽനിന്ന് ഇറങ്ങി. ഭടന്മാർ ഒരു വഴിക്കും വില്ലാളി മറെറാരു വഴിക്കും പോയി.

നടന്നുപോകുമ്പോഠം അയാഠം വിചാരിച്ചു:

''എന്റെ മൂർസാ ഇപ്പോഠം എവിടെയായിരിക്കും?''

പക്ഷേ മൂർസാ മറുപടി പറഞ്ഞുമില്ല, വന്നുമില്ല.

ഒരു പകലും രാത്രിയുംകൂടി നടന്നശേഷം വില്ലാളി വീണ്ടും പറഞ്ഞു:

''മൂർസാ, പ്രിയസ്നേഹിതാ, നീ എവിടെയാണ്?''

പക്ഷേ മൂർസാ മറുപടി പറഞ്ഞുമില്ല, വന്നുമില്ല.

വില്ലാളി യാത്ര തുടർന്നു. രണ്ടു പകലും രാത്രിയുംകൂടി നടന്നശേഷം അയാഠം വീണ്ടും തന്റെ സ്നേഹിതനെ വിളിച്ചു:

''മൂർസാ, നീ എവിടെയാണ്? പറയൂ!''

പക്ഷേ മൂർസാ മറുപടി പറഞ്ഞുമില്ല, വന്നുമില്ല.

വില്ലാളിക്ക് സങ്കടം സഹിച്ചില്ല.

''അവൻ എന്നെ പററിച്ചു,'' അയാഠം വിചാരിച്ചു. ''ഞാൻ ആ ഭടന്മാരുമായി വച്ചുമാറാൻ പാടില്ലായിരുന്നു.''

അഞ്ചാംദിവസം രാത്രിയായി. വില്ലാളി സ്വയം പറഞ്ഞു:

''ഞാൻ അവസാനമായി ഒന്നുകൂടി അവനെ വിളിക്കാം.''

അയാഠം ഉച്ചത്തിൽ വിളിച്ചുപറഞ്ഞു:

''മൂർസാ, പറയൂ! നീ എവിടെയാണ്?''

പെട്ടെന്ന്, അത്ഭുതമെന്നു പറയട്ടെ, അയാഠം മൂർസായുടെ ശബ്ദം കേട്ടു:

''വില്ലാളിവീരാ, സങ്കടപ്പെടേണ്ട. നിങ്ങളുടെ മൂർസാ അടുത്തുതന്നെയുണ്ട്. ഇന്നുച്ചയ്ക്കു് ഞാൻ വന്നു.''

വില്ലാളിക്ക് വലിയ സന്തോഷമായി. അയാഠം നിലത്തിരുന്നു കൊണ്ടു പറഞ്ഞു:



''ഞാൻ വിശന്നു ചാകാറായി. നമുക്കു വേഗം ഭക്ഷണം കഴിക്കാം!''

ഉടൻതന്നെ പലതരം ഭക്ഷണവിഭവങ്ങളുമായി മഞ്ഞപ്പൂക്കളോടുകൂടിയ തുണി ചുരുഠം നിവർന്നു. വില്ലാളിയും മൂർസായും വയർനിറയെ ഭക്ഷണം കഴിച്ചു. പിന്നെയും നടപ്പു തുടർന്നു. പകലെന്നോ രാത്രിയെന്നോ ഇല്ലാതെ അവർ വളരെ ദിവസങ്ങഠം നടന്നു. അവസാനം അവർ പാതിരായ്ക്കു് ത്സർക്കിൻ ഖാന്റെ രാജ്യത്തെത്തി.

വില്ലാളി തന്റെ കൂടാരത്തിലേക്കു കയറിയിട്ട് ഭാര്യയെ ഉണർത്തി.

''എണീക്കു്!'' അയാഠം പറഞ്ഞു. ''ഞാൻ വന്നു.''

ഭാര്യയ്ക്കു് വലിയ സന്തോഷമായി. അവഠം വേഗം എഴുന്നേററ് തീകത്തിച്ചു.

''അങ്ങേക്കു് സുഖംതന്നെയാണല്ലോ?'' അവഠം ചോദിച്ചു.

ഈ നീണ്ട ദിവസങ്ങളത്രയും എങ്ങിനെ കഴിഞ്ഞുവെന്നും എന്തെല്ലാം നടന്നുവെന്നും അവർ അന്യോന്യം പറഞ്ഞുകേഠംപ്പിച്ചു.

''ഖാൻ എങ്ങിനെ? അദ്ദേഹത്തിന് ഇപ്പോഴും അസുഖമാണോ?'' വില്ലാളി ചോദിച്ചു.

''അങ്ങു പോയ ദിവസംതന്നെ ഖാനു് ഒരു അസുഖവുമില്ലായിരുന്നു,'' അവഠം പറഞ്ഞു. ''അദ്ദേഹം ഇതിനിടയിൽ മൂന്നു തവണ എന്നെ വന്നു കണ്ടു് എന്നെ അദ്ദേഹത്തിന്റെ ഭാര്യയാക്കാൻ ശ്രമിച്ചു. പക്ഷേ ഓരോ തവണയും ഞാൻ പറഞ്ഞു: 'ഞാൻ പുനർവിവാഹത്തെപ്പററി ആലോചിക്കുന്നതു ശരിയല്ല. എന്റെ ഭർത്താവു് അങ്ങു് ആവശ്യപ്പെട്ട ഔഷധം തേടി പോയിരിക്കുകയാണ്. അദ്ദേഹം ഇപ്പോഴും ജീവിച്ചിരിപ്പുണ്ടാവുമെന്നാണ് എന്റെ വിശ്വാസം. ഞാൻ എങ്ങിനെ അങ്ങയെ വിവാഹം ചെയ്യും?' പക്ഷേ ഖാൻ ഉരുവിട്ടുകൊണ്ടിരുന്നു: 'ഇല്ല. നിന്റെ ഭർത്താവു മരിച്ചുപോയി. വളരെക്കാലം മുമ്പു തന്നെ മരിച്ചുപോയി.' അപ്പോഠം ഞാൻ പറഞ്ഞു: 'അങ്ങു പറയുന്നതു് ഞാൻ വിശ്വസിക്കണമെങ്കിൽ അദ്ദേഹത്തിന്റെ അസ്ഥികഠം കാണിച്ചുതരൂ. ഞാൻ എന്തു മറുപടി തരണമെന്ന് അവ കാണുമ്പോഠം എനിക്കു മനസ്സിലാകും.' അതു കേട്ടപ്പോഠം ഖാൻ വളരെ കോപിച്ചു. എന്റെ വകയായിട്ടുള്ള സർവ്വസാധനങ്ങളും പററങ്ങളും മാററാൻ അദ്ദേഹം കല്പിച്ചു. ഇപ്പോഠം നമുക്കു് നമ്മുടെ ഈ ഒഴിഞ്ഞ കൂടാരം മാത്രമേയുള്ളു.''

ഭാര്യ പറഞ്ഞതു കേട്ടപ്പോഠം വില്ലാളി അത്യന്തം ക്ഷോഭിച്ചു.

''നമുക്കു് ഖാന്റെ അടുത്തു പോകാം!'' അയാഠം പറഞ്ഞു. ''അദ്ദേഹം കാട്ടിയ വഞ്ചനയ്ക്കും അന്യായത്തിനും ഞാൻ അദ്ദേഹത്തെ ശിക്ഷിക്കുന്നുണ്ട്.''

അവർ ഖാന്റെ കൊട്ടാരത്തിലേക്കു തിരിച്ചു. കൊട്ടാരത്തിൽനിന്നു് അല്പം ദൂരെ എത്തിയപ്പോൾ വില്ലാളി നിന്നു. മാന്ത്രികത്തുവാല വീശിക്കൊണ്ടു് വില്ലാളി പറഞ്ഞു:

''ഇവിടെ ഒരു കൊട്ടാരം വരട്ടെ!''

ഉടൻതന്നെ ഗംഭീരമായ ഒരു കൊട്ടാരം മാനം മുട്ടുമാറു് ഉയർന്നുവന്നു. സമ്പൽസമൃദ്ധവും മനോഹരവുമായ അതിനു സമീപം ഖാന്റെ കൊട്ടാരം ഒരു ചെറ്റപ്പുരപോലെ തോന്നി.

വില്ലാളിയും ഭാര്യയും കൊട്ടാരത്തിൽ പ്രവേശിച്ചു. വില്ലാളി പറഞ്ഞു:

''വാ, മൂർസാ! ഞങ്ങൾക്കു വിശക്കുന്നു. ഭക്ഷണം വിളമ്പു്!''

അവർ വയർനിറയെ ഭക്ഷണം കഴിച്ചു. അതു കഴിഞ്ഞു് വില്ലാളി കൊട്ടാരത്തിൽനിന്നു് ഇറങ്ങി സ്വർണ്ണവടിയുടെ നേർത്ത അറ്റംകൊണ്ടു് നിലത്തടിച്ചു. തൽക്ഷണം എണ്ണമറ്റ വില്ലാളികൾ അമ്പും വില്ലുമായി പ്രത്യക്ഷപ്പെട്ടു. അവർ വില്ലാളിയുടെ ആജ്ഞയും പ്രതീക്ഷിച്ചു് കൊട്ടാരകവാടങ്ങളിൽ കാവൽ നിന്നു.

വില്ലാളി പറഞ്ഞു:

''ഞാൻ മെത്തയിൽനിന്നു് ഉണർന്നെഴുന്നേൽക്കുന്നതുവരെ ആരെയും കടത്തിവിടരുതു്.''

രാവിലെ ഖാന്റെ ഭൃത്യന്മാർ ഗംഭീരമായ ഒരു കൂറ്റൻകൊട്ടാരം ഖാന്റേതിന്റെ തൊട്ടടുത്തു് ഉയർന്നുനിൽക്കുന്നതു കണ്ടു. അതെങ്ങിനെ വന്നുവെന്നു് അവർ അത്ഭുതപ്പെട്ടു.

''ഇതു് എന്തത്ഭുതമാണു്?'' അവർ ചോദിച്ചു. ''മഹാനായ ബൂർഖാൻ ദൈവം രാത്രി സ്ഥാപിച്ചതാണോ ഈ കൊട്ടാരം? അതോ ചെകുത്താൻ പണിതതാണോ?''

അവർ ഓടിച്ചെന്നു് ത്സർക്കിൻ ഖാനോടു് വിവരം പറഞ്ഞു.

ത്സർക്കിൻ ഖാൻ പുറത്തു വന്നു് കൊട്ടാരത്തിന്റെ നേരെ നോക്കി. അത്ഭുതംകൊണ്ടു് അയാളുടെ പ്രജ്ഞ നശിച്ചെന്നുതന്നെ പറയാം.

''എന്താണിതു്?'' അയാൾ ചോദിച്ചു. ''എനിക്കു് ഓർമ്മവച്ചകാലം മുതൽ ജീവിതത്തിൽ ഇങ്ങനെയൊരു കൊട്ടാരം കണ്ടിട്ടില്ല. അതേപ്പറ്റി കേട്ടിട്ടുപോലുമില്ല. ഇതു് ആരു പണിതു? ആരാണു് അതിൽ താമസിക്കുന്നതു്? പോയി അയാളെ എന്റെ അടുത്തു കൊണ്ടുവാ!''

ഖാന്റെ ദൂതന്മാർ അയാളുടെ ആജ്ഞ നിറവേറ്റാൻ പോയി.

വില്ലാളിയുടെ കൊട്ടാരത്തിന്റെ വാതുക്കൽ രൂക്ഷമായ മുഖഭാവത്തോടുകൂടി



യ രണ്ടു് ആജാനുബാഹുക്കൾ കാവൽ നിൽക്കുന്നതു കണ്ടു് അവർ ചോദിച്ചു:

''ആരുടെ കൊട്ടാരമാണിതു്? ആരാണു് ഇവിടെ താമസിക്കുന്നതു്? കാവൽ നിൽക്കുന്ന നിങ്ങൾ ആരാണു്? നിങ്ങൾ മാനത്തുനിന്നു പൊട്ടിവീണതോ നിലത്തുനിന്നു പൊങ്ങിവന്നതോ? ഉടൻ മറുപടി പറയിൻ!''

പക്ഷേ കാവൽക്കാർ ഭീഷണസ്വരത്തിൽ തിരിച്ചു ചോദിച്ചു:

''ഇത്രയേറെ ചോദ്യങ്ങൾ ചോദിക്കുന്ന നിങ്ങൾ ആരാണു്?''

''പ്രബലനായ ത്സർക്കിൻ ഖാന്റെ ദൂതന്മാരാണു് ഞങ്ങൾ. നിങ്ങളിൽനിന്നു കാര്യങ്ങൾ മുഴുവൻ മനസ്സിലാക്കി അറിയിക്കാൻ അദ്ദേഹം കല്പിച്ചിരിക്കുകയാണു്.''

''ആരാണീ ത്സർക്കിൻ ഖാൻ?'' കാവൽക്കാർ ചോദിച്ചു. ''അങ്ങിനെ ഒരാളെപ്പറ്റി ഞങ്ങൾ കേട്ടിട്ടേയില്ല, ഞങ്ങൾക്കു കേൾക്കുകയും വേണ്ട. ഞങ്ങൾക്കു് ഞങ്ങളുടെ ഖാനുണ്ടു്. അദ്ദേഹം കൊട്ടാരത്തിനകത്തു് ഉറങ്ങുകയാണു്. തല പോകണ്ടെങ്കിൽ വേഗം സ്ഥലം വിട്ടോ!''

ദൂതന്മാർ ഭയന്നുവിറണ്ടു. അവർ ഓടിച്ചെന്നു് ത്സർക്കിൻ ഖാനോടു് തങ്ങൾ കണ്ടതും കേട്ടതുമായ കാര്യങ്ങൾ മുഴുവൻ പറഞ്ഞു. ത്സർക്കിൻ ഖാനു കലശലായ കോപം വന്നു. അയാൾ അവരെ ഉറക്കെ ശകാരിച്ചു.

''ഞാൻ നിങ്ങളെ അയച്ചതു് കാവൽക്കാരോടു സംസാരിക്കാനല്ല, അവരുടെ യജമാനനെ ഇവിടെ കൊണ്ടുവരാനാണു്,'' അയാൾ പറഞ്ഞു.

ആ രണ്ടു ദൂതന്മാർക്കും കഠിനമായ ശിക്ഷ നൽകാൻ കല്പിച്ചുകൊണ്ടു് അയാൾ കൂട്ടത്തിൽ ഏറ്റവും നല്ല രണ്ടു ഭടന്മാരെ വിളിച്ചുവരുത്തി. രണ്ടുപേരും ആജാനുബാഹുക്കളായിരുന്നു.

''അക്കാണുന്ന കൊട്ടാരത്തിന്റെ ഉടമസ്ഥനെ പിടിച്ചുവലിച്ചുകൊണ്ടു് വരിൻ!'' അയാൾ പറഞ്ഞു.

ഖാന്റെ രണ്ടു ഭടന്മാർ കൊട്ടാരത്തിന്റെ മുമ്പിൽ വന്നു് കതകു തുറക്കാൻ ശ്രമിച്ചു. കാവൽക്കാർ അവരെ തള്ളിമാറ്റി.

''ആരാണു് നിങ്ങൾ? ജീവനിൽ കൊതിയുണ്ടെങ്കിൽ മാറിനിൽക്കിൻ!'' അവർ വിളിച്ചുപറഞ്ഞു.

ത്സർക്കിൻ ഖാന്റെ ഭടന്മാർ പറഞ്ഞു:

''ഞങ്ങളെ അയച്ചതു് നിങ്ങളോടു സംസാരിക്കാനല്ല, ഈ കൊട്ടാരത്തിന്റെ ഉടമസ്ഥനെ പിടിച്ചു് ഞങ്ങളുടെ ഖാന്റെ മുമ്പിൽ ഹാജരാക്കാനാണു്.''

അവർ വീണ്ടും കൊട്ടാരത്തിനകത്തു കടക്കാൻ ശ്രമിച്ചു.

പക്ഷേ കാവൽക്കാർ അവരെ പിടിച്ചു് പൊതിരെ പ്രഹരിച്ചു.

''നിങ്ങളുടെ ഖാൻ ഞങ്ങൾക്ക പുല്ലാണ്!'' അവർ പറഞ്ഞു. ''ഞങ്ങൾക്ക് അയാളെ അറിഞ്ഞുകൂടാ, അറിയുകയും വേണ്ട.''

ഖാന്റെ ഭടന്മാരെ കണക്കിന പ്രഹരിച്ചശേഷം കാവൽക്കാർ അവരെ ആട്ടിപ്പായിച്ചു.

മുടന്തിക്കൊണ്ടും ഞരങ്ങിക്കൊണ്ടും ഭടന്മാർ ഒരു പ്രകാരത്തിൽ ത്സർക്കിൻ ഖാന്റെ മുമ്പിലെത്തി.

''കാവൽക്കാർ ഞങ്ങളെ കൊട്ടാരത്തിനകത്തേക്ക് കടത്തിവിട്ടില്ല,'' അവർ പറഞ്ഞു. ''ഞങ്ങൾക്ക് അവരോട് പിടിച്ചുനിൽക്കാൻ കഴിഞ്ഞില്ല. അവരുടെ പകുതി ശക്തിയേ ഞങ്ങൾക്കുള്ളൂ.''

ഇതു കേട്ട് ത്സർക്കിൻ ഖാൻ മന്ത്രിമാരെ വിളിച്ചുവരുത്തി ഉപദേശം ചോദിച്ചു.

''നമ്മൾ എന്താണു ചെയ്യേണ്ടതെന്നു പറയൂ.'' അയാൾ പറഞ്ഞു. ''ഒരു പ്രബലനായ ശത്രു അക്കാണുന്ന കൊട്ടാരത്തിൽ സ്ഥാനമുറപ്പിച്ചിരിക്കുകയാണ്.''

മന്ത്രിമാർ പറഞ്ഞു:

''അങ്ങയുടെ സൈന്യത്തെ അയാൾക്കെതിരായി അയയ്ക്കു.''

സൈന്യത്തെ ഉടൻ ശേഖരിച്ച് തന്റെ മുമ്പിൽ ഹാജരാക്കാൻ ത്സർക്കിൻ ഖാൻ ആജ്ഞാപിച്ചു.

''കുതിരപ്പുറത്തിരിക്കാൻ കഴിവുള്ള സകലരും ഇവിടെ വരട്ടെ!'' അയാൾ പറഞ്ഞു. ''എത്രയും നേരത്തേ വരുന്നോ അത്രയും നന്ന്!''

ത്സർക്കിൻ ഖാന്റെ സൈന്യാധിപന്മാർ സൈന്യത്തെ ശേഖരിച്ച് അയാളുടെ മുമ്പിൽ ഹാജരാക്കി. മുപ്പത്തിമൂന്ന് സേനാവിഭാഗങ്ങൾ വില്ലാളിയുടെ കൊട്ടാരം വളഞ്ഞു. മുപ്പത്തിമൂന്നു വരികളിലായി അവർ നിന്നു. ത്സർക്കിൻ ഖാന്റെ കല്പനപ്രകാരം ഘോഷകന്മാർ വിളിച്ചുപറഞ്ഞു:

''മുകളിൽ സൂര്യൻ പ്രകാശിക്കുന്ന ഈ വേളയിൽ പുറത്തിറങ്ങിവന്ന് ഞങ്ങളുമായി ശക്തി പരീക്ഷിച്ചു നോക്കുക!''

ഈ വെല്ലുവിളി കേട്ട വില്ലാളി ജന്നൽ തുറന്ന് പുറത്തേക്ക് എത്തിനോക്കി.

''നിങ്ങൾ ആരാണ്? എന്തിനിവിടെ കൂടിയിരിക്കുന്നു?'' അയാൾ വിളിച്ചുചോദിച്ചു.

ഭടന്മാർ പറഞ്ഞു:

''ഞങ്ങൾ പ്രബലനായ ത്സർക്കിൻ ഖാന്റെ സൈന്യമാണ്.''



വില്ലാളി പറഞ്ഞു:

''ഞാൻ ത്സർഖിൻ ഖാന്റെ ശത്രുവുമല്ല, മിത്രവുമല്ല. ഞാൻ എന്റെ കൊട്ടാരത്തിൽ കഴിയുന്നു. അദ്ദേഹവുമായി യുദ്ധം ചെയ്യണമെന്ന് ആഗ്രഹിക്കുന്നില്ല. പക്ഷേ ത്സർഖിൻ ഖാന് യുദ്ധം ചെയ്യണമെന്നുണ്ടെങ്കിൽ അദ്ദേഹം അക്കാര്യം തുറന്നു പറയട്ടെ. ഞാൻ യുദ്ധത്തിനു തയ്യാറാണ്!''

''ഞാൻ യുദ്ധം ചെയ്യാൻ ആഗ്രഹിക്കുന്നു!'' ത്സർക്കിൻ ഖാൻ വിളിച്ചുപറഞ്ഞു.

അതു കേട്ടപ്പോൾ വില്ലാളി കൊട്ടാരത്തിൽനിന്ന് ഇറങ്ങിവന്ന് സ്വർണ്ണപ്പടിയുടെ തടിച്ച അററം നിലത്തടിച്ചു. ആ നിമിഷത്തിൽത്തന്നെ കുതിരപ്പട്ടാളക്കാർ പ്രത്യക്ഷപ്പെട്ടു. എണ്ണാനോ ഒററ നോട്ടത്തിൽ അളക്കാനോ കഴിയാത്ത വണ്ണം അത്ര വളരെപ്പേരുണ്ടായിരുന്നു അവർ. ഓരോരുത്തരും തിളങ്ങുന്ന പടച്ചട്ട അണിഞ്ഞിട്ടുണ്ട്, ഒരു വാൾ പിടിച്ചിട്ടുണ്ട്. പട്ടാളക്കാർ വാളുയർത്തിക്കൊണ്ടു വിളിച്ചുചോദിച്ചു.

''പ്രഭോ, അങ്ങയുടെ ആജ്ഞയെന്താണ്?''

''ത്സർക്കിൻ ഖാന്റെ സൈന്യവുമായി യുദ്ധം ചെയ്യിൻ!'' വില്ലാളി പറഞ്ഞു.

പട്ടാളക്കാർ മുന്നോട്ടു നീങ്ങി ത്സർക്കിൻ ഖാന്റെ സൈന്യത്തോടടുത്തു.

പിന്നീട് വില്ലാളി സ്വർണ്ണവടിയുടെ നേർത്ത അററം നിലത്തടിച്ചു. എണ്ണമററ വില്ലാളികൾ അമ്പും വില്ലുമായി പ്രത്യക്ഷപ്പെട്ടു. വില്ലുകൾ ഉയർത്തിക്കൊണ്ട് അവർ ചോദിച്ചു.

''പ്രഭോ, അങ്ങയുടെ ആജ്ഞയെന്താണ്?''

''ത്സർക്കിൻ ഖാന്റെ സൈന്യവുമായി യുദ്ധം ചെയ്യാൻ ഞാൻ ആജ്ഞാപിക്കുന്നു!'' വില്ലാളി പറഞ്ഞു.

വില്ലാളികൾ മുന്നോട്ടു നീങ്ങി കുതിരപ്പട്ടാളത്തിന് പിന്തുണ നൽകി.

ആക്രമണത്തിന്റെ മുമ്പിൽ ത്സർക്കിൻ ഖാന്റെ സൈന്യം ചാഞ്ചാടുകയും പിൻവാങ്ങുകയും ചെയ്തു. വില്ലാളിയുടെ പട്ടാളം ശത്രുസേനയെ അരിഞ്ഞു വീഴ്ത്തിക്കൊണ്ട് മുന്നേറി. യുദ്ധം രാവിലെ തുടങ്ങിയതാണ്. വൈകുന്നേരമായപ്പോഴേക്ക് പൊരുതാൻ ശത്രുക്കളാരുമില്ലെന്നായി. വില്ലാളിയുടെ ഭടന്മാർ ത്സർക്കിൻ ഖാനെത്തന്നെ പിടികൂടാൻ ഭാവിച്ചു. പക്ഷേ അയാൾ കുതിരപ്പുറത്തുനിന്നു ചാടിയിറങ്ങി സർവ്വശക്തിയുമെടുത്ത് വില്ലാളിയുടെ കൊട്ടാരത്തിന്റെനേരെ പാഞ്ഞു.

''കരുണ കാട്ടു! കരുണ കാട്ടു! എന്നെ കൊല്ലരുതു്!'' അയാൾ വിളിച്ചു പറഞ്ഞു.

വില്ലാളി തന്റെ പട്ടാളക്കാരോടു പറഞ്ഞു:

''അയാളെ കൊല്ലരുതു്. ജീവനോടെ എന്റെ മുമ്പിൽ കൊണ്ടുവരിൻ. എനിക്കു് അയാളോടു സംസാരിക്കണം.''

ഭടന്മാർ ത്സർക്കിൻ ഖാനെ കൈകാലുകൾ പിടിച്ചു് വലിച്ചിഴച്ചു് വില്ലാളിയുടെ മുമ്പിൽ കൊണ്ടുവന്നു. ത്സർക്കിൻ ഖാൻ അയാളുടെ മുമ്പിൽ സാഷ്ടാംഗം നമസ്കരിച്ചു. ഭയംകൊണ്ടു് അയാൾ ആളെ തിരിച്ചറിഞ്ഞില്ല. തന്നോടു കരുണ കാട്ടണമെന്നും തന്നെ കൊല്ലരുതെന്നും അയാൾ യാചിച്ചു.

വില്ലാളി പൊട്ടിച്ചിരിച്ചു.

''ഭയപ്പെടേണ്ട,'' അയാൾ പറഞ്ഞു. ''ഞാൻ നിങ്ങളെ കൊല്ലുകയില്ല. നിങ്ങൾ യുദ്ധം ചെയ്യാൻ ആഗ്രഹിച്ചു. ഞാൻ യുദ്ധംചെയ്തു. ഇപ്പോൾ ഞാൻ നിങ്ങളെ ഭക്ഷണത്തിനു ക്ഷണിക്കുകയാണു്. വാ, മൂർസാ, ഞങ്ങൾക്കു വിശക്കുന്നു. ഭക്ഷണം താ!''

ഉടൻതന്നെ മഞ്ഞപ്പൂക്കളോടുകൂടിയ തുണി ചുരുൾ നിവർന്നു. വിശിഷ്ടവിഭവങ്ങളും പാനീയങ്ങളും മുമ്പിൽ നിരന്നു. വിഭവങ്ങൾ മാറിമാറി കൊടുത്തുകൊണ്ടു് വില്ലാളി ഖാനെ സൽക്കരിക്കാൻ തുടങ്ങി.

വില്ലാളി പറഞ്ഞു:

''യൗവനയുക്തനും സുന്ദരനും ബലവാനും ധീരരിൽ ധീരനുമായ ഒരു വില്ലാളി നിങ്ങളുടെ രാജ്യത്തുണ്ടെന്നു കേട്ടിട്ടുണ്ടല്ലൊ. എവിടെ അയാൾ? എനിക്കു് അയാളെ കാണണം.''

''അതു് സാദ്ധ്യമല്ല,'' ത്സർക്കിൻ ഖാൻ പറഞ്ഞു.

''സാദ്ധ്യമല്ലെന്നോ? എന്തുകൊണ്ടു്?'' വില്ലാളി ചോദിച്ചു.

''കാരണം അയാൾ മരിച്ചു.''

''വാസ്തവമോ? പക്ഷേ അയാൾ സുഖമായി ജീവിച്ചിരിപ്പുണ്ടെന്നാണല്ലൊ ഞാൻ കേട്ടതു്.''

''അയാൾ ആർക്കുമറിഞ്ഞുകൂടാത്ത സാധനം തേടി ആർക്കുമറിഞ്ഞുകൂടാത്ത സ്ഥലത്തു പോയിരിക്കുകയാണു്,'' ത്സർക്കിൻ ഖാൻ വിശദീകരിച്ചു. ''അയാൾ പണ്ടേ തിരിച്ചുവരേണ്ടതായിരുന്നു. വരാത്തതു കൊണ്ടു് അയാൾ മരിച്ചുകാണണം.''

''പക്ഷേ ആർക്കുമറിഞ്ഞുകൂടാത്ത സ്ഥലത്തേക്കു് അയാളെ അയച്ചതു് ആരാണു്? എന്തിനാണു്?'' വില്ലാളി ചോദിച്ചു.



''ആരും അയച്ചതല്ല. അയാൾ സ്വമേധയാ പോയതാണു്. എന്തിനാണെന്നു് അറിഞ്ഞുകൂടാ,'' ത്സർക്കിൻ ഖാൻ പറഞ്ഞു.

ഇതു കേട്ടപ്പോൾ വില്ലാളിക്കു് കലശലായ കോപം വന്നു.

''നിങ്ങളെ കൊല്ലുകയില്ലെന്നാണു് ഞാൻ പറഞ്ഞതു്. പക്ഷേ ഇത്ര നാണംകെട്ട ഒരു നുണയൻ മരിക്കേണ്ടവനാണു്,'' അയാൾ പറഞ്ഞു. ''നിങ്ങളാണു് വില്ലാളിയെ അയച്ചതു്. അയാളുടെ ഭാര്യയെ നിങ്ങൾക്കു തട്ടിയെടുക്കാൻ വേണ്ടി. ആദ്യം നിങ്ങൾ രോഗം നടിച്ചു് അയാളോടു് കടുവാപ്പാൽ കൊണ്ടുവരാൻ പറഞ്ഞു. അതു കൊണ്ടുവന്നപ്പോൾ നിങ്ങൾ അയാളോടു് ആർക്കുമറിഞ്ഞുകൂടാത്ത സ്ഥലത്തു പോയി ആർക്കുമറിഞ്ഞുകൂടാത്ത സാധനം തിരക്കാൻ പറഞ്ഞു. നിങ്ങൾ എന്നെ സൂക്ഷിച്ചു നോക്കൂ. ഭയംകൊണ്ടു് നിങ്ങൾക്കു കാഴ്ച നഷ്ടപ്പെട്ടിട്ടില്ലെങ്കിൽ ഞാനാണു് ആ വില്ലാളിയെന്നു് നിങ്ങൾക്കു കാണാൻ കഴിയും... ഞാൻ വളരെവളരെ ദൂരെ ആർക്കുമറിഞ്ഞുകൂടാത്ത സ്ഥലത്തു പോയി. ആകൃതിയോ രൂപമോ ഇടമോ ഇല്ലാത്ത സാധനം കൂടെ കൊണ്ടുവന്നു. ഞാനിതാ ജീവനോടെ സുഖമായി ഇരിക്കുന്നു. നിങ്ങളുടെ കുതന്ത്രം ഫലിച്ചില്ല. ഇപ്പോൾ ഞാൻ നിങ്ങളെ കൊല്ലേണ്ടതു് ന്യായം മാത്രമാണു്.''

ത്സർക്കിൻ ഖാൻ പേടിച്ചുവിറച്ചു് വില്ലാളിയുടെ കാൽക്കൽ വീണു. വില്ലാളിയുടെ മുമ്പിൽ മുട്ടുകുത്തി ഇഴഞ്ഞുകൊണ്ടു് അയാൾ തന്നെ കൊല്ലരുതെന്നു യാചിച്ചു.

ഖാനെ കാൽകൊണ്ടു് തട്ടിമാററിക്കൊണ്ടു് വില്ലാളി പറഞ്ഞു:

''നിങ്ങൾ ദുഷ്പ്രവർത്തികൾ പലതും ചെയ്തിട്ടുണ്ടു്. എങ്കിലും ഞാൻ നിങ്ങളെ കൊല്ലുന്നില്ല. പക്ഷേ നിങ്ങളുടെ സാന്നിദ്ധ്യം ഞാൻ വച്ചുപൊറുക്കുകയില്ല. ഉടൻ സ്ഥലം വിടണം. ഈ രാജ്യത്തുനിന്നു ദൂരെ എവിടെങ്കിലും പൊയ്ക്കോ. നിങ്ങളെ മേലിൽ ആരും കണ്ടുപോകരുതു്.''

''നിങ്ങളുടെ ദയാദാക്ഷിണ്യത്തിനു നന്ദി!'' ത്സർക്കിൻ ഖാൻ പറഞ്ഞു.

അയാൾ കുടുംബസമേതം നാടുവിട്ടു. അതിനുശേഷം അയാളെ കണ്ടവരാരുമില്ല.

ധീരനായ വില്ലാളിയാകട്ടെ, ഭാര്യയുമൊത്തു് പഴയ നാടോടിക്കൂടാരത്തിൽത്തന്നെ പാർത്തു. അവർ ശേഷിച്ച കാലം മുഴുവൻ പരസ്പരം സ്നേഹിച്ചു് സുഖമായി കഴിഞ്ഞു.

വിവർത്തനം: ഗോപാലകൃഷ്ണൻ

# രത്നമല

## ഒരു തുർക്ക്മെൻ നാടോടിക്കഥ



ഒരു ഗ്രാമത്തിൽ വൃദ്ധയായ ഒരു വിധവയുണ്ടായിരുന്നു. അവർക്ക് ഒരു മകനേ ഉണ്ടായിരുന്നുള്ളു. മിറാലി എന്നായിരുന്നു അവന്റെ പേർ. അവർ വളരെ സാധുക്കളായിരുന്നു. വൃദ്ധ ആട്ടിൻരോമം ചീകി വൃത്തിയാക്കിയും തുണി അലക്കിക്കൊടുത്തും തനിക്കും തന്റെ മകനും ഭക്ഷണത്തിനുള്ള വക ഉണ്ടാക്കി വന്നു.

മിറാലി വളർന്നു വലുതായപ്പോൾ അമ്മ അവനോടു പറഞ്ഞു:

''മകനേ, എനിക്ക് ഇനി ജോലി ചെയ്യാനുള്ള ശേഷിയില്ല. നീ എന്തെങ്കിലും ജോലി കണ്ടുപിടിച്ച് കാലക്ഷേപം കഴിക്കണം.''

''അങ്ങിനെയാവട്ടെ,'' മിറാലി പറഞ്ഞു. അവൻ ഉപജീവനം തേടി ഇറങ്ങി. പലേടത്തും പോയെങ്കിലും ജോലിയൊന്നും കിട്ടിയില്ല.

കുറെ ദിവസം കഴിഞ്ഞ് അവൻ ഒരു ബായു*ടെ വീട്ടിൽ ചെന്നു.

''ബായ്, നിങ്ങൾക്ക് പണിക്കാരനെ ആവശ്യമുണ്ടോ?'' മിറാലി ചോദിച്ചു.

''ആവശ്യമുണ്ട്,'' ബായ് പറഞ്ഞു.

അയാൾ മിറാലിയെ അപ്പോൾത്തന്നെ വേലയ്ക്കെടുത്തു.

* ബായ്—പഴയ തുർക്ക്മേനിയയിലുണ്ടായിരുന്ന ധനികന്മാർ.—എഡി.



ഒരു ദിവസം കഴിഞ്ഞു. ബായ് പുതിയ പണിക്കാരനോട് യാതൊന്നും ചെയ്യാൻ പറഞ്ഞില്ല. രണ്ടു ദിവസം കഴിഞ്ഞു. എന്നിട്ടും ബായ് അവന് യാതൊരു നിർദ്ദേശവും കൊടുത്തില്ല. മൂന്നു ദിവസം കഴിഞ്ഞു. ബായ് അവനെ ഗൗനിക്കുന്നുപോലുമില്ലെന്നു തോന്നി. മിറാലിക്ക് ഇതെല്ലാം വളരെ വിചിത്രമായിത്തോന്നി. ബായ് തന്നെ വേലയ്ക്കെടുത്തത് എന്തിനാണെന്ന് അവൻ അത്ഭുതപ്പെടാൻ തുടങ്ങി.

അവൻ അതുകൊണ്ട് അയാളുടെയടുക്കൽ ചെന്നു ചോദിച്ചു:

''യജമാനനേ, എനിക്കു ചെയ്യാൻ ജോലി എന്തെങ്കിലുമുണ്ടോ?''

''ഉണ്ട്,'' ബായ് പറഞ്ഞു. ''നാളെ നീ എന്റെകൂടെ വരണം.''

പിറേറ ദിവസം ഒരു കാളയെ കശാപ്പുചെയ്ത് തൊലിയുരിക്കാൻ ബായ് മിറാലിയോടു പറഞ്ഞു. അതു ചെയ്തുകഴിഞ്ഞപ്പോൾ നാലു വലിയ ചാക്കുകൾ കൊണ്ടുവരാനും രണ്ട് ഒട്ടകങ്ങളെ യാത്രയ്ക്കൊരുക്കാനും പറഞ്ഞു.

കാളയുടെ തോലും ചാക്കുകളും ഒരു ഒട്ടകത്തിന്റെ പുറത്തു വച്ചു. ബായ് മറേറ ഒട്ടകത്തിന്റെ പുറത്തു കയറി. അവർ യാത്ര പുറപ്പെട്ടു.

അകലെയുള്ള ഒരു മലയുടെ അടിവാരത്തിലെത്തിയപ്പോൾ ബായ് ഒട്ടകങ്ങളെ നിർത്തി. ചാക്കുകളും കാളത്തോലും താഴെയിറക്കാൻ മിറാലിയോടു പറഞ്ഞു. മിറാലി അപ്രകാരം ചെയ്തു. കാളയുടെ തോൽ അകംപുറം തിരിച്ച് വിരിക്കാനും അതിന്മേൽ കിടക്കാനും ബായ് അവനോടു പറഞ്ഞു. അതെന്തിനാണെന്ന് മിറാലിക്ക് മനസ്സിലായില്ല. പക്ഷേ യജമാനനെ ധിക്കരിക്കാൻ അവനു ഭയമായിരുന്നു. അയാൾ പറഞ്ഞതുപോലെ അവൻ പ്രവർത്തിച്ചു.

ബായ് അകത്തു മിറാലിയേയും വച്ച് തോൽ ചുരുട്ടി ഒരു ഭാണ്ഡമാക്കി അമർത്തിക്കെട്ടി. എന്നിട്ട് ഒരു പാറയുടെ പിന്നിൽ ഒളിച്ചിരുന്നു.

കുറേ കഴിഞ്ഞ് രണ്ടു വലിയ കഴുകന്മാർ പറന്നുവന്നു. പച്ചമാംസത്തിന്റെ മണമുള്ള തോൽ കൊക്കുകളിലാക്കിക്കൊണ്ട് അവ അതുമായി വളരെ ഉയരമുള്ള ഒരു മലയുടെ മുകളിലേക്കു പറന്നുപോയി.

അവിടെവച്ച് കഴുകന്മാർ തോൽ അള്ളുകയും കൊത്തുകയും പല വഴിക്കും വലിക്കുകയും ചെയ്തു. തോൽ വിണ്ടുകീറി. മിറാലി ഉരുണ്ട് പുറത്തുവന്നു. അവനെ കണ്ട് ഭയന്ന് കഴുകന്മാർ തോലുംകൊണ്ട് പറന്നുപോയി.

മിറാലി എഴുന്നേററു നിന്ന് ചുററും നോക്കി.

ബായ് താഴെനിന്ന് അവനെ കണ്ടു. അയാൾ വിളിച്ചുപറഞ്ഞു:

''നീ എന്തിനാണ് അവിടെ നിൽക്കുന്നത്? നിന്റെ കാൽക്കൽ കിടക്കുന്ന നിറമുള്ള കല്ലുകൾ താഴോട്ട് എറിഞ്ഞു താ!''

മിറാലി നോക്കിയപ്പോൾ നിരവധി രത്നങ്ങൾ ചുററും ചിതറിക്കിടക്കുന്നതു കണ്ടു. വജ്രം, മാണിക്യം, മരതകം, ഇന്ദ്രനീലം, വൈഡൂര്യം തുടങ്ങി പലതുമുണ്ടു്. വലിപ്പമുള്ള ആ മനോഹരരത്നങ്ങൾ സൂര്യപ്രകാശത്തിൽ വെട്ടിത്തിളങ്ങി.

മിറാലി രത്നങ്ങൾ പെറുക്കി ബായുടെനേരെ എറിഞ്ഞുകൊടുത്തു. വീഴുന്നതുവീഴുന്നതു് അയാൾ വേഗം പെറുക്കി ചാക്കിലിട്ടു. അങ്ങിനെ രണ്ടു ചാക്കുകൾ നിറച്ചു.

മിറാലി എറിഞ്ഞുകൊടുത്തുകൊണ്ടേയിരുന്നു. പെട്ടെന്നു് അവന്റെ മനസ്സിൽ ഒരു സംശയമുദിച്ചു. അതോടെ അവനു് ദേഹമാകെ ഒരു കിരുകിരുപ്പു് അനുഭവപ്പെട്ടു.

''യജമാനനേ, ഞാൻ ഇവിടുന്നു് എങ്ങിനെ ഇറങ്ങിവരും?'' അവൻ ബായോടു വിളിച്ചുചോദിച്ചു.

''കല്ലുകൾ കുറേക്കൂടി എറിഞ്ഞു താ,'' ബായ് വിളിച്ചുപറഞ്ഞു. ''മലയിൽനിന്നു് ഇറങ്ങിവരേണ്ടതു് എങ്ങിനെയാണെന്നു് ഞാൻ പിന്നീടു് പറഞ്ഞുതരാം.''

മിറാലി അയാളെ വിശ്വസിച്ചു. അവൻ രത്നങ്ങൾ എറിഞ്ഞുകൊടുത്തുകൊണ്ടിരുന്നു.

ചാക്കുകളെല്ലാം നിറഞ്ഞപ്പോൾ ബായ് അവ പൊക്കി ഒട്ടകങ്ങളുടെ പുറത്തു വച്ചു.

''മകനേ,'' അയാൾ പൊട്ടിച്ചിരിച്ചുകൊണ്ടു് മിറാലിയോടു വിളിച്ചുപറഞ്ഞു. ''എന്റെ പണിക്കാർക്കു കൊടുക്കുന്ന ജോലി എന്താണെന്നു് നിനക്കിപ്പോൾ മനസ്സിലായല്ലൊ. അവർ എത്രപേർ മലയുടെ മുകളിലുണ്ടെന്നു നോക്കു്!''

ഇങ്ങനെ പറഞ്ഞുകൊണ്ടു് ബായ് ഒട്ടകപ്പുറത്തു കയറി പോയി.

മിറാലി മലമുകളിൽ ഒററയ്ക്കായി. താഴോട്ടിറങ്ങാൻ വല്ല വഴിയുമുണ്ടോ എന്നു് അവൻ നോക്കി. പക്ഷേ ചുററും പടുകുഴികളും കുത്തനെയുള്ള പാറകളുമാണു്. മനുഷ്യരുടെ അസ്ഥികൾ അവിടെല്ലാം ചിതറിക്കിടപ്പുണ്ടു്. മിറാലിയെപ്പോലെ ബായുടെ പണിക്കാരായിരുന്നവരുടെ അസ്ഥികളാണവ.

മിറാലിക്കു് ഭയങ്കരമായ ഭീതി തോന്നി.

പെട്ടെന്നു് തലയ്ക്കു മുകളിൽ ചിറകടിശബ്ദം കേട്ടു. തല തിരിക്കാൻ കഴിയുന്നതിനുമുമ്പു് ഒരു കൂററൻ കഴുകൻ അവന്റെ മേൽ വന്നിരുന്നു. അതു് മിറാലിയെ കൊത്തിക്കീറാൻ ഭാവിച്ചു. പക്ഷേ മിറാലി മനസ്സാന്നിദ്ധ്യം വെടി



ഞ്ഞില്ല. അവൻ കൈ രണ്ടുംകൊണ്ടു് കഴുകന്റെ കാലുകളിൽ മുറുക്കിപ്പിടിച്ചു. കഴുകൻ കരഞ്ഞുകൊണ്ടു് പറന്നുയർന്നു. മിറാലിയെ കുടഞ്ഞുതാഴെയിടാൻ ശ്രമിച്ചുകൊണ്ടു് അതു് വട്ടത്തിൽ പറന്നു. അവസാനം തളർന്നു് നിലത്തേക്കു വീണു. മിറാലി പിടിവിട്ടപ്പോൾ അതു് പറന്നുപോയി.

അങ്ങിനെ ഒരു ഭയങ്കരമരണത്തിൽനിന്നു് മിറാലി രക്ഷപ്പെട്ടു.

അവൻ കമ്പോളത്തിൽ പോയി വീണ്ടും ജോലി അന്വേഷിച്ചുതുടങ്ങി. പെട്ടെന്നു് തന്റെ പഴയ യജമാനനായ ബായ് നടന്നുവരുന്നതു് കണ്ടു.

''ബായ്, പണിക്കാരനെ ആവശ്യമുണ്ടോ?'' മിറാലി അയാളോടു ചോദിച്ചു.

തന്റെ പണിക്കാരിലാരെങ്കിലും ജീവനോടെ ഇരിക്കാനിടയുണ്ടെന്ന കാര്യം ബായ് ആലോചിച്ചതേയില്ല. ഇതേവരെ അങ്ങിനെയൊന്നു സംഭവിച്ചിട്ടില്ല. അതുകൊണ്ടു് മിറാലി മറെറാരാളാണെന്നു തെററിദ്ധരിച്ചു് അയാൾ അവനെ വേലയ്ക്കെടുത്തു് വീട്ടിലേക്കു കൂട്ടിക്കൊണ്ടുപോയി.

താമസിയാതെ ഒരു കാളയെ കശാപ്പുചെയ്തു് തൊലിയുരിക്കാനും അതു ചെയ്തുകഴിഞ്ഞപ്പോൾ രണ്ടു് ഒട്ടകങ്ങളെ തയ്യാറാക്കാനും നാലു ചാക്കുകൾ കൊണ്ടുവരാനും ബായ് മിറാലിയോടു പറഞ്ഞു.

അവർ അതേ മലയുടെ അടിവാരത്തിലെത്തി. മുമ്പത്തെപ്പോലെ മിറാലിയോടു് കാളയുടെ തോലിന്റെ മീതെ കിടക്കാനും അതുകൊണ്ടു് ദേഹം മൂടാനും ബായ് പറഞ്ഞു.

''എങ്ങിനെ ചെയ്യണമെന്നു കാണിച്ചുതരൂ. എനിക്കു് മുഴുവനും മനസ്സിലായില്ല,'' മിറാലി പറഞ്ഞു.

''മനസ്സിലാക്കാൻ എന്തിരിക്കുന്നു? ഇങ്ങനെയാണു ചെയ്യേണ്ടതു്,'' എന്നു പറഞ്ഞുകൊണ്ടു് ബായ് അകംപുറം തിരിച്ചിട്ടിരുന്ന തോലിന്റെ മീതെ നിവർന്നു കിടന്നു.

മിറാലി ഉടനെ ബായിയെ അകത്തു വച്ചു് തോൽ ചുരുട്ടി ഒരു ഭാണ്ഡമാക്കി മുറുക്കിക്കെട്ടി. അതുകഴിഞ്ഞു് അവൻ മാറി നിന്നു.

''നിൽക്കു്, നിൽക്കു്,'' ബായ് വിളിച്ചുപറഞ്ഞു. ''നീ എന്താണു് ഈ ചെയ്തിരിക്കുന്നതു്?''

പക്ഷേ ആ നിമിഷത്തിൽ രണ്ടു കഴുകന്മാർ പറന്നുവന്നു് കാളയുടെ തോലും കൊത്തിയെടുത്തുകൊണ്ടു് മലയുടെ മുകളിലേക്കു പറന്നുപോയി. അവിടെ വച്ചു് അവ കൊക്കും നഖവുമുപയോഗിച്ചു് തോൽ വലിച്ചുകീറാൻ തുടങ്ങി.

ബായിയെ കണ്ടയുടൻ പറന്നുപോവുകയും ചെയ്തു. ബായ് തപ്പിപ്പിടഞ്ഞ് എഴുന്നേററു.

''വേഗമാകട്ടെ, ബായ്. സമയം കളയേണ്ട. ഞാൻ എറിഞ്ഞുതന്നതുപോലെ രത്നങ്ങൾ എനിക്ക് എറിഞ്ഞുതരൂ,'' മിറാലി താഴെനിന്ന് വിളിച്ചുപറഞ്ഞു.

അപ്പൊഴേ ബായ് അവനെ തിരിച്ചറിഞ്ഞുള്ളു. ഭയവും കോപവും കൊണ്ട് അയാളുടെ ദേഹം വിറച്ചു.

''നീ എങ്ങിനെയാണ് മലയിൽനിന്ന് ഇറങ്ങിയത്? വേഗം പറ!'' അയാൾ മിറാലിയോട് വിളിച്ചുപറഞ്ഞു.

''രത്നങ്ങൾ കഴിയുന്നത്ര എറിഞ്ഞുതരൂ. എനിക്ക് മതിയാവുമ്പോൾ മലയിൽനിന്ന് ഇറങ്ങേണ്ടതെങ്ങിനെയെന്ന് ഞാൻ പറഞ്ഞുതരാം,'' മിറാലി പറഞ്ഞു.

ബായ് രത്നങ്ങൾ എറിഞ്ഞുകൊടുത്തു. വീഴുന്നതുവീഴുന്നത് മിറാലി തൽക്ഷണം ചാക്കിലാക്കി. ചാക്കുകൾ നിറഞ്ഞപ്പോൾ അവൻ അവ പൊക്കി ഒട്ടകങ്ങളുടെ പുറത്തു വച്ചു.

''ബായ്, നിങ്ങൾ ചുററും നോക്കു,'' അവൻ അയാളോട് വിളിച്ചുപറഞ്ഞു. ''നിങ്ങൾ മരണത്തിൻെറ വായിലേക്കു തള്ളിവിട്ടവരുടെ അസ്ഥികൾ അവിടെല്ലാം ചിതറിക്കിടപ്പുണ്ട്. മലയിൽനിന്ന് ഇറങ്ങേണ്ട വിധം അവരോടു ചോദിക്കാത്തതെന്തു്? ഞാൻ വീട്ടിൽ പോവുകയാണ്.''

ഒട്ടകങ്ങളെ പുറകോട്ടു തിരിച്ച് മിറാലി അമ്മയുടെ വീട്ടിലേക്കു പുറപ്പെട്ടു.

ഭീഷണികളും യാചനകളും വിളിച്ചുപറഞ്ഞുകൊണ്ട് ബായ് മലയുടെ മുകളിൽ അങ്ങോട്ടുമിങ്ങോട്ടും ഓടിനടന്നു. പക്ഷേ അതുകൊണ്ട് എന്തു പ്രയോജനം? അയാളുടെ വിളികൾ കേൾക്കാൻ ആരുണ്ട്?!

വിവർത്തനം: ഗോപാലകൃഷ്ണൻ

# ബുദ്ധിമാന്മാരായ സഹോദരന്മാർ

## ഒരു ഉസ്ബെക്ക് നാടോടിക്കഥ



ഒരിക്കൽ ഒരിടത്തു് ഒരു ദരിദ്രനു് മൂന്നു പുത്രന്മാർ ഉണ്ടായിരുന്നു. അയാൾ പലപ്പോഴും അവരോടു പറയും:

''കുട്ടികളേ, നമുക്ക് ആട്ടിൻപററവുമില്ല, സ്വർണ്ണവുമില്ല. നമുക്ക് യാതൊന്നുമില്ല. അതുകൊണ്ട് നിങ്ങൾ മറെറാരു തരത്തിലുള്ള ധനം സമ്പാദിക്കാനാണ് ശ്രമിക്കേണ്ടതു്. നിങ്ങൾ കൂടുതൽ അറിവും വിവരവും സമ്പാദിക്കണം. യാതൊന്നും നിങ്ങളുടെ ശ്രദ്ധയിൽ പെടാതിരിക്കരുതു്. വലിയ ആട്ടിൻപററങ്ങൾക്കുപകരം നിങ്ങൾക്ക് കൂർമ്മബുദ്ധിയുണ്ടാകും. സ്വർണ്ണത്തിനുപകരം നിങ്ങൾക്ക് സൂക്ഷ്മദൃഷ്ടിയുണ്ടാകും. ഇത്തരം സമ്പാദ്യമുള്ളപ്പോൾ നിങ്ങൾക്ക് ഒരിക്കലും ദുഃഖിക്കേണ്ടിവരികയില്ല. മററുള്ളവരെപ്പോലെതന്നെ സുഖമായി കഴിയാൻ സാധിക്കും.''

കാലം കുറെ കഴിഞ്ഞപ്പോൾ വൃദ്ധൻ മരിച്ചു. സഹോദരന്മാർ കൂടിയാലോചിച്ചു. അവർ പറഞ്ഞു:

''നമുക്ക് ഇവിടെ ചെയ്യാനൊന്നുമില്ല. ചുററിത്തിരിഞ്ഞ് ലോകം കാണാം. വേണ്ടിവന്നാൽ ആട്ടിടയന്മാരായോ കൃഷിപ്പണിക്കാരായോ ജോലി നോക്കാമല്ലൊ. എവിടെയാണെങ്കിലും നമ്മൾ പട്ടിണി കിടക്കുകയില്ല.''

അവർ യാത്രയ്ക്കുള്ള ഒരുക്കങ്ങളെല്ലാം ചെയ്ത് പുറപ്പെട്ടു.

അവർ വിജനമായ താഴ്‌വരകളും ഉയരമുള്ള മലകളും കടന്നു. അങ്ങിനെ നാല്പതു നീണ്ട ദിവസം നടന്നു.

ഇതിനകം അവർ കരുതിവച്ചിരുന്ന ഭക്ഷണം മുഴുവൻ തിന്നുകഴിഞ്ഞിരുന്നു. അവർ നടന്നു തളർന്നു. കാൽ വേദനിച്ചു. എന്നിട്ടും വഴി അവസാനിക്കുന്ന മട്ടില്ല. കുറച്ചുനേരം വിശ്രമിച്ചശേഷം അവർ വീണ്ടും നടപ്പു തുടർന്നു.

അവസാനം ദൂരെ മരങ്ങളും ഗോപുരങ്ങളും വീടുകളും കാണാറായി. ഒരു വലിയ പട്ടണമായിരുന്നു അത്.

സഹോദരന്മാർക്ക് വലിയ സന്തോഷമായി. അവർ നടപ്പിന്റെ വേഗത കൂട്ടി.

''കഷ്ടപ്പാടെല്ലാം തീർന്നു, നല്ലതു വരാനിരിക്കുന്നേയുള്ളൂ,'' അവർ പറഞ്ഞു.

പട്ടണമടുക്കാറായപ്പോൾ മൂത്ത സഹോദരൻ പെട്ടെന്നു നിന്നു. നിലത്തു നോക്കിക്കൊണ്ട് അയാൾ പറഞ്ഞു:

''കുറച്ചുമുമ്പ് വലിയൊരു ഒട്ടകം ഈ വഴി കടന്നുപോയി.''

കുറച്ചു ദൂരം ചെന്നപ്പോൾ രണ്ടാമത്തെ സഹോദരൻ നിന്നിട്ട് റോഡിന്റെ ഇരുവശവും നോക്കിയശേഷം പറഞ്ഞു:

''ഒട്ടകത്തിന്റെ ഒരു കണ്ണിനു കാഴ്ചയില്ലായിരുന്നു.''

അവർ പിന്നെയും നടന്നു. അപ്പോൾ ഇളയ സഹോദരൻ പറഞ്ഞു:

''ഒരു സ്ത്രീയും കുഞ്ഞും ഒട്ടകത്തിന്റെ പുറത്തു് സഞ്ചരിക്കുന്നുണ്ടായിരുന്നു.''

''ശരിയാണ്,'' മററു രണ്ടു സഹോദരന്മാർ പറഞ്ഞു. അവർ മൂന്നുപേരും പിന്നെയും മുന്നോട്ടു നടന്നു.

കുറച്ചു കഴിഞ്ഞ് ഒരാൾ കുതിരപ്പുറത്തു് അവരുടെ ഒപ്പമെത്തി. മൂത്ത സഹോദരൻ അയാളെ നോക്കി ചോദിച്ചു:

''കുതിരസവാരിക്കാരാ, കാണാതെപോയ എന്തോ നോക്കുകയല്ലേ നിങ്ങൾ?''

സവാരിക്കാരൻ കുതിരയെ കടിഞ്ഞാൺ പിടിച്ചു നിർത്തി.

''അതെ,'' അയാൾ പറഞ്ഞു.

''ഒരു ഒട്ടകമാണോ കാണാതെ പോയതു്?'' മൂത്ത സഹോദരൻ ചോദിച്ചു.

''അതെ.''

''ഒരു വലിയ ഒട്ടകമാണോ?''



''അതെ.''

''അതിന്റെ ഇടത്തെ കണ്ണിനു കാഴ്ചയില്ല, അല്ലെ?'' രണ്ടാമത്തെ സഹോദരൻ ചോദിച്ചു.

''ശരിയാണ്.''

''ഒരു സ്ത്രീയും കുഞ്ഞും അതിന്റെ പുറത്തു് സഞ്ചരിക്കുന്നുണ്ടായിരുന്നു, അല്ലേ?'' ഇളയ സഹോദരൻ ചോദിച്ചു.

സവാരിക്കാരൻ സഹോദരന്മാരെ സംശയത്തോടെ നോക്കി. അയാൾ പറഞ്ഞു:

''അപ്പോൾ നിങ്ങളാണ് എന്റെ ഒട്ടകത്തെ എടുത്തതു്, അല്ലേ? തുറന്നു പറയിൻ! എന്തു ചെയ്തു അതിനെ?''

''ഞങ്ങൾ നിങ്ങളുടെ ഒട്ടകത്തെ കണ്ടതുപോലുമില്ല,'' സഹോദരന്മാർ പറഞ്ഞു.

''അതിനെപ്പററി ഇത്ര വളരെ കാര്യങ്ങൾ നിങ്ങൾ പിന്നെ എങ്ങിനെ അറിഞ്ഞു?''

''ഞങ്ങൾക്ക് ഞങ്ങളുടെ കണ്ണുകൾ ഉപയോഗിക്കേണ്ടതെങ്ങിനെയെന്നും കാര്യങ്ങൾ അനുമാനിക്കേണ്ടതെങ്ങിനെയെന്നും അറിയാം,'' സഹോദരന്മാർ പറഞ്ഞു. ''സമയം കളയാതെ വേഗം ആ വഴിക്കു പോയാൽ നിങ്ങൾക്കു നിങ്ങളുടെ ഒട്ടകത്തെ കണ്ടുകിട്ടും.''

''ഇല്ല,'' ഒട്ടകത്തിന്റെ ഉടമസ്ഥൻ പറഞ്ഞു. ''ഞാൻ ആ വഴിക്കു പോവുകയില്ല. എന്റെ ഒട്ടകം നിങ്ങളുടെ കയ്യിലുണ്ട്. അതു തിരിച്ചുതരണം.''

''ഞങ്ങൾ നിങ്ങളുടെ ഒട്ടകത്തെ കണ്ടിട്ടുപോലുമില്ല,'' സഹോദരന്മാർ പറഞ്ഞു.

പക്ഷേ സവാരിക്കാരൻ അവർ പറഞ്ഞതു ശ്രദ്ധിച്ചില്ല. അയാൾ വാളൂരി വീശിക്കൊണ്ട് സഹോദരന്മാരോടു മുമ്പേ നടക്കാൻ പറഞ്ഞു. അങ്ങിനെ നടത്തി അയാൾ അവരെ നേരെ ആ നാട്ടിലെ അധിപനായ പാദ്ഷായുടെ കൊട്ടാരത്തിലേക്കു കൊണ്ടുപോയി. സഹോദരന്മാരെ കാവൽക്കാരെ ഏല്പിച്ചിട്ട് അയാൾ നേരെ പാദ്ഷായുടെ അടുത്തുചെന്നു.

''ഞാൻ എന്റെ ആട്ടിൻപററങ്ങളെ മലയിലേക്കു കൊണ്ടുപോവുകയായിരുന്നു,'' അയാൾ പറഞ്ഞു. ''ഭാര്യയും കൊച്ചുമകനും ഒരു കണ്ണിനു കാഴ്ചയില്ലാത്ത ഒരു വലിയ ഒട്ടകത്തിന്റെ പുറത്തു കയറി എന്റെ പിറകെ വരുന്നുണ്ടായിരുന്നു. അവർ എങ്ങിനെയോ പിന്നിലായി. അവർക്കു വഴി തെററി. ഞാൻ അവരെ അന്വേഷിച്ചു പോകുമ്പോൾ കാൽനടയായി പോകുന്ന മൂന്നുപേരെ

വഴികളു കണ്ടു. അവർ എന്റെ ഒട്ടകത്തെ മോഷ്ടിച്ചുവെന്ന് എനിക്കു തീർച്ചയാണ്. എന്റെ ഭാര്യയേയും മകനേയും അവർ വധിച്ചുകാണും എന്നാണ് എന്റെ ഭയം.''

''അങ്ങിനെ തോന്നാൻ കാരണമെന്താണ്?'' അയാൾ സംസാരിച്ചുതീർന്നപ്പോൾ പാദുഷാ ചോദിച്ചു.

''ഞാൻ ഒരക്ഷരംപോലും അങ്ങോട്ടു പറയാതെതന്നെ ഒട്ടകം വലുതായിരുന്നെന്നും അതിന്റെ ഒരു കണ്ണിനു കാഴ്ചയില്ലായിരുന്നെന്നും കുഞ്ഞിനേയുംകൊണ്ട് ഒരു സ്ത്രീ അതിന്റെ പുറത്തു സഞ്ചരിക്കുന്നുണ്ടായിരുന്നുവെന്നും അവർ പറഞ്ഞു.''

പാദുഷാ ഒരു നിമിഷം ആലോചിച്ചു.

''നിങ്ങൾ പറയുന്നതുപോലെ, അങ്ങോട്ടൊന്നും പറയാതെതന്നെ അവർക്ക് നിങ്ങളുടെ ഒട്ടകത്തെ ഇത്ര സൂക്ഷ്മമായി വിവരിക്കാൻ കഴിഞ്ഞെങ്കിൽ തീർച്ചയായും അവർ അതിനെ മോഷ്ടിച്ചിരിക്കണം,'' അദ്ദേഹം പറഞ്ഞു. ''പോയി ആ കള്ളന്മാരെ ഇവിടെ കൊണ്ടുവരൂ.''

ഒട്ടകത്തിന്റെ ഉടമസ്ഥൻ പോയി താമസിയാതെ മൂന്നു സഹോദരന്മാരുമായി മടങ്ങിവന്നു.

''പറയിൻ, കള്ളന്മാരേ!'' പാദുഷാ ഭീഷണമായി പറഞ്ഞു. ''പറയിൻ! ഈ മനുഷ്യന്റെ ഒട്ടകത്തെ നിങ്ങൾ എന്തു ചെയ്തു?''

''ഞങ്ങൾ കള്ളന്മാരല്ല, അയാളുടെ ഒട്ടകത്തെ കണ്ടിട്ടുമില്ല,'' സഹോദരന്മാർ പറഞ്ഞു.

പാദുഷാ പറഞ്ഞു:

''ഒട്ടകത്തിന്റെ ഉടമസ്ഥൻ ഒന്നും പറയാതെതന്നെ നിങ്ങൾ അയാളോട് അതിനെ വിവരിച്ചല്ലൊ. നിങ്ങൾ അതിനെ മോഷ്ടിച്ചില്ലെന്നു പറയാൻ എങ്ങിനെ ധൈര്യപ്പെടും?''

''അല്ലയോ പാദുഷാ! അതിൽ അത്ഭുതപ്പെടാനൊന്നുമില്ല.'' സഹോദരന്മാർ പറഞ്ഞു. ''സകലതും ശ്രദ്ധിക്കാൻ ഞങ്ങൾ കുട്ടിക്കാലം മുതലേ ശീലിച്ചിട്ടുണ്ട്. വളരെ സമയം ചെലവഴിച്ച് ഞങ്ങൾ കാര്യങ്ങൾ നിരീക്ഷിക്കാനും മനസ്സിരുത്തി ചിന്തിക്കാനും പഠിച്ചു. അതുകൊണ്ടാണ് ഒട്ടകത്തെ കാണാതെതന്നെ അതിനെ വിവരിക്കാൻ ഞങ്ങൾക്കു കഴിഞ്ഞത്.''

പാദുഷാ പൊട്ടിച്ചിരിച്ചു.

''കാണാത്ത ഒന്നിനെപ്പററി ഇത്രയേറെ കാര്യങ്ങൾ അറിയാൻ സാദ്ധ്യമാണോ?'' അദ്ദേഹം ചോദിച്ചു.



''അതെ,'' സഹോദരന്മാർ പറഞ്ഞു.

''ശരി, നിങ്ങൾ പറയുന്നതു നേരാണോ എന്നു നോക്കാം.''

പാദുഷാ മന്ത്രിയെ വിളിച്ച് ചെവിയിലെന്തോ മന്ത്രിച്ചു.

മന്ത്രി ഉടൻതന്നെ കൊട്ടാരത്തിൽനിന്ന് ഇറങ്ങിപ്പോയി. പക്ഷേ വേഗം തന്നെ തിരിച്ചുവന്നു. കൂടെ വലിയൊരു പെട്ടി ഒരു പലകത്തട്ടിൽ ചുമന്നുകൊണ്ട് രണ്ടു ഭൃത്യന്മാരുമുണ്ടായിരുന്നു. പെട്ടി സൂക്ഷിച്ച് പാദുഷാ കാണത്തക്കവണ്ണം വാതുക്കൽ ഒരിടത്ത് ഇറക്കിവച്ചിട്ട് അവർ മാറിനിന്നു. സഹോദരന്മാർ അവർ ചെയ്യുന്നതെല്ലാം ദൂരെനിന്നു ശ്രദ്ധിക്കുകയായിരുന്നു. പെട്ടി എവിടുന്നു കൊണ്ടുവന്നു, അത് ചുമന്നുകൊണ്ടുവന്ന രീതി, നിലത്തിറക്കിവച്ച വിധം, ഇതെല്ലാം അവർ ശ്രദ്ധിച്ചു.

''കള്ളന്മാരേ, ആ പെട്ടിക്കകത്ത് എന്താണെന്നു പറയിൻ,'' പാദുഷാ ആവശ്യപ്പെട്ടു.

''അല്ലയോ പാദുഷാ, ഞങ്ങൾ കള്ളന്മാരല്ലെന്നു നേരത്തേതന്നെ പറഞ്ഞല്ലൊ,'' മൂത്ത സഹോദരൻ പറഞ്ഞു. ''പക്ഷേ വേണമെങ്കിൽ ആ പെട്ടിക്കകത്തുള്ളത് എന്താണെന്നു ഞാൻ പറയാം. ഒരു ചെറിയ ഉരുണ്ട സാധനമാണ് അതിലുള്ളത്.''

''അതൊരു മാതളനാരങ്ങയാണ്,'' രണ്ടാമത്തെ സഹോദരൻ പറഞ്ഞു:

''അതെ, അത് ശരിക്കു പഴുത്തിട്ടില്ല,'' ഇളയ സഹോദരൻ പറഞ്ഞു.

ഇതു കേട്ട് പെട്ടി അടുത്തു കൊണ്ടുവരാൻ പാദുഷാ കല്പിച്ചു. ഭൃത്യന്മാർ ഉടൻ അനുസരിച്ചു. പെട്ടി തുറക്കാൻ പാദുഷാ കല്പിച്ചു. തുറന്നപ്പോൾ അദ്ദേഹം അകത്തു നോക്കി. പെട്ടിക്കുള്ളിൽ പാകംവരാത്ത ഒരു മാതളനാരങ്ങ കിടക്കുന്നതു കണ്ടപ്പോൾ അദ്ദേഹത്തിനുണ്ടായ അത്ഭുതം ചില്ലറയല്ല. വിസ്മയാധീനനായി പാദുഷാ മാതളനാരങ്ങ പുറത്തെടുത്ത് അവിടെയുണ്ടായിരുന്ന എല്ലാവരേയും കാണിച്ചുകൊടുത്തു. ഒട്ടകത്തിന്റെ ഉടമസ്ഥന്റെനേരെ തിരിഞ്ഞ് അദ്ദേഹം പറഞ്ഞു:

''ഇവർ കള്ളന്മാരല്ലെന്നു തെളിയിച്ചിരിക്കുന്നു. അവർ വാസ്തവത്തിൽ കൂർമ്മബുദ്ധികളാണ്. നിങ്ങൾ ഒട്ടകത്തെ വേറെ എവിടെങ്കിലും പോയി അന്വേഷിക്കുക.''

സഹോദരന്മാരുടെ നിരീക്ഷണപാടവവും ബുദ്ധികൂർമ്മതയും പാദുഷായുടെ കൂടെയുണ്ടായിരുന്ന സകലരേയും അത്ഭുതപ്പെടുത്തി. പക്ഷേ പാദുഷായ്ക്കാണ് ഏററവുമധികം അത്ഭുതം തോന്നിയത്. അദ്ദേഹം പലതരം വിശിഷ്ടവിഭവങ്ങൾ വരുത്തി സഹോദരന്മാരെ സൽക്കരിച്ചു.

''നിങ്ങൾ ഒരു കുററവും ചെയ്തിട്ടില്ല,'' അദ്ദേഹം പറഞ്ഞു. ''നിങ്ങൾക്ക് എവിടെ വേണമെങ്കിലും പോകാം. പക്ഷേ ആദ്യംതന്നെ നിങ്ങൾ എല്ലാ കാര്യങ്ങളും അവ നടന്ന മുറയ്ക്ക് പറയണം. ആ മനുഷ്യന്റെ ഒട്ടകം കാണാതെപോയെന്ന നിങ്ങൾ എങ്ങിനെ അറിഞ്ഞു? ഒട്ടകം എത്തരത്തിലുള്ളതാണെന്ന് നിങ്ങൾക്ക് എങ്ങിനെ പറയാൻ കഴിഞ്ഞു?''

മൂത്ത സഹോദരൻ പറഞ്ഞു:

''മണ്ണിൽ വലിയ കാല്പാടുകൾ കണ്ടപ്പോൾ വളരെ വലിപ്പമുള്ള ഒരു ഒട്ടകം ആ വഴി കടന്നുപോയെന്ന് എനിക്കു മനസ്സിലായി. റോഡിൽവച്ച് ഞങ്ങളുടെ ഒപ്പമെത്തിയ മനുഷ്യൻ ചുററും നോക്കുന്നതു കണ്ടപ്പോൾ അയാൾ അന്വേഷിക്കുന്നതെന്താണെന്ന് എനിക്കു തൽക്ഷണം മനസ്സിലായി.''

''കൊള്ളാം,'' പാദുഷാ പറഞ്ഞു. ''ഒട്ടകത്തിന്റെ ഇടത്തെ കണ്ണിനു കാഴ്ചയില്ലെന്ന് അയാളോട് പറഞ്ഞതു് നിങ്ങളിലാരാണ്?''

രണ്ടാമത്തെ സഹോദരൻ എഴുന്നേററുനിന്നു.

''ഞാനാണ്,'' അയാൾ പറഞ്ഞു.

''ഒട്ടകത്തിന്റെ ഇടത്തെ കണ്ണിനു കാഴ്ചയില്ലെന്ന് എങ്ങിനെ മനസ്സിലായി? അന്ധതയുടെ പാടുകൾ റോഡിൽ കാണാൻ പററുകയില്ലല്ലൊ.''

''റോഡിന്റെ വലതുവശത്തെ പുല്ലെല്ലാം കടിച്ചുതിന്നിരുന്നു. ഇടതുവശത്തേതു് തൊട്ടിട്ടുമില്ല. അതിൽനിന്നു ഞാൻ അനുമാനിച്ചതാണ്,'' രണ്ടാമത്തെ സഹോദരൻ പറഞ്ഞു.

''ഭേഷ്!'' പാദുഷാ പറഞ്ഞു. ''ഒരു സ്ത്രീയും കുഞ്ഞും ഒട്ടകത്തിന്റെ പുറത്തു് സഞ്ചരിക്കുന്നുണ്ടായിരുന്നുവെന്ന് ഊഹിച്ചതു് ആരാണ്?''

''ഞാനാണ്,'' ഇളയ സഹോദരൻ പറഞ്ഞു. ''ഒട്ടകം മുട്ടുകുത്തിനിന്ന ഒരിടം ഞാൻ കണ്ടു. അടുത്തുതന്നെ മണലിൽ ഒരു സ്ത്രീയുടെ ചെരിപ്പിന്റെ പാടുകളും കണ്ടു. അതിലും ചെറിയ പാടുകൾ കണ്ടപ്പോൾ സ്ത്രീയുടെ കൂടെ ഒരു കുഞ്ഞുമുണ്ടായിരുന്നുവെന്ന് മനസ്സിലായി.''

''കൊള്ളാം. നിങ്ങൾ പറഞ്ഞതു നേരാണ്,'' പാദുഷാ പറഞ്ഞു. ''പക്ഷേ പാകംവരാത്ത ഒരു മാതളനാരങ്ങയാണു പെട്ടിയിലുള്ളതെന്ന് നിങ്ങൾ എങ്ങിനെ കണ്ടുപിടിച്ചു? എനിക്കതു തീരെ മനസ്സിലാകുന്നില്ല.''

മൂത്ത സഹോദരൻ പറഞ്ഞു:

''രണ്ടു ഭൃത്യന്മാർ പെട്ടി ചുമന്നുകൊണ്ടുവന്ന വിധത്തിൽനിന്ന് അതിനു തീരെ ഘനമില്ലെന്നു വ്യക്തമായിരുന്നു. അവർ അതു് താഴെ ഇറക്കിവച്ചപ്പോൾ വളരെ വലിപ്പമില്ലാത്ത ഒരു ഉരുണ്ട സാധനം ഒരററത്തുനിന്നും മറേറ അററത്തേയ്ക്ക് ഉരുണ്ടുപോകുന്നതുപോലുള്ള ഒരു ശബ്ദം ഞാൻ അതിനകത്തുനിന്നു കേട്ടു.''

രണ്ടാമത്തെ സഹോദരൻ പറഞ്ഞു:

''പെട്ടി കൊണ്ടുവന്നതു് തോട്ടത്തിൽനിന്നായതുകൊണ്ടും അതിനകത്തുള്ളതു് ചെറിയൊരു ഉരുണ്ട സാധനമായതുകൊണ്ടും അതു് ഒരു മാതളനാരങ്ങയായിരിക്കുമെന്ന് ഞാൻ അനുമാനിച്ചു. കാരണം അങ്ങയുടെ കൊട്ടാരത്തിനടുത്ത് ധാരാളം മാതളനാരകങ്ങൾ നില്പുണ്ട്.''

''ഭേഷ്!'' പാദുഷാ പറഞ്ഞു. അദ്ദേഹം ഇളയ സഹോദരന്റെ നേരെ തിരിഞ്ഞു.

''പക്ഷേ മാതളനാരങ്ങ പാകം വന്നതല്ലെന്ന് എങ്ങിനെ മനസ്സിലായി?'' അദ്ദേഹം ചോദിച്ചു.

''ആണ്ടിന്റെ ഈ സമയത്തു് മാതളനാരങ്ങകൾ പാകംവരാത്തതായിരിക്കും. അങ്ങേക്കു തന്നെ കാണാവുന്നതാണതു്.''

അയാൾ തുറന്നുകിടക്കുന്ന ജനാലയുടെ നേരെ കൈ ചൂണ്ടി.

പാദുഷാ പുറത്തേക്കു നോക്കിയപ്പോൾ തന്റെ തോട്ടത്തിലെ മാതളനാരകങ്ങൾ നിറയെ പച്ച കായ്കളാണെന്നു കണ്ടു.

സഹോദരന്മാരുടെ അസാധാരണമായ നിരീക്ഷണപാടവവും ബുദ്ധികൂർമ്മതയും കണ്ട് പാദുഷായ്ക്ക് അത്ഭുതപ്പെടാതിരിക്കാൻ കഴിഞ്ഞില്ല.

''നിങ്ങൾക്ക് പണവും ഐഹികസമ്പാദ്യങ്ങളും കുറവായിരിക്കും. പക്ഷേ നിങ്ങൾ തീർച്ചയായും ബുദ്ധിയിൽ സമ്പന്നരാണ്!'' അദ്ദേഹം പറഞ്ഞു.

വിവർത്തനം: ഗോപാലകൃഷ്ണൻ

# അത്യാഗ്രഹിയായ കസി

## ഒരു താജിക്ക് നാടോടിക്കഥ





പണ്ടൊരിക്കൽ ഒരിടത്ത് ഒരു ദരിദ്രനുണ്ടായിരുന്നു. അയാൾ വളരെ കഠിനമായി അദ്ധ്വാനിച്ചെങ്കിലും ദരിദ്രനായിത്തന്നെ കഴിഞ്ഞു. അതുകൊണ്ട് അയാൾ നാട്ടു വിട്ട് ദൂരെയുള്ള ഒരു പട്ടണത്തിൽ പോയി കാലക്ഷേപം കഴിക്കാൻ നിശ്ചയിച്ചു. വീട്ടുകാരോട് യാത്രപറഞ്ഞുകൊണ്ട് അയാൾ പുറപ്പെട്ടു.

അയാൾ എത്ര ദൂരം സഞ്ചരിച്ചെന്ന് ആർക്കുമറിഞ്ഞുകൂടാ. ഏതായാലും അവസാനം അയാൾ ഉദ്ദേശിച്ച പട്ടണത്തിൽ എത്തി. ഉടൻതന്നെ ജോലിയന്വേഷിച്ച് വീടുതോറും കയറിയിറങ്ങാൻ തുടങ്ങി. അയാൾ ഒരു ജോലിയും നിരസിച്ചില്ല—അത് എത്ര കഠിനമാണെങ്കിൽക്കൂടി കിട്ടിയതെല്ലാം ചെയ്തു. ഏതു ജോലി ഏല്പിച്ചാലും അയാൾ അത് സന്തോഷത്തോടെ ചെയ്യും. അതും ഭംഗിയായി ചെയ്തുതീർക്കും.

കിട്ടിയ പണത്തിൽനിന്നും അയാൾ ഭക്ഷണത്തിനുള്ളതു മാത്രമേ ചെലവാക്കിയുള്ളു. ബാക്കി ചെറിയൊരു സഞ്ചിയിൽ സൂക്ഷിച്ചുപോന്നു.

''ഞാൻ കുറച്ചുകാലംകൂടി ജോലി ചെയ്ത് കുറേക്കൂടി പണം സമ്പാദിക്കും. എന്നിട്ടു വീട്ടിലേക്കു മടങ്ങും,'' അയാൾ സ്വയം പറഞ്ഞു.

അങ്ങിനെ ഏതാനും വർഷങ്ങൾ അയാൾ കഠിനമായി അദ്ധ്വാനിച്ചു. ആയിരം തങ്കാ* അയാൾക്ക് സമ്പാദിക്കാൻ കഴിഞ്ഞു. ഒരു ദരിദ്രനെ സംബന്ധിച്ചിടത്തോളം അതൊരു വലിയ തുകയായതുകൊണ്ട് അയാൾ അതേപ്പററി ആലോചിച്ച് ക്ലേശിക്കാൻ തുടങ്ങി. അയാൾ സ്വയം പറഞ്ഞു:

* തങ്കാ—പ്രാചീന താജിക്ക് നാണയം.—എഡി.



''ഈ പണം ഗ്രഹപ്പിഴയ്ക്കു കളഞ്ഞുപോയാലോ?... അതു കൊണ്ടുനടക്കുന്നതു മരത്തരമാണ്; നഷ്ടപ്പെട്ടെന്നു വരും. അതുമല്ല, ചിലപ്പോൾ വല്ല കള്ളനും കാര്യമറിഞ്ഞ് എന്നെ കൊന്ന് പണമെടുത്തെന്നും വരും. ഞാൻ താമസിക്കുന്ന സ്ഥലത്ത് പണം ഒളിച്ചുവയ്ക്കാനും നിവൃത്തിയില്ല. അത് അവിടന്നും കാണാതെപോകാൻ ഇടയുണ്ട്. ഞാൻ പണം ഒളിച്ചുവയ്ക്കുന്നതു ആരെങ്കിലും കണ്ടെന്നുവരും. കൗശലക്കാരും കുബുദ്ധികളുമായി പലരുമുണ്ട് ഈ ലോകത്ത്. അവർ എന്റെ പണം തട്ടിയെടുക്കും. അപ്പോൾ എനിക്ക് വെറുംകയ്യോടെ വീട്ടിലേക്കു മടങ്ങേണ്ടി വരും....''

അയാളുടെ ചിന്തകൾ അങ്ങിനെ പോയി. എന്തു ചെയ്യേണ്ടു എന്ന് അയാൾക്ക് നിശ്ചയമില്ലായിരുന്നു. അവസാനം തന്റെ ആയിരം തങ്കാ തനിക്കുവേണ്ടി സൂക്ഷിക്കാനായി കസി*യെ ഏല്പിക്കാൻ അയാളുറച്ചു.

''സത്യസന്ധനും ധർമ്മിഷ്ഠനുമായ ഒരാളാണദ്ദേഹം എന്നാണ് ആളുകൾ പറയുന്നതു്,'' അയാൾ സ്വയം പറഞ്ഞു. ''എന്റെ പണം അദ്ദേഹത്തിന്റെ കയ്യിൽ സുരക്ഷിതമായിരിക്കും. വീട്ടിലേക്കു മടങ്ങിപ്പോകാൻ നേരത്ത് ഞാനതു് അദ്ദേഹത്തിന്റെ കയ്യിൽനിന്ന് തിരിച്ചുവാങ്ങിച്ചോളാം.''

ദരിദ്രന്റെ ആലോചന പോയതു് അങ്ങിനെയാണ്. അതു മനസ്സിൽ വച്ചുകൊണ്ടാണ് അയാൾ കസിയെ ചെന്നു കണ്ടതു്. കസി അയാളെ സ്വീകരിച്ചിട്ട്. വന്നതെന്തിനാണെന്നു ചോദിച്ചു.

''അല്ലയോ ബഹുമാനപ്പെട്ട കസി, എന്റെ പണം എനിക്കുവേണ്ടി സൂക്ഷിച്ചുവയ്ക്കാനായി അങ്ങയെ ഏല്പിക്കണമെന്നാണ് എന്റെ ആഗ്രഹം. ഇതിലും സുരക്ഷിതമായ ഒരിടം എനിക്കറിഞ്ഞുകൂടാ. ഞാൻ ഈ പട്ടണത്തിൽ താമസിച്ച് പണിയെടുക്കുന്നിടത്തോളം കാലം ദയവുചെയ്ത് ഇതു് സൂക്ഷിച്ചു വയ്ക്കു.''

കസി പണസഞ്ചി വാങ്ങിക്കൊണ്ട് ഗൗരവപൂർവ്വം പറഞ്ഞു:

''ഞാൻ നിന്റെ അപേക്ഷ സസന്തോഷം നിറവേററാം. നീ പറഞ്ഞതു നേരാണ്. നിന്റെ പണം സൂക്ഷിക്കാൻ ഇതിലും സുരക്ഷിതമായ ഒരിടം കാണാൻ സാദ്ധ്യമല്ല.''

ദരിദ്രൻ അവിടന്ന് ഇറങ്ങി. കസി പണം എണ്ണി വലിയൊരു പെട്ടിക്കകത്തു വച്ചു.

* കസി—ന്യായാധിപൻ.—എഡി.

കുറേക്കാലം കഴിഞ്ഞു. പണത്തിന്റെ ഉടമസ്ഥൻ വീട്ടിൽ പോകാൻ തയ്യാറായി. അയാൾ കസിയുടെ അടുത്തു ചെന്ന് പറഞ്ഞു:

‘‘ബഹുമാനപ്പെട്ട കസി, എന്റെ പണം തിരിച്ചുതരൂ. ഞാൻ നാളെ പട്ടണം വിടുകയാണ്.’’

കസി അയാളെ നോക്കി.

‘‘ഏതു പണത്തിന്റെ കാര്യമാണ് നീ പറയുന്നത്?’’ അയാൾ ചോദിച്ചു.

‘‘ബഹുമാനപ്പെട്ട കസി, എനിക്കുവേണ്ടി സൂക്ഷിക്കാൻ ഏല്പിച്ച ആയിരം തങ്കായുടെ കാര്യം.’’

‘‘നിനക്കു ഭ്രാന്താണ്!’’ കസി അട്ടഹസിച്ചു. ‘‘നീ എപ്പോഴാണ് എന്നെ പണം ഏല്പിച്ചത്? ഇതു നല്ല കാര്യം! ആയിരം തങ്കാപോലും! നിന്റെ പൂർവ്വികന്മാർ കഴിഞ്ഞ ഏഴു തലമുറകളായി ഒരു നൂറു തങ്കാപോലും ഒരുമിച്ചു കണ്ടിട്ടില്ലല്ലൊ! നിനക്കു പിന്നെ എവിടുന്നാണ് ആയിരം തങ്കാ കിട്ടുന്നത്?’’

താൻ പണം കൊണ്ടുവന്ന ദിവസവും അവർ തമ്മിൽ അപ്പോൾ പറഞ്ഞ കാര്യങ്ങളും കസിയെ ഓർമ്മപ്പെടുത്താൻ ദരിദ്രൻ ശ്രമിച്ചുനോക്കി. പക്ഷേ കസി അയാൾ പറഞ്ഞതു ചെവിക്കൊണ്ടില്ല. നിലത്ത് ആഞ്ഞുചവുട്ടിക്കൊണ്ട് അയാൾ ഭൃത്യന്മാരെ വിളിച്ചു.

‘‘ഇവൻ ഒരു തട്ടിപ്പുകാരനാണ്!’’ അയാൾ അട്ടഹസിച്ചു. ‘‘ഇവനു നല്ല അടിയും തൊഴിയും കൊടുത്ത് വീട്ടിൽനിന്നു പിടിച്ചു പുറത്താക്കിൻ!’’

കസിയുടെ ഭൃത്യന്മാർ ദരിദ്രന്റനേരെ ചാടിവീണു. അയാളെ ക്രൂരമായി പ്രഹരിച്ചശേഷം വീട്ടിൽനിന്നു തള്ളിപ്പുറത്താക്കി.

അലമുറയിട്ടു കരഞ്ഞുകൊണ്ട് ദരിദ്രൻ തെരുവിലൂടെ വേച്ചുവേച്ച് നടന്നു.

‘‘ഞാൻ പാടുപെട്ടതു മുഴുവൻ വെറുതെയായി! എന്റെ പണം പൊയ്പ്പോയി!’’ അയാൾ സങ്കടത്തോടെ ഉരുവിട്ടുകൊണ്ടിരുന്നു. ‘‘അത്യാഗ്രഹിയായ കസി അതു മുഴുവൻ എടുത്തു!’’

ആ സമയത്ത് ഒരു സ്ത്രീ ആ വഴി കടന്നുപോയി. ദരിദ്രന്റെ കരച്ചിൽ കേട്ട് അവൾ അയാളോട് ശാസനാരൂപത്തിൽ പറഞ്ഞു:

‘‘എന്തു പററി സഹോദരാ? താടിയും തലപ്പാവുമെല്ലാമുള്ള ഒരു മുതിർന്ന മനുഷ്യനാണ് നിങ്ങൾ. എന്നിട്ട് ഒരു കുഞ്ഞിനെപ്പോലെ കരയുന്നതെന്താണ്?’’

ദരിദ്രൻ വിഷാദപൂർവ്വം പറഞ്ഞു:

‘‘സഹോദരി, എന്നെ ഭയങ്കരമായി ചതിച്ചിരിക്കുകയാണ്! വർഷങ്ങളായി ഞാൻ എന്റെ ശേഷിയിൽ കവിഞ്ഞ് പണിയെടുക്കുകയായിരുന്നു. ഒരിക്കൽപ്പോലും വയർനിറയെ തിന്നുകയോ മതിയാവോളം ഉറങ്ങുകയോ ചെയ്തിട്ടില്ല. അങ്ങിനെ അങ്ങേയററം വിഷമിച്ച് ഞാൻ ഒരു ആയിരം തങ്കാ സമ്പാദിച്ചു. ഇപ്പോൾ അത് നഷ്ടപ്പെട്ടു. സംഭവിച്ചതെന്താണെന്നറിഞ്ഞാൽ നീ എന്നെ ശാസിക്കുകയില്ല.’’

‘‘നടന്നതെന്താണെന്നു പറയൂ,’’ സ്ത്രീ പറഞ്ഞു.

തന്റെ പണം തട്ടിയെടുത്തതെങ്ങിനെയാണെന്ന് ദരിദ്രൻ പറഞ്ഞു കേൾപ്പിച്ചു.

‘‘കസി സത്യസന്ധനും ധർമ്മിഷ്ഠനുമാണെന്നാണ് ആളുകൾ പറയുന്നത്!’’ അയാൾ നിരാശയോടെ പറഞ്ഞു.

അയാൾ പറഞ്ഞത് സ്ത്രീ സഹതാപപൂർവ്വം കേട്ടു.

‘‘സങ്കടപ്പെടേണ്ട. എല്ലാം നഷ്ടപ്പെട്ടിട്ടില്ല,’’ അവൾ പറഞ്ഞു. ‘‘എന്റെകൂടെ വരൂ. ഞാൻ എന്തെങ്കിലും വഴി ആലോചിക്കാം.’’

അവർ അവളുടെ വീട്ടിൽ ചെന്നു. സ്ത്രീ അവിടെ ഉണ്ടായിരുന്ന വലിയൊരു പെട്ടി എടുത്തു. അവൾ തന്റെ കൊച്ചു മകനോടു പറഞ്ഞു:

‘‘ഞാൻ ഇയാളുമൊന്നിച്ച് കസിയുടെ അടുത്തു പോവുകയാണ്. നീ ഞങ്ങളുടെ പിറകെ വരണം. പക്ഷേ വളരെ അടുത്ത് നടക്കരുത്. മററാരും കാണാതിരിക്കാൻ ശ്രമിക്കണം. കസിയുടെ വീട്ടിലെത്തുമ്പോൾ നീ ഒളിച്ചിരിക്കണം. കസി ഇയാൾക്കു പണം കൊടുക്കുന്നതുവരെ കാത്തിരിക്കു. കസി ഈ പെട്ടി വാങ്ങാൻ കൈ നീട്ടുമ്പോൾ നീ ഓടിവന്ന് ‘അച്ഛൻ ഒട്ടകങ്ങളും ചരക്കുകളുമായി തിരിച്ചെത്തി’ എന്നു വിളിച്ചുപറയണം.’’

‘‘ശരി, അമ്മ പറഞ്ഞതുപോലെ ചെയ്യാം,’’ ബാലൻ പറഞ്ഞു.

സ്ത്രീ പെട്ടിയെടുത്ത് തലയിൽ വച്ചു. അവളും ദരിദ്രനുംകൂടി കസിയുടെ വീട്ടിലേക്കു തിരിച്ചു. സ്ത്രീയുടെ മകൻ പുറകിൽ അല്പം ദൂരെ മാറി നടന്നു.

അവർ കസിയുടെ വീട്ടിലെത്തി. സ്ത്രീ ദരിദ്രനോടു പറഞ്ഞു:

‘‘ഞാൻ ആദ്യം പോകാം. നിങ്ങൾ പുറകെ വന്നാൽ മതി.’’

അവൾ വീട്ടിനകത്തു കയറി. കസി അവളേയും അവളുടെ തലയിലിരിക്കുന്ന വലിയ പെട്ടിയേയും നോക്കിക്കൊണ്ടു പറഞ്ഞു:

‘‘സഹോദരി, ഇവിടെ വന്നതെന്തിനാണ്?’’

സ്ത്രീ പറഞ്ഞു:

‘‘ബഹുമാനപ്പെട്ട കസി, ഒരുപക്ഷേ അങ്ങ് എന്നെപ്പററി കേട്ടുകാണും. റഹിം എന്ന ധനികനായ വ്യാപാരിയുടെ ഭാര്യയാണ് ഞാൻ. എന്റെ ഭർത്താ

വു് ചരക്കുകളുമായി ദൂരദേശത്തു പോയിരിക്കുകയാണു്. എന്നു തിരിച്ചുവരുമെന്നു് ആർക്കും അറിഞ്ഞുകൂടാ. പല രാത്രികളായി എനിക്കു് സമാധാനത്തോടെ ഉറങ്ങാൻ കഴിയുന്നില്ല. കള്ളന്മാർ ഞങ്ങളുടെ വീടിനു ചുററും നടക്കുകയാണു്. ഞങ്ങളുടെ സ്വത്തു് അപഹരിക്കാനാണു് അവരുടെ ഉദ്ദേശമെന്നു് എനിക്കു് തീർച്ചയുണ്ടു്. ഞങ്ങളുടെ പണവും കൈവശമുള്ള മുഴുവൻ സ്വർണ്ണവും രത്നങ്ങളും ഈ പെട്ടിക്കകത്തുണ്ടു്. വളരെ പ്രയാസപ്പെട്ടാണു് ഞാൻ ഇതു് ചുമന്നുകൊണ്ടുവന്നതു്. അത്രയ്ക്കു് ഘനമുണ്ടു് ഇതിനു്. ഇതു് എനിക്കുവേണ്ടി സൂക്ഷിച്ചുവയ്ക്കണമെന്നാണു് എൻെറ അപേക്ഷ. എൻെറ ഭർത്താവു് മടങ്ങിവരുമ്പോൾ അദ്ദേഹം വന്നു് ഇതു വാങ്ങിക്കൊള്ളും.''

കസി പെട്ടി പൊക്കിനോക്കി. അതിൻെറ ഭാരം അനുഭവപ്പെട്ടപ്പോൾ അയാളുടെ കൈകൾ അത്യാർത്തികൊണ്ടു് വിറച്ചു.

''ഇതിനകത്തു് ചുരുങ്ങിയതു് നാല്പതിനായിരമോ അമ്പതിനായിരമോ തങ്കാ പണമായിട്ടുണ്ടു്. കൂടാതെ രത്നങ്ങളും,'' അയാൾ ആലോചിച്ചു. ''ഈ റഹിം വളരെ ധനികനായ ഒരു വ്യാപാരിയാണെന്നു ഞാൻ കേട്ടിട്ടുണ്ടു്....''

സ്ത്രീയുടെനേരെ തിരിഞ്ഞു് അയാൾ പറഞ്ഞു:

''അങ്ങിനെയാകട്ടെ, സഹോദരീ. ഞാൻ നിങ്ങളുടെ മുതൽ സൂക്ഷിച്ചുകൊള്ളാം. എൻെറ കയ്യിൽ അതു ഭദ്രമായിരിക്കുമെന്നു് നിങ്ങൾക്കു് ഉറപ്പിക്കാം. അവസാനത്തെ തങ്കാവരെ നിങ്ങൾക്കു തിരിച്ചുകിട്ടും.''

പക്ഷേ സ്ത്രീ കസിയുടെ കയ്യിൽനിന്നും പെട്ടി വാങ്ങി.

''സത്യത്തിൽ ഇതു മുഴുവൻ എനിക്കു തിരിച്ചുകിട്ടുമോ?'' അവൾ ചോദിച്ചു.

''സഹോദരി, അതു സംശയിക്കുകയേ വേണ്ട!'' കസി പറഞ്ഞു. ''ഞാൻ സത്യസന്ധനും ധർമ്മിഷ്ഠനുമാണെന്നു് ഈ പട്ടണത്തിലുള്ള മുഴുവൻപേർക്കും അറിയാം.''

ആ സമയത്തു് ദരിദ്രൻ കയറിവന്നു. അയാളെ കണ്ടപ്പോൾ കസിക്കു് വലിയ സന്തോഷമായി.

''ഇവൻ ഇപ്പോൾ ഇവിടെ വന്നതു് ദൈവാനുഗ്രഹമായി,'' അയാൾ വിചാരിച്ചു. ''ഈ സ്ത്രീയുടെ മുമ്പിൽ എൻെറ സത്യസന്ധത സ്ഥാപിക്കാൻ ഇതിലും നല്ല ഒരു അവസരം കിട്ടുകയില്ല. ഞാൻ ഈ തെണ്ടിക്കു് അവൻെറ ആയിരം തങ്കാ മടക്കിക്കൊടുക്കും. പകരം ഒരു പെട്ടിനിറയെ പണവും രത്നങ്ങളുമാണു് കിട്ടുക. അതിൽ തെററില്ല, ഹാ! ഹാ!''

സ്ത്രീയുടെ നേരെ തിരിഞ്ഞു് കസി പറഞ്ഞു:



''സഹോദരി, ഞാൻ വീണ്ടും പറയട്ടെ. കസിയുടെ വീടിനേക്കാൾ സുരക്ഷിതമോ വിശ്വസിക്കാവുന്നതോ ആയ ഒരിടം വേറെ ഇല്ല. ഈ പെട്ടി നിങ്ങളുടെ വീട്ടിൽ വയ്ക്കുന്നതിനേക്കാൾ സുരക്ഷിതമായിരിക്കും ഇവിടെ. നിങ്ങളുടെ ഭർത്താവു മടങ്ങിവരുമ്പോഴോ നിങ്ങൾക്കുതന്നെ വേണമെന്നു തോന്നുമ്പോഴോ—എപ്പോൾ വേണമെങ്കിലും പെട്ടിതിരികെ കൊണ്ടുപോകാം.''

കസി പറയുന്നതു് നേരാണെന്നും അയാളുടെ ഓരോ വാക്കും വിശ്വസിക്കാവുന്നതാണെന്നുമുള്ള മട്ടിൽ അയാളുടെ ഭൃത്യന്മാരും സ്വീകരണമുറിയിലുണ്ടായിരുന്ന മററെല്ലാവരും തലയാട്ടി.

ദരിദ്രൻ അവിടെ നിൽക്കുന്ന കാര്യം അപ്പോൾ മാത്രമേ കണ്ടുള്ളുവെന്നു നടിച്ചു് കസി പറഞ്ഞു:

''മൊത്തം സമ്പാദ്യമായ ആയിരം തങ്കാ എന്നെ ഏല്പിച്ച ഒരാൾ ഇതാ ഇവിടുണ്ടു്. ഇയാൾ ഇന്നു രാവിലെ ഇവിടെ വന്നു് പണം ആവശ്യപ്പെട്ടു. ഒരു കള്ളനാണെന്നു തെററിദ്ധരിച്ചു് ഞാൻ പണം മടക്കിക്കൊടുക്കാൻ വിസമ്മതിച്ചു. ഇയാളെ അറിയാവുന്ന ആരെങ്കിലും ഇവിടെ ഉണ്ടെങ്കിൽ ഞാൻ ഇപ്പോൾത്തന്നെ പണം മടക്കിക്കൊടുക്കാം.''

സ്ത്രീ പറഞ്ഞു:

''ബഹുമാനപ്പെട്ട കസി, ഈ സാധുമനുഷ്യനെ ഏതാണ്ടു രണ്ടു വർഷമായി ഞങ്ങൾക്കറിയാം. വളരെ ദൂരെനിന്നു് ഈ പട്ടണത്തിൽ വന്നതാണു്. അപ്പോൾമുതൽ വളരെ കഠിനമായി പണിയെടുക്കുന്നുണ്ടു്. കുറച്ചുകാലം ഞങ്ങളുടെ വീട്ടിലും പണിയെടുത്തു. എന്നെ വിശ്വസിക്കൂ, ഇയാൾ വേലചെയ്തു സമ്പാദിച്ചതുതന്നെയാണു് ഈ പണം. കാരണം, ഇയാളേക്കാൾ അദ്ധ്വാനശീലനായ ഒരാളെ ഞാൻ കണ്ടിട്ടില്ല. ഇയാളുടെ കൈകൾ ഇങ്ങനെ പരുപരുത്തതായിത്തീർന്നതു് വെറുതെയല്ല.''

കസി ഒരു പച്ചച്ചിരിയോടെ പറഞ്ഞു:

''എന്തു്! നിങ്ങൾക്കു് ഇയാളെ അറിയാമെന്നോ! എന്നാൽപ്പിന്നെ ഇനി താമസിപ്പിച്ചിട്ടു കാര്യമില്ല. സഹോദരാ, അടുത്തു വരൂ. നിങ്ങളുടെ ആയിരം തങ്കാ എടുത്തോളൂ. ഉടൻ വാങ്ങിക്കോളൂ.''

കസി പെട്ടി തുറന്നു് കുറെ പണമെടുത്തു. ആയിരം തങ്കാ എണ്ണി ഉപചാരപൂർവ്വം ഉടമസ്ഥനെ ഏല്പിച്ചു.

''സഹോദരി, മററുള്ളവരുടെ പണം എൻെറ കയ്യിൽ വളരെ സുരക്ഷിതമാണെന്നും ഞാനതു് ഉടമസ്ഥർക്കു് തിരിച്ചുകൊടുക്കുന്നവനാണെന്നും നിങ്ങൾ ഇപ്പോൾ കണ്ടല്ലൊ,'' കസി തിടുക്കത്തിൽ പറഞ്ഞു. ''നിങ്ങൾ പെട്ടി ഇവിടെ വച്ചിട്ടു് സമാധാനമായി വീട്ടിൽ പോകൂ.''

അയാാം പെട്ടിക്കുവേണ്ടി കൈ നീട്ടി.

ആ സമയത്ത് സ്ത്രീയുടെ മകൻ തെരുവിൽനിന്ന് ഓടിവന്നു.

''അമ്മേ!'' അവൻ വിളിച്ചുപറഞ്ഞു. ''വേഗം വരൂ! അച്ഛൻ ഒട്ടകങ്ങളും ചരക്കുകളുമായി തിരിച്ചുവന്നു. അമ്മയെ കാത്ത് ഇരിക്കുകയാണ്.''

''നന്നായി. ഭർത്താവ് തിരിച്ചുവന്നതുകൊണ്ട് എനിക്ക് ഇനി കള്ളന്മാരെ പേടിക്കേണ്ട,'' സ്ത്രീ ചിരിച്ചുകൊണ്ട് പറഞ്ഞു. ''ബഹുമാനപ്പെട്ട കസിയുടെ സഹായമില്ലാതെതന്നെ അദ്ദേഹം ഞങ്ങളുടെ മുതൽ നോക്കിക്കൊള്ളും.''

ഇങ്ങനെ പറഞ്ഞുകൊണ്ട് സ്ത്രീ പെട്ടിയെടുത്ത് തലയിൽവച്ച് ദരിദ്രനുമൊന്നിച്ച് കസിയുടെ വീട്ടിൽനിന്നിറങ്ങി.

''സഹോദരാ, ഒരിക്കലും ആശ വെടിയരുത്,'' അവൾ പറഞ്ഞു. ''എല്ലാത്തവണയും ആളുകളെ പററിക്കാൻ കഴിയുന്ന ഒരൊററ തട്ടിപ്പുകാരനോ വഞ്ചകനോ ഉണ്ടായിട്ടില്ലെന്ന് ഓർക്കണം. വീട്ടിലേക്കു മടങ്ങിച്ചെന്ന് സമാധാനമായി ജീവിക്കൂ. നിങ്ങൾ അന്യനാട്ടിൽ വേണ്ടത്ര അലഞ്ഞുനടന്നിരിക്കുന്നു. പാടുപെട്ടു സമ്പാദിച്ച പണം ചെലവു ചെയ്ത് സുഖമായി കഴിയൂ.''

അവർ പരസ്പരം യാത്രപറഞ്ഞു പിരിഞ്ഞു.

ഇനി കസിയുടെ കാര്യമോ? ഒററയ്ക്കായപ്പോൾ അയാൾ കോപിച്ചു കലിതുള്ളിക്കൊണ്ട് താടിപിടിച്ചു വലിക്കുകയും നിലത്ത് ആഞ്ഞു ചവിട്ടുകയും ചെയ്തു. കോപവും നിരാശയും സഹിക്കാതെ എന്തു ചെയ്യേണ്ടു എന്ന് അയാൾക്കു നിശ്ചയമില്ലായിരുന്നു.

''ഞാൻ എന്തൊരു ഭാഗ്യദോഷിയാണ്!'' അയാൾ വീണ്ടുംവീണ്ടും ആർത്തസ്വരത്തിൽ വിലപിച്ചു. ''എന്തൊരു ഭയങ്കര അത്യാഹിതമാണിത്! ആ വ്യാപാരി റഹിം പോയി തുലയട്ടെ! ഒരു മണിക്കൂർ കഴിഞ്ഞ്, ഒരൊററ മണിക്കൂർ കഴിഞ്ഞ്, അയാൾക്കു വന്നാലെന്തായിരുന്നു! അതിനകം കാര്യമെല്ലാം കഴിഞ്ഞേനെ. ദ്രവ്യമുള്ള പെട്ടി എന്റേതാകുമായിരുന്നു. എന്റെ ധനം ഇരട്ടിയാകുമായിരുന്നു. എന്റെ വലിയ പെട്ടി നിറഞ്ഞു കവിയുമായിരുന്നു. എനിക്കിതു താങ്ങാനാവില്ല, ഒരിക്കലും താങ്ങാനാവില്ല. ഹാ! കഷ്ടം! ഹാ! കഷ്ടം!''

വിവർത്തനം: ഗോപാലകൃഷ്ണൻ

# ബൊറൊൾദോയ് – മെർഗേനും ധീരനായ മകനും

## ഒരു അൾട്ടായ് നാടോടിക്കഥ



പണ്ടുപണ്ട് നീലിമയാർന്ന അൾട്ടായ് മലയിൽ അൾമിസ് എന്നു പേരുള്ള മനുഷ്യഭുക്കായ ഒരു രാക്ഷസനുണ്ടായിരുന്നു.

അൾമിസിനു നീണ്ടു കറുത്ത മീശയുണ്ടായിരുന്നു. അവനത് കടിഞ്ഞാൺപോലെ ചുമലിന്റെ മീതേക്കൂടി പുറകോട്ടിട്ടാണു നടക്കുന്നത്.

താടി മുട്ടുവരെ നീണ്ടുകിടക്കും.
ചോരപോലെ ചുവന്ന കണ്ണുകൾ.
മൂർച്ചയുള്ള വലിയ പല്ലുകൾ.
വിരലുകളിൽ മൃഗങ്ങളുടേതുപോലെ കൂർത്തു വളഞ്ഞ നഖങ്ങൾ.
അവന്റെ ദേഹം മുഴുവൻ കട്ടിയുള്ള രോമംകൊണ്ടു മൂടിയിരുന്നു.

നിർദ്ദയനും രക്തദാഹിയുമായ ഒരു ഭയങ്കരനായിരുന്നു അൾമിസ്. അവൻ കാട്ടിൽവച്ച് നായാട്ടുകാരേയും ഗ്രാമങ്ങളിൽ ചെന്ന് സ്ത്രീകളേയും ആക്രമിക്കും. വൃദ്ധന്മാരായാലും കൊച്ചുകുഞ്ഞുങ്ങളായാലും വെറുതെ വിടുകയില്ല. ആളുകളുടെ നേരെ ചാടിവീണ് അവരെ തിന്നും.

അൾമിസ് വളരെ കരുത്തനും കൗശലക്കാരനുമായതുകൊണ്ട് ആരും അവനെ എതിർക്കാൻ ധൈര്യപ്പെട്ടില്ല. അൾമിസിനെ കാണുന്നയുടൻ ആളുകൾ ഓടിയൊളിക്കാൻ ശ്രമിച്ചു. വേറെന്തു ചെയ്യണമെന്ന് അവർക്ക് അറിഞ്ഞുകൂടായിരുന്നു.

''അരാമിസിനു് നമ്മേക്കാരം കരുത്തും കൗശലവുമുണ്ട്,'' അവർ പറഞ്ഞു. ''ആർക്കും അവനെ ജയിക്കാൻ സാദ്ധ്യമല്ല. ആർക്കും അവനെ ഉപായത്തിൽ തോല്പിക്കാൻ സാദ്ധ്യമല്ല. മിണ്ടാതെ സഹിക്കാൻ നാം പഠിക്കണം.''

അങ്ങിനെ അവർ മിണ്ടാതെ സഹിച്ചുപോന്നു.

ഗ്രാമങ്ങളിലൊന്നിൽ ബൊറൊരാംദോയ്—മെർഗേൻ എന്നു പേരുള്ള ഒരു നായട്ടുകാരൻ ഉണ്ടായിരുന്നു. അയാരം ബലവാനും ധീരനും ബുദ്ധിശാലിയുമായിരുന്നു. ചിലർ നായാട്ടിനു പോയാൽ വെറുംകയ്യോടെയായിരിക്കും മടങ്ങുക. പക്ഷേ ബൊറൊരാംദോയ്—മെർഗേൻ അത്തരക്കാരനല്ല. വേട്ടയാടിയ അനേകം മൃഗങ്ങളേയും കൊണ്ടേ തിരിച്ചുവരൂ. കുറുക്കൻ, കാട്ടുകീരി, അണ്ണാൻ തുടങ്ങിയ ജന്തുക്കളുമായിട്ടായിരിക്കും അയാരം വരിക. അയാരം ചുററിനടക്കാത്ത കാടില്ല, കയറാത്ത മലയില്ല. ഒരൊററ വന്യമൃഗംപോലും അയാളെ തൊട്ടിട്ടില്ല. ഒരിക്കൽപ്പോലും അയാരംക്കു് ആപത്തു പിണഞ്ഞിട്ടില്ല. കാരണം, അയാരംക്കു് കൂർമ്മബുദ്ധിയും സൂക്ഷ്മദൃഷ്ടിയും കരുത്തുററ കൈകളും ഉണ്ടായിരുന്നു.

ഒരു ദിവസം അരാമിസ് മലയിൽനിന്നിറങ്ങി ബൊറൊരാംദോയ്—മെർഗേൻെറ ഗ്രാമത്തിൽ വന്നു. ഭയചകിതരായ ആളുകരം എവിടെ ഒളിക്കണമെന്നറിയാതെ നാലുപാടും ഓടി. ഒരു കുട്ടിയെ പിടിച്ചുകൊണ്ടു് അരാമിസ് മലയിലേക്കു മടങ്ങി.

അവൻ അടുത്തുണ്ടായിരുന്നപ്പോരം ഗ്രാമവാസികരം കുശുകുശുക്കാൻ മാത്രമേ ധൈര്യപ്പെട്ടുള്ളു. പക്ഷേ അവൻ പൊയ്ക്കഴിഞ്ഞപ്പോരം അവർ ഉറക്കെ സംസാരിക്കാനും അലമുറയിടാനും തുടങ്ങി.

''അടുത്ത തവണ രാക്ഷസൻ ആരുടെ കുഞ്ഞിനെ ആയിരിക്കുമോ പിടിച്ചുകൊണ്ടു പോകുന്നതു്?'' അമ്മമാർ തേങ്ങിക്കരഞ്ഞുകൊണ്ടു് ചോദിച്ചു.

കുഞ്ഞുങ്ങരം വിതുമ്മിക്കരഞ്ഞു. പുരുഷന്മാർ നെററിചുളിച്ച് മൗനം പൂണ്ടു.

ബൊറൊരാംദോയ്—മെർഗേൻ മൗനം ഭഞ്ജിച്ചുകൊണ്ടു പറഞ്ഞു:

''കണ്ണീരൊഴുക്കിയതുകൊണ്ടോ ഓടിയൊളിക്കാൻ ശ്രമിച്ചതുകൊണ്ടോ ഒരു പ്രയോജനവുമില്ല. നമ്മരം അരാമിസിനെ കൊല്ലണം. എന്നാലേ പേടിക്കാതെ ജീവിക്കാൻ കഴിയൂ.''

പുരുഷന്മാർ പറഞ്ഞു:

''നമുക്കു് എങ്ങിനെ അരാമിസിനെ വകവരുത്താൻ കഴിയും? എങ്ങിനെ അവൻെറ ഉപദ്രവം ഒഴിവാക്കാൻ കഴിയും? നമുക്കു് പക്ഷികളെപ്പോലെ



ആകാശത്തേക്കു പറന്നുയരാനോ മീനുകളെപ്പോലെ വെള്ളത്തിൽ ഒളിക്കാനോ സാദ്ധ്യമല്ല. ഈ ശപിക്കപ്പെട്ട രാക്ഷസൻെറ മാന്തും കടിയുമേററു മരിക്കുകയെന്നതാണു് നമ്മുടെ വിധി.''

ബൊറൊരാംദോയ്—മെർഗേനു് കടുത്ത വിഷാദവും നിരാശയും തോന്നി. അയാരം മകനെ നോക്കി വിചാരിച്ചു.

''എൻെറ മകൻ ഭൂമിയിൽ പിറന്നതു് അരാമിസിനു് കൂർത്ത പല്ലുകരം കൊണ്ടു് കടിച്ചുകീറാനല്ല. മററു കുട്ടികരം ജനിച്ചതും അതിനുവേണ്ടിയല്ല. അരാമിസിനെ കൊന്നേപററൂ. അമ്മമാരുടെ ദുഃഖത്തിനു് ഒരറുതിവരുത്തണം.''

പക്ഷേ അതെങ്ങിനെ ചെയ്യും?

അരാമിസിനെ പോരിനു വിളിക്കുന്ന പ്രശ്നമേയില്ല. ഒരാളെയെന്നല്ല, അവരെ എല്ലാവരേയും കൊല്ലാനുള്ള കരുത്തുണ്ടു് അവനു്. അതുമല്ല, ഗ്രാമവാസികരം അവനോടു പൊരുതാൻ വിസമ്മതിക്കും. അരാമിസ് അവരെ ഭയപ്പെടുത്തി വിറപ്പിച്ചുനിർത്തിയിരിക്കുകയാണു്. അവരുടെ ധൈര്യവും വീര്യവുമെല്ലാം അവൻ നശിപ്പിച്ചു. അരാമിസിനെ ഉപായത്തിൽ തോല്പിക്കാനും സാദ്ധ്യമല്ല. അവൻ എപ്പോഴും കരുതലോടെയാണു് നടക്കുന്നതു്. കഴപ്പമെന്തെങ്കിലുമുണ്ടോയെന്നു് ഞൊടിയിടയിൽ മനസ്സിലാക്കും.

ആളുകളെ അരാമിസിൽനിന്നു് രക്ഷിക്കാൻ എങ്ങിനെ കഴിയുമെന്നാലോചിച്ച് ബൊറൊരാംദോയ്—മെർഗേൻെറ മനസ്സിനു് സ്വസ്ഥതയില്ലാതായി. അയാരം വളരെ നേരം തല പുകഞ്ഞു് ആലോചിച്ച് അവസാനം ഒരു പോംവഴി കണ്ടെത്തി.

പക്ഷേ അതെന്താണെന്നു് അയാരം ആരോടും പറഞ്ഞില്ല.

അയാരം ഏററവും ബലമുള്ള വില്ലും ഏററവും മൂർച്ചയുള്ള അമ്പുകളുമെടുത്തു് മകനോടു ചോദിച്ചു:

''നിനക്കു് ധൈര്യമുണ്ടോ?''

''ഉണ്ടു്!'' ബാലൻ പറഞ്ഞു.

ആളുകളോടു് അനുകമ്പയുണ്ടോ?''

''ഉണ്ടു്!''

''എന്നാൽ എൻെറകൂടെ വാ. നമ്മുടെ വഴി നീണ്ടതാണു്. നമ്മുടെ ദൗത്യം അപകടകരമാണു്. എങ്കിലും നാം പോയേതീരൂ. നിനക്കു് എന്നോടു് എന്തെങ്കിലും ചോദിക്കാനുണ്ടോ?''

ബാലൻ തലകുലുക്കി. നായാട്ടുകാരനും മകനും നിശ്ശബ്ദം യാത്ര തിരിച്ചു. അരാമിസിൻെറ ഇരിപ്പിടമായ മലയിലേക്കാണു് അവർ പോയതു്.

ഇടതൂർന്നു നിൽക്കുന്ന ഒരു വനം കടന്നു്, പാറകൾ നിറഞ്ഞ മലഞ്ചെരിവുകൾ കയറി, വഴി തിരിച്ചറിയാൻ ഒരു നടപ്പാതപോലുമില്ലാതെ, അവർ നടന്നു. അവസാനം ഒരു വെളിപ്രദേശത്തെത്തി.

ഒരു ഉയരമുള്ള മരക്കുററി അവിടെ നില്പുണ്ടായിരുന്നു. അടുത്തു് കുറെ കുററിച്ചെടികളും മരങ്ങളുമുണ്ടു്. ഒരൊററ മൃഗത്തേയോ പക്ഷിയേയോ അവിടെങ്ങും കാണ്മാനില്ലായിരുന്നു.

ബൊറൊൾദോയ്—മെർഗേൻ നിന്നു് നായാട്ടുവേഷം ഊരി മരക്കുററിയെ അണിയിച്ചു. മകൻ മൗനമായി അതു നോക്കിനിന്നു. ചോദ്യമൊന്നും ചോദിച്ചില്ല. അച്ഛൻ മരക്കുററിക്കടുത്തു് തീകൂട്ടി. എന്നിട്ടും ബാലൻ അതു നോക്കിക്കൊണ്ടു നിന്നതല്ലാതെ യാതൊന്നും പറഞ്ഞില്ല.

നായാട്ടുകാരൻ മകനോടു പറഞ്ഞു:

''ഈ തീയുടെ അടുത്തു് ഇരിക്കു്, എന്തു സംഭവിച്ചാലും ഓടിപ്പോകരുതു്.''

''ഇല്ല.''

''ഇവിടെ നടക്കാൻ പോകുന്നതു കാണുമ്പോൾ നീ ഭയന്നു ഞടുങ്ങും.''

''ഇല്ല.''

''എന്നാൽ ഇവിടെ ഇരിക്കു്.''

ബാലൻ തീയ്ക്കു സമീപം ഇരുന്നു. അച്ഛൻ അമ്പും വില്ലുമായി കുററിച്ചെടികൾക്കിടയിൽ ഒളിച്ചിരുന്നു.

അവർ അങ്ങിനെ വളരെ നേരം ഇരുന്നു.

പെട്ടെന്നു് കൊമ്പുകൾ ഇളകുന്നതിൻേറയും ചില്ലകൾ ഒടിയുന്നതിൻേറയും ശബ്ദം കേട്ടു. അൾമിസ് മരങ്ങൾക്കിടയിൽനിന്നും പുറത്തു വന്നു. അവൻെറ കറുത്ത മീശ ചുമലുകളിലൂടെ പിന്നിലേക്കു തൂങ്ങിക്കിടന്നു. കണ്ണുകൾ ചോരപോലെ ചുവന്നിരുന്നു. അവൻ കൂർത്ത പല്ലുകൾ ഞെരിക്കുകയായിരുന്നു. തീയ്ക്കടുത്തു് ബാലൻ ഇരിക്കുന്നതു കണ്ടപ്പോൾ അവൻ സന്തോഷംകൊണ്ടു് അലറി:

''ഞാൻ ഇറച്ചിക്കുവേണ്ടി ഗ്രാമത്തിലേക്കു പോകാൻ തുടങ്ങുകയായിരുന്നു. എന്നിട്ടിതാ എന്നെ കാത്തു് ഇറച്ചി ഇരിക്കുന്നു!''

അവൻ മരക്കുററി കണ്ടതു് അപ്പോഴാണു്. അതൊരു നായാട്ടുകാരനാണെന്നു ധരിച്ചു് അവൻ പൊട്ടിച്ചിരിച്ചുകൊണ്ടു പറഞ്ഞു:

''എടാ നായാട്ടുകാരാ, ഞാൻ നിൻെറ മകനെ പിടിച്ചുതിന്നുന്നതു കണ്ടോ! അവനെ രക്ഷിക്കാൻ നീ ധൈര്യപ്പെടുകയില്ല.''



ഇങ്ങനെ പറഞ്ഞുകൊണ്ടു് അൾമിസ് തീയുടെനേരെ ഓടിയടുത്തു. ഓടുമ്പോൾ അവൻെറ താടി കാററിൽ പറന്നു. നീണ്ട രോമക്കോട്ടിൻെറ മടക്കുകൾ തുറന്നുമലർന്നു. അൾമിസ് ബാലനെ പിടിക്കാൻ ഭാവിച്ചു. പക്ഷേ അവൻ മരക്കുററിയുടെ പിന്നിലേക്കു് ഓടി. അൾമിസ് അവൻെറ പിറകെ ഓടി. പക്ഷേ ബാലൻ മരക്കുററിക്കു ചുററും ഓടിക്കൊണ്ടിരുന്നു. രാക്ഷസനു് അവനെ പിടി കിട്ടിയില്ല.

ബൊറൊൾദോയ്—മെർഗേൻ ഉന്നം പിടിച്ചു് ഒരു അമ്പെയ്തു. അതു് അൾമിസിൻെറ നെഞ്ചിൻെറ ഒത്ത നടുക്കു് തറച്ചു. അൾമിസ് വേദനകൊണ്ടു് അലറി. അവൻെറ നിലവിളിയുടെ ശബ്ദത്താൽ വൃക്ഷങ്ങൾ വളഞ്ഞു. മലയിൽനിന്നു് ഉരുൾപൊട്ടി വീണു.

ബൊറൊൾദോയ്—മെർഗേൻ രാക്ഷസൻെറ നേരെ ഒന്നിനു പിറകെ ഒന്നായി അമ്പുകൾ തൊടുത്തുവിട്ടുകൊണ്ടിരുന്നു.

അൾമിസ് കോപം സഹിക്കവെയ്യാതെ നായാട്ടുകാരൻെറ വേഷമണിഞ്ഞു നിൽക്കുന്ന മരക്കുററിയുടെ നേരെ ഓടിയടുത്തു. അവൻ അതു് കടിക്കാനും കരളാനും തുടങ്ങി. പക്ഷേ പെട്ടെന്നു് അവൻ നിലത്തേക്കു മറിഞ്ഞു. ബൊറൊൾദോയ്—മെർഗേൻ അടുത്തു ചെന്നു നോക്കിയപ്പോൾ അൾമിസ് കൊല്ലപ്പെട്ടെന്നു മനസ്സിലായി.

ബൊറൊൾദോയ്—മെർഗേൻ മകനോടു് പേടി തോന്നിയോ ഇല്ലയോ എന്നു ചോദിച്ചില്ല. അയാൾ ഒരേയൊരു വാക്കേ അവനോടു പറഞ്ഞുള്ളു:

''വാ!''

രണ്ടുപേരും ഗ്രാമത്തിലേക്കു തിരിച്ചു.

ഗ്രാമത്തിലെത്തിയപ്പോൾ ബൊറൊൾദോയ്—മെർഗേൻ ആളുകളോടു പറഞ്ഞു:

''ഇനി നമ്മുടെ കുട്ടികൾക്കു് സമാധാനമായി വളരാം. അവരുടെ അമ്മമാർക്കു് ഭയമില്ലാതെ ജീവിക്കാം. അൾമിസ് ചത്തു. അവനെ കൊന്നു.''

''ആരു കൊന്നു?'' ആളുകൾ ചോദിച്ചു.

''ഞാൻ കൊന്നു.''

''നിങ്ങൾ നിങ്ങളുടെ കൊച്ചുമകനെ കൂടെ കൊണ്ടുപോയതെന്തിനാണു്?''

''അൾമിസിനെ പിടിക്കാനുള്ള ഇരയായി അവൻ ഉപകരിച്ചു.''

''പക്ഷേ അൾമിസ് അവനെ പിച്ചിച്ചീന്താനുള്ള സാദ്ധ്യതയുണ്ടായിരുന്നില്ലേ?''

''സാദ്ധ്യതയുണ്ടായിരുന്നു.''

കൂടുതലൊന്നും പറയാതെ ബൊറൊറാംദോയ്—മെർഗേൻ അയാളുടെ വീട്ടിലേക്കു കയറി.

നീലിമയാർന്ന അറംട്ടായ് മലയിലുള്ളവർക്കു് അവരുടെ ക്രൂരനായ ചിരകാലശത്രുവിൽനിന്നു വിടുതി ലഭിച്ചതു് ഇങ്ങനെയാണ്.

വിവർത്തനം: ഗോപാലകൃഷ്ണൻ

# ആരാണ് ഏററവും വലുത്?

## ഒരു കിർഗീസ് നാടോടിക്കഥ



പണ്ടു് ഒരു ഗ്രാമത്തിൽ മൂന്നു സഹോദരന്മാർക്കു കൂടി ഒരു പൂള്ളിക്കാളയുണ്ടായിരുന്നു.

ഒരു ദിവസം സഹോദരന്മാർ ഒററക്കൊററയ്ക്കു താമസിക്കാൻ തീരുമാനിച്ചു. പക്ഷേ ഒരു കാളയെ മൂന്നു പേർക്കായി വീതിക്കുന്നതെങ്ങിനെ? അതിനെ വിൽക്കാൻ അവർ ആദ്യം ആലോചിച്ചു. പക്ഷേ അടുത്തുള്ളവരാരും അതിനെ വാങ്ങാൻമാത്രം ധനികരായിരുന്നില്ല. പിന്നീടു് അവർ കാളയെ കശാപ്പുചെയ്തു് മാംസം പങ്കുവയ്ക്കാൻ ആലോചിച്ചു. പക്ഷേ അതും അവർ ചെയ്തില്ല. കാരണം അവർക്കു കാളയോടു ദയതോന്നി. മൂന്നുപേരിൽ ഒരാംക്കു കൊടുക്കാമെന്നുവച്ചാൽ, അതിനും അവർക്കു സമ്മതമില്ലായിരുന്നു.

അതുകൊണ്ടു് ഒരു സിദ്ധന്റെ അടുത്തു പോയി ഉപദേശം തേടാൻ അവർ തീരുമാനിച്ചു.

''സിദ്ധൻ തീരുമാനിക്കുന്നപ്രകാരം നമുക്കു ചെയ്യാം,'' എന്നു പറഞ്ഞുകൊണ്ടു് അവർ സിദ്ധന്റെ ഗ്രാമത്തിലേക്കു തിരിച്ചു. ഏററവും മുതിർന്ന സഹോദരൻ കാളയുടെ തലയ്ക്കലും രണ്ടാമത്തെയാാം കാളയുടെ വശത്തും ഏററവും ഇളയ സഹോദരൻ ഒരു വടിയുമായി പുറകിലും നടന്നു.

വെളുപ്പിനു് ഒരു കുതിരസവാരിക്കാരൻ ഒപ്പമെത്തി. ഇളയ സഹോദരനെ അഭിവാദനം ചെയ്തശേഷം, കാളയെ എവിടെ കൊണ്ടുപോവുകയാണെ

ന്നു് അയാൾ ചോദിച്ചു. ഇളയ സഹോദരൻ എല്ലാ കാര്യങ്ങളും വിവരിച്ചു. അയാൾ പറഞ്ഞു:

''ഞങ്ങൾ കാളയെ ഒരു സിദ്ധൻെറ അടുത്തേക്കു കൊണ്ടുപോവുകയാണു്. ഞങ്ങൾ അദ്ദേഹത്തിൻെറ തീരുമാനത്തിനു വിടും. അദ്ദേഹത്തിൻെറ ഉപദേശമനുസരിച്ചു ചെയ്യും.''

കുതിരസവാരിക്കാരൻ വിടവാങ്ങുമ്പോൾ ഇളയ സഹോദരൻ പറഞ്ഞു:

''നിങ്ങൾ താമസിയാതെ എൻെറ നേരെ മൂത്ത സഹോദരനെ കണ്ടുമുട്ടും. ജ്യേഷ്ഠൻ കാളയുടെ വശത്തു് നടക്കുകയാണു്. ജ്യേഷ്ഠനെ എൻെറ അന്വേഷണങ്ങൾ അറിയിക്കൂ. കാളയെ വേഗം ഓടിച്ചുകൊണ്ടു പോകാൻ പറയൂ. ഇരുട്ടാകുന്നതിനുമുമ്പ് സിദ്ധൻെറ അടുത്തെത്തണം.''

''അങ്ങിനെയാവട്ടെ'' എന്നു പറഞ്ഞുകൊണ്ടു് സവാരിക്കാരൻ കുതിരയെ വേഗം ഓടിച്ചുപോയി.

ഉച്ചയായപ്പോൾ അയാൾ കാളയുടെ വശത്തു നടക്കുന്ന രണ്ടാമത്തെ സഹോദരൻെറ ഒപ്പമെത്തി.

അഭിവാദനങ്ങൾക്കുശേഷം അയാൾ പറഞ്ഞു:

''നിങ്ങളുടെ അനുജൻ അന്വേഷണം അറിയിക്കാൻ പറഞ്ഞു. നിങ്ങൾ എത്തേണ്ട ഇടത്തു് ഇരുട്ടിനുമുമ്പു് എത്തണമെങ്കിൽ കാളയെ വേഗം തെളിച്ചുകൊണ്ടു് പോകണമെന്നാണു പറഞ്ഞതു്.''

രണ്ടാമത്തെ സഹോദരൻ സവാരിക്കാരനോടു് നന്ദിപ്രകടിപ്പിച്ച ശേഷം പറഞ്ഞു:

''നിങ്ങൾ കാളയുടെ തലയ്ക്കൽ എത്തുമ്പോൾ ജ്യേഷ്ഠനെ എൻെറ അന്വേഷണങ്ങൾ അറിയിക്കൂ. കാളയെ വേഗം തെളിച്ചുകൊണ്ടു പോകാൻ പറയൂ. സിദ്ധൻെറ ഗ്രാമത്തിൽ കഴിയുന്നതും വേഗം എത്തണം.''

സവാരിക്കാരൻ യാത്ര തുടർന്നു. അയാൾ കാളയുടെ തലയ്ക്കൽ എത്തിയപ്പോഴേക്കു് വൈകുന്നേരമായിക്കഴിഞ്ഞിരുന്നു. അയാൾ മൂത്ത സഹോദരനെ അനുജന്മാർ രണ്ടുപേരുടേയും അന്വേഷണങ്ങളും അപേക്ഷകളും അറിയിച്ചു.

''ഞാൻ വിചാരിച്ചാൽ നിവൃത്തിയില്ല,'' മൂത്ത സഹോദരൻ പറഞ്ഞു. ''നേരം സന്ധ്യയായി. കാളയെ ഇനി തെളിച്ചുകൊണ്ടു പോയിട്ടു കാര്യമില്ല. രാത്രി വഴിയരികിൽ എവിടെയെങ്കിലും കഴിച്ചുകൂട്ടിയേ പറ്റൂ.''

അയാൾ നടപ്പിൻെറ വേഗത കുറച്ചു.

പക്ഷേ സവാരിക്കാരൻ നിൽക്കാതെ കുതിരയോടിച്ചു പോയി.

സഹോദരന്മാർ രാത്രി പുൽപ്രദേശത്തു കഴിച്ചുകൂട്ടി. പിറേറന്നു രാവിലെ കാളയെ തെളിച്ചുകൊണ്ടു് വീണ്ടും യാത്ര തുടർന്നു. പെട്ടെന്നു് ഒരു ഭയങ്കരസംഭവം ഉണ്ടായി. ഒരു കൂററൻ പരുന്തു് ആകാശത്തുനിന്നു് താഴോട്ടു പറന്നു വന്നു് കാളയെ നഖങ്ങൾക്കുള്ളിലാക്കി അതിനേയും പൊക്കിയെടുത്തുകൊണ്ടു് പറന്നുപോയി.

സഹോദരന്മാർ കുറെനേരം സങ്കടപ്പെട്ടു കരഞ്ഞശേഷം വെറുംകയ്യോടെ വീട്ടിലേക്കു മടങ്ങി.

ഈ സമയത്തു് പരുന്തു് കാളയെ അള്ളിപ്പിടിച്ചുകൊണ്ടു് ആകാശത്തുകൂടി പറക്കുകയായിരുന്നു. താമസിയാതെ അതു് താഴെ ഒരു പററം ആളുകൾ മേയുന്നതു കണ്ടു. അവയുടെ കൂട്ടത്തിൽ വളരെ നീണ്ട കൊമ്പുകളോടുകൂടിയ ഒരു ആടുണ്ടായിരുന്നു. പരുന്തു് താഴോട്ടു പറന്നു വന്നു് ആടിൻെറ കൊമ്പിൽ ഇരുന്നു് കാളയെ കൊത്തിത്തിന്നാൻ തുടങ്ങി. കാളയുടെ എല്ലുകൾ നാലുപാടും തെറിച്ചുവീണു.

പെട്ടെന്നു് മഴ ശക്തിയായി പെയ്തുതുടങ്ങി. ആട്ടിടയനും ആടുകളും മഴ നനയാതിരിക്കാൻവേണ്ടി ഇതേ ആടിൻെറ താടിക്കു കീഴിൽ അഭയം തേടി.

പെട്ടെന്നു് ആട്ടിടയനു് ഇടത്തെ കണ്ണിൽ കലശലായ വേദന തോന്നി.

''എൻെറ കണ്ണിൽ ഒരു കരടു പോയെന്നു തോന്നുന്നു,'' അയാൾ വിചാരിച്ചു.

വൈകുന്നേരമായപ്പോൾ ഇടയൻ ആട്ടിൻപററത്തെ ഗ്രാമത്തിലേക്കു തെളിച്ചുകൊണ്ടു പോയി. അയാളുടെ കണ്ണിലെ വേദന വർദ്ധിച്ചു. അയാൾ യാചിച്ചു:

''നാട്ടുകാരേ, വൈദ്യന്മാരെ വിളിച്ചുകൊണ്ടു വരിൻ! അവർ നാല്പതു തോണികളിലായി എൻെറ കണ്ണിൽ തുഴഞ്ഞു് കരടു കണ്ടുപിടിക്കട്ടെ. എനിക്കു് ഒരു നിമിഷംപോലും സ്വൈരം കിട്ടുന്നില്ല.''

ഗ്രാമവാസികൾ പോയി നാല്പതു വൈദ്യന്മാരെ കണ്ടു. അവർ പറഞ്ഞു:

''നിങ്ങൾ ഞങ്ങളുടെ ആട്ടിടയൻെറ കണ്ണിൽ ഇറങ്ങി കരടു കണ്ടുപിടിക്കൂ. അയാളുടെ വേദന ശമിപ്പിക്കൂ. അയാളുടെ കണ്ണിനു കേടു വരുത്താതെ സൂക്ഷിക്കണമെന്നു മാത്രം.''

നാല്പതു വൈദ്യന്മാർ നാല്പതു തോണികളിലേറി ആട്ടിടയൻെറ കണ്ണിൽ തുഴഞ്ഞുനടന്നു. അവർ കണ്ണിൽ പോയ കരടു് കണ്ടുപിടിച്ചു. അതു വാസ്തവത്തിൽ ഒരു കരടായിരുന്നില്ല, കാളയുടെ തോൾപ്പലകയായിരുന്നു. മഴ നനയാതിരിക്കാൻ ആടിൻെറ താടിക്കുകീഴിൽ പോയി നിന്നപ്പോഴാണു് അതു് ആട്ടിടയൻെറ കണ്ണിൽ പോയതു്.

അതു് എടുത്തപ്പോൾ ആട്ടിടയന്റെ കണ്ണിലെ വേദന പോയി. വൈദ്യന്മാർ വീടുകളിലേക്കു മടങ്ങി. കാളയുടെ തോൽപ്പലക ഗ്രാമത്തിന്റെ പുറത്തു കൊണ്ടുപോയി ദൂരേക്കെറിഞ്ഞു.

കുറേ കഴിഞ്ഞു് കുറെ നാടോടികൾ തോൽപ്പലക കിടന്നിരുന്നതിന്റെ അടുത്തുകൂടി കടന്നുപോയി. നേരം ഇരുട്ടിത്തുടങ്ങിയതുകൊണ്ടു് കാരണവന്മാർ കൂടിയാലോചിച്ചു് രാത്രി അവിടെ തങ്ങാനും തീക്കൂട്ടാനും നിശ്ചയിച്ചു.

''ഈ ചതുപ്പുനിലമാണു് നമുക്കു് രാത്രി കഴിച്ചുകൂട്ടാൻ ഏററവും പററിയ സ്ഥലം,'' അവർ പറഞ്ഞു.

പക്ഷേ അവർ ഭാണ്ഡങ്ങളെല്ലാം അഴിച്ചുവച്ചു് ഉറങ്ങാൻ തയ്യാറായപ്പോൾ പെട്ടെന്നു് ഭൂമി കുലുങ്ങാനും ഇളകാനും തുടങ്ങി. നാടോടികൾ പേടിച്ചു വിരണ്ടു. അവർ വേഗം സാമാനങ്ങൾ വണ്ടികളിലിട്ടു് കുതിരകളെ പൂട്ടി സ്ഥലം വിട്ടു.

നേരം പുലർന്നപ്പോഴേ അവർക്കു ശ്വാസം വീണുള്ളു. അവർ താവളമടിച്ചശേഷം കാരണവന്മാർ തലേന്നു രാത്രി സംഭവിച്ചതെന്താണെന്നു് അറിയാൻ വേണ്ടി നാല്പതു സവാരിക്കാരെ ഭൂമികുലുക്കം നടന്ന സ്ഥലത്തേക്കയച്ചു.

സവാരിക്കാർ താമസിയാതെ അവിടെ എത്തി. രാത്രി ഒരു ചതുപ്പുനിലമാണെന്നു തങ്ങൾ ധരിച്ചതു് വാസ്തവത്തിൽ ഒരു കൂററൻ എല്ലാണെന്നു്—ഒരു കാളയുടെ തോൽപ്പലകയാണെന്നു്—അവർക്കു മനസ്സിലായി. ഒരു കുറുക്കൻ അതു് കരളുന്നതു് അവർ കണ്ടു.

''അപ്പോൾ ഇങ്ങനെയാണു് ഭൂമികുലുക്കം ഉണ്ടായതു്?'' സവാരിക്കാർ പറഞ്ഞു. അവർ ഉന്നം പിടിച്ചു് അമ്പുകൾ എയ്തു് കുറുക്കനെ കൊന്നു.

അതുകഴിഞ്ഞു് അവർ കുറുക്കന്റെ തൊലിയുരിക്കാൻ തുടങ്ങി. പക്ഷേ അവർക്കു് ഒരു വശത്തെ തൊലിയുരിക്കാനേ കഴിഞ്ഞുള്ളു. എത്ര ശ്രമിച്ചിട്ടും കുറുക്കനെ തിരിച്ചിടാൻ കഴിഞ്ഞില്ല.

സവാരിക്കാർ താവളത്തിലേക്കു മടങ്ങി, നടന്ന കാര്യങ്ങളെല്ലാം കാരണവന്മാരോടു പറഞ്ഞു. എന്തു ചെയ്യണമെന്നു് കാരണവന്മാർ ആലോചിക്കാൻ തുടങ്ങി.

ആ സമയത്തു് ഒരു ചെറുപ്പക്കാരി അവരുടെ അടുത്തു വന്നു പറഞ്ഞു:

''നിങ്ങളുടെ സവാരിക്കാർ കൊണ്ടുവന്ന കുറുക്കന്റെ തോലു് ദയവുചെയ്തു് എനിക്കു തരു. ഞാൻ ഇപ്പോൾ പ്രസവിച്ച കുഞ്ഞിനു് ഒരു തൊപ്പിയുണ്ടാക്കാനാണു്.''

''ശരി,'' കാരണവന്മാർ പറഞ്ഞു. ''നീ അതെടുത്തോ.''



സ്ത്രീ കുഞ്ഞിന്റെ തല അളന്നു് തൊപ്പിക്കായി തോൽ മുറിക്കാൻ തുടങ്ങി. പക്ഷേ ആ തോലു് പകുതി തൊപ്പിക്കേ തികയൂ എന്നു് താമസിയാതെ അവൾക്കു മനസ്സിലായി. അതുകൊണ്ടു് അവൾ വീണ്ടും കാരണവന്മാരുടെ അടുത്തു ചെന്നു് തോലിന്റെ മറേറ പകുതികൂടി കൊടുക്കാൻ അപേക്ഷിച്ചു.

തങ്ങൾക്കു് കുറുക്കനെ തിരിച്ചിട്ടു് മറേറ വശത്തെ തൊലിയുരിക്കാൻ കഴിഞ്ഞില്ലെന്ന കാര്യം നാല്പതു സവാരിക്കാർ തുറന്നുപറഞ്ഞു.

''തോലിന്റെ പകുതികൊണ്ടു് തൊപ്പി തീരുന്നില്ലെങ്കിൽ നീ തന്നെ പോയി കുറുക്കന്റെ മറുവശത്തെ തൊലി ഉരിഞ്ഞെടുത്തോ,'' അവർ പറഞ്ഞു.

സ്ത്രീ കുഞ്ഞിനെയുമെടുത്തു് കുറുക്കൻ കിടക്കുന്ന സ്ഥലത്തു വന്നു. അവൾ നിഷ്പ്രയാസം കുറുക്കനെ മറിച്ചിട്ടു് അതിന്റെ മറുവശത്തെ തൊലി ഉരിഞ്ഞെടുത്തു. തോലിന്റെ രണ്ടു പകുതികളും ചേർത്തു് അവൾ കുഞ്ഞിനു് ഒരു തൊപ്പിയുണ്ടാക്കി.

ഇനി ഞങ്ങൾക്കു് നിങ്ങളോടു് ഒരു കാര്യം ചോദിക്കാനുണ്ടു്: നിങ്ങളുടെ അഭിപ്രായത്തിൽ ആരായിരുന്നു ഏററവും വലുതു്?—കാളയാണോ?

ഒരു സവാരിക്കാരനു് അതിന്റെ വാലു മുതൽ തല വരെ എത്താൻ ഒരു പകൽ മുഴുവൻ വേണ്ടിവന്നുവെന്നു് മറക്കരുതു്.

പരുന്താണോ?

അതു് കാളയേയുമെടുത്തു് ആകാശത്തേക്കു പറന്നുപോയെന്നു് മറക്കരുതു്.

ആടാണോ?

അതിന്റെ കൊമ്പിൽ ഇരുന്നാണു് പരുന്തു് കാളയെ കൊത്തിത്തിന്നതെന്നു് മറക്കരുതു്.

ആട്ടിടയനാണോ?

നാല്പതു വൈദ്യന്മാർ നാല്പതു തോണികളിലായി അയാളുടെ കണ്ണിൽ തുഴഞ്ഞുനടന്നുവെന്നു് മറക്കരുതു്.

കുറുക്കനാണോ?

അതു് കാളയുടെ തോൽപ്പലക കരണ്ടപ്പോൾ ഒരു ഭൂമികുലുക്കംതന്നെയുണ്ടായ കാര്യം മറക്കരുതു്.

കുഞ്ഞാണോ?

കുറുക്കന്റെ തോലു് അതിന്റെ ഒരു തൊപ്പിക്കേ തികഞ്ഞുള്ളു എന്നു മറക്കരുതു്.

അതോ ഇതുപോലുള്ള ഒരു ഭീമനെ പ്രസവിച്ച സ്ത്രീയാണോ?

ആലോചിക്കു. ഗാഢമായി ആലോചിക്കു. ഒരുപക്ഷേ നിങ്ങൾക്കു് ശരിയായ ഉത്തരം കണ്ടെത്താൻ കഴിയും.

വിവർത്തനം: ഗോപാലകൃഷ്ണൻ

# അൾദാർ–കൊസേയും ഷിഗൈ–ബൈയും

## ഒരു കസാക്ക് നാടോടിക്കഥ



പണ്ടുപണ്ട് ഒരു പുൽപ്രദേശത്ത് അൾദാർ—കൊസേ എന്നു പേരുള്ള ഒരു ദരിദ്രനുണ്ടായിരുന്നു. സ്വന്തമായി ആകെക്കൂടി അയാൾക്കുണ്ടായിരുന്നത് ഒരു കുതിരയാണ്. എങ്കിലും ആളൊരു വിരുതനായിരുന്നു. സൂത്രങ്ങളുടേയും നേരമ്പോക്കുകളുടേയും ഒരു കലവറതന്നെയായിരുന്നു അയാൾ.

അതേ പുൽപ്രദേശത്ത് ഷിഗൈ—ബൈ എന്നു പേരുള്ള ഒരു ധനികനുമുണ്ടായിരുന്നു. ഷിഗൈ—ബൈ മഹാ പിശുക്കനായിരുന്നു. വാസ്തവത്തിൽ അയാൾ ധനികനെന്നതിനേക്കാളേറെ പിശുക്കനായിരുന്നു. ഒരു അതിഥി ചെന്നാൽ ഒരു കഷണം റൊട്ടിയോ ഒരു ഗ്ലാസ് വെള്ളമോ പോലും കൊടുക്കുകയില്ല.

ഒരു ദിവസം വിരുതനും സൂത്രശാലിയുമായ അൾദാർ—കൊസേ ഈ ഷിഗൈ—ബൈയെ ഒരു പാഠം പഠിപ്പിക്കാൻ നിശ്ചയിച്ചു.

അയാൾ കുതിരപ്പുറത്തു കയറി ഷിഗൈ—ബൈയെ കാണാൻ പുറപ്പെട്ടു. അൾദാർ—കൊസേ പോകുന്നതെങ്ങോട്ടാണെന്ന് അയാളുടെ കൂട്ടുകാരും അയൽവാസികളും അറിഞ്ഞപ്പോൾ അവർ പൊട്ടിച്ചിരിച്ചു.

‘‘അങ്ങോട്ടു ചെന്നേച്ചാൽ മതി, അൾദാർ—കൊസേ,’’ അവർ പറഞ്ഞു. ‘‘ഷിഗൈ—ബൈ നിങ്ങളെ രാജോചിതമായി സൽക്കരിക്കും. കൊഴുത്ത മാം



സവും സ്വാദേറിയ ഐറാനും* നിങ്ങൾക്കു വയർ നിറയെ കിട്ടും.’’

‘‘സാരമില്ല,’’ അൾദാർ—കൊസേ പറഞ്ഞു. ‘‘നമുക്കു കാണാം.’’

ഷിഗൈ—ബൈയുടെ കൂടാരമന്വേഷിച്ച് അയാൾ അനേകം ദിവസം പുൽപ്രദേശത്തുകൂടി കുതിരയോടിച്ചു നടന്നു. പക്ഷേ പോയിടത്തെല്ലാം ആളുകൾ പറഞ്ഞു:

‘‘ഷിഗൈ—ബൈയെ ഇവിടെ തിരക്കേണ്ട. അയാൾ ഞങ്ങളിൽ നിന്നെല്ലാം അകന്നുമാറി ദൂരെയെവിടെയോ പോയിരിക്കുകയാണ്.’’

അൾദാർ—കൊസേയ്ക്കു കുതിരയോടിച്ചു മുന്നോട്ടു പോവുകയല്ലാതെ ഗത്യന്തരമില്ലായിരുന്നു. അവസാനം പുൽപ്രദേശത്ത് ഒരു കൂടാരം ഒററയ്ക്കു നിൽക്കുന്നതു കണ്ടു. ചുററും കോരപ്പുല്ലു തഴച്ചുവളർന്നു നില്പുണ്ട്.

‘‘ഷിഗൈ—ബൈ കോരപ്പുല്ലിനിടയിൽ താമസമുറപ്പിച്ചിരിക്കുന്നതു വെറുതെയല്ല,’’ അൾദാർ—കൊസേ സ്വയം പറഞ്ഞു.

അതു ശരിയായിരുന്നുതാനും. കാരണം, അപരിചിതരാരെങ്കിലും അടുത്തുണ്ടോയെന്ന് ഗൃഹനാഥനും കുടുംബത്തിനും മുൻകൂട്ടി അറിയാനാണ് അവർ ഇങ്ങനെ ചെയ്തത്. കോരപ്പുല്ലിൻെറ മർമ്മരശബ്ദം കേൾക്കുമ്പോൾ ആരോ വരുന്നുണ്ടെന്ന് മുന്നറിയിപ്പു കിട്ടും. ഉടനെ അവർ അതിഥിയെ സൽക്കരിക്കാതിരിക്കാൻവേണ്ടി വീട്ടിലുള്ള ഭക്ഷണസാധനങ്ങൾ മുഴുവൻ ബദ്ധപ്പെട്ട് ഒളിച്ചുവയ്ക്കും.

ബുദ്ധിമാനായ അൾദാർ—കൊസേ ഈ സൂത്രം തൽക്ഷണം മനസ്സിലാക്കി. കോരപ്പുല്ലിനിടയിലൂടെ ഒച്ചകേൾപ്പിക്കാതെ നടന്ന് ഷിഗൈ—ബൈയുടെ കൂടാരത്തിൽ എങ്ങിനെ എത്താമെന്ന് അയാൾ ആലോചിച്ചു.

പക്ഷേ എത്ര ആലോചിച്ചിട്ടും ഒരു പോംവഴി കണ്ടില്ല. അവസാനം അയാൾ ഒരു ഉപായം കണ്ടെത്തി.

കുതിരയെ മാററിനിർത്തി അയാൾ കൊച്ചുകൊച്ചു കല്ലുകൾ പെറുക്കാൻ തുടങ്ങി. കല്ലുകൾ കുറെയേറെയാകുന്നതുവരെ അയാൾ പെറുക്കിക്കൊണ്ടിരുന്നു. പിന്നീട് നേരം ഇരുട്ടാൻ കാത്തുനിന്നു. ഇരുട്ടിയപ്പോൾ കല്ലുകൾ ഓരോന്നായി കോരപ്പുല്ലിനിടയിലേക്ക് എറിഞ്ഞുതുടങ്ങി.

അയാൾ ആദ്യം ഒരു കല്ലെറിഞ്ഞു. കോരപ്പുല്ല് മർമ്മരശബ്ദത്തോടെ ഇളകി. ഷിഗൈ—ബൈ കൂടാരത്തിനകത്തുനിന്ന് പുറത്തേക്ക് ഓടിവന്ന് ചുററും കണ്ണോടിച്ചുകൊണ്ട് ചെവിയോർത്തു.

---

* ഐറാൻ—പാൽ പുളിപ്പിച്ചുണ്ടാക്കുന്ന ഒരു പാനീയം.—എഡി.

''ആരവിടെ?'' അയാൾ ചോദിച്ചു.

ആരും മറുപടി പറഞ്ഞില്ല. ഷിഗൈ—ബൈ കൂടാരത്തിനകത്തേക്കു മടങ്ങി.

അപ്പോൾ അൻഡാർ—കൊസേ ഒരു കല്ലുകൂടി എറിഞ്ഞു. വീണ്ടും കോരപ്പുല്ലു് മുമ്പത്തെപ്പോലെ മർമ്മരശബ്ദത്തോടെ ഇളകി. വീണ്ടും ഷിഗൈ—ബൈ കൂടാരത്തിനകത്തുനിന്നു് പുറത്തേക്കോടിവന്നു. അയാൾ ചുററും നോക്കി, പക്ഷേ ആരെയും കണ്ടില്ല.

''കോരപ്പുല്ലു് കാററടിച്ചു് ഇളകുന്നതായിരിക്കും,'' എന്നു വിചാരിച്ചുകൊണ്ടു് ഷിഗൈ—ബൈ കൂടാരത്തിനകത്തുനിന്നു് പുറത്തേക്കു് ഓടിവരാതായി.

ഇതിനുവേണ്ടിയാണു് അൻഡാർ—കൊസേ കാത്തുനിന്നതു്. അയാൾ കുതിരയുടെ കടിഞ്ഞാണും പിടിച്ചുകൊണ്ടു് പതുങ്ങിപ്പതുങ്ങി പിശുക്കന്റെ കൂടാരത്തിനടുത്തേക്കു നടന്നു. അയാൾ ആദ്യം ഒരു ചുവടു വയ്ക്കും, കുറച്ചു സമയം നിൽക്കും, ഒരു ചുവടുകൂടി വയ്ക്കും, വീണ്ടും നിൽക്കും.

അങ്ങിനെ ഓരോ ചുവടു വച്ചു് അയാൾ അവസാനം കൂടാരത്തിന്റെ വാതുക്കൽ എത്തി.

അയാൾ കട്ടിയുള്ള കമ്പിളിമറ പൊക്കി അകത്തേക്കു നോക്കി. കൂടാരത്തിനകം നിറയെ പലതരം സാധനങ്ങളായിരുന്നു. എവിടെ നോക്കിയാലും കമ്പളങ്ങളും കുഷനുകളും സ്വർണ്ണംപൂശിയ കട്ടിയുള്ള പെട്ടികളും അടുക്കിയടുക്കി വച്ചിരിക്കുന്നു. നടുവിൽ തീയ്ക്കടുത്തായി ഷിഗൈ—ബൈയും കുടുംബവും ഇരിക്കുന്നുണ്ടു്. തീയുടെ മുകളിൽ തൂക്കിയിട്ടിരിക്കുന്ന വലിയൊരു കലത്തിൽ ഇറച്ചി കിടന്നു വേവുന്നു. ഷിഗൈ—ബൈ അതു നോക്കി ഇരിക്കുകയാണു്. അതു വെന്തോ എന്നറിയാൻ ഇടയ്ക്കിടെ രുചിച്ചുനോക്കുന്നുണ്ടു്. അതേസമയം അയാൾ ഒരു തൊലിക്കകത്തു് കൊത്തിയരിഞ്ഞ മാംസം നിറച്ചു് സോസേജു് തയ്യാറാക്കുന്നുമുണ്ടു്. ഷിഗൈ—ബൈയുടെ ഭാര്യ മാവു കുഴയ്ക്കുന്നു. മകൾ ഒരു താറാവിന്റെ പൂട പറിക്കുന്നു. അയാളുടെ പണിക്കാരൻ ഒരു ആട്ടിൻതല തീയുടെ മുകളിൽ പിടിച്ചു് ചുടുന്നു.

ആ സമയത്താണു് അൻഡാർ—കൊസേ പെട്ടെന്നു് അകത്തു കയറിയതു്.

''നമസ്കാരം!'' അയാൾ പറഞ്ഞു.

ഷിഗൈ—ബൈ കലത്തിന്റെ മൂടി അടയ്ക്കുകയും സോസേജിന്റെ മുകളിൽ കയറി ഇരിക്കുകയും ചെയ്തു. ഭാര്യ മാവിന്റെ പുറത്തിരുന്നു. മകൾ പാവാടത്തലപ്പുകൊണ്ടു താറാവിനെ മൂടി. ചുട്ടുകൊണ്ടിരുന്ന ആട്ടിൻതല പണിക്കാ



രൻ പിന്നിലൊളിച്ചു. ഇതെല്ലാം ഒരു നിമിഷംകൊണ്ടു കഴിഞ്ഞു.

''ഷിഗൈ—ബൈ അൻഡാർ—കൊസേയെ അഭിവന്ദിച്ചശേഷം ചോദിച്ചു:

''എന്തെല്ലാമാണു് പുൽപ്രദേശത്തെ വിശേഷങ്ങൾ?''

അൻഡാർ—കൊസേ പറഞ്ഞു:

''രസകരവും കൗതുകകരവുമായ ഒരുപാടു കാര്യങ്ങൾ പുൽപ്രദേശത്തു നടക്കുന്നുണ്ടു്. അതെല്ലാം പറയാൻ വളരെയേറെ സമയമെടുക്കും.''

''എല്ലാം പറഞ്ഞില്ലെങ്കിലും കുറച്ചെങ്കിലും പറയൂ.''

''ശരി. ഞാൻ നിങ്ങളുടെ കൂടാരത്തിലേക്കു് കുതിരയോടിച്ചു വരുമ്പോൾ തടിച്ചുകൊഴുത്ത ഒരു കൂററൻ പാമ്പു് ഇഴഞ്ഞുപോകുന്നതു കണ്ടു. ഞാൻ കൂടാരത്തിനകത്തു കയറിയപ്പോൾ നിങ്ങൾ ഒരു സോസേജിന്റെ പുറത്തു് ഇരുന്നില്ലെ. അതിലും വലുതായിരുന്നു ആ പാമ്പു്.''

ഷിഗൈ—ബൈ മുഖം ചുളിച്ചെങ്കിലും ഒന്നും പറഞ്ഞില്ല. അൻഡാർ—കൊസേ തുടർന്നു:

''ബൈ, ഞാൻ പറഞ്ഞാൽ വിശ്വസിക്കുമോ? ആ പാമ്പിന്റെ തല ഏതുപോലെ ഇരുന്നിരുന്നുവെന്നോ? അല്പം മുമ്പു് നിങ്ങളുടെ പണിക്കാരൻ തീയുടെ മുകളിൽ ചുട്ടുകൊണ്ടിരുന്നതും ഇപ്പോൾ പിന്നിൽ ഒളിച്ചുവച്ചിരിക്കുന്നതുമായ ആട്ടിൻതലയുണ്ടല്ലൊ. അതുപോലെ കറുത്ത വലിയ ഒരു തലയായിരുന്നു അതു്.''

ഷിഗൈ—ബൈ വീണ്ടും മുഖം ചുളിച്ചു, പക്ഷേ ഒന്നും പറഞ്ഞില്ല. സൂത്രശാലിയായ അൻഡാർ—കൊസേ കഥ തുടർന്നു:

''പാമ്പു് ഇഴഞ്ഞുപോകുമ്പോൾ, ഇറച്ചി കിടന്നു വേവുന്ന നിങ്ങളുടെ കുടത്തെപ്പോലെ ചീറുന്നുണ്ടായിരുന്നു. ഞാൻ കുതിരപ്പുറത്തുനിന്നു ചാടിയിറങ്ങി വലിയൊരു കല്ലെടുത്തു് സർവ്വശക്തിയുമെടുത്തു് പാമ്പിന്റെ തലയ്ക്കടിച്ചു. അതു് ചതഞ്ഞു്, നിങ്ങളുടെ ഭാര്യ ഇപ്പോൾ കയറിയിരിക്കുന്ന കുഴച്ച മാവുപോലെ ആയി. ഇതെല്ലാമാണു് ഞാൻ പുൽപ്രദേശത്തു കണ്ട അത്ഭുതങ്ങൾ. ഞാൻ കളവു പറയുകയാണെങ്കിൽ നിങ്ങളുടെ മകൾ ഇപ്പോൾ പൂട പറിച്ചുകൊണ്ടിരുന്ന താറാവിന്റെ വിധിതന്നെ എനിക്കും വരട്ടെ.''

ഷിഗൈ—ബൈ നീരസംകൊണ്ടു പുളഞ്ഞു. എങ്കിലും ഒരക്ഷരം മിണ്ടിയില്ല. അൻഡാർ—കൊസേയ്ക്കു് ഭക്ഷണം കൊടുത്തുമില്ല.

അൻഡാർ—കൊസേയും ഷിഗൈ—ബൈയും വളരെ നേരം കുശലം പറഞ്ഞിരുന്നു. കലത്തിനകത്തു് ഇറച്ചി കിടന്നു വേവുന്നുണ്ടായിരുന്നു. അതിന്റെ കൊതിയൂറുന്ന വാസന കൂടാരത്തിൽ പരന്നു.

19—243

അറംദാർ—കൊസേ വളരെ ദൂരം സഞ്ചരിച്ച വന്നിരിക്കുകയാണ്. അയാൾക്ക നല്ല വിശപ്പുണ്ട്. ഇടയ്ക്കിടെ, വായിൽ വെള്ളമൂറിക്കൊണ്ട്, കലത്തിന്റെ നേരെ നോക്കം. ഷിഗൈ—ബൈ അതു കണ്ട് പറഞ്ഞു:

''തിളയ്ക്ക്, കലമേ, അരവർഷം അങ്ങിനെ തിളയ്ക്ക്!''

ഇതു കേട്ടയുടനെ അറംദാർ—കൊസേ ചെരിപ്പൂരി കിടന്ന് കോട്ടു വായിട്ടുകൊണ്ട പറഞ്ഞു:

''വിശ്രമിക്ക്, ചെരിപ്പേ, രണ്ട വർഷം അങ്ങിനെ വിശ്രമിക്ക്!''

തന്റെ അതിഥി പോകാൻ ഭാവമില്ലെന്ന കണ്ടപ്പോൾ ഷിഗൈ—ബൈ അത്താഴം കഴിക്കാതെ കിടന്നുറങ്ങാൻ തീരുമാനിച്ചു.

എല്ലാവരും കമ്പളത്തിൽ നീണ്ട നിവർന്നു കിടന്നു. ഇറച്ചിക്കലം മുക്കാലിയിൽ തൂങ്ങിക്കിടന്നു.

''അറംദാർ—കൊസേ ഉറങ്ങിക്കഴിഞ്ഞാലുടൻ ഞാൻ വീട്ടുകാരെ വിളിച്ചുണർത്തും. ഞങ്ങൾ എന്നിട്ട് കറെ ഇറച്ചി തിന്നും,'' ഷിഗൈ—ബൈ മനസ്സിൽ കരുതി.

''ആ പിശുക്കൻ ഷിഗൈ—ബൈ ഉറങ്ങിക്കഴിഞ്ഞാലുടൻ ഞാൻ വയർ നിറയെ തിന്നും,'' അറംദാർ—കൊസേ വിചാരിച്ചു. ''കലത്തിൽ ഇറച്ചി വെന്തു കിടക്കുമ്പോൾ ഞാൻ എന്തിന് വിശന്നിരിക്കണം?''

രണ്ടുപേരിൽ ആദ്യം ഉറങ്ങിപ്പോയതു് ഷിഗൈ—ബൈയാണ്. കുറേ നേരം കിടന്നപ്പോൾ അയാളുടെ കണ്ണുകൾ താനേ അടഞ്ഞു. അയാളുടെ കൂർക്കംവലികൾ കൂടാരത്തിൽ മുഴങ്ങിക്കേട്ടു.

അറംദാർ—കൊസേ എഴുന്നേററ് കലത്തിലുണ്ടായിരുന്ന ഇറച്ചി മുഴവൻ തിന്നുതീർത്തു. എന്നിട്ട് ഷിഗൈ—ബൈയുടെ പഴയ് ചെരിപ്പ് കലത്തിനകത്തിട്ട് മൂടിയടച്ച് അടുത്തു സംഭവിക്കാൻ പോകുന്നതും കാത്തും വീണ്ടും കിടന്നു.

കുറച്ചു കഴിഞ്ഞു് ഷിഗൈ—ബൈ ഉണർന്നു. ഒരു നിമിഷം ചെവിയോർത്തു. അറംദാർ—കൊസേയെ നോക്കി. അയാൾ ഉറങ്ങുകയാണെന്നു ധരിച്ച് ഒച്ചകേൾപ്പിക്കാതെ ഭാര്യയേയും മകളേയും വിളിച്ചുണർത്തി.

''എണീക്ക്, എണീക്ക്,'' അയാൾ പറഞ്ഞു. ''അറംദാർ—കൊസേ ഉറങ്ങുന്ന സമയത്തു് നമുക്ക് കുറച്ച് ഇറച്ചി തിന്നാം.''

ഷിഗൈ—ബൈ മൂടി തുറന്ന് ചെരിപ്പു പുറത്തെടുത്തു് കത്തികൊണ്ടു മുറിച്ചു കഷണങ്ങളാക്കി. അവർ തിന്നാൻ തുടങ്ങി. എത്ര ചവച്ചിട്ടും കഷണങ്ങൾ മുറിയുന്നില്ല. എന്തു പററി? ഇറച്ചിക്ക് എന്താണിത്ര ബലം?



''കൊള്ളരുതാത്തവനായ ആ അറംദാർ—കൊസേയുടെ കുററമാണ് ഇതെല്ലാം,'' ഷിഗൈ—ബൈ ഭാര്യയോടു പറഞ്ഞു. ''അയാളു കാരണമാണ് ഇറച്ചിക്ക് ഇത്ര ബലം. സാരമില്ല. അയാൾ ഇവിടുന്നു പോകുമ്പോൾ നമുക്ക് അതു് മാർദ്ദവമാകുന്നതുവരെ വേവിച്ചിട്ടു തിന്നാം. കഷണങ്ങൾ കലത്തിലേക്ക് തിരിച്ചിട്.''

ഷിഗൈ—ബൈയുടെ ഭാര്യ തുകലിന്റെ കഷണങ്ങൾ പെറുക്കിയെടുത്തു് കലത്തിലിട്ടു. തലേന്നു കുഴച്ച മാവുകൊണ്ട് കുറച്ച് അപ്പമുണ്ടാക്കിക്കൊടുക്കാൻ ഷിഗൈ–ബൈ അവരോടു പറഞ്ഞു.

അപ്പങ്ങൾ തയ്യാറായപ്പോൾ ചൂടാറാൻ കാക്കാതെ ഷിഗൈ—ബൈ വേഗം അവ കുപ്പായത്തിനുള്ളിലേക്കു തിരുകി ആടുകളെ നോക്കാനായി പുൽപ്രദേശത്തേക്കു പോയി.

പിശുക്കൻ കൂടാരത്തിൽനിന്ന് ഇറങ്ങിയയുടൻ അറംദാർ—കൊസേ പുറകേ ചെന്നു. ഷിഗൈ—ബൈയുടെ അടുക്കലേക്ക് ഓടിച്ചെന്നിട്ട് അയാൾ പറഞ്ഞു:

''ഹാ, ഷിഗൈ—ബൈ. ഞാൻ ഉണർന്നതു് എത്ര നന്നായി. അല്ലെങ്കിൽ നിങ്ങളോട് യാത്ര പറയാതെ പോകേണ്ടിവരുമായിരുന്നു. ഞാൻ ഇന്ന് വീട്ടിലേക്കു മടങ്ങുകയാണ്.''

അയാൾ ഷിഗൈ—ബൈയെ കെട്ടിപ്പിടിച്ചു. ചൂടുള്ള അപ്പങ്ങൾ അമർന്നു കൊണ്ടപ്പോൾ പിശുക്കന്റെ ദേഹം വല്ലാതെ പൊള്ളി.

ഷിഗൈ—ബൈ ആദ്യമൊക്കെ വേദന സഹിച്ചു. പക്ഷേ വേദന സഹിക്കാതായപ്പോൾ അയാൾ വിളിച്ചുപറഞ്ഞു:

''അയ്യോ! അയ്യോ! എനിക്കു പൊള്ളുന്നു! എനിക്കു പൊള്ളുന്നു!''

കുപ്പായത്തിനുള്ളിൽനിന്നും അപ്പങ്ങൾ പുറത്തെടുത്തുകൊണ്ട് അയാൾ അട്ടഹസിച്ചു:

''ഇവ നായ്ക്കൾ തിന്നട്ടെ!''

''ഷിഗൈ—ബൈ,'' അറംദാർ—കൊസേ പറഞ്ഞു. ''നിങ്ങൾ എന്തിന് ഈ ചൂടപ്പങ്ങൾ നായ്ക്കൾക്കു കൊടുക്കുന്നു! കുറച്ച് എനിക്കു തന്നുകൂടെ!''

അയാൾ അപ്പങ്ങൾ പിടിച്ചുവാങ്ങി തിന്നു.

''നിങ്ങളുടെ ഭാര്യയ്ക്ക് ഒന്നാംതരം അപ്പമുണ്ടാക്കാൻ അറിയാം, ഷിഗൈ–ബൈ,'' അറംദാർ–കൊസേ പറഞ്ഞു. ''ഇത്രയും സ്വാദുള്ള അപ്പം ഞാൻ തിന്നിട്ട് ഒരുപാടു നാളായി.''

ഷിഗൈ–ബൈ മറുപടിയൊന്നും പറഞ്ഞില്ല. വിശക്കുന്നുണ്ടെങ്കിലും അയാൾ പുൽപ്രദേശത്തേക്ക് കുതിരയോടിച്ചു പോയി.

വൈകുന്നേരം മടങ്ങിവന്നപ്പോൾ, അത്ഭുതം! അൾദാർ–കൊസേ കൂടാരത്തിലിരിക്കുന്നു.

''നിങ്ങൾ എന്നോടു യാത്ര പറഞ്ഞതല്ലേ? പോവുകയാണെന്നാണല്ലൊ ഞാൻ വിചാരിച്ചതു്,'' ഷിഗൈ–ബൈ പറഞ്ഞു.

''ഞാൻ പോകാൻ തുടങ്ങിയതാണു്, പക്ഷേ ആലോചിച്ചുനോക്കിയപ്പോൾ വേണ്ടെന്നു തീരുമാനിച്ചു,'' അൾദാർ–കൊസേ പറഞ്ഞു. ''എനിക്കു് നിങ്ങളുടെ കൂടാരത്തിൽ നല്ല സുഖം തോന്നുന്നു.''

ഷിഗൈ–ബൈ നെററി ചുളിച്ചു് നീരസം പ്രകടിപ്പിച്ചു. പക്ഷേ എന്തു ചെയ്യാം. അതിഥിയെ പിടിച്ചു പുറത്താക്കാൻ പററില്ലല്ലൊ.

പിറേറന്നു രാവിലെ ഷിഗൈ–ബൈ വീണ്ടും പുൽപ്രദേശത്തേക്കു പോകാനൊരുങ്ങി. അയാൾ ഭാര്യയോടു പറഞ്ഞു:

''എനിക്കു് കൂടെ കൊണ്ടുപോകാൻ ഒരു പാത്രത്തിൽ കുറെ ഐറാൻ താ. പക്ഷേ അൾദാർ–കൊസേ കാണാതെ നോക്കണം.''

ഷിഗൈ–ബൈയുടെ ഭാര്യ, തോൽകൊണ്ടുള്ള വലിയൊരു പാത്രത്തിൽ ഐറാൻ നിറച്ചു് അയാൾക്കു കൊടുത്തു. ഷിഗൈ–ബൈ പാത്രം കുപ്പായത്തിനടിയിൽ ഒളിച്ചുവച്ചുകൊണ്ടു് കൂടാരത്തിൽനിന്നു് ഇറങ്ങി.

''ഇത്തവണ കുഴപ്പമൊന്നുമുണ്ടാവില്ല,'' അയാൾ സ്വയം പറഞ്ഞു.

പക്ഷേ അയാൾ വിചാരിച്ചതുപോലെയല്ല നടന്നതു്. അൾദാർ–കൊസേ ഉടൻ പുറത്തേക്കു് ഓടിവന്നു് അയാളെ കെട്ടിപ്പിടിച്ചു. അയാൾ ഷിഗൈ–ബൈയെ വളരെ മുറുകെ പുണർന്നതു കാരണം ഐറാൻ നിറച്ച പാത്രം ചരിഞ്ഞു. ഐറാൻ ഷിഗൈ–ബൈയുടെ കുപ്പായത്തിലൂടെ ഒഴുകി.

കോപം സഹിക്കവയ്യാതെ ഷിഗൈ–ബൈ പാത്രം വലിച്ചു പുറത്തെടുത്തു് അൾദാർ–കൊസേയുടെ കൈയിലേക്കു വച്ചുകൊടുത്തു.

''കുടിക്കു്! കുടിക്കു്!'' അയാൾ വിളിച്ചുപറഞ്ഞു.

''നിങ്ങൾ കുടിക്കാൻ പറഞ്ഞ സ്ഥിതിക്കു് ഞാൻ കുടിക്കാം,'' അൾദാർ–കൊസേ പറഞ്ഞു. ''അല്ലെങ്കിൽ നിങ്ങൾക്കു പരിഭവം തോന്നും.''

അയാൾ ഐറാൻ മുഴുവൻ കുടിച്ചുതീർത്തു.

ഒരിക്കൽക്കൂടി ഷിഗൈ–ബൈക്കു് വിശന്ന വയറുമായി പുൽപ്രദേശത്തേക്കു പോകേണ്ടിവന്നു. കൗശലക്കാരനായ അൾദാർ–കൊസേയാകട്ടെ, കൂടാരത്തിൽ വന്നു് ഷിഗൈ–ബൈയുടെ ഭാര്യയും മകളുമായി കുശലം പറഞ്ഞുകൊണ്ടിരുന്നു.

അൾദാർ–കൊസേ പിശുക്കന്റെ വീട്ടിൽ വളരെ ദിവസങ്ങൾ താമസിച്ചു. എന്തു സൂത്രം പ്രയോഗിച്ചിട്ടും ഏതു ഉപായം ആലോചിച്ചിട്ടും ഷിഗൈ–ബൈക്കു് തന്റെ അതിഥിയെ തോല്പിക്കാൻ കഴിഞ്ഞില്ല. മനസ്സില്ലാമനസ്സോടെ അൾദാർ–കൊസേക്കു ഭക്ഷണം കൊടുക്കാൻ അയാൾ നിർബ്ബന്ധിതനായി.

തന്റെ അതിഥിയെ കൂടാരത്തിൽനിന്നു പുറത്തിറക്കാനും അയാളുടെ നേരെ പകപോക്കാനുമുള്ള മാർഗ്ഗത്തെപ്പററി ഷിഗൈ–ബൈ രാപകൽ ആലോചിച്ചുകൊണ്ടിരുന്നു. ആലോചിച്ചാലോചിച്ചു് അയാൾ അവസാനം ഒരു ഉപായം കണ്ടെത്തി.

നെററിയിൽ വെളുത്ത നക്ഷത്രക്കലയുള്ള ഒരു കുതിരയുടെ പുറത്താണു് അൾദാർ–കൊസേ വന്നതു്. ആ കുതിരയെ കൊല്ലാൻ ഷിഗൈ–ബൈ തീരുമാനിച്ചു. കടന്നുപോകുമ്പോഴെല്ലാം അയാൾ അതിനെ സൂക്ഷിച്ചുനോക്കി. അയാളുടെ കണ്ണുകളിൽ പ്രതികാരം സ്ഫുരിച്ചിരുന്നു.

അൾദാർ–കൊസേ അതു ശ്രദ്ധിച്ചു. അന്നു വൈകിട്ടുതന്നെ അയാൾ കുറെ കരിയെടുത്തു് തന്റെ കുതിരയുടെ നെററിയിലെ വെളുത്തനക്ഷത്രക്കലയിൽ തേച്ചു. അതേസമയം കുറെ വെളുത്ത കളിമണ്ണെടുത്തു് ഷിഗൈ–ബൈയുടെ ഏററവും നല്ല വിത്തുകുതിരയുടെ നെററിയിൽ പുരട്ടി.

അതു കഴിഞ്ഞു് അയാൾ കൂടാരത്തിലേക്കു കയറി ഉറങ്ങാൻ കിടന്നു.

രാത്രി ഷിഗൈ–ബൈ രഹസ്യമായി കൂടാരത്തിൽനിന്നു് ഇറങ്ങി കുതിരകളുടെ കൂട്ടത്തിൽനിന്നു് നെററിയിൽ വെളുത്ത നക്ഷത്രക്കലയുള്ള കുതിരയെ തിരഞ്ഞു പിടിച്ചു കൊന്നു. പിന്നീടു് അയാൾ ഉച്ചത്തിൽ വിളിച്ചുപറഞ്ഞു:

''ഹാ! അൾദാർ–കൊസേ! നിങ്ങളുടെ കഷ്ടകാലം! നിങ്ങളുടെ കുതിരയ്ക്കു് ഭയങ്കരമായി എന്തോ സംഭവിച്ചു!''

പക്ഷേ അൾദാർ–കൊസേ കൂടാരത്തിൽനിന്നു് ഇറങ്ങിവന്നുപോലുമില്ല.

''ഇത്രയേറെ വിഷമിക്കാനൊന്നുമില്ല, ഷിഗൈ–ബൈ,'' അയാൾ പറഞ്ഞു. ''ഇങ്ങനെ വിളിച്ചുകൂവല്ലെ. സാരമില്ല. കുതിരയെ കശാപ്പുചെയ്യൂ. നമുക്കു രണ്ടുപേർക്കും ധാരാളം ഇറച്ചി തിന്നാമല്ലൊ.''

ഇതു കേട്ടു് ഷിഗൈ–ബൈ ആഹ്ലാദംകൊണ്ടു് പൊട്ടിച്ചിരിച്ചു. തന്റെ വെറുക്കപ്പെട്ട അതിഥിയുടെ നേരെ പക പോക്കാൻ കഴിഞ്ഞതിൽ അയാൾക്കു് അത്രയേറെ സന്തോഷമുണ്ടായിരുന്നു.

താൻ തന്റെ ഏററവും നല്ല വിത്തുകുതിരയെയാണു കൊന്നതെന്നു് പിറേറന്നു രാവിലെ മാത്രമാണു് അയാൾക്കു മനസ്സിലായതു്.

ഷിഗൈ–ബൈ കോപംകൊണ്ടു് പൊട്ടിത്തെറിച്ചില്ലെന്നേയുള്ളു. പ

ക്ഷേ ഇനി എന്തു ചെയ്യാനാണ്. അയാൾക്ക് ഇറച്ചി പാകംചെയ്ത് അൾദാർ—കൊസേയുമായി പങ്കിടേണ്ടിവന്നു.

അവസാനം അൾദാർ—കൊസേയ്ക്ക് ഷിഗൈ—ബൈയുടെകൂടെ താമസിച്ചു മടുത്തു. സ്വന്തം ഗ്രാമത്തിലേക്കു മടങ്ങാനും ഷിഗൈ—ബൈയുടെ മകളെ കൂടെ കൊണ്ടുപോകാനും അയാൾ തീരുമാനിച്ചു.

''ഞാൻ അവളെ എന്റെ ഭാര്യയാക്കുന്നതാണ് അവൾക്കു നല്ലത്,'' അയാൾ സ്വയം പറഞ്ഞു. ''ഷിഗൈ—ബൈയെപ്പോലുള്ള ഒരു അച്ഛന്റെ കൂടെ താമസിച്ചാൽ അവളും അയാളെപ്പോലെ പിശുക്കിയാവുമെന്നു തീർച്ചയാണ്.''

ബിസ്—ബുൾദുക്ക് എന്നായിരുന്നു ഷിഗൈ—ബൈയുടെ മകളുടെ പേർ. സരസനും രസികനുമായ അൾദാർ—കൊസേയെ പ്രഥമദൃഷ്ടിയിൽത്തന്നെ അവൾക്ക് ഇഷ്ടപ്പെട്ടു. അവൾ അയാളെ ഇടയ്ക്കിടെ ഏറുകണ്ണിട്ട് നോക്കുമായിരുന്നു.

ഒരു സുപ്രഭാതത്തിൽ ഷിഗൈ—ബൈ പതിവുപോലെ പുൽപ്രദേശത്തു പോകാൻ തുടങ്ങുകയായിരുന്നു. അയാൾ കുതിരപ്പുറത്തു കയറിക്കഴിഞ്ഞു. അപ്പോഴാണ് അൾദാർ—കൊസേ അയാളോടു പറഞ്ഞത്:

''ഷിഗൈ—ബൈ, ഞാൻ വളരെ നാളായി നിങ്ങളുടെ അതിഥിയായി കഴിയുന്നു. എനിക്കു വീട്ടിലേക്കു മടങ്ങാൻ സമയമായി. നിങ്ങൾ ഇന്നു രാത്രി മടങ്ങിവരുമ്പോൾ നിങ്ങളുടെ കൂടാരത്തിൽ വേണ്ടത്ര ഇടം കാണും.''

ഷിഗൈ—ബൈയ്ക്കു ഇതു കേട്ടപ്പോൾ തന്റെ കാതുകളെ വിശ്വസിക്കാൻ കഴിഞ്ഞില്ല.

''നിങ്ങളുടെ ബിസ്* എനിക്കൊന്നു തരാമോ,'' അൾദാർ—കൊസേ തുടർന്നു. ''എനിക്ക് പുറപ്പെടുന്നതിനുമുമ്പ് ചെരിപ്പു നന്നാക്കണം.''

''ശരി, ശരി,'' ഷിഗൈ—ബൈ പറഞ്ഞു. ''ബിസ് എടുത്തോളൂ. ചെരിപ്പു നന്നാക്കി സ്ഥലം വിടൂ. നിങ്ങൾക്കു പോകാനുള്ള സമയം അതിക്രമിച്ചിരിക്കുന്നു!''

ഇങ്ങനെ പറഞ്ഞുകൊണ്ട് അയാൾ പുൽപ്രദേശത്തേക്കു പുറപ്പെട്ടു.

അൾദാർ—കൊസേയാകട്ടെ, കൂടാരത്തിനകത്തു കയറി ഷിഗൈ—ബൈയുടെ ഭാര്യയോടു പറഞ്ഞു:

''ബിസ്—ബുൾദുക്കിനെ തയ്യാറാക്കൂ. അവൾ എന്റെകൂടെ വരികയാണ്.''

* ബിസ്—ഉളി.—എഡി.



''നിങ്ങൾക്കു ഭ്രാന്തുണ്ടോ!'' ഷിഗൈ—ബൈയുടെ ഭാര്യ ചോദിച്ചു. ''ഷിഗൈ—ബൈ എന്നെങ്കിലും ഞങ്ങളുടെ ബിസിനെ നിങ്ങളെപ്പോലെ കാശിനു വകയില്ലാത്ത ഒരുത്തനു തരുമെന്നാണോ വിചാരം?''

''അയാൾ അവളെ എനിക്കു തന്നുകഴിഞ്ഞു. വിശ്വാസമില്ലെങ്കിൽ നിങ്ങൾതന്നെ ചോദിച്ചോളൂ.''

ഷിഗൈ—ബൈയുടെ ഭാര്യ കൂടാരത്തിനു പുറത്തേക്ക് ഓടിവന്ന് ഭർത്താവിനോടു വിളിച്ചുചോദിച്ചു:

''ഷിഗൈ—ബൈ! ഷിഗൈ—ബൈ! നിങ്ങളുടെ ബിസിനെ അൾദാർ—കൊസേയ്ക്കു കൊടുക്കാമെന്നു പറഞ്ഞത് നേരാണോ?''

''അതെയതെ!'' ഷിഗൈ—ബൈ വിളിച്ചുപറഞ്ഞു. ''എന്റെ ബിസ് അയാൾക്കു കൊടുക്ക്. അയാൾ വേഗം സ്ഥലം വിടട്ടെ!''

ഇങ്ങനെ പറഞ്ഞുകൊണ്ട് ഷിഗൈ—ബൈ കുതിരയെ ചാട്ടകൊണ്ടടിച്ച് അതിവേഗം പുൽപ്രദേശത്തേക്ക് ഓടിച്ചുപോയി.

ഷിഗൈ—ബൈയുടെ ഭാര്യ അയാൾ പറഞ്ഞതിനെ ധിക്കരിക്കാൻ ധൈര്യപ്പെട്ടില്ല. അവർ മകളെ ഒരുക്കി കൂടാരത്തിനു വെളിയിലേക്ക് ഇറക്കിക്കൊണ്ടുവന്നു. അൾദാർ—കൊസേ അവളെ നെററിയിൽ വെളുത്ത നക്ഷത്രക്കലയുള്ള കുതിരയുടെ പുറത്തേററി. അവർ കുതിരയോടിച്ച് ബഹുദൂരം പോയി. ഷിഗൈ—ബൈയുടെ കൂടാരം വളരെ പിന്നിലായി.

ഒരുമിച്ച് കുതിരയോടിച്ചു പോകുമ്പോൾ, അൾദാർ—കൊസേ അവളോടു പറഞ്ഞു:

''നീ നല്ല ആളുകളുടെ ഇടയിൽ ജീവിക്കും. അങ്ങിനെ നീയും നല്ലവളായിത്തീരും.''

രാത്രി ഷിഗൈ—ബൈ കൂടാരത്തിൽ തിരിച്ചെത്തി. തന്റെ അഭാവത്തിൽ നടന്ന കാര്യങ്ങൾ അറിഞ്ഞപ്പോൾ അയാളുടെ മുഖം കോപംകൊണ്ടു ചുവന്നു. അയാൾ കുതിരപ്പുറത്തു ചാടിക്കയറി പുറകെ പാഞ്ഞു. പുൽപ്രദേശം മുഴുവൻ അയാൾ കുതിരയോടിച്ചു നടന്നു. പക്ഷേ ഒരിടത്തും അൾദാർ—കൊസേയെ കണ്ടില്ല. അയാൾക്ക് വെറുംകയ്യോടെ മടങ്ങേണ്ടിവന്നു.

വിവർത്തനം: ഗോപാലകൃഷ്ണൻ

# പന്നൽ ബാലിക

## ഒരു യക്കൂത് നാടോടിക്കഥ



അഞ്ചു പശുക്കളുടെ ഉടമസ്ഥയായ, ഒരു കൊച്ചു വൃദ്ധ ഒരു ദിവസം രാവിലെ ഉണർന്നെഴുന്നേററ് വയലിലേക്കു പോയത്രെ.

വിശാലമായ ആ വലിയ വയലിൽ അവർ അഞ്ചു കൊമ്പുകളോടുകൂടിയ ഒരു പന്നൽച്ചെടി നിൽക്കുന്നതു കണ്ടു. വേരോ കമ്പുകളോ പൊട്ടിക്കാതെ അവരതു് പിഴുതെടുത്തു് കൂടാരത്തിൽ കൊണ്ടുവന്നു് തലയിണയിൽ വച്ചു. പിന്നീടവർ വീണ്ടും പുറത്തിറങ്ങി പശുക്കളെ കറക്കാനിരുന്നു.

അവർ അവിടെ ഇരിക്കുമ്പോൾ പെട്ടെന്നു് കൂടാരത്തിനകത്തുനിന്നു് മണികിലുക്കം കേട്ടു. വൃദ്ധ തിടുക്കത്തിൽ പാൽപ്പാത്രം താഴെ വച്ചു. പാലെല്ലാം തൂകിപ്പോയി. അവർ കൂടാരത്തിനകത്തേക്കു് ഓടി ചുററും നോക്കി. എല്ലാം പഴയപടിതന്നെ. പന്നൽച്ചെടി തലയിണയിൽ കിടപ്പുണ്ടു്. വൃദ്ധ വീണ്ടും പുറത്തിറങ്ങി പാൽ കറക്കാനിരുന്നു. അപ്പോൾ വീണ്ടും അതാ മണികിലുക്കം കേൾക്കുന്നു. പാൽപ്പാത്രം താഴെയിട്ടുകൊണ്ടു് അവർ വീണ്ടും കൂടാരത്തിനകത്തേക്കു് ഓടിച്ചെന്നു. അത്ഭുതം! അതിസുന്ദരിയായ ഒരു ബാലിക അവരുടെ മെത്തയിൽ ഇരിക്കുന്നതാണു് അവർ കണ്ടതു്. ബാലികയുടെ കണ്ണുകൾ രത്നങ്ങൾപോലെ തിളങ്ങി. അവളുടെ പുരികങ്ങൾ കരിപോലെ കറുത്തിരുന്നു. പന്നൽച്ചെടി ഒരു ബാലികയായി മാറിയിരിക്കുന്നു!



കൊച്ചു വൃദ്ധയ്ക്കു് വലിയ സന്തോഷമായി.

അവർ ബാലികയോടു പറഞ്ഞു:

''നീ എന്റെകൂടെ ഒരു മകളെപ്പോലെ താമസിക്കു്.''

അങ്ങിനെ അവർ രണ്ടുപേരും ഒന്നിച്ചു് കൂടാരത്തിൽ താമസം തുടങ്ങി.

ഒരു ദിവസം ഖർജീത്—ബെർഗേൻ എന്നു പേരുള്ള യുവാവായ ഒരു നായാട്ടുകാരൻ വേട്ടയാടാൻ കാട്ടിൽ പോയി. ചാരനിറത്തിലുള്ള ഒരു അണ്ണാനെ കണ്ടു് അയാൾ അതിന്റെനേരെ ഒരമ്പു് എയ്തു. അതിരാവിലെ മുതൽ അന്തിയാവുന്നതുവരെ അമ്പെയ്തുകൊണ്ടിരുന്നെങ്കിലും ഒരിക്കൽപ്പോലും അമ്പു് അണ്ണാന്റെ ദേഹത്തു് കൊണ്ടില്ല.

അണ്ണാൻ മരങ്ങൾ മാറിമാറിച്ചാടി അവസാനം കൊച്ചു വൃദ്ധയുടെ കൂടാരത്തിനടുത്തുള്ള ഒരു പൈൻമരത്തിൽ ഇരിപ്പുറപ്പിച്ചു.

ഖർജീത്—ബെർഗേൻ പൈൻമരത്തിന്റെ അടുത്തു ചെന്നു് ഒരമ്പു കൂടി എയ്തു. പക്ഷേ അണ്ണാൻ വീണ്ടും ചാടിപ്പോയി. അമ്പു് കൊച്ചു വൃദ്ധയുടെ കൂടാരത്തിന്റെ പുകക്കുഴലിൽ ചെന്നു വീണു.

''അമ്മൂമ്മേ, എനിക്കെന്റെ അമ്പു് വേണം. അതു തിരിച്ചുതരൂ!'' ഖർജീത്—ബെർഗേൻ വിളിച്ചുപറഞ്ഞു. പക്ഷേ കൊച്ചു വൃദ്ധ പുറത്തു വരികയോ മറുപടി പറയുകയോ ചെയ്തില്ല.

ഖർജീത്—ബെർഗേനു് കലശലായ കോപം വന്നു. അയാളുടെ മുഖം ചുവന്നു. അയാൾ കൂടാരത്തിനകത്തേക്കു് ഓടിക്കയറി.

അവിടെ അയാളുടെ മുമ്പിൽ സുന്ദരിയായ ഒരു ബാലിക ഇരിപ്പുണ്ടായിരുന്നു. അവളുടെ സൗന്ദര്യലഹരിയിൽ അയാൾക്കു വീർപ്പു മുട്ടി, തല കറങ്ങി. ഒരു വാക്കുപോലും പറയാതെ അയാൾ പുറത്തേക്കു് ഓടിയിറങ്ങി കുതിരപ്പുറത്തു് ചാടിക്കയറി വീട്ടിലേക്കു പാഞ്ഞു.

''അച്ഛാ, അമ്മേ, അഞ്ചു പശുക്കളുടെ ഉടമസ്ഥയായ കൊച്ചു വൃദ്ധയുടെ കൂടാരത്തിൽ അതിസുന്ദരിയായ ഒരു ബാലികയുണ്ടു്. വിവാഹാലോചനയ്ക്കു് ആളയയ്ക്കുക. കാരണം എനിക്കു് അവളെ ഭാര്യയായി കിട്ടണം.''

ഖർജീത്—ബെർഗേന്റെ അച്ഛൻ ഉടനെ പെണ്ണിന്റെ അടുത്തേക്കു് ഒമ്പതു കുതിരകളുടെ പുറത്തു് ഒമ്പതു സവാരിക്കാരെ അയച്ചു.

വിവാഹാലോചനക്കാർ കൊച്ചു വൃദ്ധയുടെ കൂടാരത്തിൽ ചെന്നു. പെണ്ണിനെ കണ്ടപ്പോൾ അവളുടെ സൗന്ദര്യം അവരെ വീർപ്പു മുട്ടിച്ചു. ഒടുവിൽ പ്രജ്ഞ വീണ്ടുകിട്ടി അവർ കൂടാരത്തിൽനിന്നിറങ്ങി. കൂട്ടത്തിൽ ഏററവും പ്രായംചെന്ന, ഏററവും ആദരണീയനായ ഒരാൾ മാത്രം അവിടെ നിന്നു.

''കൊച്ചു വൃദ്ധേ,'' അയാൾ പറഞ്ഞു. ''ഈ ബാലികയെ ഖർജീത്—ബെർഗേനു വിവാഹംചെയ്തു കൊടുക്കുകയില്ലേ?''

''കൊടുക്കാം,'' കൊച്ചു വൃദ്ധ പറഞ്ഞു.

പിന്നീട് അവർ ബാലികയ്ക്കു സമ്മതമാണോ എന്നു ചോദിച്ചു. സമ്മതമാണെന്ന് അവൾ പറഞ്ഞു.

''നിങ്ങൾ കാര്യമായ സ്ത്രീധനം തരേണ്ടിവരും,'' കൊച്ചു വൃദ്ധ പറഞ്ഞു. ''എന്റെ വയലിൽ കൊള്ളാവുന്നിടത്തോളം പശുക്കളേയും കുതിരകളേയും തരണം.''

താമസിയാതെ പശുക്കളേയും കുതിരകളേയും കൊച്ചു വൃദ്ധയുടെ വയലിലേക്കു തെളിച്ചുകൊണ്ടുവന്നു. എണ്ണാൻപോലും കഴിയാത്തത്രയേറെ ഉണ്ടായിരുന്നു അവ.

പിന്നീട് അവർ ബാലികയെ മോടിയുള്ള പുതുവസ്ത്രങ്ങൾ അണിയിച്ചു. അവർ അവളെ ഭംഗിയായും വേഗത്തിലും വസ്ത്രമണിയിച്ചു. ഒരു പുള്ളിക്കുതിരയെ കൊണ്ടുവന്ന് വെള്ളി കടിഞ്ഞാണിട്ടു, വെള്ളി ജീനി കെട്ടി, ഒരു വെള്ളി ചാട്ട വശത്തു തൂക്കി. ഖർജീത്—ബെർഗേൻ വധുവിനെ കയ്യുപിടിച്ച് പുറത്തു കൊണ്ടുവന്ന് പുള്ളിക്കുതിരയുടെ പുറത്തിരുത്തി അവളൊന്നിച്ച് വീട്ടിലേക്കു കുതിരയോടിച്ചു പോയി.

പോകുന്ന വഴിക്ക് പെട്ടെന്ന് ഖർജീത്—ബെർഗേൻ ഒരു കുറുക്കനെ കണ്ടു.

ഖർജീത്—ബെർഗേന് ഇരിപ്പുറച്ചില്ല. അയാൾ പറഞ്ഞു:

''ഞാൻ ആ കുറുക്കന്റെ പുറകെ പോവുകയാണ്. വേഗം തിരിച്ചുവരാം. നീ ഈ വഴിതന്നെ പോയാൽ മതി. കുറെ ചെല്ലുമ്പോൾ വഴി രണ്ടായി തിരിയും. കിഴക്കെ വഴിയിൽ ഒരു രോമക്കീരിയുടെ തോൽ തൂങ്ങിക്കിടപ്പുണ്ടാവും. പടിഞ്ഞാറെ വഴിയിൽ തൊണ്ടയിൽ വെളുത്ത പാടുള്ള ഒരു കരടിയുടെ തോലും. പറിഞ്ഞാറെ വഴിക്കു തിരിയരുത്. രോമക്കീരിയുടെ തോൽ കാണുന്ന വഴിയിലൂടെ വേണം പോകാൻ.''

ഇങ്ങനെ പറഞ്ഞുകൊണ്ട് അയാൾ കുതിരയെ കുതിച്ചോടിച്ചു പോയി.

ബാലിക ഒറ്റയ്ക്കു സഞ്ചരിച്ചു. കുറെ കഴിഞ്ഞപ്പോൾ അവൾ വഴി രണ്ടായി തിരിയുന്ന ഇടത്തെത്തി. പക്ഷേ അവിടെ എത്തിയ ഉടനെ ഖർജീത്—ബെർഗേൻ പറഞ്ഞ കാര്യം അവൾ മറന്നു. അവൾ കരടിത്തോൽ തൂങ്ങിക്കിടക്കുന്ന വഴിയിലൂടെ പോയി. കുറെ ദൂരം ചെന്നപ്പോൾ ഇരുമ്പുകൊണ്ടുള്ള വലിയൊരു കൂടാരത്തിലെത്തി.

കൂടാരത്തിനകത്തുനിന്നും ഇരുമ്പുവസ്ത്രങ്ങളണിഞ്ഞുകൊണ്ട് പിശാചിന്റെ മകൾ ഇറങ്ങിവന്നു. അവൾക്ക് ഒരു കാലേ ഉണ്ടായിരുന്നുള്ളു, അതുതന്നെ വളഞ്ഞതായിരുന്നു. ഒരു കയ്യുള്ളത് കാലുപോലെതന്നെ വളഞ്ഞിരുന്നു. നെററിയുടെ ഒത്ത നടുവിൽ കാഴ്ചയില്ലാത്ത ഭയങ്കരമായ ഒരു കണ്ണുണ്ട്. നീണ്ടു കറുത്ത നാക്ക് മാറു വരെ തൂങ്ങിക്കിടന്നു.

പിശാചിന്റെ മകൾ ബാലികയെ കുതിരപ്പുറത്തുനിന്നു വലിച്ചിറക്കി. അവളുടെ മുഖത്തെ തൊലിയുരിഞ്ഞ് സ്വന്തം മുഖത്ത് വച്ചുപിടിപ്പിച്ചു. ബാലികയുടെ ഭംഗിയുള്ള വസ്ത്രങ്ങൾ ഉരിഞ്ഞുമാററി തന്നത്താൻ അണിഞ്ഞു. ബാലികയെ കൂടാരത്തിനു പുറത്തേക്ക് എറിഞ്ഞു. അതു കഴിഞ്ഞ് അവൾ പുള്ളിക്കുതിരയുടെ പുറത്തേറി കിഴക്കോട്ട് ഓടിച്ചുപോയി.

അവൾ ഖർജീത്—ബെർഗേന്റെ അച്ഛന്റെ കൂടാരത്തിന് അടുത്തെത്താറായപ്പോഴേയ്ക്കു് അയാൾ ഒപ്പമെത്തി. പക്ഷേ അയാൾ യാതൊന്നും കണ്ടില്ല. യാതൊന്നും സംശയിച്ചുമില്ല.

ഖർജീത്—ബെർഗേന്റെ ബന്ധുക്കളെല്ലാവരും വധുവിനെ എതിരേൽക്കാൻ കൂടിയിരുന്നു. യുവസുഭഗന്മാരായ ഒമ്പതു പേരും എട്ടു ബാലികമാരും അവളെ സ്വീകരിക്കാൻ കുതിരയെ കെട്ടുന്ന കുററിവരെ വന്നു.

ബാലികമാർ പരസ്പരം പറഞ്ഞു:

''വധു വാതുറന്ന് ഒരു വാക്കു പറയുകയേ വേണ്ടു. ഏററവും ഭംഗിയുള്ള മുത്തുകൾ വായിൽനിന്നു പൊഴിഞ്ഞ് നിലത്തുരുളും.''

മുത്തുകൾ കോർക്കാൻ നൂലുംകൊണ്ടാണ് അവർ വന്നത്.

യുവാക്കന്മാർ പരസ്പരം പറഞ്ഞു:

''വധു ഒരു ചുവടു വയ്ക്കുകയേ വേണ്ടു. പോകുന്നിടത്തെല്ലാം കറുത്ത രോമക്കീരികൾ അവളുടെ കാല്പാടുകൾ പിന്തുടരും.''

രോമക്കീരികളെ എയ്തുവീഴ്ത്താൻ അമ്പുകളും വില്ലുകളുമായിട്ടാണ് അവർ വന്നത്.

പക്ഷേ വധു സംസാരിച്ചുതുടങ്ങിയപ്പോൾ അവളുടെ വായിൽനിന്നു വീണത് തവളകളാണ്. അവൾ ഒരു ചുവടു വച്ചപ്പോൾ പുറകെ ഓടിച്ചെന്നത് ചൊറിപിടിച്ച കാട്ടുകീരികളാണ്.

വധുവിനെ വരവേൽക്കാൻ വന്നവർ വാപൊളിച്ചുപോയി. അവരുടെ മനസ്സിടിഞ്ഞു.

എങ്കിലും അവർ, കുതിരയെ കെട്ടുന്ന കുററി മുതൽ വരന്റെ കൂടാരംവരെ പച്ചപ്പുല്ലുകൊണ്ടുള്ള ഒരു പരവതാനി വിരിച്ച് വധുവിനെ കയ്യു പിടിച്ച് അതിലൂടെ നടന്നു.

വധു കൂടാരത്തിൽ പ്രവേശിച്ച് മൂന്ന് ഇളം ലാർച്ചുമരങ്ങളുടെ തലപ്പുകളെടുത്ത് അടുപ്പിൽ തീകൂട്ടി.

അതുകഴിഞ്ഞായിരുന്നു വിവാഹസദ്യ. എല്ലാവരും തിന്നുകയും കുടിക്കുകയും പല കളികളും കളിക്കുകയും ആഹ്ലാദിക്കുകയും ചെയ്തു. ഇതു ശരിക്കുള്ള വധുവല്ലെന്ന് ആരും സംശയിച്ചില്ല.

ഇതു നടന്ന് അധികം കഴിയുംമുമ്പ് കൊച്ചുവൃദ്ധ പശുക്കളെ കറക്കാൻ വയലിലേക്കു പോയി. നോക്കിയപ്പോൾ അഞ്ചു കൊമ്പുകളോടു കൂടിയ ഒരു പുതിയ പന്നൽച്ചെടി ആദ്യത്തേതു നിന്നിരുന്ന അതേ സ്ഥാനത്തു നിൽക്കുന്നതു കണ്ടു. ആദ്യത്തേതിനേക്കാൾ നേർത്തതും ഭംഗിയുള്ളതുമായിരുന്നു അത്.

കൊച്ചുവൃദ്ധ പന്നൽച്ചെടി വേരോടെ പിഴുതെടുത്ത് തലയിണയിൽ വച്ചു. എന്നിട്ട് വയലിലേക്കു തിരിച്ചുപോയി പശുക്കളെ കറക്കാൻ തുടങ്ങി. പെട്ടെന്ന് കൂട്ടാരത്തിൽ മണികിലുക്കം കേട്ടു. അവർ അകത്തു ചെന്നു നോക്കിയപ്പോൾ അതേ ബാലിക മുമ്പത്തേക്കാൾ സുന്ദരിയായി ഇരിക്കുന്നതാണു കണ്ടത്.

''നീ എങ്ങിനെ ഇവിടെ വന്നു? എന്തിനു തിരിച്ചുപോന്നു?'' കൊച്ചുവൃദ്ധ ചോദിച്ചു.

''അമ്മേ,'' ബാലിക പറഞ്ഞു. ''ഖർജീത്—ബെർഗേനും ഞാനും കൂടി അദ്ദേഹത്തിന്റെ കൂടാരത്തിലേക്കു പോകുമ്പോൾ ഒരു കുറുക്കനെ കണ്ട് അതിനെ പിടിക്കാൻ പോവുകയാണെന്ന് അദ്ദേഹം പറഞ്ഞു. രോമക്കീരിയുടെ തോൽ തൂക്കിയിട്ടിരിക്കുന്ന വഴിയിലൂടെ വേണം പോകാനെന്നും കരടിത്തോൽ തൂക്കിയിട്ടിരിക്കുന്ന വഴിയിലൂടെ പോകരുതെന്നും അദ്ദേഹം എന്നോടു പറഞ്ഞതാണ്. പക്ഷേ ഞാൻ അതു മറന്നുപോയി. തെറ്റായ വഴിയിലൂടെ കുറെ ദൂരം ചെന്നപ്പോൾ ഇരുമ്പുകൊണ്ടുള്ള ഒരു കൂടാരം കണ്ടു. പിശാചിന്റെ മകൾ എന്നെ കണ്ടു. അവൾ എന്റെ മുഖത്തെ തൊലി ഉരിഞ്ഞെടുത്ത് അവളുടെ മുഖത്ത് ചേർത്തു വയ്ക്കുകയും എന്റെ ഭംഗിയുള്ള വസ്ത്രങ്ങൾ അഴിച്ചെടുത്ത് തന്നത്താൻ അണിയുകയും ചെയ്തു. എന്നെ ഇരുമ്പുകൂടാരത്തിനു പുറത്തേക്കു വലിച്ചെറിഞ്ഞിട്ട് അവൾ എന്റെ പുള്ളിക്കുതിരയുടെ പുറത്തു കയറി ഓടിച്ചുപോയി. ചാരനിറത്തിലുള്ള കുറെ പട്ടികൾ എന്നെ കടിച്ചുവലിച്ച് ഈ കൂടാരത്തിനടുത്തുള്ള വലിയ വയലിലേക്കു കൊണ്ടുവന്നു. ഞാൻ ഒരു പന്നൽച്ചെടിയായി വീണ്ടും ജീവൻവച്ചു. അമ്മേ, എനിക്ക് ഖർജീത്—ബെർഗേനെ ഇനി എന്നെങ്കിലും കാണാനൊക്കുമോ?''

കൊച്ചു വൃദ്ധ അവൾ പറഞ്ഞതു കേട്ടശേഷം അവളെ സമാധാനിപ്പിക്കാൻ ശ്രമിച്ചു.



''വിഷമിക്കേണ്ട, നീ അയാളെ കാണും,'' അവർ പറഞ്ഞു. ''അതുവരെ നീ മുമ്പത്തെപ്പോലെ എന്റെ മകളായി എന്റെകൂടെ താമസിക്കൂ.''

അങ്ങിനെ പന്നൽബാലിക വീണ്ടും കൊച്ചുവൃദ്ധയുടെ കൂടാരത്തിൽ താമസം തുടങ്ങി.

ചന്നൽബാലിക വീണ്ടും ജീവൻവച്ചെന്ന് അറിഞ്ഞപ്പോൾ പുള്ളിക്കുതിര ഖർജീത്—ബെർഗേന്റെ അച്ഛനോടു മനുഷ്യശബ്ദത്തിൽ പറഞ്ഞു:

''ഖർജീത്—ബെർഗേൻ തന്റെ വധുവിനെ കൂട്ടിക്കൊണ്ടു വരുന്ന വഴി അവളെ ഒറ്റയ്ക്കാക്കിയിട്ടു പോയെന്നും അവൾക്ക് തനിച്ച് കുതിരയോടിക്കേണ്ടി വന്നുവെന്നും അറിയുക. വഴി രണ്ടായി തിരിഞ്ഞ ഇടത്തുവന്നപ്പോൾ അവൾ കരടിത്തോൽ തൂക്കിയിട്ടിരിക്കുന്ന വഴിയിലൂടെ പോയി ഒരു ഇരുമ്പുകൂടാരത്തിലെത്തി. പിശാചിന്റെ മകൾ പുറത്തേക്ക് ഓടിവന്ന് അവളുടെ മുഖത്തെ തൊലിയുരിഞ്ഞെടുത്ത് സ്വന്തം മുഖത്തു വച്ചുപിടിപ്പിക്കുകയും അവളുടെ ഭംഗിയുള്ള വസ്ത്രങ്ങൾ അഴിച്ചെടുത്ത് തന്നത്താൻ അണിയുകയും അതുകഴിഞ്ഞ് അവളെ ഇരുമ്പുകൂടാരത്തിനു പുറത്തേക്ക് എറിയുകയും ചെയ്തു. ഇപ്പോൾ നിങ്ങളുടെ കൂടാരത്തിലുള്ളത് പിശാചിന്റെ മകളാണ്. നിങ്ങൾക്ക് മരുമകളായി കിട്ടിയിരിക്കുന്നത് അവളെയാണ്. എന്റെ ശരിക്കുള്ള യജമാനത്തിക്ക് വീണ്ടും ജീവൻ വച്ചിട്ടുണ്ട്. നിങ്ങൾ അവളെ നിങ്ങളുടെ കൂടാരത്തിലേക്കു കൊണ്ടുവന്ന് നിങ്ങളുടെ മകന് വിവാഹംചെയ്തു കൊടുക്കണം. അല്ലെങ്കിൽ കാര്യങ്ങൾ കുഴപ്പമാകും. പിശാചിന്റെ മകൾ നിങ്ങളുടെ അടുപ്പും കൂടാരവും തകർക്കും. നിങ്ങൾക്ക് ഭയങ്കരകെടുതികൾ വരുത്തിവയ്ക്കും. നിങ്ങളെ എല്ലാവരേയും കൊല്ലും.''

ഇതു കേട്ട് വൃദ്ധൻ കൂടാരത്തിനകത്തേക്ക് ഓടിച്ചെന്നു.

''മകനേ, നീ എവിടുന്നാണ് നിന്റെ ഭാര്യയെ കൊണ്ടുവന്നത്?'' അയാൾ ഖർജീത്—ബെർഗേനോടു ചോദിച്ചു. ''ആരാണവൾ?''

''അഞ്ചു പശുക്കളുടെ ഉടമസ്ഥയായ കൊച്ചുവൃദ്ധയുടെ മകളാണവൾ,'' ഖർജീത്—ബെർഗേൻ പറഞ്ഞു.

അച്ഛൻ പറഞ്ഞു:

''പുള്ളിക്കുതിര എന്നോടു പരാതിപ്പെടുകയായിരുന്നു. നീ നിന്റെ വധുവിനെ കൂട്ടിക്കൊണ്ടുവരുമ്പോൾ അവളെ ഒറ്റയ്ക്കാക്കിയിട്ടു പോയെന്നും വഴി രണ്ടായി പിരിഞ്ഞിടത്ത് എത്തിയപ്പോൾ അവൾ തിരിഞ്ഞ് ഇരുമ്പുകൂടാരത്തിനടുത്തെത്തിയെന്നുമാണ് അവൻ പറഞ്ഞത്. പിശാചിന്റെ മകൾ അവളെ കുതിരപ്പുറത്തുനിന്നു വലിച്ചിറക്കി അവളുടെ മുഖത്തെ തൊലിയുരിഞ്ഞ്

സ്വന്തം മുഖത്തു വച്ചുപിടിപ്പിക്കുകയും അവളുടെ ഭംഗിയുള്ള വസ്ത്രങ്ങൾ മുഴുവൻ അണിയുകയും ചെയ്തു. പിശാചിന്റെ മകൾ നമ്മളെ എല്ലാവരേയും കബളിപ്പിച്ചിരിക്കുന്നു. അവൾ സൂത്രത്തിൽ ഇവിടെ കടന്നുകൂടിയിരിക്കുകയാണ്.... നീ കൊച്ചുവൃദ്ധയുടെയടുത്തു പോയി വധുവിനോട് തിരിച്ചുവരാൻ അപേക്ഷിക്ക്. നീ അവളെ കൂട്ടിക്കൊണ്ടു വാ. പിശാചിന്റെ മകളെ ഒരു കാട്ടുകുതിരയുടെ വാലിൽ കെട്ടി കുതിരയെ തുറന്ന വയലിലേക്ക് ഓടിച്ചുവിട്. അവളുടെ അസ്ഥികൾ വയലിൽ ചിന്നിച്ചിതറട്ടെ! അല്ലെങ്കിൽ അവൾ നമ്മളെ എല്ലാവരേയും—മനുഷ്യരേയും പറ്റങ്ങളേയും—കൊല്ലും.’’

ഇതു കേട്ട് പിശാചിന്റെ മകളുടെ മുഖം ഭയവും കോപവുംകൊണ്ട് കറുത്തു.

ഇതു കേട്ട് ഖർജീത്—ബെർഗേന്റെ മുഖം ക്രോധംകൊണ്ടു ചുവന്നു.

അയാൾ പിശാചിന്റെ മകളെ കാലിനു പിടിച്ചു കൂടാരത്തിനു വെളിയിലേക്കു വലിച്ചിഴച്ചു കൊണ്ടുവന്നു. അവളെ ഒരു കാട്ടുകുതിരയുടെ വാലിൽ കെട്ടി.

കുതിര വിസ്തൃതമായ വയലിലേക്കു കുതിച്ചുപാഞ്ഞു. അതു് പിശാചിന്റെ മകളെ തൊഴിക്കുകയും ചവുട്ടിമെതിക്കുകയും ചെയ്തു. അവളുടെ കരിദേഹമാകെ പുഴുക്കളും പാമ്പുകളുമായി മാറി. ഖർജീത്—ബെർഗേനും അയാളുടെ അച്ഛനും കൂടി അവയെ പിടിച്ച് ചുട്ടെരിച്ചു.

അതു കഴിഞ്ഞു് ഖർജീത്—ബെർഗേൻ കുതിരപ്പുറത്തു് കൊച്ചുവൃദ്ധയുടെ കൂടാരത്തിലേക്കു തിരിച്ചു. കുതിരയെ കെട്ടുന്ന കുറ്റിക്കടുത്തെത്തിയപ്പോൾ അയാൾ ചാടിയിറങ്ങി. കൊച്ചുവൃദ്ധ അയാളെ കണ്ടു് കൂടാരത്തിനകത്തുനിന്നു് ഓടിവന്നു. കാണാതെപോയ ആരെയോ കണ്ടുകിട്ടിയതുപോലെയോ മരിച്ചുപോയ ആർക്കോ ജീവൻ വച്ചതുപോലെയോ ഉള്ള സന്തോഷമാണ് അവരുടെ മുഖത്തു കണ്ടതു്. കുതിരയെ കെട്ടുന്ന കുറ്റിമുതൽ കൂടാരംവരെ വൃദ്ധ പച്ചപ്പുല്ലുകൊണ്ടുള്ള ഒരു പരവതാനി വിരിക്കുകയും ഏറ്റവും കൊഴുത്ത പശുവിനേയും ഏറ്റവും കൊഴുത്ത കുതിരയേയും കശാപ്പുചെയ്ത് വിവാഹസദ്യ ഒരുക്കുകയും ചെയ്തു.

പന്നൽബാലികയാകട്ടെ, ഖർജീത്—ബെർഗേനെ നോക്കി പൊട്ടിക്കരയുകയാണു ചെയ്തതു്.

‘‘എന്തിനാണ് എന്റെ അടുത്തു വന്നതു്?’’ അവൾ ചോദിച്ചു. ‘‘പിശാചിന്റെ മകൾ എന്റെ ചോര ചിന്താനും എന്റെ നേർത്ത തൊലി പിച്ചിച്ചീന്താനും നിങ്ങൾ അനുവദിച്ചു. എന്റെ ദേഹം ചാരനിറത്തിലുള്ള നായ്ക്കൾ



ക്ക് ഇട്ടുകൊടുത്തു. എന്നിട്ട് എങ്ങിനെ ഇവിടെ വരാൻ തോന്നി? ഈ ലോകത്തു് ആറ്റുമീനുള്ളതിനേക്കാളേറെ കന്യകകളുണ്ടു്, വാളമീനുള്ളതിനേക്കാളേറെ സ്ത്രീകളുണ്ടു്. അവരിൽനിന്നും ആരെയെങ്കിലും വിവാഹം ചെയ്തോളൂ. ഞാൻ നിങ്ങളെ വിവാഹം ചെയ്യുകയില്ല.’’

‘‘ഞാൻ നിന്നെ പിശാചിന്റെ മകൾക്കു കൊടുത്തില്ല,’’ ഖർജീത്—ബെർഗേൻ പറഞ്ഞു. ‘‘ഞാൻ നിന്നെ ചാരനിറത്തിലുള്ള നായ്ക്കൾക്ക് എറിഞ്ഞുകൊടുത്തതുമില്ല. ഞാൻ കുറുക്കന്റെ പിറകെ കുതിരയോടിച്ചു കാട്ടിലേക്കു പോകുമ്പോൾ നീ പോകേണ്ട വഴി കാണിച്ചുതന്നു. നീ പോയി മരിക്കണമെന്നു ഞാൻ പറഞ്ഞില്ലല്ലൊ.’’

കൊച്ചുവൃദ്ധ വലത്തെ കണ്ണിൽനിന്നു് കണ്ണുനീർ തുടച്ചുകളഞ്ഞു. ഇടത്തെ കണ്ണിൽനിന്നും കണ്ണുനീർ തുടച്ചുകളഞ്ഞു. എന്നിട്ട് പന്നൽബാലികയുടേയും ഖർജീത്—ബെർഗേന്റേയും ഇടയിൽ ഇരുന്നു.

കൊച്ചുവൃദ്ധ പറഞ്ഞു:

‘‘മരിച്ചിട്ട് വീണ്ടും ജീവൻ കിട്ടിയ നീയും കാണാതെപോയിട്ട് വീണ്ടും കണ്ടെത്തിയ നീയും സന്തോഷിക്കാത്തതു് എന്തുകൊണ്ടാണ്? നിങ്ങൾ രണ്ടുപേരും മുമ്പത്തെപ്പോലെ പരസ്പരം സ്നേഹിക്കണം, സ്നേഹമായും സമാധാനമായും കഴിയണം. രണ്ടുപേരും ഞാൻ പറയുന്നതു കേൾക്കണം, അതുപോലെ പ്രവർത്തിക്കണം.’’

ബാലിക അനുസരിച്ചു. അവൾ മൃദുവായി പറഞ്ഞു:

‘‘ശരി, ഞാൻ അമ്മ പറഞ്ഞതുപോലെ ചെയ്യാം. കഴിഞ്ഞതെല്ലാം മറക്കുകയും പൊറുക്കുകയും ചെയ്യാം.’’

ഇതു കേട്ട് ഖർജീത്—ബെർഗേൻ ചാടിയെഴുന്നേറ്റ് നൃത്തംവയ്ക്കാനും തുള്ളിച്ചാടാനും പന്നൽ ബാലികയെ ആശ്ലേഷിച്ച് ചുംബിക്കാനും തുടങ്ങി.

പിന്നീട് അവർ പുള്ളിക്കുതിരയ്ക്ക് വെള്ളിജീനി കെട്ടുകയും വെള്ളികടിഞ്ഞാണിടുകയും പുറത്തു് വെള്ളിക്കസവ് വിരിക്കുകയും വശത്തു വെള്ളിച്ചാട്ട തൂക്കുകയും ചെയ്തു. പന്നൽബാലികയെ ഏറ്റവും മോടിയായ വസ്ത്രങ്ങൾ ധരിപ്പിച്ചു. അങ്ങിനെ അവളും ഖർജീത്—ബെർഗേനും യാത്രതിരിച്ചു.

അവർ വളരെവളരെക്കാലം സഞ്ചരിച്ചു. മഞ്ഞു പെയ്തപ്പോൾ ശൈത്യകാലമായെന്നും മഴ പെയ്തപ്പോൾ വേനൽക്കാലമായെന്നും വയലുകളിൽ മൂടൽമഞ്ഞു പരന്നപ്പോൾ ശരൽക്കാലമായെന്നും അവർ മനസ്സിലാക്കി. അവർ പോയിപ്പോയി അവസാനം ഖർജീത്—ബെർഗേന്റെ അച്ഛന്റെ കൂടാരത്തിലെത്തി.

ഖർജീത്—ബെർഗേൻെറ ബന്ധുക്കളെല്ലാവരും സഹോദരന്മാർ ഒമ്പതു പേരും വധുവിനെ എതിരേൽക്കാൻ ഇറങ്ങിവന്നു. കുതിരയെ കെട്ടുന്ന കുററി മുതൽ കൂടാരംവരെ അവർ പച്ചപ്പുല്ലുകൊണ്ടുള്ള ഒരു പരവതാനി വിരിച്ചു.

''വധു വരുമ്പോൾ അവൾ ആദ്യം ഒരു ചുവടു വയ്ക്കും, പിന്നീട് മററൊരു ചുവടു വയ്ക്കും. എവിടെ നടന്നാലും അവളുടെ കാല്പാടുകളിൽ നിന്ന് രോമക്കീരികൾ പുറത്തുചാടും,'' അവർ പരസ്പരം പറഞ്ഞു.

ഇതു് മനസ്സിൽ കരുതിക്കൊണ്ടു് അവർ അമ്പുകളും വില്ലുകളും ഉണ്ടാക്കാൻ തുടങ്ങി. ഉള്ളംകൈയിലെ തൊലി ഉരിഞ്ഞുപോകത്തക്കവണ്ണം അത്ര കഠിനമായിട്ടാണ് അവർ പണിയെടുത്തതു്.

ഖർജീത്—ബെർഗേൻെറ എട്ടു സഹോദരിമാർ നൂൽ നൂൽക്കാൻ തുടങ്ങി. അവരും വിരലുകളിലെ തൊലി ഉരിഞ്ഞുപോകുമാറു് കഠിനമായി പണിയെടുത്തു. വധു വരാൻ കാക്കുമ്പോൾ അവർ പരസ്പരം പറഞ്ഞു:

''അവൾ വന്നു് മണിനാദംപോലെയുള്ള ശബ്ദത്തിൽ സംസാരിക്കുമ്പോൾ അമൂല്യമായ പവിഴങ്ങൾ അവളുടെ വായിൽനിന്നു പൊഴിയും.''

അപ്പോഴേക്കും ഖർജീത്—ബെർഗേൻ വധുവുമായി എത്തി. അയാളുടെ രണ്ടു സഹോദരിമാർ കുതിരകളെ കുററിയിൽ കെട്ടി. അവർ വധുവിനെ എടുത്തു താഴെയിറക്കി. വധു മണികിലുക്കംപോലെയുള്ള ശബ്ദത്തിൽ സംസാരിച്ചപ്പോൾ അവളുടെ വായിൽനിന്നു പവിഴങ്ങൾ പൊഴിയുകയും സഹോദരിമാർ അവ പെറുക്കിയെടുത്തു് നൂലിൽ കോർക്കുകയും ചെയ്തു. വധു കൂടാരത്തിലേക്കു നടന്നപ്പോൾ അവളുടെ കാല്പാടുകളിൽനിന്നും കറുത്ത രോമക്കീരികൾ പുറത്തു ചാടുകയും ചെറുപ്പക്കാർ അമ്പും വില്ലുമെടുത്തു് അവയെ എയ്തുവീഴ്ത്തുകയും ചെയ്തു.

വധു കൂടാരത്തിൽ പ്രവേശിച്ചു. മൂന്നു് ഇളം ലാർച്ചുമരങ്ങളുടെ തലപ്പുകളുപയോഗിച്ചു് അടുപ്പു കത്തിച്ചു.

ഉല്ലാസപ്രദമായ ഒരു വിവാഹസദ്യ നടത്തപ്പെട്ടു. എല്ലാ ഗ്രാമങ്ങളിൽനിന്നും അതിഥികൾ വന്നെത്തിയിരുന്നു. അവരുടെ കൂട്ടത്തിൽ ഗായകരും നർത്തകരും കഥ പറയുന്നവരും മൽപ്പിടുത്തക്കാരും അഭ്യാസികളുമുണ്ടായിരുന്നു.

സദ്യ മൂന്നു ദിവസം നീണ്ടുനിന്നു. അതു കഴിഞ്ഞപ്പോൾ അതിഥികൾ കാൽനടയായും കുതിരപ്പുറത്തും വീടുകളിലേക്കു മടങ്ങി.

ഖർജീത്—ബെർഗേനും ഭാര്യയും ഒന്നിച്ചു പൊറുതി തുടങ്ങി. അവർ സ്നേഹമായും രമ്യമായും കഴിഞ്ഞു. സന്തോഷത്തോടെ വളരെക്കാലം ജീവിച്ചു. അവരുടെ മക്കളുടെ മക്കൾ ഇപ്പോഴും ജീവിച്ചിരിപ്പുണ്ടത്രെ.

വിവർത്തനം: ഗോപാലകൃഷ്ണൻ

# സ്വർണ്ണക്കപ്പ്

## ഒരു ബുറിയാത് നാടോടിക്കഥ



പണ്ടുപണ്ടു് സനാദ് എന്നു പേരുള്ള ഒരു ഖാനുണ്ടായിരുന്നുവത്രെ.

ഒരു ദിവസം അദ്ദേഹം കൂടുതൽ മെച്ചപ്പെട്ട താവളസൗകര്യങ്ങളും കൂടുതൽ പുഷ്ടിയുള്ള മേച്ചിൽസ്ഥലങ്ങളുമുള്ള പുതിയൊരു ദേശത്തേക്കു് തൻെറ പ്രജകളോടൊപ്പം മാറിത്താമസിക്കാൻ തീരുമാനിച്ചു. പക്ഷേ ആ ദേശത്തേക്കുള്ള വഴി വളരെ ദീർഘവും ദുർഘടം നിറഞ്ഞതുമായിരുന്നു.

പുറപ്പെടുന്നതിനുമുമ്പു് വയസ്സായവരെ മുഴുവൻ വധിക്കാൻ സനാദ്ഖാൻ കല്പിച്ചു.

''വയസ്സായവർ നമുക്കു് വഴിയിൽ ഭാരമായിരിക്കും,'' അദ്ദേഹം പറഞ്ഞു. ''വയസ്സു ചെന്ന ഒരൊററ പുരുഷനോ സ്ത്രീയോ നമ്മുടെ കൂടെ പാടില്ല. ഒരൊററയാളെപ്പോലും ജീവനോടെ വിടരുതു്. എൻെറ കല്പന നിറവേററാത്തവരെ കഠിനമായി ശിക്ഷിക്കുന്നതാണ്.''

ഒരു ക്രൂരമായ കല്പനയായിരുന്നു അതു്. ആളുകൾ ദുഃഖിച്ചു. പക്ഷേ എന്തു ചെയ്യാം? ഖാൻെറ ഇച്ഛ നിറവേററിയേ കഴിയൂ. കാരണം എല്ലാവർക്കും ഖാനെ ഭയമായിരുന്നു. അദ്ദേഹത്തെ ധിക്കരിക്കാൻ അവർ ധൈര്യപ്പെട്ടില്ല.

സനാദ്ഖാൻെറ പ്രജകളിൽ ഒരാൾ മാത്രം—ത്സിരേൻ എന്നു പേരുള്ള ഒരു യുവാവു്—തൻെറ വൃദ്ധപിതാവിനെ വധിക്കുകയില്ലെന്നു ശപഥം ചെയ്തു.

ത്സിരേൻ വൃദ്ധനെ വലിയൊരു തോൽചാക്കിൽ ഒളിച്ചിരുത്തുമെന്നും

സനാദ്ഖാനോ മററാരെങ്കിലുമോ അറിയാതെ പുതിയ ദേശത്തേക്ക് ചുമന്നു കൊണ്ടു പോകുമെന്നും അച്ഛനും മകനും തമ്മിൽ തീരുമാനിച്ചു. പിന്നീട് എന്തു സംഭവിക്കും? ഏതായാലും വരുന്നിടത്തുവച്ചു കാണാം എന്നവർ നിശ്ചയിച്ചു....

സനാദ്ഖാൻ പഴയ താവളം വെടിഞ്ഞു തൻെറ ആളുകളും പററങ്ങളുമായി വടക്കുള്ള ദൂരദേശത്തേക്കു തിരിച്ചു. അവരോടൊപ്പം, കുതിരപ്പുറത്ത് തൂക്കിയിട്ടിരുന്ന ഒരു വലിയ ചാക്കിനകത്ത് ത്സിരേൻെറ വൃദ്ധപിതാവും സഞ്ചരിച്ചു. മററുള്ളവർ കാണാതെ ത്സിരേൻ അച്ഛന് ആഹാരം കൊടുത്തു. വഴിക്കെവിടെയെങ്കിലും താവളമടിക്കുമ്പോൾ അയാൾ നേരം ഇരുട്ടുന്നതുവരെ കാത്തിരിക്കും. അതുകഴിഞ്ഞ് ചാക്കു തുറന്ന് വൃദ്ധനെ വിശ്രമിക്കാനും വേദനിക്കുന്ന കൈകാലുകൾ നിവർത്താനുംവേണ്ടി പുറത്തിറക്കും.

അങ്ങിനെ വളരെക്കാലം സഞ്ചരിച്ച് അവസാനം അവർ ഒരു വൻകടലിൻെറ കരയിലെത്തി.

രാത്രി അവിടെ താവളമടിക്കാൻ സനാദ്ഖാൻ ആളുകളോടു കല്പിച്ചു.

ഖാൻെറ പരിചാരകരിലൊരാൾ വെള്ളത്തിൻെറ വക്കിലേക്കു നടന്നപ്പോൾ കടലിനടിയിൽ എന്തോ തിളങ്ങുന്നതു കണ്ടു. സൂക്ഷിച്ചുനോക്കിയപ്പോൾ അത് അസാധാരണരൂപത്തിലുള്ള ഒരു വലിയ സ്വർണ്ണക്കപ്പാണെന്നു മനസ്സിലായി. അയാൾ ഉടനെ ഖാൻെറയടുക്കൽ ചെന്ന് കടലിന്നടിയിൽ കരസ്ഥുടത്തായി വിലപിടിച്ച ഒരു സ്വർണ്ണക്കപ്പു കിടപ്പുണ്ടെന്ന വിവരം അറിയിച്ചു.

സനാദ്ഖാൻ കൂടുതലാലോചിക്കാതെ കപ്പ് ഉടനെ തന്നെ ഏല്പിക്കണമെന്ന് ഉത്തരവിട്ടു. പക്ഷേ കടലിലിറങ്ങാൻ ആരും ധൈര്യപ്പെട്ടുമില്ല, ഇഷ്ടപ്പെട്ടുമില്ല. അതുകൊണ്ട് നറുക്കിടാൻ ഖാൻ കല്പിച്ചു.

ഖാൻെറ സ്വന്തക്കാരിലൊരാളുടെ പേരിലാണ് നറുക്കു വീണതു്. അയാൾ കടലിൽ ചാടി, പക്ഷേ പിന്നെ പൊങ്ങിയില്ല.

അവർ വീണ്ടും നറുക്കിട്ടു. നറുക്കുവീണയാൾ ഒരു പൊക്കമുള്ള പാറയിൽ നിന്നും എടുത്തുചാടി. അയാളും പൊങ്ങിവന്നില്ല.

ഇങ്ങനെ സനാദ്ഖാൻെറ ആളുകളിൽ പലർക്കും ജീവാപായം നേരിട്ടു.

പക്ഷേ നിർദ്ദയനായ ഖാൻ തൻെറ ഉദ്യമം ഉപേക്ഷിക്കുന്നതിനെപ്പററി ഒരു നിമിഷംപോലും ആലോചിച്ചില്ല. അദ്ദേഹത്തിൻെറ കല്പന പ്രകാരം പ്രജകൾ ഓരോരുത്തരായി പ്രതിഷേധമൊന്നും കാണിക്കാതെ കടലിൽ ചാടി മരിച്ചു.



അവസാനം ത്സിരേൻെറ തവണ വന്നു. പക്ഷേ കടലിൽ ചാടുന്നതിനുമുമ്പ് അയാൾ യാത്രപറയാനായി അച്ഛനെ ഒളിച്ചുവച്ചിരിക്കുന്ന ഇടത്തു ചെന്നു.

''അച്ഛാ, ഞാൻ പോവുകയാണ്,'' ത്സിരേൻ പറഞ്ഞു. ''നമ്മൾ രണ്ടു പേരും മരിക്കാൻ പോവുകയാണ്.''

''എന്തു പററി? നീ എന്തിനു മരിക്കണം?'' വൃദ്ധൻ ചോദിച്ചു.

കപ്പെടുക്കാൻവേണ്ടി കടലിൽ ചാടാനുള്ള മുറ തനിക്കാണു വന്നിട്ടുള്ളതെന്ന് ത്സിരേൻ വിശദീകരിച്ചു.

''പക്ഷേ ചാടിയവരാരും തിരിച്ചുവന്നിട്ടില്ല,'' അയാൾ പറഞ്ഞു. ''അതുകൊണ്ട് ഖാൻെറ കല്പനപ്രകാരം ഞാൻ കടലിൽ ചാടി മരിക്കാൻ പോവുകയാണ്. അദ്ദേഹത്തിൻെറ ഭൃത്യന്മാർ അച്ഛനെ കണ്ടുപിടിച്ചു വധിക്കുകയും ചെയ്യും.''

അയാൾ പറഞ്ഞതു മുഴുവൻ കേട്ടശേഷം വൃദ്ധൻ പറഞ്ഞു:

''ഇങ്ങനെ പോവുകയാണെങ്കിൽ നിങ്ങളെല്ലാവരും കടലിൽ മുങ്ങിച്ചാവും. സ്വർണ്ണക്കപ്പു കിട്ടുകയുമില്ല. കപ്പ് കടലിനടിയിലേയല്ല. കടലിൽ നിന്ന് അകലെയല്ലാതെ ഒരു മല നിൽക്കുന്നതു കണ്ടോ? സ്വർണ്ണക്കപ്പ് അതിൻെറ മുകളിലാണുള്ളത്. കപ്പെന്നു നിങ്ങൾ ധരിച്ചുവച്ചിരിക്കുന്നത് അതിൻെറ പ്രതിഫലനം മാത്രമാണ്. നിങ്ങൾക്കാർക്കും ആ ബുദ്ധി പോകാഞ്ഞതെന്താണ്?''

''ഞാനെന്തു ചെയ്യണം?'' ത്സിരേൻ ചോദിച്ചു.

''ആ മലയിൽ കയറി, കപ്പു കണ്ടുപിടിച്ച് ഖാനെ ഏല്പിക്കണം. അതു കണ്ടുപിടിക്കാൻ പ്രയാസം കാണുകയില്ല. അതു തിളങ്ങുന്നതുകൊണ്ട് ദൂരെ നിന്നേ കാണാം. ഒരുപക്ഷേ ആ കപ്പ് വളരെ ഉയരമുള്ള ഒരു പാറയുടെ പുറത്തായിരിക്കും. നിനക്ക് അതിൽ കേറാൻ കഴിഞ്ഞില്ലെന്നുവരും. അങ്ങിനെയാണെങ്കിൽ നീ ചെയ്യേണ്ടതിതാണ്: പാറപ്പുറത്ത് കറെ മാനുകൾ വന്നു നിൽക്കുന്നതുവരെ കാത്തിരിക്കു്. എന്നിട്ട് എങ്ങിനെയെങ്കിലും അവയെ പേടിപ്പിക്കണം. മാനുകൾ ഓടിപ്പോവുകയും ധൃതിക്കിടയിൽ കപ്പു തട്ടി താഴെയിടുകയും ചെയ്യും. സമയമൊട്ടും കളയാതെ വേഗം അത് പിടിച്ചെടുക്കണം. അല്ലെങ്കിൽ വളരെ ആഴമുള്ള ഒരിടുക്കിൽ അതു ചെന്നു വീഴും. അതോടെ അതു എന്നെന്നേക്കുമായി നഷ്ടപ്പെടും.''

അച്ഛനോട് നന്ദി പറഞ്ഞുകൊണ്ട് ത്സിരേൻ ഉടൻതന്നെ മലയിലേക്കു തിരിച്ചു.

മലയുടെ മുകളിലേക്കു കയറുക എളുപ്പമായിരുന്നില്ല. ത്‌സിരേൻ കുറ്റിച്ചെടികളിലും മരങ്ങളിലും കൂർത്ത പാറകളിലും അള്ളിപ്പിടിച്ചു കയറി. അയാളുടെ മുഖവും കൈകളും പോറി ചോര പൊടിഞ്ഞു. വസ്ത്രങ്ങൾ കീറി. അവസാനം മുകളിൽ എത്താറായപ്പോൾ ത്‌സിരേൻ സ്വർണ്ണക്കപ്പു കണ്ടു. അതു് അതിമനോഹരമായിരുന്നു. കയറാൻ പറ്റാത്ത, വളരെ ഉയരമുള്ള ഒരു പാറയുടെ പുറത്തു് അതിരുന്നു് തിളങ്ങുന്നുണ്ടായിരുന്നു.

തനിക്കു് ആ പാറയുടെ മുകളിൽ കയറാൻ സാധിക്കുകയില്ലെന്നു് ത്‌സിരേനു മനസ്സിലായി. അതുകൊണ്ടു് അച്ഛൻ പറഞ്ഞതനുസരിച്ചു് അയാൾ മാനുകൾ വരുന്നതും കാത്തു നിന്നു.

അയാൾക്കു് അധികം കാത്തുനിൽക്കേണ്ടിവന്നില്ല. താമസിയാതെ ഏതാനും മാനുകൾ പാറപ്പുറത്തു വന്നു നിന്നു. താഴോട്ടു് ശാന്തമായി നോക്കിക്കൊണ്ടു് അവ അവിടെ നിന്നു. ത്‌സിരേൻ ഉച്ചത്തിൽ വിളിച്ചു. മാനുകൾ ഭയന്നുഞെട്ടി പാറപ്പുറത്തു് അങ്ങോട്ടുമിങ്ങോട്ടും ഓടാൻ തുടങ്ങി. അവ സ്വർണ്ണക്കപ്പു തട്ടിത്താഴെയിട്ടു. കപ്പു് താഴോട്ടു് ഉരുണ്ടുവന്നപ്പോൾ ത്‌സിരേൻ അതു കയറിപ്പിടിച്ചു.

തികഞ്ഞ ചാരിതാർത്ഥ്യത്തോടെ അയാൾ കയ്യിൽ കപ്പുമായി മലയിൽ നിന്നിറങ്ങി സനാദ്‌ഖാന്റെ സന്നിധിയിൽ ചെന്നു് അതു് അദ്ദേഹത്തിന്റെ മുമ്പിൽ വച്ചു.

''നിനക്കു് ഈ കപ്പു് കടലിന്നടിയിൽനിന്നും എങ്ങിനെ കിട്ടി?'' ഖാൻ ചോദിച്ചു.

''എനിക്കിതു കിട്ടിയതു് അവിടുന്നല്ല, അക്കാണുന്ന മലയുടെ മുകളിൽ നിന്നാണു്,'' ത്‌സിരേൻ പറഞ്ഞു. ''കടലിൽ നമ്മൾ കണ്ടതു് അതിന്റെ പ്രതിഫലനം മാത്രമാണു്.''

''നിന്നോടു് ഇതാരു പറഞ്ഞു്?'' ഖാൻ ചോദിച്ചു.

''ഞാൻതന്നെ ആലോചിച്ചതാണു്,'' ത്‌സിരേൻ പറഞ്ഞു.

ഖാൻ കൂടുതലൊന്നും ചോദിക്കാതെ അയാളോടു പൊയ്ക്കൊള്ളാൻ പറഞ്ഞു.

അവർ വളരെക്കാലം സഞ്ചരിച്ചു് അവസാനം വലിയൊരു മരുഭൂമിയിലെത്തി. വെയിലേറ്റു് ഭൂമി മുഴുവൻ വരണ്ടിരുന്നു. പുല്ലെല്ലാം കരിഞ്ഞിരുന്നു. ആറു പോയിട്ടു് ഒരരുവിപോലും അവിടെങ്ങുമില്ലായിരുന്നു. മനുഷ്യരും കന്നുകാലികളും ദാഹിച്ചുവലഞ്ഞു. സനാദ്‌ഖാൻ വെള്ളമന്വേഷിച്ചു് നാലു ഭാഗത്തേക്കും കുതിരപ്പുറത്തു് ആളെ അയച്ചു. പക്ഷേ എത്ര ശ്രമിച്ചിട്ടും അവർ വെള്ളം കണ്ടെത്തിയില്ല. ചുട്ടുപഴുത്ത വരണ്ട ഭൂമിയായിരുന്നു ചുറ്റും. ആളുകൾ നൈരാശ്യത്തിലാണ്ടു എന്തു ചെയ്യണമെന്നോ എവിടെപ്പോകണമെന്നോ അവർക്കു നിശ്ചയമില്ലായിരുന്നു.



ത്‌സിരേൻ ആരും കാണാതെ അച്ഛനെ ഒളിച്ചിരുത്തിയിരിക്കുന്ന സ്ഥലത്തു പോയി.

''അച്ഛാ, ഞങ്ങൾ എന്താണു വേണ്ടതു്?'' അയാൾ ചോദിച്ചു. ''എല്ലാവരും ദാഹിച്ചു വലയുകയാണു്. കന്നുകാലികളും അതുപോലെതന്നെ.''

വൃദ്ധൻ പറഞ്ഞു:

''മൂന്നു വയസ്സുള്ള ഒരു പശുവിനെ അഴിച്ചുവിട്ടു് അതെന്തു ചെയ്യുന്നുവെന്നു സൂക്ഷിച്ചു നോക്കണം. അതു് എവിടെങ്കിലും നിന്നു് നിലത്തു് മണം പിടിക്കുകയാണെങ്കിൽ അവിടെ കുഴിച്ചുതുടങ്ങണം.''

ത്‌സിരേൻ ഓടിച്ചെന്നു് മൂന്നു വയസ്സുള്ള ഒരു പശുവിനെ അഴിച്ചുവിട്ടു. പശു തല താഴ്ത്തിയിട്ടുകൊണ്ടു് അങ്ങോട്ടുമിങ്ങോട്ടും നടന്നു. അവസാനം അതു് ഒരിടത്തു നിന്നു് ചൂടുള്ള മണ്ണിൽ മണം പിടിക്കാനും ഒച്ചവച്ചു് ശ്വാസം വലിക്കാനും തുടങ്ങി.

''ഇവിടെ കുഴിക്കിൻ,'' ത്‌സിരേൻ പറഞ്ഞു.

ആളുകൾ കുഴിച്ചുതുടങ്ങി. താമസിയാതെ ഭൂമിക്കടിയിലുള്ള വലിയൊരു നീരുറവ അവർ കണ്ടെത്തി. തണുത്ത ശുദ്ധജലം മുകളിലോട്ടു കുതിച്ചുപൊങ്ങി തറയിലൂടെ ഒഴുകി. എല്ലാവരും വയർ നിറയെ വെള്ളം കുടിച്ചു. അവർക്കു് ഉന്മേഷവും ആശ്വാസവും തോന്നി.

സനാദ്‌ഖാൻ ത്‌സിരേനെ അടുത്തു വിളിച്ചു് ചോദിച്ചു:

''ഈ വരണ്ട സ്ഥലത്തു് ഒരു നീരുറവ കണ്ടുപിടിക്കാൻ നിനക്കു് എങ്ങിനെ കഴിഞ്ഞു?''

''അതെവിടെയാണെന്നു സൂചിപ്പിക്കുന്ന ചില ലക്ഷണങ്ങൾ എനിക്കറിയാമായിരുന്നു,'' ത്‌സിരേൻ പറഞ്ഞു.

കുറേക്കൂടി വെള്ളം കുടിക്കുകയും വിശ്രമിക്കുകയും ചെയ്തശേഷം ആളുകൾ വീണ്ടും പുറപ്പെട്ടു. വളരെ ദിവസത്തെ സഞ്ചാരത്തിനുശേഷം അവർ ഒരിടത്തു് താവളമടിച്ചു. ആരും പ്രതീക്ഷിക്കാതെ രാത്രി കലശലായി മഴ പെയ്യാൻ തുടങ്ങി. താവളത്തിൽ തീകൂട്ടിയതു് കെട്ടുപോയി. എത്ര ശ്രമിച്ചിട്ടും തീ വീണ്ടും കത്തിക്കാൻ കഴിഞ്ഞില്ല. ആളുകൾ സർവ്വത്ര നനഞ്ഞു. അസ്ഥിവരെ തണുത്തുകോച്ചി. എന്തു ചെയ്യേണ്ടു എന്നു് അവർക്കു് രൂപമില്ലായിരുന്നു.

അപ്പോൾ ആരോ ദൂരെയുള്ള ഒരു മലയിൽ തീയുടെ വെളിച്ചം കണ്ടു.

മലയിൽനിന്നു തീ കൊണ്ടുവരാൻ സനാദ്ഖാൻ ഉടൻ കല്പിച്ചു.

ആളുകൾ ഖാന്റെ കല്പന നിറവേററാൻ മുന്നോട്ടോടി. ആദ്യം ഒരാളും പിന്നീട് മറെറാരാളും തുടർന്ന് മൂന്നാമതൊരാളും മല കയറി. വലിയൊരു മരത്തിന്റെ തടിച്ച കൊമ്പുകൾക്കു കീഴിൽ തീ കത്തിക്കൊണ്ടിരിക്കുന്നതും ഒരു വേടൻ അതിനടുത്ത് തീ കാഞ്ഞുകൊണ്ടിരിക്കുന്നതും അവരെല്ലാവരും കണ്ടു. കത്തിക്കൊണ്ടിരിക്കുന്ന ഓരോ തീക്കൊള്ളിയുമായി എല്ലാവരും മടങ്ങി. പക്ഷേ ആർക്കും അതു് താവളം വരെ കൊണ്ടുവരാൻ കഴിഞ്ഞില്ല. കനത്ത മഴ വീണ് തീ അണഞ്ഞുപോയി.

സനാദ്ഖാന് കലശലായ കോപം വന്നു. തീയെടുക്കാൻ പോയിട്ട് അതില്ലാതെ മടങ്ങിവന്ന സകലരേയും വധിക്കാൻ അദ്ദേഹം ഉത്തരവിട്ടു.

തീയെടുക്കാൻ പോകാനുള്ള ത്സിരേന്റെ തവണ വന്നപ്പോൾ അയാൾ അച്ഛനെ ഒളിച്ചുവച്ചിരിക്കുന്ന സ്ഥലത്തേക്ക് പതുങ്ങിച്ചെന്നു. അയാൾ ചോദിച്ചു:

''അച്ഛാ, എന്താണു ചെയ്യേണ്ടതു്? തീ മലയിൽനിന്ന് താവളത്തിലേക്ക് എങ്ങിനെയാണ് കൊണ്ടുവരേണ്ടതു്?''

വൃദ്ധൻ പറഞ്ഞു:

''കത്തിക്കൊണ്ടിരിക്കുന്ന തീക്കൊള്ളി കൊണ്ടുവരരുതു്. അതു് മഴ നനഞ്ഞ് കെട്ടുപോകും. നീ വലിയൊരു കുടം കൊണ്ടുപോയി അതു നിറയെ തീക്കനൽ കൊണ്ടുവാ. അങ്ങിനെ മാത്രമേ താവളത്തിലേക്ക് തീ കൊണ്ടുവരാൻ കഴിയൂ.''

ത്സിരേൻ അച്ഛൻ പറഞ്ഞതുപോലെ ചെയ്തു. അയാൾ മലയിൽനിന്നും ഒരു കുടം നിറയെ തീക്കനൽ കൊണ്ടുവന്നു. ആളുകൾ തീ കൂട്ടി നനഞ്ഞ വസ്ത്രങ്ങൾ ഉണക്കുകയും തീ കായുകയും ഭക്ഷണം പാകം ചെയ്യുകയും ചെയ്തു.

തീ കൊണ്ടുവന്നയാൾ ആരാണെന്ന് അറിഞ്ഞപ്പോൾ സനാദ് ഖാൻ ത്സിരേനെ അടുത്തു വിളിച്ചു.

ത്സിരേൻ ചെന്നപ്പോൾ ഖാൻ അയാളുടെനേരെ രോഷത്തോടെ തട്ടിക്കയറി.

''തീ കൊണ്ടുവരേണ്ടതു് എങ്ങിനെയാണെന്ന് അറിയാമായിരുന്നിട്ടും നീ മിണ്ടാതിരുന്നതെന്താണ്?'' അദ്ദേഹം അട്ടഹസിച്ചു. ''നീ അപ്പോൾത്തന്നെ പറയാതിരുന്നതെന്താണ്?''



''കാരണം എന്തു ചെയ്യണമെന്ന് എനിക്കുതന്നെ നിശ്ചയമില്ലായിരുന്നു,'' ത്സിരേൻ പറഞ്ഞു.

''എന്നിട്ടും നീയതു ചെയ്തല്ലൊ. അതെങ്ങിനെ?'' ഖാൻ ചോദിച്ചു.

ഖാൻ നിർബ്ബന്ധപൂർവ്വം ആവശ്യപ്പെട്ടപ്പോൾ ത്സിരേൻ അവസാനം സത്യാവസ്ഥ തുറന്നുപറഞ്ഞു. തന്റെ അച്ഛന്റെ വിവേകപൂർവ്വമായ ഉപദേശങ്ങൾ കേട്ടതുകൊണ്ടാണ് തനിക്ക് ഖാന്റെ കല്പനകൾ നിറവേററാൻ കഴിഞ്ഞതെന്ന് അയാൾ സമ്മതിച്ചു.

''എവിടെ നിന്റെ അച്ഛൻ?'' ഖാൻ ചോദിച്ചു.

ത്സിരേൻ പറഞ്ഞു:

''ഞാൻ അച്ഛനെ തുകൽകൊണ്ടുള്ള വലിയൊരു ചാക്കിലിട്ട് വഴി മുഴുവൻ ചുമക്കുകയായിരുന്നു.''

വൃദ്ധനെ തന്റെ മുമ്പിൽ ഹാജരാക്കാൻ സനാദ്ഖാൻ കല്പിച്ചു. അദ്ദേഹം വൃദ്ധനോടു പറഞ്ഞു:

''ഞാൻ എന്റെ കല്പന റദ്ദാക്കുന്നു. വൃദ്ധന്മാർ ചെറുപ്പക്കാർക്ക് ഭാരമല്ല. വൃദ്ധന്മാർക്കു വിവേകമുണ്ട്. നിങ്ങൾ ഇനി ഒളിച്ചിരിക്കേണ്ട. നിങ്ങൾക്ക് മററുള്ളവരോടൊപ്പം സ്വതന്ത്രമായി സഞ്ചരിക്കാം.''

വിവർത്തനം: ഗോപാലകൃഷ്ണൻ

# വായുരാജാവായ കൊത്തുറ

## ഒരു നെനെത്സ് നാടോടിക്കഥ



ഒരിക്കൽ ഒരു നാടോടിത്താവളത്തിൽ ഒരു വൃദ്ധൻ തൻെറ മൂന്നു പെൺമക്കളോടൊപ്പം പാർത്തിരുന്നു. കൂട്ടത്തിൽ ഏററവും ദയാലുവും ബുദ്ധിമതിയും ഇളയവളായിരുന്നു.

വൃദ്ധൻ വളരെ ദരിദ്രനായിരുന്നു. തോൽകൊണ്ടുള്ള അയാളുടെ കൂടാരം കീറിപ്പറിഞ്ഞും ദ്വാരം വീണും ഇരുന്നിരുന്നു. ധരിക്കാൻ വേണ്ടത്ര കമ്പിളിവസ്ത്രങ്ങൾ ഉണ്ടായിരുന്നില്ല. തണുപ്പ് കഠിനമാകുമ്പോൾ വൃദ്ധൻ പെൺമക്കൾ മൂന്നുപേരുമായി തീയ്ക്കടുത്ത് കൂനിക്കൂടിയിരുന്ന് തണുപ്പു മാററാൻ ശ്രമിക്കും. ഉറങ്ങാൻ കിടക്കുന്നതിനുമുമ്പ് തീ അണയ്ക്കും. രാവിലെവരെ അവർ തണുത്തു വിറച്ചു കിടക്കും.

ഒരിക്കൽ ശൈത്യകാലത്തിൻെറ നടുവിൽ തുന്ദ്രാപ്രദേശത്ത് ഭയങ്കരമായ ഒരു ഹിമവാതം അടിച്ചു. ഒരു ദിവസം കഴിഞ്ഞു, രണ്ടു ദിവസം കഴിഞ്ഞു, മൂന്നു ദിവസം കഴിഞ്ഞു. എന്നിട്ടും കാററു നിലച്ചില്ല. കൂടാരങ്ങൾ കാററിൽ പറന്നുപോകുമെന്നു തോന്നി. ആളുകൾ പുറത്തിറങ്ങാൻ ധൈര്യപ്പെട്ടില്ല. അവർ വിശന്ന് തണുത്ത് കൂടാരങ്ങൾക്കുള്ളിൽ ഇരുന്നു.

വൃദ്ധൻെറയും മക്കളുടേയും സ്ഥിതിയും അതുതന്നെയായിരുന്നു. കൊടുങ്കാററിൻെറ ഇരമ്പൽ കേട്ടുകൊണ്ട് അവർ കൂടാരത്തിലിരുന്നു. വൃദ്ധൻ പറഞ്ഞു:

''ഈ കൊടുങ്കാററ് ഇപ്പോഴെങ്ങും തീരുകയില്ല. വായുരാജാവായ കൊത്തുറ അയച്ചതാണത്. അദ്ദേഹം കോപിച്ചിരിക്കണം. നമ്മൾ നല്ലൊരു ഭാര്യയെ അയച്ചുകൊടുക്കാൻവേണ്ടി കാത്തിരിക്കുകയായിരിക്കും. മൂത്ത മകളേ, നീ കൊത്തുറയുടെ അടുക്കൽ പോകണം. അല്ലെങ്കിൽ നമ്മുടെ ആളുകൾ മുഴവനും നശിക്കും. നീ പോയി അദ്ദേഹത്തോട് കൊടുങ്കാററ് നിർത്താൻ യാചിക്കണം.''



''ഞാൻ എങ്ങിനെ പോകും?'' അവൾ ചോദിച്ചു. ''എനിക്കു വഴി അറിഞ്ഞുകൂടാ.''

''ഞാൻ നിനക്ക് ചെറിയൊരു തെന്നുവണ്ടി തരാം. അതു് കാററിനെതിരെ നിർത്തിയിട്ട് ഒരു തള്ളുകൊടുക്കണം. നീ അതിൻെറ പുറകേ പോകണം. കാററടിച്ച് നിൻെറ കോട്ടിൻെറ ചരടഴിയും. പക്ഷേ നീ അതു കെട്ടാൻ നിൽക്കരുത്. നിൻെറ ചെരിപ്പിനകത്ത് മഞ്ഞു കയറും. പക്ഷേ നീ അതു് കുടഞ്ഞുകളയാൻ നിൽക്കരുത്. വലിയൊരു മലയിൽ എത്തുന്നതുവരെ നീ ഒരിടത്തും നിൽക്കരുത്. ആ മല കയറുക. അതിൻെറ മുകളിൽ ചെന്നശേഷം മാത്രമേ നീ ചെരിപ്പിനകത്തെ മഞ്ഞു കുടഞ്ഞുകളയാനും കോട്ടിൻെറ ചരടു കെട്ടാനും നിൽക്കാവൂ. കുറച്ചുകഴിഞ്ഞ് ഒരു കൊച്ചുകിളി പറന്നുവന്ന് നിൻെറ തോളിലിരിക്കും. അതിനെ ആട്ടിയോടിക്കരുത്. അതിനോട് ദയാപൂർവ്വം പെരുമാറുകയും അതിനെ മെല്ലെ തടവുകയും ചെയ്യണം. പിന്നീട് തെന്നുവണ്ടിയിൽ കയറി മലയിൽനിന്നു താഴോട്ടിറങ്ങണം. വണ്ടി നിന്നെ നേരെ കൊത്തുറയുടെ കൂടാരത്തിൻെറ വാതുക്കൽ എത്തിക്കും. കൂടാരത്തിൽ കയറുക. പക്ഷേ യാതൊന്നും തൊടരുത്. കൊത്തുറ വരുന്നതുവരെ കാത്തിരിക്കുക. കൊത്തുറ വരുമ്പോൾ അദ്ദേഹം പറയുന്നതുപോലെ ചെയ്യുക.''

മൂത്ത മകൾ രോമവസ്ത്രങ്ങളണിഞ്ഞു. അച്ഛൻ കൊടുത്ത തെന്നുവണ്ടി കാററിനെതിരെ നിർത്തിയിട്ട് ഒരു തള്ളു കൊടുത്തു. അതു് തെന്നി മുന്നോട്ടു നീങ്ങി.

കുറച്ചുദൂരം അതിൻെറ പുറകേ നടന്നപ്പോൾ അവളുടെ കോട്ടിൻെറ ചരട് അഴിയുകയും ചെരിപ്പിനകത്ത് മഞ്ഞു കയറുകയും ചെയ്തു. അവൾക്ക് വല്ലാതെ തണുത്തു. അച്ഛൻ പറഞ്ഞത് അനുസരിക്കാതെ അവൾ നിന്ന് കോട്ടിൻെറ ചരടു കെട്ടുകയും ചെരിപ്പിനകത്തെ മഞ്ഞു കുടഞ്ഞുകളയുകയും ചെയ്തു. അതുകഴിഞ്ഞ് കാററിനെതിരെ വീണ്ടും നടന്നു. വളരെ നേരം നടന്നപ്പോൾ ഉയരംകൂടിയ ഒരു മല കണ്ടു. അവൾ അതു കയറി മുകളിലെത്തിയ ഉടനെ ഒരു കൊച്ചുകിളി പറന്നുവന്ന് തോളത്തിരിക്കാൻ ഭാവിച്ചു. പക്ഷേ മൂത്ത മകൾ അതിനെ ആട്ടിയോടിച്ചു. കുറച്ചുനേരം അവളുടെ തലയ്ക്കുമീതെ വട്ടം ചുററി പറന്നശേഷം അതു പറന്നുപോയി. മൂത്ത മകൾ തെന്നുവണ്ടിയിൽ കയറി മലഞ്ചെരിവിലൂടെ താഴോട്ടിറങ്ങി. വണ്ടി വലിയൊരു കൂടാരത്തിൻെറ മുമ്പിൽ വന്നു നിന്നു.

മൂത്ത മകൾ അകത്തു കയറി ചുററും നോക്കി. പൊരിച്ച മാംസത്തിൻെറ ഒരു വലിയ തുണ്ടാണ് അവളുടെ കണ്ണിൽ ആദ്യം പെട്ടത്. അവൾ തീക

ത്തിച്ച് തീകാഞ്ഞുകൊണ്ട് മാംസം അടർത്തിയടർത്തി തിന്നാൻ തുടങ്ങി. തിന്നു വയർനിറഞ്ഞപ്പോൾ പെട്ടെന്ന് ആരോ കൂടാരത്തിലേക്കു നടന്നുവരുന്ന ശബ്ദം കേട്ടു. വാതുക്കലുള്ള തോൽമറ ഉയർത്തി ഒരു യുവഭീമൻ അകത്തു കടന്നു. അത് കൊത്തുറ ആയിരുന്നു. അദ്ദേഹം മൂത്ത മകളെ നോക്കിക്കൊണ്ടു ചോദിച്ചു:

''നീ എവിടന്നു വരുന്നു? എന്തിന് ഇവിടെ വന്നു?''

''എന്റെ അച്ഛൻ അയച്ചതാണ്,'' മൂത്ത മകൾ പറഞ്ഞു.

''എന്തിനാണ് അയച്ചത്?''

''അങ്ങ് എന്നെ ഭാര്യയായി സ്വീകരിക്കാൻ.''

''ഞാൻ നായാട്ടിനു പോയിരിക്കുകയായിരുന്നു. കുറെ മാംസം കൊണ്ടുവന്നിട്ടുണ്ട്. എഴുന്നേററ് അതെടുത്ത് വേവിച്ചുതാ,'' കൊത്തുറ പറഞ്ഞു.

മൂത്ത മകൾ അപ്രകാരം ചെയ്തു. മാംസം തയ്യാറായപ്പോൾ അത് പാത്രത്തിൽനിന്നെടുത്ത് രണ്ടായി പകുക്കാൻ കൊത്തുറ അവളോടു പറഞ്ഞു.

''പകുതി നമുക്കു രണ്ടുപേർക്കും കൂടി തിന്നാം,'' അദ്ദേഹം പറഞ്ഞു. ''മറേറ പകുതി ആ മരക്കിണ്ണത്തിലിട്ട് അടുത്തുള്ള കൂടാരത്തിലേക്കു കൊണ്ടുപോയി കൊടുക്കണം. കൂടാരത്തിനകത്തു കയറേണ്ട. വാതുക്കൽ നിന്നാൽ മതി. ഒരു വൃദ്ധ ഇറങ്ങിവരും. അവർക്ക് മാംസം കൊടുക്കണം. കാലിക്കിണ്ണം മടക്കിത്തരുന്നതുവരെ അവിടെ നിൽക്കണം.''

മൂത്ത മകൾ മാംസമെടുത്ത് പുറത്തിറങ്ങി. കാററ് ഓരിയിട്ടുകൊണ്ടിരുന്നു. മഞ്ഞു പെയ്തുകൊണ്ടിരുന്നു. പോരെങ്കിൽ കൂരിരുട്ടും. ഈ കൊടുങ്കാററിൽ എന്തെങ്കിലും കണ്ടുപിടിക്കാൻ എങ്ങിനെ കഴിയും?... മൂത്ത മകൾ കുറച്ചുദൂരം പോയശേഷം നിന്ന് എന്തോ ആലോചിച്ചു. എന്നിട്ട് മാംസം മഞ്ഞിലേക്ക് എറിഞ്ഞുകളഞ്ഞു. അതുകഴിഞ്ഞ് കാലിക്കിണ്ണവുമായി കൊത്തുറയുടെ അടുക്കലേക്കു മടങ്ങി.

കൊത്തുറ അവളെ നോക്കിയിട്ടു ചോദിച്ചു:

''അയൽക്കാർക്ക് മാംസം കൊടുത്തോ?''

''കൊടുത്തു,'' മൂത്ത മകൾ പറഞ്ഞു.

''കിണ്ണം കാണട്ടെ. അവർ മാംസത്തിനു പകരമായി നിനക്കു തന്നതെന്താണെന്നു നോക്കട്ടെ,'' അദ്ദേഹം പറഞ്ഞു.

മൂത്ത മകൾ അദ്ദേഹത്തെ കാലിക്കിണ്ണം കാണിച്ചുകൊടുത്തു. കൊത്തുറ ഒന്നും മിണ്ടിയില്ല. അദ്ദേഹം തന്റെ പങ്കു മാംസം കഴിച്ചിട്ട് ഉറങ്ങാൻ കിടന്നു.



രാവിലെ അദ്ദേഹം ഊറയ്ക്കിടാത്ത കുറെ മാൻതോൽ കൂടാരത്തിൽ കൊണ്ടുവന്നിട്ടു പറഞ്ഞു:

''ഞാൻ നായാട്ടിനു പോകുന്ന സമയത്ത് നീ ഈ തോൽ നന്നാക്കിയെടുത്ത് അതുകൊണ്ട് എനിക്ക് പുതിയൊരു കോട്ടും പുതിയ ചെരിപ്പും പുതിയ കയ്യുറകളും ഉണ്ടാക്കിത്തരണം. തിരിച്ചുവരുമ്പോൾ ഞാൻ അവ ഇട്ടു നോക്കും. നിനക്കു നല്ല കൈവിരുതുണ്ടോ എന്നു നോക്കട്ടെ.''

ഇത്രയും പറഞ്ഞുകൊണ്ട് കൊത്തുറ നായാട്ടിനായി തുന്ദ്രാപ്രദേശത്തേക്കു പോയി. മൂത്ത മകൾ ജോലി തുടങ്ങി. പെട്ടെന്ന് വാതുക്കലുള്ള മറ പൊക്കി, തല നരച്ച ഒരു വൃദ്ധ കടന്നുവന്നു.

''കുഞ്ഞേ, എന്റെ കണ്ണിൽ എന്തോ പോയി,'' അവർ പറഞ്ഞു. ''അതൊന്ന് എടുത്തുകളയാമോ എന്നു നോക്ക്.''

''എനിക്ക് നിങ്ങൾക്കുവേണ്ടി സമയം കളയാനില്ല,'' മൂത്ത മകൾ പറഞ്ഞു. ''എനിക്ക് പിടിപ്പതു ജോലിയുണ്ട്.''

വൃദ്ധ ഒന്നും പറയാതെ ഇറങ്ങിപ്പോയി. മൂത്ത മകൾ ഒററയ്ക്കായി. അവൾ ധൃതിപിടിച്ച് തോൽ നന്നാക്കിയെടുക്കുകയും കത്തികൊണ്ട് മുറിക്കുകയും ചെയ്തു. വൈകുന്നേരത്തിനകം ജോലിതീർക്കാൻ അവൾക്കു തിടുക്കമായിരുന്നു. തിടുക്കത്തിന്റെ കൂടുതൽ കാരണം വസ്ത്രം ഭംഗിയായി ഉണ്ടാക്കാൻ അവൾ ശ്രമിച്ചില്ല. കഴിയുന്നതും വേഗം പണി തീർക്കാനായിരുന്നു അവളുടെ ശ്രമം. തയ്ക്കാൻ സൂചിയില്ല. ഒരു പകൽകൊണ്ട് ചെയ്തുതീർക്കുകയും വേണം. അതുകൊണ്ട് അവളുടെ പണി നന്നായില്ല.

വൈകുന്നേരം കൊത്തുറ നായാട്ടു കഴിഞ്ഞു തിരിച്ചുവന്നു.

''എന്റെ പുതിയ വസ്ത്രങ്ങൾ തയ്യാറായോ?'' അദ്ദേഹം ചോദിച്ചു.

''തയ്യാറായി,'' മൂത്ത മകൾ പറഞ്ഞു.

കൊത്തുറ വസ്ത്രങ്ങൾ എടുത്ത് അവയുടെ മീതേക്കൂടി കയ്യോടിച്ചു. തോൽ പരുപരുത്ത് ഇരുന്നിരുന്നു. അത്ര മോശമായിട്ടാണ് അത് നന്നാക്കിയെടുത്തിരുന്നത്. നോക്കിയപ്പോൾ വസ്ത്രങ്ങൾ ശരിയായി വെട്ടിയിട്ടില്ലെന്നും അലക്ഷ്യമായി തുന്നിയിരിക്കുകയാണെന്നും തനിക്കു തീരെ ചെറുതാണെന്നും അദ്ദേഹം കണ്ടു.

അദ്ദേഹം കുപിതനായി മൂത്ത മകളെ കൂടാരത്തിനകത്തുനിന്നും പുറത്തേക്കെറിഞ്ഞു. വളരെ ദൂരത്തേക്കാണ് വലിച്ചെറിഞ്ഞത്. അവൾ ഒരു മഞ്ഞുകൂനയിൽ ചെന്നു വീണു. അവിടെ കിടന്ന് തണുത്തു മരവിച്ച് മരിക്കുകയും ചെയ്തു.

കാററ് പൂർവ്വാധികം ശക്തിയായി ഓരിയിട്ടുകൊണ്ടിരുന്നു.

കാററ് രാപകൽ ഓരിയിടുന്നതും കൊടുങ്കാററ് ആഞ്ഞടിക്കുന്നതും കേട്ടുകൊണ്ട് വൃദ്ധൻ കൂടാരത്തിലിരുന്നു. അയാൾ പറഞ്ഞു:

''മൂത്ത മകൾ ഞാൻ പറഞ്ഞതു് കേട്ടില്ല. ഞാൻ പറഞ്ഞതുപോലെ ചെയ്തില്ല. അതുകൊണ്ടാണ് കാററിൻെറ ഓരിയിടൽ നിലയ്ക്കാത്തതു്. കൊതുറ കോപിച്ചിരിക്കുകയാണ്. രണ്ടാമത്തെ മകളേ, നീ അദ്ദേഹത്തിൻെറയടുക്കൽ പോകണം.''

വൃദ്ധൻ ചെറിയൊരു തെന്നുവണ്ടി ഉണ്ടാക്കി. മൂത്ത മകളോടു പറഞ്ഞ കാര്യങ്ങൾതന്നെ രണ്ടാമത്തെ മകളോടും പറഞ്ഞുകൊണ്ട് അവളെ കൊതുറയുടെ അടുത്തേക്കു് അയച്ചു. അയാൾ കൊടുങ്കാററു നിലയ്ക്കുന്നതും കാത്തു് ഇളയ മകളുമായി കൂടാരത്തിലിരുന്നു.

രണ്ടാമത്തെ മകൾ തെന്നുവണ്ടി കാററിനെതിരെ നിർത്തിയിട്ട് മുന്നോട്ടു തള്ളി അതിൻെറ പുറകേ പോയി. നടക്കുന്നതിനിടയിൽ അവളുടെ കോട്ടിൻെറ ചരടഴിയുകയും ചെരിപ്പിൽ മഞ്ഞു കയറുകയും ചെയ്തു. അവൾക്കു വല്ലാതെ തണുത്തു. അച്ഛൻ പറഞ്ഞ കാര്യം മറന്നു് അവൾ മലയിൽ എത്തുന്നതിനുമുമ്പുതന്നെ ചെരിപ്പിനകത്തെ മഞ്ഞു് കുടഞ്ഞുകളയുകയും കോട്ടിൻെറ ചരടു് കെട്ടുകയും ചെയ്തു.

അവൾ മലയുടെ ചുവട്ടിലെത്തി അതിൻെറ മുകളിൽ കയറി. കൊച്ചു കിളിയെ കണ്ടപ്പോൾ അതിനെ ആട്ടിയോടിച്ചു. പിന്നീടു് തെന്നുവണ്ടിയിൽ കയറി മലഞ്ചെരിവിലൂടെ ഇറങ്ങി നേരെ കൊതുറയുടെ കൂടാരത്തിൻെറ മുമ്പിലെത്തി.

അവൾ അകത്തു കയറി തീ കത്തിക്കുകയും വയർ നിറയെ മാംസംഭക്ഷിച്ചശേഷം കൊതുറയുടെ വരവും കാത്തു് ഇരിക്കുകയും ചെയ്തു.

കൊതുറ നായാട്ടുകഴിഞ്ഞു് വന്നു. രണ്ടാമത്തെ മകളെ കണ്ടപ്പോൾ അദ്ദേഹം ചോദിച്ചു:

''എന്തിനു് ഇവിടെ വന്നു?''

''അച്ഛൻ ഇങ്ങോട്ടേക്കു് അയച്ചതാണ്,'' രണ്ടാമത്തെ മകൾ പറഞ്ഞു.

''എന്തിനാണ് അയച്ചതു്?''

''അങ്ങു് എന്നെ ഭാര്യയായി സ്വീകരിക്കാൻവേണ്ടി.''

''എന്നാൽ പിന്നെ അവിടെ ഇരിക്കുന്നതെന്തിനാണ്? എനിക്കു വിശക്കുന്നു. വേഗം കുറച്ചു മാംസം പാകംചെയ്തു താ.''



മാംസം തയ്യാറായപ്പോൾ അതു പാത്രത്തിൽനിന്നു പുറത്തെടുത്തു് രണ്ടായി പകുക്കാൻ കൊതുറ അവളോടു പറഞ്ഞു.

''നമുക്കു രണ്ടുപേർക്കുംകൂടി പകുതി തിന്നാം,'' അദ്ദേഹം പറഞ്ഞു. ''മറേറപ്പകുതി അക്കാണുന്ന മരക്കിണ്ണത്തിലിട്ട് അടുത്തുള്ള കൂടാരത്തിൽ കൊണ്ടുപോയി കൊടുക്കണം. അതിനകത്തു കയറണ്ട, അടുത്തു നിന്നാൽ മതി. കിണ്ണം തിരികെ തരുന്നതുവരെ അവിടെ നിൽക്കണം.''

രണ്ടാമത്തെ മകൾ മാംസമെടുത്തു് പുറത്തിറങ്ങി. കാററ് ഓരിയിട്ടുകൊണ്ടിരുന്നു. മഞ്ഞു് ചുഴററിയടിച്ചുകൊണ്ടിരുന്നു. യാതൊന്നും കാണാൻ വയ്യ. കൂടുതൽ മുമ്പോട്ടു പോകാൻ ഇഷ്ടപ്പെടാതെ അവൾ മാംസം മഞ്ഞിൻെറ പുറത്തേക്കു് എറിഞ്ഞിട്ട് കുറച്ചുനേരം അവിടെ നിന്നു. പിന്നീടു് കൊതുറയുടെ അടുക്കലേക്കു മടങ്ങി.

''അവർക്കു മാംസം കൊടുത്തോ?'' കൊതുറ ചോദിച്ചു.

''കൊടുത്തു,'' രണ്ടാമത്തെ മകൾ പറഞ്ഞു.

''നീ വേഗം പോയിവന്നല്ലൊ. കിണ്ണം കാണിക്കു്. മാംസത്തിനു പകരമായി അവർ നിനക്കു തന്നതെന്താണെന്നു നോക്കട്ടെ.''

രണ്ടാമത്തെ മകൾ കിണ്ണം കാണിച്ചു. കൊതുറ കാലിക്കിണ്ണത്തിൽ നോക്കി. എങ്കിലും ഒരക്ഷരം മിണ്ടാതെ ഉറങ്ങാൻ കിടന്നു. രാവിലെ കൊതുറ ഊറയ്ക്കിടാത്ത കുറെ മാൻതോൽ കൊണ്ടുവന്നു. അവളുടെ ചേച്ചിയോടു പറഞ്ഞതുപോലെ രണ്ടാമത്തെ മകളോടും വൈകുന്നേരത്തിനകം കുറച്ചു പുതിയ വസ്ത്രങ്ങൾ ഉണ്ടാക്കിവയ്ക്കാൻ പറഞ്ഞു.

''പണി തുടങ്ങിക്കൊ,'' അദ്ദേഹം പറഞ്ഞു. ''നിനക്കു എത്ര നന്നായി തുന്നാനറിയാമെന്നു് വൈകുന്നേരം വരുമ്പോൾ ഞാൻ നോക്കാം.''

ഇത്രയും പറഞ്ഞുകൊണ്ട് കൊതുറ നായാട്ടിനു പോയി. രണ്ടാമത്തെ മകൾ ജോലി തുടങ്ങി. അവൾക്കു വലിയ ധൃതിയായിരുന്നു. കാരണം വൈകുന്നേരത്തിനകം എങ്ങിനെയെങ്കിലും പണിയെല്ലാം തീർക്കണം. പെട്ടെന്നു് തലനരച്ച ഒരു വൃദ്ധ കൂടാരത്തിനകത്തു കടന്നുവന്നു.

''കുഞ്ഞേ, എൻെറ കണ്ണിൽ ഒരു കരടു പോയി,'' അവർ പറഞ്ഞു. ''അതൊന്നു് എടുത്തുകളയ്. എനിക്കു തന്നെ പററില്ല.''

''എനിക്കു് നിങ്ങളുടെ കരടിനുവേണ്ടി സമയം കളയാനില്ല!'' രണ്ടാമത്തെ മകൾ പറഞ്ഞു. ''പോകൂ ഇവിടന്നു്. ഞാൻ ജോലി ചെയ്യട്ടെ.''

വൃദ്ധ കൂടുതലായി ഒന്നും പറയാതെ ഇറങ്ങിപ്പോയി. രാത്രിയായതോടെ കൊതുറ നായാട്ടുകഴിഞ്ഞു മടങ്ങിവന്നു.

‘‘എന്റെ പുതിയ വസ്ത്രങ്ങൾ തയ്യാറായോ?’’ അദ്ദേഹം ചോദിച്ചു.

‘‘തയ്യാറായി,’’ രണ്ടാമത്തെ മകൾ പറഞ്ഞു.

‘‘ഞാൻ ഇട്ടുനോക്കട്ടെ.’’

‘‘കൊതുറ വസ്ത്രങ്ങൾ ധരിച്ചു. അവ മോശമായി വെട്ടിയിരിക്കുകയാണെന്നും വളരെ ചെറുതാണെന്നും വക്കു് ഏങ്കോണിച്ചിരിക്കുകയാണെന്നും അദ്ദേഹം കണ്ടു. കൊതുറ ഭയങ്കരമായി കോപിച്ചു. അദ്ദേഹം രണ്ടാമത്തെ മകളെ അവളുടെ ചേച്ചിയെ എറിഞ്ഞ അതേയിടത്തേക്കു് എറിഞ്ഞു. അവളും മരവിച്ചുമരിച്ചു.

വൃദ്ധൻ ഈ സമയത്തു് കൊടുങ്കാറ്റു ശമിക്കുന്നതും കാത്തു് ഇളയ മകളുമായി കൂടാരത്തിലിരിക്കുകയായിരുന്നു. പക്ഷേ ഫലമൊന്നുമുണ്ടായില്ല. കാറ്റു് പൂർവ്വാധികം ഉഗ്രമായി അടിച്ചുകൊണ്ടിരുന്നു. ഏതു നിമിഷവും കൂടാരം കാറ്റിൽ പറന്നുപോവുമെന്നു തോന്നി.

‘‘എന്റെ പുത്രിമാർ ഞാൻ പറഞ്ഞതു് അനുസരിച്ചില്ല,’’ വൃദ്ധൻ പറഞ്ഞു. ‘‘അവർ കാര്യങ്ങൾ കൂടുതൽ വഷളാക്കുകയാണു ചെയ്തതു്. അവർ കൊതുറയെ കോപിപ്പിച്ചിരിക്കുന്നു. എനിക്കിനി മകളായി നീ മാത്രമേയുള്ളു. എങ്കിലും നിന്നെ കൊതുറയുടെ അടുത്തേക്കു് അയച്ചേതീരൂ. അദ്ദേഹം നിന്നെ ഭാര്യയായി സ്വീകരിക്കുമെന്നാണു് എന്റെ പ്രതീക്ഷ. ഞാൻ നിന്നെ അയച്ചില്ലെങ്കിൽ നമ്മുടെ ആളുകൾ മുഴുവനും പട്ടിണികിടന്നു ചത്തുപോകും. അതുകൊണ്ടു്, മകളേ, നീ പോകാനൊരുങ്ങു്.’’

അവൾ പോകേണ്ടതു് എങ്ങോട്ടാണെന്നും ചെയ്യേണ്ടതു് എന്തെല്ലാമാണെന്നും അയാൾ പറഞ്ഞുകൊടുത്തു.

ഇളയ മകൾ കൂടാരത്തിനു പുറത്തു വന്നു. തെന്നുവണ്ടി കാറ്റിനെതിരെ നിർത്തിയിട്ടു് ഒരു തള്ളുകൊടുത്തു് മുന്നോട്ടു നീക്കി. കാറ്റു് ഉച്ചത്തിൽ ഓരിയിടുകയും അലമുറയിടുകയും ചെയ്തുകൊണ്ടിരുന്നു. അതു് ഇളയ മകളെ അടിച്ചുപറത്തുമെന്നു തോന്നി. മഞ്ഞടിച്ചു് കണ്ണുകാണാതായി.

എങ്കിലും ഇളയ മകൾ ആയാസപ്പെട്ടു് കൊടുങ്കാറ്റിലൂടെ മുന്നോട്ടു നടന്നു. അച്ഛൻ പറഞ്ഞ കാര്യങ്ങളൊന്നും അവൾ മറന്നില്ല. അവ അക്ഷരംപ്രതി അനുസരിക്കുകയാണു ചെയ്തതു്. അവളുടെ കോട്ടിന്റെ ചരടഴിഞ്ഞു. പക്ഷേ അവൾ അതു കെട്ടാൻ നിന്നില്ല. ചെരിപ്പിനകത്തു മഞ്ഞു കയറി. പക്ഷേ അവൾ അതു കുടഞ്ഞുകളയാൻ നിന്നില്ല. തണുപ്പു് കലശലായിരുന്നു. കാറ്റു് ശക്തിയോടെ അടിച്ചുകൊണ്ടിരുന്നു. പക്ഷേ ഒരിടത്തും നിൽക്കാതെ അവൾ മുന്നോട്ടു പോയി. മലയുടെ ചുവട്ടിലെത്തി അതിന്റെ മുകളിൽ കയ



റിയശേഷമേ അവൾ ചെരിപ്പിനകത്തെ മഞ്ഞു കുടഞ്ഞുകളയാനും കോട്ടിന്റെ ചരടു കെട്ടാനും നിന്നുള്ളു. ആ സമയത്തു് ഒരു കൊച്ചുകിളി പറന്നുവന്നു് അവളുടെ തോളിലിരുന്നു. ഇളയ മകൾ കിളിയെ ആട്ടിയോടിച്ചില്ല. അവൾ അതിനെ വാത്സല്യത്തോടെ തടവുകയും താലോലിക്കുകയും ചെയ്തു. കിളി പറന്നുപോയപ്പോൾ ഇളയ മകൾ തെന്നുവണ്ടിയിൽ കയറി മലഞ്ചെരിവിലൂടെ താഴോട്ടിറങ്ങി നേരെ കൊതുറയുടെ കൂടാരത്തിന്റെ മുമ്പിലെത്തി.

അവൾ കൂടാരത്തിനകത്തു കടന്നു് അവിടെ കാത്തിരുന്നു. പെട്ടെന്നു് വാതുക്കലെ മറ പൊക്കി യുവഭീമൻ പ്രവേശിച്ചു. ഇളയ മകളെ കണ്ടപ്പോൾ അദ്ദേഹം പൊട്ടിച്ചിരിച്ചുകൊണ്ടു ചോദിച്ചു:

‘‘നീ എന്തിനു് ഇവിടെ വന്നു?’’

‘‘അച്ഛൻ അയച്ചിട്ടാണു്,’’ ഇളയ മകൾ പറഞ്ഞു.

‘‘എന്തിനാണു് അയച്ചതു്?’’

‘‘കൊടുങ്കാറ്റു നിർത്താൻ അങ്ങയോടു് അപേക്ഷിക്കാൻവേണ്ടി. അതു നിർത്തിയില്ലെങ്കിൽ ഞങ്ങളുടെ ആളുകളെല്ലാവരും മരിച്ചുപോകും.’’

‘‘എന്തിനാണു് അവിടെ ഇരിക്കുന്നതു്? തീ കത്തിച്ചു് കുറച്ചു മാംസം പാകംചെയ്യാത്തതെന്തു്?’’ കൊതുറ ചോദിച്ചു. ‘‘എനിക്കു വിശക്കുന്നു. നിനക്കും വിശക്കുന്നുണ്ടാവും. നീ ഇവിടെ വന്നിട്ടു് ഒന്നും തിന്നില്ലെന്നു കാണുന്നു.’’

ഇളയ മകൾ വേഗം മാംസം പാകംചെയ്തു് പാത്രത്തിൽനിന്നെടുത്തു് കൊതുറയ്ക്കു കൊടുത്തു. കൊതുറ കുറച്ചു മാംസം തിന്നിട്ടു് പകുതിയെടുത്തു് അടുത്തുള്ള കൂടാരത്തിൽ കൊണ്ടുക്കൊടുക്കാൻ പറഞ്ഞു.

ഇളയ മകൾ കിണ്ണത്തിൽ മാംസവുമായി പുറത്തിറങ്ങി. കാറ്റു് ഉച്ചത്തിൽ ഗർജ്ജിച്ചുകൊണ്ടിരുന്നു. മഞ്ഞു് ചുഴറ്റിയടിച്ചുകൊണ്ടിരുന്നു. അവൾ എങ്ങോട്ടു പോകും? അയൽക്കാരുടെ കൂടാരം എങ്ങിനെ കണ്ടുപിടിക്കും? അവൾ കുറച്ചുനേരം ആലോചിച്ചു നിന്നശേഷം എങ്ങോട്ടെന്നില്ലാതെ കൊടുങ്കാറ്റിലൂടെ നടന്നു.

പെട്ടെന്നു്, മലമുകളിൽ അവളുടെയടുക്കൽ പറന്നെത്തിയ അതേ കൊച്ചുകിളി പറന്നുവന്നു. അതു് അവളുടെ മുഖത്തിനടുത്തു് അങ്ങോട്ടുമിങ്ങോട്ടും പറന്നുനടന്നു. കിളിയുടെ പുറകേ പോകാൻ ഇളയ മകൾ നിശ്ചയിച്ചു. അതു പറന്നുപോയ വഴി അവൾ നടന്നു. നടന്നുനടന്നു് കുറെ ചെന്നപ്പോൾ അല്പം ദൂരെ ഒരു വശത്തു് തീപ്പൊരിപോലെ എന്തോ മിന്നുന്നതു കണ്ടു. ഇളയ മകൾ ആഹ്ലാദിച്ചു. കൂടാരം അവിടെയായിരിക്കുമെന്നു കരുതി അവൾ അങ്ങോട്ടു

നടന്നു. പക്ഷേ അടുത്തു ചെന്നു നോക്കിയപ്പോൾ, കൂടാരമാണെന്ന് താൻ ധരിച്ചത് വാസ്തവത്തിൽ വലിയൊരു മൺകൂനയാണെന്ന് അവൾക്കു മനസ്സിലായി. അതിനുള്ളിൽനിന്നും പുക ചുരുളായി മേലോട്ടുയർന്നുകൊണ്ടിരുന്നു. ഇളയ മകൾ കൂനയ്ക്കു ചുറ്റും നടന്ന് കാൽകൊണ്ടു തട്ടിനോക്കി. പെട്ടെന്ന് അവൾ മുമ്പിലൊരു വാതിൽ കണ്ടു. തല നരച്ച ഒരു വൃദ്ധ വാതിലിൽനിന്നു തല വെളിയിലിട്ടുകൊണ്ടു ചോദിച്ചു:

''നീ ആരാണ്? എന്തിനു വന്നു?''

''അമ്മൂമ്മേ, ഞാൻ കുറച്ചു മാംസം കൊണ്ടുവന്നിട്ടുണ്ട്,'' ഇളയ മകൾ പറഞ്ഞു ''ഇത് അമ്മൂമ്മയ്ക്കു തരാൻ കൊതുറ പറഞ്ഞു.''

'കൊതുറ പറഞ്ഞെന്നോ? ശരി, ഇങ്ങോട്ടു താ. നീ ഇവിടെ പുറത്തു നിൽക്ക്.''

ഇളയ മകൾ കൂനയ്ക്കു പുറത്തു കാത്തുനിന്നു. അവൾ വളരെ നേരം കാത്തുനിന്നു. അവസാനം വാതിൽ വീണ്ടും തുറന്നു. വൃദ്ധ വീണ്ടും തല വെളിയിലിട്ട് മരക്കിണ്ണം അവളെ ഏല്പിച്ചു. അതിനുള്ളിൽ എന്തോ ഉണ്ടായിരുന്നു. പക്ഷേ അതെന്താണെന്ന് അവൾക്കു മനസ്സിലായില്ല. അവൾ കിണ്ണവുമെടുത്ത് കൊതുറയുടെ അടുത്തേക്കു മടങ്ങി.

''ഇത്രയധികം സമയമെടുത്തതെന്താണ്?'' കൊതുറ ചോദിച്ചു. ''കൂടാരം കണ്ടുപിടിച്ചോ?''

''ഉവ്വ്.''

''അവർക്ക് മാംസം കൊടുത്തോ?''

''കൊടുത്തു.''

''ആ കിണ്ണം താ. അതിനകത്ത് എന്താണുള്ളതെന്നു നോക്കട്ടെ.''

കൊതുറ നോക്കിയപ്പോൾ കിണ്ണത്തിനുള്ളിൽ ഉരുക്കുകൊണ്ടുള്ള ഏതാനും കത്തികളും സൂചികളും ചിരണ്ടാനും നന്നാക്കിയെടുക്കാനുമുള്ള മറ്റ് ഉപകരണങ്ങളും കിടക്കുന്നതു കണ്ടു. കൊതുറ ഉച്ചത്തിൽ പൊട്ടിച്ചിരിച്ചുകൊണ്ടു പറഞ്ഞു:

''നിനക്ക് പല നല്ല സാധനങ്ങളും കിട്ടിയിട്ടുണ്ടല്ലോ. ഇവ നിനക്ക് വളരെ പ്രയോജനപ്പെടും.''

കൊതുറ രാവിലെ എഴുന്നേറ്റ് കുറെ മാൻതോൽ കൂടാരത്തിൽ കൊണ്ടു വന്നു. വൈകുന്നേരത്തിനകം തനിക്കുവേണ്ടി പുതിയൊരു കോട്ടും ചെരിപ്പുകളും കയ്യുറകളും ഉണ്ടാക്കാൻ അദ്ദേഹം അവളോടു പറഞ്ഞു.



''നീ അവ നന്നായി ഉണ്ടാക്കിയാൽ ഞാൻ നിന്നെ ഭാര്യയായി സ്വീകരിക്കാം,'' അദ്ദേഹം പറഞ്ഞു.

കൊതുറ പോയി. ഇളയ മകൾ പണി തുടങ്ങി. വൃദ്ധ സമ്മാനിച്ച സാധനങ്ങൾ വളരെ പ്രയോജനപ്പെട്ടു. വസ്ത്രങ്ങളുണ്ടാക്കാനുള്ള എല്ലാ സാധനങ്ങളും ഇളയ മകളുടെ പക്കൽ ഉണ്ടായിരുന്നു. പക്ഷേ ഒരു ദിവസംകൊണ്ട് എത്രത്തോളം ചെയ്യാനൊക്കും?... അവൾ അതേപ്പറ്റി ആലോചിച്ച് സമയം കളയാതെ ആകാവുന്നത്ര ചെയ്യാൻ ശ്രമിച്ചു. അവൾ തോൽ നന്നാക്കിയെടുക്കുകയും ചിരണ്ടി വൃത്തിയാക്കുകയും വെട്ടിത്തയ്ക്കുകയും ചെയ്തു. പെട്ടെന്ന് വാതുക്കലുള്ള മറ പൊക്കി തല നരച്ച ഒരു വൃദ്ധ കടന്നുവന്നു. ഇളയ മകൾക്ക് ഉടൻ ആളെ മനസ്സിലായി. തലേന്ന് താൻ മാംസം കൊണ്ടു കൊടുത്ത വൃദ്ധയായിരുന്നു അത്.

''കുഞ്ഞേ, എന്നെ സഹായിക്കൂ,'' വൃദ്ധ പറഞ്ഞു. ''എന്റെ കണ്ണിൽ ഒരു കരട് പോയി. ദയവുചെയ്ത് അത് എടുത്തുകള. ഞാൻ ശ്രമിച്ചിട്ട് പറ്റുന്നില്ല.''

ഇളയ മകൾ വിസമ്മതം പ്രകടിപ്പിച്ചില്ല. അവൾ ജോലി മാറ്റിവച്ച് എഴുന്നേറ്റു. താമസിയാതെ വൃദ്ധയുടെ കണ്ണിൽനിന്നു കരടെടുത്തു കളയുകയും ചെയ്തു.

''നന്നായി,'' വൃദ്ധ പറഞ്ഞു. ''എന്റെ കണ്ണ് ഇപ്പോൾ വേദനിക്കുന്നില്ല. ഇനി എന്റെ വലതുചെവിയിൽ നോക്ക്.''

ഇളയ മകൾ വൃദ്ധയുടെ ചെവിയിൽ നോക്കി. അവൾ ഞെട്ടി.

''നീ എന്താണ് അവിടെ കാണുന്നത്?'' വൃദ്ധ ചോദിച്ചു.

''ചെവിയിൽ ഒരു പെൺകുട്ടി ഇരിക്കുന്നു,'' ഇളയ മകൾ പറഞ്ഞു.

''നീ അവളെ വിളിക്കാത്തതെന്ത്? കൊതുറയ്ക്കു വസ്ത്രങ്ങളുണ്ടാക്കാൻ അവൾ നിന്നെ സഹായിക്കും.''

ഇളയ മകൾക്കു വലിയ സന്തോഷമായി. അവൾ പെൺകുട്ടിയെ വിളിച്ചു. അവളുടെ വിളി കേട്ടു. ഒന്നിനു പകരം നാലു പെൺകുട്ടികൾ വൃദ്ധയുടെ ചെവിയ്ക്കകത്തുനിന്ന് ഇറങ്ങിവന്നു. നാലു പേരും കൂടി ജോലി തുടങ്ങി. അവർ തോൽ നന്നാക്കിയെടുക്കുകയും ചിരണ്ടി വൃത്തിയാക്കുകയും വെട്ടിത്തയ്ക്കുകയും ചെയ്തു. താമസിയാതെ വസ്ത്രങ്ങൾ തയ്യാറായി. വൃദ്ധ നാലു പെൺകുട്ടികളെ വീണ്ടും ചെവിക്കുള്ളിലൊതുക്കി പുറത്തിറങ്ങിപ്പോയി.

വൈകുന്നേരം കൊതുറ നായാട്ടു കഴിഞ്ഞ് മടങ്ങിയെത്തി.

''ഞാൻ പറഞ്ഞതെല്ലാം ചെയ്തോ?'' അദ്ദേഹം ചോദിച്ചു.

''ചെയ്യു,'' ഇളയ മകൾ പറഞ്ഞു.

''എന്റെ പുതിയ വസ്ത്രങ്ങൾ കാണട്ടെ. ഞാൻ ഇട്ടുനോക്കാം.''

ഇളയ മകൾ അദ്ദേഹത്തിന് വസ്ത്രങ്ങൾ കൊടുത്തു. കൊതുറ അവയെടുത്ത് മീതേക്കൂടി കയ്യോടിച്ചു. തോലിന് നല്ല മാർദ്ദവവും തൊടാൻ നല്ല സുഖവും തോന്നി. അദ്ദേഹം വസ്ത്രങ്ങൾ ധരിച്ചുനോക്കി. അവ ചെറുതുമായിരുന്നില്ല, വലുതുമായിരുന്നില്ല. അദ്ദേഹത്തിനു നല്ല പാകമായിരുന്നു. ഈടുനിൽക്കുന്നതുമായിരുന്നു. കൊതുറ പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു:

''കുട്ടി, എനിക്കു നിന്നെ ഇഷ്ടപ്പെട്ടു. എന്റെ അമ്മയ്ക്കും നാലു സഹോദരിമാർക്കും നിന്നെ ഇഷ്ടപ്പെട്ടു. നീ അദ്ധ്വാനശീലയാണ്, ധൈര്യവതിയാണ്. നിന്റെ ആളുകൾ നശിക്കാതിരിക്കണമെന്നു കരുതി നീ ഭയങ്കരമായ കൊടുങ്കാററിനെ നേരിട്ടു. നീ എന്റെ ഭാര്യയായിരിക്കു്. ഈ കൂടാരത്തിൽ എന്റെ കൂടെ താമസിക്കു്.''

ഈ വാക്കുകൾ അദ്ദേഹത്തിന്റെ വായിൽനിന്നു വീണയുടനെ തുന്ദ്രാപ്രദേശത്തെ കൊടുങ്കാററു നിലച്ചു. ആളുകൾ ഇപ്പോൾ കാററിൽനിന്ന് ഒളിക്കാൻ ശ്രമിച്ചില്ല. അവർ തണുത്തുമരവിച്ചില്ല. ഒന്നൊഴിയാതെ എല്ലാവരും തങ്ങളുടെ കൂടാരങ്ങളിൽനിന്നും പകൽവെളിച്ചത്തേക്കു് ഇറങ്ങിവന്നു.

വിവർത്തനം: ഗോപാലകൃഷ്ണൻ

# ബാലികയും അർദ്ധചന്ദ്രനും

## ഒരു ചുക്ച്ചി നാടോടിക്കഥ



പണ്ട് ചുക്ച്ചികൾക്കിടയിൽ ഒരാളുണ്ടായിരുന്നു. അയാൾക്ക് ആകെക്കൂടി ഒരു മകളേ ഉണ്ടായിരുന്നുള്ളു. അച്ഛന്റെ ഏററവും നല്ല സഹായിയായിരുന്നു അവൾ. എല്ലാ വേനലിലും അവൾ അച്ഛന്റെ മാൻ പററത്തെ താവളത്തിൽനിന്നു വളരെ ദൂരെ കൊണ്ടുപോകും. എല്ലാ ശൈത്യകാലത്തും അവൾ പററത്തെ കുറേക്കൂടി ദൂരെ കൊണ്ടുപോകും. ഇടയ്ക്കു വല്ലപ്പോഴുംമാത്രം അവൾ ഭക്ഷണത്തിനായി മാനിനെ പൂട്ടിയ വണ്ടിയിൽ കയറി താവളത്തിലേക്കു മടങ്ങും.

ഒരു രാത്രി താവളത്തിലേക്കു പോകുമ്പോൾ അവളെ വലിച്ചുകൊണ്ടുപോകുന്ന മാൻ തല പൊക്കി ആകാശത്തേക്കു നോക്കി.

''നോക്കു! നോക്കു!'' അവൻ വിളിച്ചുപറഞ്ഞു.

ബാലിക ആകാശത്തേക്കു നോക്കിയപ്പോൾ രണ്ടു റെയിൻഡിയറുകളെ പൂട്ടിയ തെന്നുവണ്ടിയിൽ കയറി അർദ്ധചന്ദ്രൻ ആകാശത്തുനിന്ന് താഴോട്ട് ഇറങ്ങിവരുന്നതു കണ്ടു.

''അയാൾ എങ്ങോട്ടു പോകുന്നു? എന്തിനു പോകുന്നു?'' ബാലിക ചോദിച്ചു.

''അയാൾക്കു് നിന്നെ തട്ടിക്കൊണ്ടുപോകണമെന്നാണ് ആഗ്രഹം,'' മാൻ പറഞ്ഞു.

ബാലിക വളരെയേറെ പരിഭ്രമിച്ചു.

''ഞാൻ എന്താണു ചെയ്യേണ്ടത്? അയാൾ വാസ്തവത്തിൽ എന്നെ തട്ടിക്കൊണ്ടുപോയെന്നു വരും!'' അവൾ പറഞ്ഞു.

മാൻ ഒന്നും മിണ്ടാതെ അവന്റെ കുളമ്പുകൊണ്ട് മഞ്ഞു മാന്തിത്തുടങ്ങി. അവസാനം അവൻ ഒരു ദ്വാരമുണ്ടാക്കി.

''വേഗമാവട്ടെ, ഈ ദ്വാരത്തിനകത്തു് കയറിക്കോളൂ!'' അവൻ പറഞ്ഞു.

ബാലിക ദ്വാരത്തിനുള്ളിൽ കയറി. മാൻ അവളുടെ മീതെ കാലുകൊണ്ട് മഞ്ഞു തോണ്ടിയിട്ടു. താമസിയാതെ ബാലിക അപ്രത്യക്ഷയായി. അവൾ ഇരുന്നിരുന്നിടത്തു് ഒരു മഞ്ഞുകൂന മാത്രം കാണാറായി.

അർദ്ധചന്ദ്രൻ ആകാശത്തുനിന്നു് ഇറങ്ങിവന്നു. റെയിൻഡിയറുകളെ നിർത്തി തെന്നുവണ്ടിയിൽനിന്നും ഇറങ്ങി. അയാൾ ബാലികയെ തിരക്കി അവിടെയെല്ലാം നടന്നു. പക്ഷേ കണ്ടില്ല. കൂനയുടെ അടുത്തുവന്നു് അതിന്റെ മുകളിൽ നോക്കുകപോലും ചെയ്തു. പക്ഷേ അതെന്താണെന്നു് അയാൾ ഊഹിച്ചില്ല.

''അത്ഭുതം!'' അർദ്ധചന്ദ്രൻ പറഞ്ഞു. ''ബാലിക എവിടെ പോയി? അവളെ ഒരിടത്തും കാണുന്നില്ലല്ലൊ. ഞാൻ ഇപ്പോൾ തിരിച്ചുപോയിട്ടു് പിന്നെ വരാം. അപ്പോൾ അവളെ തീർച്ചയായും കണ്ടുപിടിക്കാൻ കഴിയും. അവളെ തട്ടിക്കൊണ്ടുപോവുകയും ചെയ്യാം.''

ഇങ്ങനെ പറഞ്ഞുകൊണ്ടു് അയാൾ തെന്നുവണ്ടിയിൽ കയറി. റെയിൻഡിയറുകൾ അയാളേയും വഹിച്ചുകൊണ്ടു് ആകാശത്തേക്കു പോയി.

അയാൾ പോയ ഉടനെ മാൻ മഞ്ഞു തോണ്ടി മാററി. ബാലിക ദ്വാരത്തിനകത്തുനിന്നു പുറത്തുവന്നു.

''നമുക്കു വേഗം താവളത്തിലേക്കു പോകാം!'' അവൾ പറഞ്ഞു. ''അല്ലെങ്കിൽ അർദ്ധചന്ദ്രൻ എന്നെ കണ്ടു് വീണ്ടും ഇറങ്ങിവരും. എനിക്കു് രണ്ടാമതൊരിക്കൽക്കൂടി അയാളിൽനിന്നു് ഒളിക്കാൻ കഴിഞ്ഞെന്നുവരില്ല.''

അവൾ തെന്നുവണ്ടിയിൽ കയറി. മാൻ അവളെ വലിച്ചുകൊണ്ടു് മിന്നൽവേഗത്തിൽ പാഞ്ഞു. താമസിയാതെ അവർ താവളത്തിലെത്തി. ബാലിക അച്ഛന്റെ കൂടാരത്തിനകത്തേക്കു് ഓടിക്കയറി. പക്ഷേ അച്ഛൻ പുറത്തു പോയിരിക്കുകയാണു്. അവളെ സഹായിക്കാൻ ആരുണ്ടു്?

മാൻ പറഞ്ഞു:

''നീ ഒളിക്കണം. അർദ്ധചന്ദ്രൻ പുറകേ എത്തും.''

''എവിടെ ഒളിക്കാനാണു്?'' ബാലിക ചോദിച്ചു.

''ഞാൻ നിന്നെ ഒരു കല്ലോ മറേറാ ആക്കി മാററാം,'' മാൻ പറഞ്ഞു.

''അതു പററില്ല. അയാൾ കണ്ടുപിടിക്കും.''

''ഒരു ചുററികയാക്കിയാലോ?''

''അതും പററില്ല.''

''ഒരു കമ്പാക്കിയാലോ?''

''പററില്ല.''

''വാതുക്കൽ തൂങ്ങിക്കിടക്കുന്ന തോലിലെ ഒരു രോമമാക്കിയാലോ?''

''പററില്ല.''

''പിന്നെ? എനിക്കറിയാം. ഞാൻ നിന്നെ ഒരു വിളക്കാക്കി മാററാം.''

''ശരി.''

''എന്നാൽ കുനിഞ്ഞിരിക്കൂ.''

ബാലിക കുനിഞ്ഞിരുന്നു. മാൻ തറയിൽ കുളമ്പുകൊണ്ടു് അടിച്ചു. ബാലിക ഒരു വിളക്കായി മാറി. അതിന്റെ ഉജ്ജ്വലമായ പ്രകാശം കൂടാരം മുഴുവൻ പരന്നു.

ഈ സമയത്തു് അർദ്ധചന്ദ്രൻ ബാലികയെ അവളുടെ മാൻപററത്തിനിടയിൽ തിരക്കുകയായിരുന്നു. അയാൾ താവളത്തിലേക്കു് ഓടിവന്നു.

തന്റെ റെയിൻഡിയറുകളെ ഒരു കുററിയിൽ കെട്ടിയശേഷം അയാൾ കൂടാരത്തിൽ കയറി വീണ്ടും അവളെ തിരഞ്ഞുതുടങ്ങി. അയാൾ എല്ലായിടത്തും നോക്കി, പക്ഷേ അവളെ കണ്ടില്ല. കൂടാരത്തെ താങ്ങി നിർത്തിയിരിക്കുന്ന കോലുകൾക്കിടയിൽ തിരഞ്ഞു. ഓരോ പാത്രവും തോൽപ്പായുടെ ഓരോ രോമവും മെത്തകൾക്കിടയിലെ ഓരോ ചുള്ളിക്കമ്പും നിലത്തെ ഓരോ തരി മണ്ണും പരിശോധിച്ചു. എന്നിട്ടും ബാലികയെ കണ്ടില്ല.

അയാൾ വിളക്കിരിക്കുന്നതു ശ്രദ്ധിച്ചില്ല. കാരണം അതു് ഉജ്ജ്വലമായി പ്രകാശിക്കുന്നുണ്ടായിരുന്നെങ്കിലും അർദ്ധചന്ദ്രനും അത്രതന്നെ പ്രകാശമുണ്ടായിരുന്നു.

''അത്ഭുതം,'' അർദ്ധചന്ദ്രൻ പറഞ്ഞു. ''അവൾ എവിടെയായിരിക്കും? എനിക്കു് ആകാശത്തേക്കു മടങ്ങിപ്പോകേണ്ടിയിരിക്കുന്നു.''

അയാൾ കൂടാരത്തിൽനിന്നു് ഇറങ്ങി റെയിൻഡിയറുകളെ കെട്ടഴിച്ചു. തെന്നുവണ്ടിയിൽ കയറി പുറപ്പെടാൻ തുടങ്ങുമ്പോൾ ബാലിക വാതുക്കലുള്ള തോൽമറ പൊക്കി അരവരെ പുറത്തു കാട്ടി എത്തിനോക്കിക്കൊണ്ടു് ഉച്ചത്തിൽ പൊട്ടിച്ചിരിച്ചു.

''ഞാൻ ഇവിടെയുണ്ടു്! ഇവിടെയുണ്ടു്!'' അവൾ അർദ്ധചന്ദ്രന്റെനേരെ വിളിച്ചുപറഞ്ഞു.

അർദ്ധചന്ദ്രൻ റെയിൻഡിയറുകളെ അവിടെ നിർത്തിയിട്ടു് കൂടാരത്തി

നകത്തേക്കു ഓടിക്കയറി. പക്ഷേ ബാലിക അതിനകം വീണ്ടും വിളക്കായി മാറിക്കഴിഞ്ഞിരുന്നു.

അർദ്ധചന്ദ്രൻ അവളെ അവിടെല്ലാം തിരഞ്ഞു. ഓരോ ചുള്ളിക്കമ്പും ഓരോ ഇലയും തോൽമറയിലെ ഓരോ രോമവും ഓരോ തരി മണ്ണും പരിശോധിച്ചു. പക്ഷേ ബാലികയെ കണ്ടില്ല.

ഇതെന്തത്ഭുതം! എവിടെ അവൾ? അവൾ എങ്ങോട്ടു മറഞ്ഞു? അവളെക്കൂടാതെ മടങ്ങേണ്ടിവരുമെന്നു തോന്നുന്നു.

പക്ഷേ അയാൾ കൂടാരത്തിൽനിന്ന് ഇറങ്ങി റെയിൻഡിയറുകളെ കെട്ടഴിക്കാൻ തുടങ്ങിയ ഉടനെ ബാലിക മറവുകത്തുനിന്നും തല പുറത്തു കാട്ടി.

''ഞാൻ ഇവിടെയുണ്ട്! ഇവിടെയുണ്ട്!'' അവൾ പൊട്ടിച്ചിരിച്ചുകൊണ്ട് വിളിച്ചുപറഞ്ഞു.

അർദ്ധചന്ദ്രൻ കൂടാരത്തിനകത്തേക്ക് ഓടിക്കയറി വീണ്ടും അവളെ തിരയാൻ തുടങ്ങി. അയാൾ വളരെനേരം തിരഞ്ഞു. സകലതും കീഴ്മേൽ മറിച്ചു പരിശോധിച്ചു. പക്ഷേ അവളെ കണ്ടില്ല.

അയാൾ തിരഞ്ഞുതിരഞ്ഞു് തളർന്നു. അയാളുടെ ദേഹം ശോഷിക്കുകയും ശക്തി ക്ഷയിക്കുകയും ചെയ്തു. കാലനക്കാനോ കൈ പൊക്കാനോപോലും കഴിഞ്ഞില്ല.

ബാലികയ്ക്ക് ഇപ്പോൾ അയാളോട് ഭയം തോന്നിയില്ല. അവൾ പൂർവ്വരൂപം പ്രാപിച്ച് കൂടാരത്തിനു പുറത്തേക്കു ചാടി. അർദ്ധചന്ദ്രനെ മലർത്തിയിട്ട് ഒരു കയറുകൊണ്ട് അയാളുടെ കൈകാലുകൾ വരിഞ്ഞുകെട്ടി.

''അയ്യോ!'' അർദ്ധചന്ദ്രൻ ഞരങ്ങി, ''നീ എന്നെ കൊല്ലുമെന്ന് എനിക്കറിയാം! എന്നാൽ കൊല്ല്! ശരി! എനിക്കതു വേണം! ഇതെല്ലാം എന്റെ കുറ്റമാണ്! ഞാൻ നിന്നെ ഭൂമിയിൽനിന്നു തട്ടിക്കൊണ്ടു പോകാൻ ആഗ്രഹിച്ചു. പക്ഷേ ഞാൻ മരിക്കുന്നതിനുമുമ്പ് എന്നെ തോൽകൊണ്ടു പുതപ്പിക്കൂ. എന്റെ ദേഹം ചൂടാകട്ടെ. എനിക്കു വല്ലാതെ തണുക്കുന്നു...''

ബാലികയ്ക്ക് അത്ഭുതം തോന്നി.

''നിങ്ങൾക്കു തണുക്കുന്നുവെന്നോ?'' അവൾ ചോദിച്ചു. ''അതെങ്ങിനെയാണ്? നിങ്ങൾ തുറസ്സായ ഇടത്തല്ലേ ജീവിക്കുന്നത്? നിങ്ങൾക്കു വീടില്ല, കൂടാരമില്ല. നിങ്ങൾ തുറസ്സായ ഇടത്തു കഴിയേണ്ടവനാണ്. അവിടെയാണ് നിങ്ങൾ ഇരിക്കേണ്ടത്. എന്റെ തോൽ നിങ്ങൾക്കെന്തിനാണ്!''

അപ്പോൾ അർദ്ധചന്ദ്രൻ ബാലികയോട് കേണപേക്ഷിക്കാൻ തുടങ്ങി. അയാൾ പറഞ്ഞു:



''ഞാൻ വീടില്ലാത്തവനും എന്നും അങ്ങിനെ കഴിയേണ്ടവനുമായതുകൊണ്ട് ആകാശത്തിൽ അലഞ്ഞുനടക്കാനായി എന്നെ കെട്ടഴിച്ചു വിടൂ. എന്നെ നോക്കി നിന്റെ ആളുകൾക്ക് ആനന്ദിക്കാം. എന്നെ വിടൂ. ഞാൻ ഒരു ദീപക്കുറിയായി നിന്റെ ആളുകൾക്ക് തുന്ദ്രാപ്രദേശത്ത് വഴി കാട്ടിക്കൊടുക്കാം. എന്നെ വിടൂ. ഞാൻ രാത്രിയെ പകലാക്കി മാററാം! എന്നെ വിടൂ. ഞാൻ നിന്റെ ആളുകൾക്കുവേണ്ടി ആണ്ടളക്കാം. ഞാൻ ആദ്യം വൃദ്ധവൃഷഭചന്ദ്രനും പിന്നീട് വത്സകജനനചന്ദ്രനും പിന്നീട് ജലചന്ദ്രനും പിന്നീട് ദലചന്ദ്രനും പിന്നീട് ഊഷ്മചന്ദ്രനും പിന്നീട് കലമാൻകൊമ്പുകൾ ഉതിർക്കുന്ന ചന്ദ്രനും പിന്നീട് കാട്ടുമാനുകളുടെ പ്രേമചന്ദ്രനും പിന്നീട് പ്രഥമഹേമന്തചന്ദ്രനും പിന്നീട് ഹ്രസ്വദിനചന്ദ്രനുമാകാം.''

''ഞാൻ നിങ്ങളെ അഴിച്ചുവിടുകയും നിങ്ങൾ വീണ്ടും ബലവാനാവുകയും നിങ്ങളുടെ കൈകാലുകൾക്കു ശക്തി വയ്ക്കുകയും ചെയ്താൽ നിങ്ങൾ എന്നെ തട്ടിക്കൊണ്ടുപോകാനായി ആകാശത്തുനിന്നും ഇറങ്ങിവരികയില്ലേ?''

''ഇല്ല! ഒരിക്കലുമില്ല! നിന്റെ അടുത്തേക്കുള്ള വഴിതന്നെ മറക്കാൻ ഞാൻ ശ്രമിക്കും. നീ അതിബുദ്ധിമതിയാണ്. ഞാനിനി ഒരിക്കലും ആകാശത്തുനിന്ന് ഇറങ്ങിവരികയില്ല. എന്നെ കെട്ടഴിച്ചു വിടൂ. ഞാൻ ആകാശത്തും ഭൂമിയിലും വെളിച്ചം വീശാം!''

ബാലിക അർദ്ധചന്ദ്രനെ അഴിച്ചുവിട്ടു. അയാൾ ആകാശത്തേക്കുയർന്നു ഭൂമിയിൽ പാലൊളി വീശി.

വിവർത്തനം: ഗോപാലകൃഷ്ണൻ

# വായനക്കാരോടു്

ഈ പുസ്തകത്തെക്കുറിച്ചും അതിൻെറ വിവർത്തനം, ഗെററപ്പ്, അച്ചടി എന്നിവയെ സംബന്ധിച്ചുമുള്ള നിങ്ങളുടെ അഭിപ്രായങ്ങളും മററെന്തെങ്കിലും നിർദ്ദേശങ്ങളുണ്ടെങ്കിൽ അവയും ഞങ്ങളെ അറിയിക്കാനപേക്ഷ.

ഞങ്ങളുടെ മേൽവിലാസം:


Raduga Publishers
17, Zubovsky Boulevard
Moscow, USSR

വിതരണക്കാർ:

## പ്രഭാത് ബുക്ക് ഹൗസ്

തിരുവനന്തപുരം

ആലപ്പുഴ — എറണാകുളം
കോഴിക്കോട്ട് — കണ്ണൂർ
പാലക്കാട്ട് — കൊല്ലം

ഏലൂർ